

ഓം നമോ ഭഗവതേ വാസുദേവായ.

# ശ്രീമദ്ഭാഗവതേ പ്രഥമസ്കന്ധഃ

## പ്രഥമോഽധ്യായഃ : ഒന്നാമദ്ധ്യായം

ശുക്ലാംബരധരം വിഷ്ണും ശശിവർണ്ണം ചതുർഭുജം
പ്രസന്നവദനം ധ്യായേ സർവ്വവിഘ്നോപശാന്തയേ.
പഞ്ചാശദ്വർണ്ണരൂപേണ യയാ വ്യാപ്തമിദം ജഗത്
ശബ്ദബ്രഹ്മമയീം വാണീം ഭജേ താം പരദേവതാം.

യം പ്രവ്രജന്തമനുപേതമപേതകൃത്യം
ദ്വൈപായനോ വിരഹകാതര ആജുഹാവ
പുത്രേതി തന്മയതയാ തരവോഽഭിനേദു-
സ്തം സർവ്വഭൂതഹൃദയം മുനിമാനതോഽസ്മി.

### മംഗളാചരണം

1 ജന്മാദ്യസ്യ യതോഽന്വയാദിതരതശ്ചാർത്ഥേഷ്വഭിജ്ഞഃ സ്വരാട്
തേനേ ബ്രഹ്മ ഹൃദാ യ ആദികവയേ മുഹ്യന്തി യത്സൂരയഃ
തേജോവാരിമൃദാം യഥാ വിനിമയോ യത്ര ത്രിസർഗ്ഗോഽമൃഷാ
ധാമ്നാ സ്വേന സദാ നിരസ്തകുഹകം സത്യം പരം ധീമഹി

| | |
|---|---|
| അസ്യ | ഈ ലോകത്തിന്റെ |
| ജന്മാദി | ജന്മസ്ഥിതിലയങ്ങൾ |
| യതഃ | യാതൊരുവനിൽനിന്നു് |
| അന്വയാത് | (പദാർത്ഥങ്ങളിൽ) നിരന്തരമായ ചേർച്ചകൊണ്ടും |
| ഇതരതഃ ച | മറിച്ചുള്ള നിലകൊണ്ടും സംഭവിച്ചുകൊണ്ടിരിക്കുന്നുവോ, |
| യഃ | യാതൊരുവൻ |
| അർത്ഥേഷു | സർവ്വഭൂതങ്ങളിലും |
| അഭിജ്ഞഃ | ബോധസ്വരൂപനായിരുന്നും, |
| സ്വരാട് | സ്വപ്രകാശനായി ഇരുന്നും, |
| ഹൃദാ | സങ്കല്പ ശക്തിയാൽ |
| ആദികവയേ | ബ്രഹ്മദേവന്നു് |
| ബ്രഹ്മ | വേദത്തെ |
| തേനേ | പ്രകാശിപ്പിച്ചുകൊടുത്തുവോ, |
| യത് | യാതൊരുവന്റെ വിഷയത്തിൽ |
| സൂരയഃ | വിദ്വാന്മാർപോലും |
| മുഹ്യന്തി | മൂഢരായിത്തീർന്നിരിക്കുന്നുവോ, |
| യത്ര | യാതൊരുവങ്കൽ |
| തേജോ-വാരിമൃദാം | തേജസ്സ് - വെള്ളം - മണ്ണ് എന്നിവയ്ക്കു് തമ്മിൽത്തമ്മിൽ |
| വിനിമയഃ | രൂപമാററം |
| യഥാ | ഏതുപോലെയൊ അതുപോലെ |
| ത്രിസർഗ്ഗഃ | മൂന്നു വിധം മായാഗുണങ്ങളുടെസൃഷ്ടി |
| അമൃഷാ | ഉണ്മയായി തോന്നപ്പെടുന്നുവോ |
| സ്വേന | തന്റേതായ |
| ധാമ്നാ | മഹിമയാൽ |
| സദാ | എപ്പോഴും |
| നിരസ്തകുഹകം | മായാലക്ഷണമായ കപടത്തെ തികച്ചും വിട്ടുനില്ക്കുന്ന |
| സത്യം | ശാശ്വതമായ |
| പരം | പരമാത്മസ്വരൂപത്തെ |
| ധീമഹി | നാം ധ്യാനിക്കുന്നു. |

2 ധർമ്മഃ പ്രോജ്ഝിതകൈതവോത്ര പരമോ നിർമ്മത്സരാണാം സതാം
വേദ്യം വാസ്തവമത്ര വസ്തു ശിവദം താപത്രയോന്മൂലനം
ശ്രീമദ്ഭാഗവതേ മഹാമുനികൃതേ കിം വാ പരൈരീശ്വരഃ
സദ്യോ ഹൃദ്യവരുധ്യതേത്ര കൃതിഭിശ്ശുശ്രൂഷുഭിസ്തത്ക്ഷണാത്

| | |
|---|---|
| മഹാമുനികൃതേ | മുനിശ്രേഷ്ഠനായ ശ്രീ നാരായണനാൽ (ആദ്യം സംക്ഷേപരൂപത്തിൽ) രചിക്കപ്പെട്ടതായ |
| അത്ര ശ്രീമദ്-ഭാഗവതേ | ഈ ശ്രീമഹാഭാഗവതം എന്ന ഗ്രന്ഥത്തിൽ |
| നിർമ്മത്സരാണാം | പരോൽകർഷത്തിൽ അസഹിഷ്ണുതയില്ലാത്ത |
| സതാം | സജ്ജനങ്ങളുടെ |
| പ്രോജ്ഝിത-കൈതവഃ | ഫലാകാംക്ഷയെന്ന കാപട്യം നിശ്ശേഷം വിട്ടിരിക്കുന്ന |
| പരമഃ | അത്യുത്തമമായ |
| ധർമ്മഃ | കർമ്മകാണ്ഡവിഹിതമായുള്ള ധർമ്മം (പ്രതിപാദിക്കപ്പെട്ടിരിക്കുന്നു) |
| വാസ്തവം | പരമാർത്ഥഭൂതവും |
| ശിവദം | പരമസുഖപ്രദവും |

| | |
|---|---|
| താപത്രയോന്മൂലനം | ആധ്യാത്മികം, ആധിദൈവികം, ആധിഭൗതികം എന്നുള്ള മൂന്നുവിധം താപങ്ങളെ വേരറുത്തു വിടുന്നതും ആയ |
| വസ്തു | ജ്ഞാനകാണ്ഡപ്രോക്തമായ ബ്രഹ്മതത്ത്വം |
| അത്ര | ഇതിൽനിന്നു്തന്നെ |
| വേദ്യം | അറിയാപ്പെടാവുന്നതാണ്. |
| പരൈഃ | മററുള്ള ഗ്രന്ഥങ്ങളാൽ |
| ഈശ്വരഃ | ഈശ്വരൻ |
| ഹൃദി | ഹൃദയത്തിൽ |
| സദ്യഃ | ഉടൻതന്നെ |
| കിം വാ അവരുദ്ധ്യതേ | അവരോധിക്കപ്പെട്ടെന്നുവരുമോ? |
| അത്ര | ഈ ഭാഗവതത്തിന്റെ വിഷയത്തിലാകട്ടെ |
| ശുശ്രൂഷുഭിഃ | കേൾപ്പാനാഗ്രഹം കൊള്ളുന്ന |
| കൃതിഭിഃ | പുണ്യാത്മാക്കളാൽ |
| തത്ക്ഷണാത് | അപ്പോൾത്തന്നെ (ഈശ്വരൻ ഹൃദയത്തിൽ അവരോധിക്കപ്പെടുന്നു) |

3 നിഗമകല്പതരോർഗ്ഗളിതം ഫലം
ശുകമുഖാദമൃതദ്രവസംയുതം
പിബത ഭാഗവതം രസമാലയം
മുഹുരഹോ രസികാ ഭുവി ഭാവുകാഃ

| | |
|---|---|
| രസികാഃ | അല്ലയോ രസജ്ഞന്മാരേ! |
| ഭാവുകാഃ | രസവിശേഷഭാവനയിൽ നൈപുണ്യമുള്ള അഭിജ്ഞന്മാരേ! |
| നിഗമകല്പതരോഃ | വേദമാവുന്ന കല്പകവൃക്ഷത്തിന്റെ |
| ഫലം | കനിയായിട്ടുള്ളതും |
| ശുകമുഖാത് | ശുകബ്രഹ്മർഷിയാവുന്ന കിളിയുടെ മുഖത്തുനിന്നു |
| അഹോ ഭുവി | ഭാഗ്യവശാൽ താഴോട്ടു് |
| ഗളിതം | ഉതിർന്നുവീണതും |
| അമൃതദ്രവസംയുതം | പരമാനന്ദമാവുന്ന അമൃതരസത്തെ ഉൾക്കൊണ്ടിരിക്കുന്നതും |
| ഭാഗവതം | ഭാഗവതം എന്നു പേരുള്ളതുമായ |
| രസം | രസത്തെ |
| ആലയം | പരമാത്മാവിൽ ലയം വന്നിരിക്കുന്ന അവസ്ഥയിങ്കലും (മോക്ഷം സിദ്ധിച്ചിരിക്കുന്ന വേളയിലുംകൂടി) |
| മുഹുഃ | വീണ്ടും വീണ്ടും |
| പിബത | പാനം ചെയ്യുവിൻ! |

കുറിപ്പ്:— ഗ്രന്ഥാരംഭത്തിലുള്ള ഈ മൂന്നു ശ്ലോകങ്ങളിൽ ആദ്യത്തേതു് ഇഷ്ടദേവതാനുസ്മരണരൂപമായ മംഗളാചരണമാണ്. നാനാപുരാണശാസ്ത്രഗ്രന്ഥങ്ങളും രചിച്ചിട്ടും മനഃപ്രസാദം ലഭിക്കായ്കയാൽ ശ്രീവേദവ്യാസൻ നാരദോപദേശം അനുസരിച്ചു് ഭഗവൽഗുണാനുവർണ്ണനപരമായ ശ്രീ ഭാഗവതശാസ്ത്രം രചിച്ചു. ശിഷ്ടാചാരപ്രകാരം തുടക്കത്തിൽ, ഗ്രന്ഥത്തിന്റെ നിർവ്വിഘ്ന പരിസമാപ്തിക്കായി അതിലെ പ്രതിപാദ്യവസ്തുവായ പരമതത്ത്വത്തെ ധ്യാനിച്ചിരിക്കുന്നു

"ധർമ്മ: പ്രോജ്ഝിതകൈതവ:" — എന്നിങ്ങനെ തുടങ്ങുന്ന രണ്ടാമത്തെ ശ്ലോകത്തിൽ ഭാഗവതശാസ്ത്രത്തിൻെറ മഹത്വം പ്രകീർത്തിക്കപ്പെട്ടു. കർമ്മം, ജ്ഞാനം ഭക്തി എന്നിവയെ വിഷയീകരിച്ചിട്ടുള്ള സർവ്വശാസ്ത്രങ്ങളെക്കാളും ഭാഗവതത്തിനു് വൈശിഷ്ട്യം കൂടുമെന്നു ശ്രോതാക്കളെ ഉദ്ബോധിപ്പിക്കയും ചെയ്തു

'നിഗമകല്പതരോ:'— എന്നാദിയായ മൂന്നാമത്തെ ശ്ലോകമാകട്ടെ സർവ്വശാസ്ത്ര ഫലസ്വരൂപമായ ഭാഗവതരസത്തെ ആസ്വാദിക്കുവാൻ സഹൃദയന്മാർക്കു നല്കുന്ന ആകർഷക മായ ഒരാഹ്വാനമാണ്.

## കഥാവതരണം

4 നൈമിശേऽനിമിഷക്ഷേത്രേ ഋഷയഃ ശൗനകാദയഃ
സത്രം സ്വർഗ്ഗായലോകായ സഹസ്രസമമാസത.

| | | | |
|---|---|---|---|
| നൈമിശേ | നൈമിശമെന്നു പേരായ | സ്വർഗ്ഗായ— ലോകായ | വിഷ്ണുസാലോക്യത്തെ ഉദ്ദേശിച്ച് |
| അനിമിഷക്ഷേത്രേ | വിഷ്ണുക്ഷേത്രത്തിൽ | സഹസ്രസമം | ആയിരത്താണ്ടുകൊണ്ടു് അവസാനിക്കേണ്ടുന്ന |
| ശൗനകാദയഃ | ശൗനകാദികളായ | സത്രം ആസത | യാഗത്തെ അനുഷ്ഠിച്ചു കൊണ്ടിരുന്നു. |
| ഋഷയഃ | മുനിമാർ | | |

5 ത ഏകദാ തു മുനയഃ പ്രാതർഹുതഹുതാഗ്നയഃ
സത്കൃതം സൂതമാസീനം പപ്രച്ഛുരിദമാദരാത്.

| | | | |
|---|---|---|---|
| ഏകദാ | ഒരുനാൾ | ആസീനം | സുഖത്തോടെ ഇരിക്കുന്ന |
| പ്രാതഃ | പ്രഭാതത്തിൽ | സൂതം | സൂതനോടു് |
| ഹുതഹുതാഗ്നയഃ | അഗ്നിഹോത്രം ചെയ്തു കഴിഞ്ഞ | ആദരാത് | ബഹുമാനത്തോടെ |
| തേ മുനയഃ | ആ മുനിമാർ | ഇദം | ഈവിധം |
| സത്കൃതം | സൽകൃതനായി | പപ്രച്ഛുഃ | ചോദിച്ചു. |

ഋഷയ ഊചുഃ— = ഋഷിമാർ പറഞ്ഞു:—

6 ത്വയാ ഖലു പുരാണാനി സേതിഹാസാനി ചാനഘ
ആഖ്യാതാന്യപ്യധീതാനി ധർമ്മശാസ്ത്രാണി യാന്യുത

| | | | |
|---|---|---|---|
| അനഘ | ഹേ പാപരഹിത ! | യാനി ധർമ്മ ശാസ്ത്രാണി ച | ഏതെല്ലാം ധർമ്മ ശാസ്ത്രങ്ങളും ഉണ്ടോ അവയും |
| ത്വയാ | അങ്ങയാൽ | അധീതാനി | അധ്യയനം ചെയ്യ പ്പെട്ടിരിക്കുന്നു; |
| സേതിഹാസാനി | ഇതിഹാസങ്ങളോടു കൂടിയ | ആഖ്യാതാനി അപി | വ്യാഖ്യാനിക്കപ്പെട്ടു കയും ചെയ്തിരിക്കുന്നു. |
| പുരാണാനി | പുരാണങ്ങളും | | |
| ഉത | മാത്രമല്ല; | | |

7 യാനി വേദ വിദാം ശ്രേഷ്ഠോ ഭഗവാൻ ബാദരായണഃ
അന്യേ ച മുനയസ്സൂത പരാവരവിദോ വിദുഃ

8 വേത്ഥ ത്വം സൌമ്യ തത് സർവ്വം തത്ത്വതസ്തദനുഗ്രഹാത്
ബ്രൂയുഃ സ്നിഗ്ദ്ധസ്യ ശിഷ്യസ്യ ഗുരവോ ഗുഹ്യമപ്യുത.

| | |
|---|---|
| സൂത | അല്ലയോ സൂത ! |
| വിദാം | ജ്ഞാനികളിൽവെച്ച് |
| ശ്രേഷ്ഠഃ | ഏററവും ഉയർന്നിട്ടുള്ള |
| ഭഗവാൻ | സർവ്വജ്ഞാനനിധിയായ |
| ബാദരായണഃ | ശ്രീവേദവ്യാസമഹർഷി |
| യാനി | ഏതേതെല്ലാം |
| വേദ | അറിയുന്നുവോ, |
| പരാവരവിദഃ | പരത്തെയും അവരത്തെയും (സഗുണ നിർഗ്ഗുണ ബ്രഹ്മങ്ങളെ) അറിയുന്നവരായ |
| അന്യേ | മററുള്ള |
| മുനയഃ ച | മുനിമാരും |
| വിദുഃ | (ഏതേതെല്ലാം) അറിയുന്നുവോ |
| തത് സർവ്വം | അതെല്ലാം |
| തദനുഗ്രഹാത് | അവരുടെ അനുഗ്രഹം കൊണ്ട് |
| തത്ത്വതഃ | ശരിയായരൂപത്തിൽ |
| ത്വം വേത്ഥ | അങ്ങും അറിയുന്നു. |
| സൌമ്യ | ഹേ ശാന്തശീല ! |
| ഗുരവഃ | ഗുരുനാഥന്മാർ |
| സ്നിഗ്ദ്ധസ്യ | സ്നേഹമുള്ള |
| ശിഷ്യസ്യ | ശിഷ്യന് |
| ഗുഹ്യം അപി | രഹസ്യവുംകൂടി |
| ബ്രൂയുഃ ഉത | ചൊല്ലിക്കൊടുക്കും; തീർച്ചയാണ്. |

9 തത്ര തത്രാഞ്ജസാഽഽയുഷ്മൻ ഭവതാ യദ്വിനിശ്ചിതം
പുംസാമേകാന്തതഃ ശ്രേയസ്തന്നഃ ശംസിതുമർഹസി.

| | |
|---|---|
| ആയുഷ്മൻ | അല്ലയോ ദീർഘായുസ്സുള്ള സൂത ! |
| തത്ര തത്ര | അതാതുഗ്രന്ഥങ്ങളിൽ അതാതിടത്ത് |
| പുംസാം | മനുഷ്യർക്ക് |
| ഏകാന്തതഃ | അഴിവില്ലാത്ത |
| ശ്രേയഃ | ശ്രേയസ്സ് (ശ്രേയസ്സിനുള്ള വഴി) |
| ഭവതാ | അങ്ങയാൽ |
| വിനിശ്ചിതം | വിവേചിച്ച് നിശ്ചയിക്കപ്പെട്ടിട്ടുള്ളത് |
| യത് തത് | യാതൊന്നാണോ, അത് |
| അഞ്ജസാ | വളച്ചുകെട്ടലില്ലാതെ |
| നഃ | ഞങ്ങൾക്ക് |
| ശംസിതും | പറഞ്ഞുതരുവാൻ |
| അർഹസി | അർഹിക്കുന്നു. |

10 പ്രായേണാല്പായുഷഃ സഭ്യ കലാവസ്മിൻ യുഗേ ജനാഃ
മന്ദാസ്സുമന്ദമതയോ മന്ദഭാഗ്യാ ഹ്യുപദ്രുതാഃ

| | |
|---|---|
| സഭ്യ | ഹേ സഭാലങ്കാരമേ ! |
| അസ്മിൻ | ഈയുള്ള |
| കലൌ യുഗേ | കലികാലത്തിൽ |
| ജനാഃ | ആളുകൾ |
| പ്രായേണ | മിക്കവാറും |
| അല്പായുഷഃ | ആയുസ്സു കുറഞ്ഞവരും |
| മന്ദാഃ | മടിയന്മാരും |
| സുമന്ദമതയഃ | ബുദ്ധിശക്തി ക്ഷയിച്ചവരും |
| മന്ദഭാഗ്യാഃ | ഭാഗ്യം കുറഞ്ഞവരും |
| ഉപദ്രുതാഃ | രോഗാദ്യനർത്ഥങ്ങളാൽ പീഡിതന്മാരും |
| ഹി | ആകുന്നുവല്ലോ. |

11 ഭൂരീണി ഭൂരികർമ്മാണി ശ്രോതവ്യാനി വിഭാഗശഃ
അതഃ സാധോഽത്ര യത്സാരം സമുദ്ധൃത്യ മനീഷയാ
ബ്രൂഹി നഃ ശ്രദ്ദധാനാനാം യേനാത്മാ സംപ്രസീദതി

| | |
|---|---|
| ഭൂരികർമ്മാണി | അനേകം അനുഷ്ഠാനങ്ങൾ ഉൾക്കൊണ്ടവയും |
| വിഭാഗശഃ | വെവ്വേറെയായി |
| ശ്രോതവ്യാനി | കേൾപ്പാൻ കൊള്ളാവുന്നവും ആയ ശാസ്ത്രങ്ങൾ |
| ഭൂരീണി | അനേകമുണ്ട്. |
| അതഃ | ആകയാൽ |
| സാധോ | ഹേ സുയോഗ്യ! |
| അത്ര | ഇവയിൽവെച്ച് |
| സാരം യത് | സാരമായതു യാതൊന്നാണോ, |
| യേന | യാതൊന്നുകൊണ്ട് |
| ആത്മാ | (ഞങ്ങളുടെ) അന്തഃകരണം |
| സംപ്രസീദതി | നല്ലപോലെ തെളിവുററതായി ഭവിക്കുമോ, അതിനെ |
| മനീഷയാ | ബുദ്ധിശക്തികൊണ്ട് |
| സമുദ്ധൃത്യ | കണ്ടെടുത്ത് |
| ശ്രദ്ദധാനാനാം | ശ്രദ്ധാലുക്കളായ |
| നഃ | ഞങ്ങൾക്ക് |
| ബ്രൂഹി | പറഞ്ഞുതരിക. |

12 സൂത ജാനാസി ഭദ്രം തേ ഭഗവാൻ സാത്വതാം പതിഃ
ദേവക്യാം വസുദേവസ്യ ജാതോ യസ്യ ചികീഷയാ

13 തന്നഃ ശുശ്രൂഷമാണാനാമർഹസ്യംഗാനുവർണ്ണിതും
യസ്യാവതാരോ ഭൂതാനാം ക്ഷേമായ ച ഭവായ ച

| | |
|---|---|
| സൂത | അല്ലയോ സൂത! |
| ജാനാസി | അങ്ങ് അറിയുന്നുണ്ട്. |
| തേ ഭദ്രം | അങ്ങയ്ക്കു് നന്മ ചേരട്ടെ! |
| സാത്വതാം | ഭക്തജനങ്ങളുടെ |
| പതിഃ | പരിപാലകനായിരിക്കുന്ന |
| ഭഗവാൻ | ശ്രീമഹാവിഷ്ണു |
| യസ്യ | യാതൊരു കാര്യത്തിന്റെ |
| ചികീഷയാ | നിർവ്വഹണത്തിലുള്ള അഭിലാഷത്താൽ |
| വസുദേവസ്യ | വസുദേവരുടെ പത്നിയായ |
| ദേവക്യാം | ദേവകീദേവിയിൽ |
| ജാതഃ | ജനിച്ചുവോ, |
| തത് | അതിനെക്കുറിച്ച് |
| ശുശ്രൂഷമാണാനാം | കേൾക്കുവാൻ ആഗ്രഹിക്കുന്ന |
| നഃ | ഞങ്ങളോട് |
| അനുവർണ്ണിതും | യഥാക്രമം വിസ്തരിച്ചു പറവാൻ |
| അർഹസി | താങ്കൾ അർഹിക്കുന്നു. |
| അംഗ | ഹേ സംപൂജ്യ! |
| യസ്യ | യാതൊരു ആ ഭഗവാന്റെ |
| അവതാരഃ | അവതാരം |
| ഭൂതാനാം | സമസ്തജീവജാലങ്ങളുടെ |
| ക്ഷേമായ ച | നിലനില്പിനും |
| ഭവായ ച | വളർച്ചക്കും ഉതകിയതാണ്. |

14 ആപന്നഃ സംസൃതിം ഘോരാം യന്നാമ വിവശോ ഗൃണൻ
തതഃ സദ്യോ വിമുച്യേത യദ് ബിഭേതി സ്വയം ഭയം.

ഘോരാം — ഭയങ്കരമായ
സംസൃതിം — സംസാരക്ലേശത്തെ
ആപന്നഃ — പ്രാപിച്ചിരിക്കുന്ന മനുഷ്യൻപോലും
വിവശഃ — അവശനായിട്ട് (തന്നെത്താൻ അറിയാതെ)
യന്നാമ — യാതൊരു ഭഗവാൻെറ തിരുനാമം
ഗൃണൻ — ഉച്ചരിച്ചുകൊണ്ട്

തതഃ — അതിൽനിന്ന് (സംസാരദുഃഖത്തിൽനിന്ന്)
സദ്യഃ — ഉടനടി
വിമുച്യേത — വിമുക്തനായി ഭവിച്ചേക്കാം.
ഭയം യത് — ഭയമെന്നതു യാതൊന്നോ, അതുതന്നെ
സ്വയം ബിഭേതി സ്വയം ഭയപ്പെടുന്നു.

15 യത്പാദസംശ്രയാഃ സൂത മുനയഃ പ്രശമായനാഃ
സദ്യഃ പുനന്ത്യുപസ്പൃഷ്ടാഃ സ്വർധുന്യാപോഽനുസേവയാ

സൂത — അല്ലയോ സൂത !
യത്പാദ-സംശ്രയാഃ — യാതൊരു ഭഗവാൻെറ തൃപ്പാദം മാത്രം ആശ്രയമായിട്ടുള്ളവരും
പ്രശമായനാഃ — പ്രകൃഷ്ടമായ ശാന്തവൃത്തിയെ അവലംബിച്ചവരും ആയ
മുനയഃ — മാമുനിമാർ

ഉപസ്പൃഷ്ടാഃ — ഉപസ്പർശിക്കപ്പെട്ടവരായി (സമ്പർക്കത്താൽ മാത്രം സേവിതരായി)
സദ്യഃ — അപ്പോൾത്തന്നെ
പുനന്തി — ശുദ്ധിവരുത്തുന്നു;
സ്വർധുന്യാപഃ — ഗംഗാജലമാകട്ടെ
അനുസേവയാ (പുനന്തി) — തുടർച്ചയായി നടത്തുന്ന സേവനംകൊണ്ടുമാത്രമേ ശുദ്ധിവരുത്തുന്നുള്ളു.

16 കോ വാ ഭഗവതസ്തസ്യ പുണ്യശ്ലോകേഡ്യകർമ്മണഃ
ശുദ്ധികാമോ ന ശൃണുയാദ്യശഃ കലിമലാപഹം

പുണ്യശ്ലോകേ-ഡ്യകർമ്മണഃ — വിശുദ്ധകീർത്തിമാന്മാരായ മഹാത്മാക്കളാൽ കീർത്തനീയങ്ങളായ കർമ്മങ്ങളോടുകൂടിയിരിക്കുന്ന
തസ്യ ഭഗവതഃ — ആ ശ്രീഭഗവാൻെറ

കലിമലാപഹം — കലികാലമാലിന്യത്തെ ഇല്ലായ്മചെയ്യുന്ന
യശഃ — കീർത്തിയെ
ശുദ്ധികാമഃ — ആത്മശുദ്ധിയെ ആഗ്രഹിക്കുന്ന
കഃ വാ — ആർ തന്നെ
ന ശൃണുയാത് — കേൾക്കുകയില്ല ?

17 തസ്യ കർമ്മാണ്യുദാരാണി പരിഗീതാനി സൂരിഭിഃ
ബ്രൂഹി നഃ ശ്രദ്ദധാനാനാം ലീലയാ ദധതഃ കലാഃ

| | |
|---|---|
| ലീലയാ | ലീലകൊണ്ട് |
| കലാഃ | കലകളെ (ബ്രഹ്മരുദ്രാദിമൂർത്തിഭേദങ്ങളെ) |
| ധൃതഃ | ധരിച്ചിരിക്കുന്ന |
| തസ്യ | ആ ഭഗവാന്റെ |
| ഉദാരാണി | മഹത്വമുള്ളവയും |
| സൂരിഭിഃ | പരമവിദ്വാന്മാരാൽ |
| പരിഗീതാനി | പാടിപ്പുകഴ്ത്തപ്പെട്ട വയും ആയ |
| കർമ്മാണി | കർമ്മങ്ങളെ |
| ശ്രദ്ദധാനാനാം | ശ്രദ്ധാലുക്കളായ |
| നഃ | ഞങ്ങൾക്ക് |
| ബ്രൂഹി | പറഞ്ഞുതന്നാലും ! |

18 അഥാഖ്യാഹി ഹരേർദ്ധീമന്നവതാരകഥാഃ ശുഭാഃ
ലീലാ വിദധതഃ സ്വൈരമീശ്വരസ്യാത്മമായയാ.

| | |
|---|---|
| ധീമൻ | ബുദ്ധിമാനായ സൂത ! |
| അഥ | അതിനും പുറമെ, |
| സ്വൈരം | സ്വച്ഛന്ദമായി |
| ആത്മമായയാ | തന്റെ യോഗമായ കൊണ്ട് |
| ലീലാഃ | ക്രീഡകളെ |
| വിദധതഃ | ചെയ്തുകൊണ്ടിരിക്കുന്ന |
| ഈശ്വരസ്യ | സർവ്വസമർത്ഥനായ |
| ഹരേഃ | ശ്രീഹരിയുടെ |
| ശുഭാഃ | മംഗളകരങ്ങളായ |
| അവതാരകഥാഃ | അവതാരകഥകളെ |
| ആഖ്യാഹി | പറഞ്ഞുതന്നാലും |

19 വയം തു ന വിതൃപ്യാമ ഉത്തമശ്ലോകവിക്രമേ
യച്ഛൃണ്വതാം രസജ്ഞാനാം സ്വാദു സ്വാദു പദേ പദേ

| | |
|---|---|
| യത് | യാതൊന്നിനെ |
| ശൃണ്വതാം | കേട്ടുകൊണ്ടിരിക്കുന്ന |
| രസജ്ഞാനാം | രസജ്ഞന്മാർക്ക് |
| പദേ പദേ | ഓരോ വാക്കിലും |
| സ്വാദു സ്വാദു | മേൽക്കുമേൽ ആസ്വാദനം (അനുഭവപ്പെടുന്നുവോ, അങ്ങനെയുള്ള) |
| ഉത്തമശ്ലോക- വിക്രമേ | പുണ്യകീർത്തിമാനായ ശ്രീഹരിയുടെ വീര്യാതിശയശ്രവണത്തിൽ |
| വയം തു | ഞങ്ങളാകട്ടെ |
| ന വിതൃപ്യാമഃ | സംതൃപ്തരാകുന്നില്ല. |

20 കൃതവാൻ കില വീര്യാണി സഹ രാമേണ കേശവഃ
അതിമർത്ത്യാനി ഭഗവാൻ ഗൂഢഃ കപടമാനുഷഃ

| | |
|---|---|
| കപടമാനുഷഃ | കപടതയാൽ മനുഷ്യനായി നടിച്ചവനും |
| ഗൂഢഃ | ആർക്കും അറിഞ്ഞുകൂടാത്തവനും |
| ഭഗവാൻ | സർവ്വജ്ഞാനസമ്പന്നനും ആയ |
| കേശവഃ | ശ്രീകൃഷ്ണൻ |
| രാമേണ സഹ | ബലരാമനോടുകൂടി |
| അതിമർത്ത്യാനി | അതിമാനുഷങ്ങളായ |
| വീര്യാണി | വീരകൃത്യങ്ങളെ |
| കൃതവാൻ കില | ചെയ്തിരുന്നുപോൽ |

21 കലിമാഗതമാജ്ഞായ ക്ഷേത്രേƒസ്മിൻ വൈഷ്ണവേ വയം
ആസീനാ ദീർഘസത്രേണ കഥായാം സക്ഷണാ ഹരേഃ

| | | | |
|---|---|---|---|
| കലിം ആഗതം | കലികാലം വന്നതിനെ | ആസീനാഃ | ഇരിക്കുന്നവരായ |
| ആജ്ഞായ | അറിഞ്ഞ് | വയം | ഞങ്ങൾ |
| അസ്മിൻ വൈഷ്ണവേ ക്ഷേത്രേ | ഈ വൈഷ്ണവ ക്ഷേത്രത്തിൽ | ഹരേഃ | ശ്രീകൃഷ്ണന്റെ |
| | | കഥായാം | കഥയിൽ (കഥ കേൾക്കാൻ) |
| ദീർഘസത്രേണ | നീണ്ടകാലംകൊണ്ടു മുഴുമിക്കുവാനുള്ള ഒരു യജ്ഞത്തോടുകൂടി | സക്ഷണാഃ | അവസരം പാർത്തിരിക്കുകയാണ്. |

22 ത്വം നഃ സന്ദർശിതോ ധാത്രാ ദുസ്തരം നിസ്തിതീർഷതാം
കലിം സത്വഹരം പുംസാം കർണ്ണധാര ഇവാർണ്ണവം.

| | | | |
|---|---|---|---|
| പുംസാം | മനുഷ്യരുടെ | അർണ്ണവം ഇവ | സമുദ്രത്തെപ്പോലെ |
| സത്വഹരം | സത്വഗുണത്തെ (മനശ്ശുദ്ധിയെ) നശിപ്പിക്കുന്ന | നിസ്തിതീർഷതാം | തികച്ചും കടക്കാൻ ആഗ്രഹിക്കുന്ന |
| | | നഃ | ഞങ്ങൾക്ക് |
| കലിം | കലിയെ (കലിഭൂതമായ സംസാരദുഃഖത്തെ) | കർണ്ണധാരഃ | കടത്തുകാരനായിട്ട് |
| | | ത്വം | അങ്ങ് |
| ദുസ്തരം | കടക്കുവാൻ പ്രയാസമേറിയ | ധാത്രാ | ദൈവത്താൽ |
| | | സന്ദർശിതഃ | കാണിച്ചുതരപ്പെട്ടു. |

23 ബ്രൂഹി യോഗേശ്വരേ കൃഷ്ണേ ബ്രഹ്മണ്യേ ധർമ്മവർമ്മണി
സ്വാം കാഷ്ഠാമധുനോപേതേ ധർമ്മഃ കം ശരണം ഗതഃ

| | | | |
|---|---|---|---|
| യോഗേശ്വരേ | യോഗങ്ങൾക്കു — കർമ്മം, ജ്ഞാനം, ഭക്തി എന്നിങ്ങനെ മൂന്നായി തരംതിരിഞ്ഞിരിക്കുന്ന യോഗങ്ങൾക്ക് — ഫലദാതാവും | കൃഷ്ണേ | ശ്രീകൃഷ്ണഭഗവാൻ |
| | | സ്വാം കാഷ്ഠാം | തന്റെ നിലയനമായ വൈകുണ്ഠത്തെ |
| | | അധുനാ | ഇപ്പോൾ |
| | | ഉപേതേ | പ്രാപിച്ചിരിക്കെ, |
| ബ്രഹ്മണ്യേ | ബ്രഹ്മജ്ഞന്മാർക്കു ഹിതകാരിയും | ധർമ്മഃ കം | ധർമ്മം ആരെ |
| | | ശരണം ഗതഃ | ശരണം പ്രാപിച്ചിരിക്കുന്നു! |
| ധർമ്മവർമ്മണി | ധർമ്മത്തിനു രക്ഷാകവചവും ആയിരിക്കുന്ന | ബ്രൂഹി | പറഞ്ഞുതരിക. |

കുറിപ്പ്:— നൈമിശാരണ്യത്തിൽവച്ച് ശൌനകാദിമുനിമാരുടെ ചോദ്യങ്ങൾക്കുത്തരമായി ഉഗ്രശ്രവസ്സെന്ന സൂതൻ പ്രഭാഷണം ചെയ്യുന്ന രൂപത്തിലാണ് ശ്രീമഹാഭാഗവതത്തിൻെറ അവതരണം. ഈ ഒന്നാമദ്ധ്യായത്തിൽ സൂതനോടുള്ള ഋഷിമാരുടെ ചോദ്യങ്ങളെ സാമാന്യമായി ഇങ്ങനെ ക്രോഡീകരിക്കാം.

മനുഷ്യന്ന ശാശ്വതമായ ശ്രേയസ്സുണ്ടാവാൻ പ്രയോജനപ്പെടുന്ന ധർമ്മം ഏതു്? സർവ്വശാസ്ത്രസാരം ഏതാകുന്നു? സർവ്വേശ്വരൻെറ സൃഷ്ട്യാദി ലീലകൾ ഏവ? അംശാവതാരകഥകൾ ഏവ? വിശേഷിച്ചും കൃഷ്ണാവതാരചരിതങ്ങൾ ഏതെല്ലാം? കലിയുഗത്തിൽ ധർമ്മത്തിന്നു് ശരണപ്രദൻ ആരു്? ഈ പ്രശ്നങ്ങളെ ആസ്പദിച്ചാണ് മേലിൽ സൂതൻ ചെയ്യുന്ന ഭാഷണങ്ങൾ.

ഇതി ശ്രീമദ്ഭാഗവതേ പ്രഥമസ്കന്ധേ പ്രഥമോऽദ്ധ്യായഃ

ഒന്നാമദ്ധ്യായം കഴിഞ്ഞു.

---

## ദ്വിതീയോऽദ്ധ്യായഃ : രണ്ടാമദ്ധ്യായം.

[തദേവം പ്രഥമേऽദ്ധ്യായേ ഷട്പ്രശ്നാഃ മുനിഭിഃ കൃതാഃ
ദ്വിതീയേ തുത്തരം സൂതശ്ചതുർണ്ണാമാഹ തേഷ്വഥ.]

### ഭഗവൽഭക്തിയുടെ മാഹാത്മ്യവർണ്ണനം

വ്യാസ ഉവാച : ശ്രീവേദവ്യാസൻ പറഞ്ഞു:—

1 ഇതി സംപ്രശ്നസംഹൃഷ്ടോ വിപ്രാണാം രൌമഹർഷണിഃ
പ്രതിപൂജ്യ വചസ്തേഷാം പ്രവക്തുമുപചക്രമേ

| | | | |
|---|---|---|---|
| വിപ്രാണാം | ബ്രാഹ്മണരുടെ | തേഷാം | അവരുടെ |
| ഇതി | ഈ വിധത്തിലുള്ള | വചഃ | വാക്കിനെ |
| സംപ്രശ്ന—സംഹൃഷ്ടഃ | നല്ല ചോദ്യങ്ങളാൽ സന്തോഷമിയന്ന | പ്രതിപൂജ്യ | പ്രത്യഭിനന്ദിച്ച് |
| രൌമ—ഹർഷണിഃ | രോമഹർഷണൻെറ പുത്രനായ സൂതൻ | പ്രവക്തും | പറയുവാൻ |
| | | ഉപചക്രമേ | തുടങ്ങി. |

സൂത ഉവാച = സൂതൻ പറഞ്ഞു:—

2 യം പ്രവ്രജന്തമനുപേതമപേതകൃത്യം
ദ്വൈപായനോ വിരഹകാതര ആജുഹാവ
പുത്രേതി തന്മയതയാ തരവോऽഭിനേദു—
സ്തം സർവ്വഭൂതഹൃദയം മുനിമാനതോസ്മി.

| | |
|---|---|
| അനുപേതം | ഉപനയിക്കപ്പെടാത്ത വനും |
| അപേതകൃത്യം | ലൌകിക വൈദിക കർമ്മങ്ങളിൽനിന്നെ ല്ലാം ഒഴിഞ്ഞുമാറിയ വനുമായി |
| പ്രവ്രജന്തം | സന്യസിച്ചുപോകുന്ന |
| യം | യാതൊരുവനെ ഉദ്ദേ ശിച്ച് |
| വിരഹകാതരഃ | വിയോഗഭീതനായി തീർന്ന |
| ദ്വൈപായനഃ | ശ്രീവേദവ്യാസൻ |
| 'പുത്രാ' ഇതി | 'മകനേ' എന്നിങ്ങനെ |
| ആജുഹാവ | നീട്ടിവിളിക്കുകയും, |
| തന്മയതയാ | തന്മയത്വം നിമിത്തം |
| തരവഃ | മരങ്ങൾ |
| അഭിനേദുഃ | അതിനു പ്രത്യുത്തര മായി ശബ്ദിക്കുകയും ചെയ്തുവോ, |
| സർവ്വഭൂത– ഹൃദയം | സർവ്വജീവവസ്തുക്കളു ടെയും അന്തഃകരണ ത്തിൽ പ്രവേശിച്ച |
| തം മുനിം | ആ ശ്രീശുകമുനിയെ |
| ആനതഃ അസ്മി | ഞാൻ കുമ്പിടുന്നു. |

3 യഃ സ്വാനുഭാവമഖിലശ്രുതിസാരമേക-
മദ്ധ്യാത്മദീപമതിതിതീർഷതാം തമോഽന്ധം
സംസാരിണാം കരുണയാഹ പുരാണഗുഹ്യം
തം വ്യാസസൂനുമുപയാമി ഗുരും മുനീനാം.

| | |
|---|---|
| സ്വാനുഭാവം | സ്വന്തമായുള്ള പ്രത്യേക വൈഭവത്തോടുകൂടിയതും |
| അഖില– ശ്രുതിസാരം | സകലവേദങ്ങളുടെയും അന്തസ്സാരമായിട്ടുള്ളതും |
| ഏകം | അനുപമമായിരിക്കുന്നതും |
| അന്ധം തമഃ | സംസൃതിയാവുന്ന ഘോരാന്ധകാരത്തെ |
| അതി– തിതീർഷതാം | കടന്നുപോകുവാൻ വെമ്പൽകൊള്ളുന്ന |
| സംസാരിണാം | പ്രാപഞ്ചികന്മാൎക്ക് |
| അദ്ധ്യാത്മ– ദീപം | ആത്മതത്ത്വത്തെ തെ ളിയിച്ചുകൊടുക്കുന്നതും ആയ |
| പുരാണഗുഹ്യം | പുരാണരഹസ്യത്തെ |
| യഃ | യാതൊരാൾ |
| കരുണയാ | കാരുണ്യംകൊണ്ട് |
| ആഹ | ഉപദേശിച്ചുവോ, |
| മുനീനാം | മുനിമാരുടെയെല്ലാം |
| ഗുരും | ആചാര്യനായ |
| തം വ്യാസസൂനും | ആ വ്യാസപുത്രനെ (ശ്രീശുകനെ) |
| ഉപയാമി | ശരണം പ്രാപിക്കുന്നു. |

4 നാരായണം നമസ്കൃത്യ നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം തതോ ജയമുദീരയേത്.

| | |
|---|---|
| നരോത്തമം | മനുഷ്യരിൽ ശ്രേഷ്ഠനായ |
| നാരായണം | നാരായണനെന്ന ഋഷിയേയും |
| നരം ച ഏവ | അപ്രകാരം നരനെന്ന ഋഷിയേയും, |
| ദേവീം | വാക്കുകളുടെ അധീശ്വരിയായ |

| | |
|---|---|
| സരസ്വതീം | സരസ്വതീദേവിയേയും, |
| വ്യാസം | വേദവ്യാസനേയും, |
| നമസ്കൃത്യ | നമസ്കരിച്ച് |
| തതഃ | അതിനുശേഷം |
| ജയം | സംസാരജയത്തിന്ന് ഉതകുന്ന പുരാണ ഗ്രന്ഥത്തെ |
| ഉദീരയേത് | പാരായണം ചെയ്യണം. |

5 മുനയഃ സാധു പൃഷ്ടോഽഹം ഭവദ്ഭിർല്ലോകമംഗളം
യത് കൃതഃ കൃഷ്ണസംപ്രശ്നോ യേനാത്മാ സുപ്രസീദതി

| | |
|---|---|
| മുനയഃ | ഹേ മുനിമാരേ! |
| ഭവദ്ഭിഃ | ഭവാന്മാരാൽ |
| അഹം | ഞാൻ |
| സാധു | സമുചിതമാകും വിധം |
| പൃഷ്ടഃ | ചോദിക്കപ്പെട്ടിരിക്കുന്നു. |
| യത് | യാതൊന്ന് |
| ലോകമംഗളം | ലോകത്തിന്ന് മംഗളമാകുന്നുവോ |
| കൃഷ്ണസംപ്രശ്നഃ | ആ വിധത്തിൽ കൃഷ്ണനെ സംബന്ധിച്ചുള്ള ചോദ്യമാണ് |
| കൃതഃ | ചെയ്യപ്പെട്ടിരിക്കുന്നത്; |
| യേന | യാതൊരു കാരണത്താൽ |
| ആത്മാ | എന്റെ അന്തഃകരണം |
| സുപ്രസീദതി | തെളിവുററു വരുന്നു. |

6 സ വൈ പുംസാം പരോ ധർമ്മോ യതോ ഭക്തിരധോക്ഷജേ
അഹൈതുക്യപ്രതിഹതാ യയാഽത്മാ സംപ്രസീദതി

| | |
|---|---|
| യതഃ | യാതൊന്നിനാൽ |
| അഹൈതുകീ | ഫലാനുസന്ധാനമില്ലാത്തതും |
| അപ്രതിഹതാ | വിഘ്നബാധയേല്ക്കാത്തതും ആയ |
| അധോക്ഷജേ | ശ്രീകൃഷ്ണവിഷയകമായ |
| ഭക്തിഃ | ഭക്തി |
| പുംസാം | മനുഷ്യർക്കുണ്ടാകുന്നുവോ, |
| സഃ വൈ | അതുതന്നെയാണ് |
| പരഃ ധർമ്മഃ | അത്യുത്തമമായ ധർമ്മം. |
| യയാ | യാതൊരു കൃഷ്ണഭക്തിയാൽ |
| ആത്മാ | അന്തഃകരണം |
| സംപ്രസീദതി | നല്ലപോലെ തെളിയുന്നു. |

7 വാസുദേവേ ഭഗവതി ഭക്തിയോഗഃ പ്രയോജിതഃ
ജനയത്യാശു വൈരാഗ്യം ജ്ഞാനം യത്തദഹൈതുകം

| | |
|---|---|
| ഭഗവതി | ഭഗവനായ |
| വാസുദേവേ | ശ്രീ വാസുദേവനിൽ |
| പ്രയോജിതഃ | ചേർക്കപ്പെട്ടതായ |
| ഭക്തിയോഗഃ | അടിയുറച്ച പ്രേമഭക്തി |
| ആശു | അതിവേഗത്തിൽ |
| വൈരാഗ്യം | വിഷയവിരക്തിയും |
| അഹൈതുകം | ദുസ്തർക്കങ്ങളോടു കൂടാത്ത |
| ജ്ഞാനം | ആത്മതത്വജ്ഞാനം |
| യത് തത് | യാതൊന്നോ, അതും |
| ജനയതി | ജനിപ്പിക്കുന്നു |

8 ധർമ്മഃ സ്വനുഷ്ഠിതഃ പുംസാം വിഷ്വക്സേനകഥാസു യഃ
നോത്പാദയേദ്യദി രതിം ശ്രമ ഏവ ഹി കേവലം

യഃ ധർമ്മഃ : യാതൊരു ധർമ്മം
സ്വനുഷ്ഠിതഃ : വേണ്ടപോലെ അനുഷ്ഠിക്കപ്പെട്ടതായാലും കൂടി,
പുംസാം : മനുഷ്യർക്ക്
വിഷ്വക്സേനകഥാസു : ശ്രീകൃഷ്ണഭഗവാന്റെ കഥകളിൽ
രതിം : താൽപര്യത്തെ
യദി ന ഉത്പാദയേത് : ജനിപ്പിക്കുന്നില്ലെന്നു വരികിൽ
കേവലം : അതു വെറും
ശ്രമഃ ഏവ ഹി : പ്രയത്നം മാത്രമാണല്ലോ.

9 ധർമ്മസ്യ ഹ്യാപവർഗ്ഗ്യസ്യ നാർത്ഥോഽർത്ഥായോപകല്പതേ
നാർത്ഥസ്യ ധർമ്മൈകാന്തസ്യ കാമോ ലാഭായ ഹി സ്മൃതഃ

ആപവർഗ്ഗ്യസ്യ ഹി : പ്രധാനമായും മോക്ഷം ഉദ്ദേശിച്ചുകൊണ്ടുള്ള
ധർമ്മസ്യ : ധർമ്മത്തിന്റെ
അർത്ഥഃ : പ്രയോജനം
അർത്ഥായ : ധനപ്രാപ്തിക്ക്
ന ഉപകല്പതേ : ഉതകിക്കൂടാ;
ധർമ്മൈകാന്തസ്യ ഹി : തികച്ചും ധർമ്മത്തെ ഉദ്ദേശിച്ചുകൊണ്ടുള്ള
അർത്ഥസ്യ : ധനത്തിന്റെ
ലാഭായ : ഫലത്തിന്നു് (ഫലമാകുക എന്ന നിലയ്ക്ക്)
കാമഃ : കാമം (വിഷയാനുഭവം)
ന സ്മൃതഃ : പരിഗണിക്കപ്പെട്ടതല്ല.

10 കാമസ്യ നേന്ദ്രിയപ്രീതിർല്ലാഭോ ജീവേത യാവതാ
ജീവസ്യ തത്ത്വജിജ്ഞാസാ നാർത്ഥോ യശ്ചേഹ കർമ്മഭിഃ

കാമസ്യ : വിഷയാനുഭവത്തിന്നു്
ഇന്ദ്രിയപ്രീതിഃ : ഇന്ദ്രിയസംതൃപ്തി
ന ലാഭഃ : അല്ല ഫലം;
യാവതാ ജീവേത : എത്രമാത്രം ജീവിക്കാമോ അത്രമാത്രമാണ് അതിന്റെ ഫലം.
ജീവസ്യ : ജീവിക്കുന്നതിന്റെ
അർത്ഥഃ ച : പ്രയോജനമാകട്ടെ
തത്ത്വജിജ്ഞാസാ : തത്ത്വജ്ഞാനത്തിലുള്ള അഭിനിവേശം മാത്രമാണ്;
കർമ്മഭിഃ : കർമ്മാനുഷ്ഠാനങ്ങൾ കൊണ്ട്
ഇഹ : ഈ ലോകത്തിൽ ഉദ്ദേശിക്കപ്പെടുന്നത്
യഃ : യാതൊന്നാണോ
ന : അതല്ല.

11 വദന്തി തത്തത്ത്വവിദസ്തത്ത്വം യജ്ജ്ഞാനമദ്വയം
ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ.

തത്ത്വവിദഃ : തത്ത്വജ്ഞാനികൾ
തത് തത്ത്വം : ആ തത്ത്വത്തെ
അദ്വയം : അഖണ്ഡമായ
യത് ജ്ഞാനം : യാതൊരു ജ്ഞാനമാണെന്നു്
വദന്തി : പറയുന്നുവോ, (അതുതന്നെ വേറെ ചിലരാൽ)
ബ്രഹ്മ ഇതി : ബ്രഹ്മമെന്നും
പരമാത്മാ ഇതി : പരമാത്മാവെന്നും
ഭഗവാൻ ഇതി : ഭഗവാൻ എന്നും
ശബ്ദ്യതേ : ഉച്ചരിക്കപ്പെടുന്നു.

**12** തച്ഛ്രദ്ദധാനാ മുനയോ ജ്ഞാനവൈരാഗ്യയുക്തയാ
പശ്യന്ത്യാത്മനി ചാത്മാനം ഭക്ത്യാ ശ്രുതഗൃഹീതയാ

| | | | |
|---|---|---|---|
| തത് ച | ആ തത്വത്തെത്തന്നെ | ജ്ഞാനവൈരാഗ്യയുക്തയാ | പരോക്ഷജ്ഞാനത്തോടും വിഷയവിരക്തിയോടും കൂടിയതുമായ |
| ശ്രദ്ദധാനാഃ | ശ്രദ്ധാലുക്കളായ | ഭക്ത്യാ | ഭക്തികൊണ്ട് |
| മുനയഃ | മുനിജനങ്ങൾ | ആത്മനി | ജീവാത്മാവിൽ |
| ശ്രുതഗൃഹീതയാ | വേദാന്താദിശ്രവണത്താൽ ഉണ്ടായതും | ആത്മാനം | പരമാത്മസ്വരൂപമായി |
| | | പശ്യന്തി | കാണുന്നു. |

**13** അതഃ പുംഭിർദ്വിജശ്രേഷ്ഠാ വർണ്ണാശ്രമവിഭാഗശഃ
സ്വനുഷ്ഠിതസ്യ ധർമ്മസ്യ സംസിദ്ധിർഹരിതോഷണം

| | | | |
|---|---|---|---|
| അതഃ | ആകയാൽ | പുംഭിഃ | ജനങ്ങളാൽ |
| ദ്വിജശ്രേഷ്ഠാഃ | ഹേ ബ്രാഹ്മണശ്രേഷ്ഠന്മാരേ! | സ്വനുഷ്ഠിതസ്യ | യഥാവിധി അനുഷ്ഠിക്കപ്പെടുന്ന |
| വർണ്ണാശ്രമവിഭാഗശഃ | ബ്രാഹ്മണാദിവർണ്ണവിഭാഗത്തിനും ബ്രഹ്മചര്യാദിയായ ആശ്രമവിഭാഗത്തിനും അനുസരിച്ച് | ധർമ്മസ്യ | ധർമ്മത്തിന്റെ |
| | | സംസിദ്ധിഃ | സമ്പൂർണ്ണഫലം |
| | | ഹരിതോഷണം | ശ്രീഹരിയെ സന്തോഷിപ്പിക്കൽ ആകുന്നു. |

**14** തസ്മാദേകേന മനസാ ഭഗവാൻ സാത്വതാം പതിഃ
ശ്രോതവ്യഃ കീർത്തിതവ്യശ്ച ധ്യേയഃ പൂജ്യശ്ച നിത്യദാ.

| | | | |
|---|---|---|---|
| തസ്മാത് | അതുകൊണ്ട് | ശ്രോതവ്യഃ | ശ്രവിക്കപ്പെടേണ്ടവനും |
| ഏകേന | ഏകാഗ്രമായ | കീർത്തിതവ്യഃ | കീർത്തിക്കപ്പെടേണ്ടവനും |
| മനസാ | മനസ്സോടെ | ധ്യേയഃ | ധ്യാനിക്കപ്പെടേണ്ടവനും |
| സാത്വതാം | ഭക്തന്മാരുടെ | പൂജ്യഃ ച | പൂജിക്കപ്പെടേണ്ടവനും ആകുന്നു. |
| പതിഃ | പരിപാലകനായ | | |
| ഭഗവാൻ | ശ്രീഹരി | | |
| നിത്യദാ | എല്ലാപ്പോഴും | | |

**15** യദനുധ്യാസിനാ യുക്താഃ കർമ്മഗ്രന്ഥിനിബന്ധനം
ഛിന്ദന്തി കോവിദാസ്തസ്യ കോ ന കുര്യാത് കഥാരതിം

| | | | |
|---|---|---|---|
| യദനുധ്യാസിനാ | യാതൊരുവന്റെ നിരന്തരധ്യാനമാവുന്ന ഖഡ്ഗത്തോടു | കോവിദാഃ | വിവേകശാലികൾ |
| യുക്താഃ | കൂടിയവരായ | കർമ്മഗ്രന്ഥിനിബന്ധനം | കർമ്മത്തിന്റെ ഏച്ചുകെട്ടലിനെ |

| | |
|---|---|
| ഛിന്ദന്തി | അറുത്തുകളയുന്നുവോ |
| തസ്യ | ആ ശ്രീഹരിയുടെ |
| കഥാരതിം | ലീലാകഥകൾ കേൾക്ക വാനുള്ള താൽപര്യം |
| കഃ | ആരാണ് |
| ന കുര്യാത് | പ്രകടിപ്പിക്കാതിരിക്കുക? |

16 ശുശ്രൂഷോഃ ശ്രദ്ദധാനസ്യ വാസുദേവകഥാരുചിഃ
സ്യാന്മഹത്സേവയാ വിപ്രാഃ പുണ്യതീർത്ഥനിഷേവണാത്.

| | |
|---|---|
| വിപ്രാഃ | അല്ലയോ ബ്രാഹ്മണരേ! |
| പുണ്യതീർത്ഥ-നിഷേവണാത് | പരിപാവനങ്ങളായ തീർത്ഥസ്ഥലങ്ങളെ സന്ദർശിക്കുന്നതുകൊണ്ടും |
| മഹത്-സേവയാ | മഹജ്ജനങ്ങളോടുകൂടി സമ്പർക്കം പുലർത്തുന്നതുകൊണ്ടും |
| ശുശ്രൂഷോഃ | ശ്രവണാഭിലാഷം ഉണ്ടാവുന്ന |
| ശ്രദ്ദധാനസ്യ | ഒരു ശ്രദ്ധാലുവിന്ന് |
| വാസുദേവ-കഥാരുചിഃ | ഭഗവൽകഥകളിൽ താൽപര്യം |
| സ്യാത് | ഉണ്ടാകുന്നതാണ്. |

17 ശൃണ്വതാം സ്വകഥാം കൃഷ്ണഃ പുണ്യശ്രവണകീർത്തനഃ
ഹൃദ്യന്തഃസ്ഥോ ഹ്യഭദ്രാണി വിധുനോതി സുഹൃത് സതാം

| | |
|---|---|
| സതാം | സജ്ജനങ്ങളുടെ |
| സുഹൃത് | സ്നേഹിതനും |
| പുണ്യശ്രവണ-കീർത്തനഃ | പുണ്യം വളർത്തുന്ന ശ്രവണകീർത്തനങ്ങളോടുകൂടിയവനും ആയ |
| കൃഷ്ണഃ | ശ്രീകൃഷ്ണഭഗവാൻ |
| സ്വകഥാം | തന്റെ കഥയെ |
| ശൃണ്വതാം | കേൾക്കുന്നവരുടെ |
| അന്തഃസ്ഥഃ ഹി | ഉള്ളിൽ കുടിയിരുന്നുകൊണ്ടുതന്നെ |
| ഹൃദി | ഹൃദയത്തിലുള്ള |
| അഭദ്രാണി | അശുഭവാസനകളെ |
| വിധുനോതി | അകററുന്നു. |

18 നഷ്ടപ്രായേഷ്വഭദ്രേഷു നിത്യം ഭാഗവതസേവയാ
ഭഗവത്യുത്തമശ്ലോകേ ഭക്തിർഭവതി നൈഷ്ഠികീ

("ഭഗവദാശ്രയാത്" എന്നു പാഠാന്തരം. എന്നാൽ ഛന്ദോഭംഗം വരികയില്ല.)

| | |
|---|---|
| നിത്യം | എല്ലാ നേരവും |
| ഭാഗവത-സേവയാ | ഭഗവൽഭക്തന്മാരുടെ സമ്പർക്കവും ഭാഗവതശാസ്ത്രശ്രവണവും കൊണ്ട് |
| അഭദ്രാണി | അശുഭവാസനകൾ |
| നഷ്ടപ്രായേഷു | മികവാറും ഇല്ലാതെയാകുമ്പോൾ |
| ഉത്തമശ്ലോകേ | പുണ്യകീർത്തിമാനായ |
| ഭഗവതി | ശ്രീകൃഷ്ണഭഗവാങ്കൽ |
| നൈഷ്ഠികീ | അചഞ്ചലമായ |
| ഭക്തിഃ ഭവതി | ഭക്തിയുണ്ടാവുന്നു. |

19 തദാ രജസ്തമോഭാവാഃ കാമലോഭാദയശ്ച യേ
ചേത ഏതൈരനാവിദ്ധം സ്ഥിതം സത്ത്വേ പ്രസീദതി.

| | | | |
|---|---|---|---|
| തദാ | അപ്പോൾ | അനാവിദ്ധം | ബാധിതമാകാതെ |
| രജസ്തമോ–ഭാവാഃ | രജോഗുണം തമോഗുണം എന്നിവയുടെ വികാരങ്ങളായുണ്ടാവുന്ന | സത്ത്വേ | സത്ത്വഗുണത്തിൽ തന്നെ |
| | | സ്ഥിതം | അടിയുറച്ചുകൊണ്ടു് |
| കാമലോഭാദയഃ | കാമലോഭാദികൾ | ചേതഃ | മനസ്സു് |
| യേ | യതൊന്നുകളാണോ, | | |
| ഏതൈഃ | ഇവയാൽ | പ്രസീദതി | തെളിയുന്നു. |

20 ഏവം പ്രസന്നമനസോ ഭഗവദ്ഭക്തിയോഗതഃ
ഭഗവത്തത്ത്വവിജ്ഞാനം മുക്തസംഗസ്യ ജായതേ

| | | | |
|---|---|---|---|
| ഏവം | ഈ വിധം | മുക്തസംഗസ്യ | നിസ്സംഗന്നു് |
| ഭഗവദ്–ഭക്തിയോഗതഃ | ഭഗവാനിലുള്ള ഭക്തിയോഗം നിമിത്തം | ഭഗവത്–തത്ത്വ–വിജ്ഞാനം | ഭഗവാന്റെ യാഥാർത്ഥ്യത്തെക്കുറിച്ചുള്ള വിശിഷ്ടജ്ഞാനം |
| പ്രസന്നമനസഃ | മനഃപ്രസാദം കൈവന്നിട്ടുള്ള | ജായതേ | ഉളവാകുന്നു. |

21 ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി ദൃഷ്ട ഏവാത്മനീശ്വരേ.

| | | | |
|---|---|---|---|
| ആത്മനി | ആത്മസ്വരൂപമായ | ഭിദ്യതേ | തകരുന്നു; |
| ഈശ്വരേ | ഈശ്വരൻ | സർവ്വസംശയാഃ | എല്ലാ സന്ദേഹങ്ങളും |
| ദൃഷ്ടേ ഏവ | സാക്ഷാൽക്കരിക്കപ്പെട്ട മാത്രയിൽ | ഛിദ്യന്തേ | നശിച്ചുപോകുന്നു; |
| ഹൃദയഗ്രന്ഥിഃ | മനോമയമാവുന്ന കെട്ടു് (മനസ്സിനെ തളച്ചിരിക്കുന്ന അഹങ്കാരഭാവന) | അസ്യ | ഇയ്യുള്ളവന്റെ |
| | | കർമ്മാണി | സഞ്ചിതകർമ്മങ്ങൾ |
| | | ക്ഷീയന്തേ ച | ക്ഷയിക്കയും ചെയ്യുന്നു. |

22 അതോ വൈ കവയോ നിത്യം ഭക്തിം പരമയാ മുദാ
വാസുദേവേ ഭഗവതി കുർവ്വന്ത്യാത്മപ്രസാദിനീം.

| | | | |
|---|---|---|---|
| അതഃ വൈ | ഇക്കാരണത്താൽത്തന്നെ | പരമയാ | ഏററവും അധികമായ |
| കവയഃ | ബുദ്ധിശാലികൾ | മുദാ | പ്രീതിയോടെ |
| നിത്യം | എപ്പോഴും | ആത്മ–പ്രസാദിനീം | മനസ്സിന്നു് തെളിവേകുന്ന |
| ഭഗവതി | ഭഗവാനായ | ഭക്തിം | ഭക്തിയെ |
| വാസുദേവേ | ശ്രീവാസുദേവനിൽ | കുർവ്വന്തി | നിലനിർത്തി വരുന്നു. |

23 സത്ത്വം രജസ്തമ ഇതി പ്രകൃതേർഗ്ഗുണാസ്തൈ-
ര്യുക്തഃ പരഃ പുരുഷ ഏക ഇഹാസ്യ ധത്തേ
സ്ഥിത്യാദയേ ഹരിവിരിഞ്ചിഹരേതി സംജ്ഞാഃ
ശ്രേയാംസി തത്ര ഖലു സത്ത്വതനോർന്നൃണാം സ്യുഃ.

| | |
|---|---|
| ഏകഃ | ഏകനായിരിക്കുന്ന |
| പരഃ പുരുഷഃ | സർവ്വേശ്വരൻ |
| സത്ത്വം രജഃ തമഃ ഇതി | സത്ത്വം, രജസ്സ്, തമസ്സ് എന്നിങ്ങനെ |
| പ്രകൃതേഃ | പ്രകൃതിയുടെ |
| ഗുണാഃ | ഗുണങ്ങൾ യാതൊന്നുകളോ |
| തൈഃ യുക്തഃ | അവയോടുകൂടിച്ചേർന്ന് |
| അസ്യ | ഈ പ്രപഞ്ചത്തിൻെറ |
| സ്ഥിത്യാദയേ | രക്ഷയ്ക്കും, സൃഷ്ടിക്കും, സംഹാരത്തിനും വേണ്ടി |
| ഹരിവിരിഞ്ചി-ഹരാഃ ഇതി | വിഷ്ണു, ബ്രഹ്മാവ്, ശിവൻ എന്നിങ്ങനെയുള്ള |
| സംജ്ഞാഃ | വ്യത്യസ്തനാമങ്ങളെ |
| ഇഹ | ഈ ലോകത്തിൽ |
| ധത്തേ | ധരിച്ചിരിക്കുന്നു. |
| ഖലു തത്ര | എന്നാൽ അവയിൽ |
| സത്ത്വതനോഃ | സാത്ത്വികമൂർത്തിയായ വിഷ്ണുവിൽനിന്നു |
| ശ്രേയാംസി | ശുഭഫലങ്ങൾ |
| നൃണാം | മനുഷ്യർക്ക് |
| സ്യുഃ | ഉണ്ടാകുന്നതാണ്. |

24 പാർത്ഥിവാദ്ദാരുണോ ധൂമസ്തസ്മാദഗ്നിസ്ത്രയീമയഃ
തമസസ്തു രജസ്തസ്മാത് സത്ത്വം യദ് ബ്രഹ്മദർശനം.

| | |
|---|---|
| പാർത്ഥിവാത് | പൃഥിവിയുടെ വികാരമായ (കേവലം അചേതനമായ) |
| ദാരുണഃ | മരത്തടിയെ അപേക്ഷിച്ച് |
| ധൂമഃ | പുക (അല്പമെങ്കിലും സചേതനമാകയാൽ വിശിഷ്ടമാകുന്നു) |
| തസ്മാത് | അതിനെക്കാളും |
| ത്രയീമയഃ | വേദോക്തകർമ്മസാധനമായ |
| അഗ്നിഃ | അഗ്നി (പൂർണ്ണചൈതന്യമുള്ളതാകയാൽ വിശിഷ്ടമാകുന്നു) |
| തു | ഈ വിധം |
| തമസഃ | തമോഗുണത്തെ അപേക്ഷിച്ച് |
| രജഃ | രജോഗുണവും, |
| തസ്മാത് | അതിനെക്കാൾ |
| സത്ത്വം | സത്ത്വഗുണവും വിശിഷ്ടമാണ്. |
| യത് | എന്തെന്നാൽ, അതു് |
| ബ്രഹ്മദർശനം | ബ്രഹ്മസ്വരൂപത്തെ പ്രകാശിപ്പിക്കുന്നതാകുന്നു. |

25 ഭേജിരേ മുനയോഽഥാഗ്രേ ഭഗവന്തമധോക്ഷജം
സത്ത്വം വിശുദ്ധം ക്ഷേമായ കല്പന്തേ യേഽനു താനിഹ

| | |
|---|---|
| വേദാഃ | വേദങ്ങൾ |
| വാസുദേവപരാഃ | വാസുദേവനെ അധികരിച്ചുള്ളവയാകുന്നു (ശ്രീകൃഷ്ണതത്വത്തെ പ്രതിപാദിക്കുന്നവയാകുന്നു. |
| മഖാഃ | യജ്ഞങ്ങൾ |
| വാസുദേവപരാഃ | വാസുദേവനെ ഉദ്ദേശിച്ചുള്ളവയാകുന്നു. (ഫലദാതാവായ ശ്രീകൃഷ്ണപരമാത്മാവിനെ ഉദ്ദേശിച്ചു ചെയ്യുന്നവയാണ്. |
| യോഗാഃ | യോഗശാസ്ത്രങ്ങൾ |
| വാസുദേവപരാഃ | വാസുദേവനെ വിഷയീകരിച്ചുള്ളവയാകുന്നു. (ശ്രീകൃഷ്ണ പ്രാപ്തിക്കുള്ള ഉപായങ്ങളാണ്) |
| ക്രിയാഃ | സൽകർമ്മങ്ങൾ |
| വാസുദേവപരാഃ | വാസുദേവനെ ഉദ്ദേശിച്ചുള്ളവയാകുന്നു. (കൃഷ്ണാർപ്പണബുദ്ധ്യാ ചെയ്യപ്പെടുന്നവയാണ്) |
| ജ്ഞാനം | ജ്ഞാനശാസ്ത്രം |
| വാസുദേവപരം | വാസുദേവപരമാകുന്നു. (ശ്രീകൃഷ്ണതത്വമാവുന്ന പ്രതിപാദ്യവസ്തുവോടു കൂടിയതാണ്) |
| തപഃ | തപോനുഷ്ഠാനം |
| വാസുദേവപരം | വാസുദേവപരമാകുന്നു (ശ്രീകൃഷ്ണപ്രീതിയെ ഉദ്ദേശിച്ചുള്ളതാണ്) |
| ധർമ്മഃ | ധർമ്മശാസ്ത്രം. |
| വസുദേവപരഃ | വാസുദേവവിഷയകമാണ്. (ധർമ്മശാസ്ത്രത്തിൽപറയുന്ന ദാനവ്രതാദികൾ ശ്രീകൃഷ്ണപ്രസാദസിദ്ധിക്കുവേണ്ടിയാണ്) |
| ഗതിഃ | സൽഗതി (സ്വർഗ്ഗാദിഫലം) |
| വാസുദേവപരാ | വാസുദേവപരമാകുന്നു. (ശ്രീകൃഷ്ണാംശമായ ആനന്ദത്തെ ആശ്രയിച്ചതാകുന്നു.) |

30 സ ഏവേദം സസർജ്ജാഗ്രേ ഭഗവാനാത്മമായയാ
സദസദ്രൂപയാ ചാസൌ ഗുണമയ്യാഽഗുണോ വിഭുഃ

| | |
|---|---|
| വിഭുഃ | സർവ്വശക്തനായ |
| സഃ അസൌ ഭഗവാൻ ഏവ | ആ ഈ ശ്രീകൃഷ്ണഭഗവാൻ തന്നെ |
| അഗുണഃ ച | സ്വതവേ നിർഗ്ഗുണനെന്നിരിക്കലും |
| ഗുണമയ്യാ | ഗുണസ്വരൂപിണിയും |
| സദസദ്രൂപയാ | കാര്യകാരണാത്മികയുമായ |
| ആത്മമായയാ | തൻെറ മായകൊണ്ടു് |
| അഗ്രേ | ആദിയിൽ |
| ഇദം | ഈ ലോകത്തെ |
| സസർജ്ജ | സൃഷ്ടിച്ചു. |

31 തയാ വിലസിതേഷ്വേഷു ഗുണേഷു ഗുണവാനിവ
അന്തഃപ്രവിഷ്ട ആഭാതി വിജ്ഞാനേന വിജൃംഭിതഃ

| | |
|---|---|
| തയാ | ആ മായയാൽ |
| വിലസിതേഷു | ഉളവായിരിക്കുന്ന |
| ഏഷു ഗുണേഷു | ഈ ഗുണകാര്യങ്ങളായ പഞ്ചഭൂതങ്ങളിൽ |

വേദാഃ — വേദങ്ങൾ

വാസുദേവ-പരാഃ — വാസുദേവനെ അധികരിച്ചുള്ളവയാകുന്നു (ശ്രീകൃഷ്ണതത്വത്തെ പ്രതിപാദിക്കുന്നവയാകുന്നു.

മഖാഃ — യജ്ഞങ്ങൾ

വാസുദേവ-പരാഃ — വാസുദേവനെ ഉദ്ദേശിച്ചുള്ളവയാകുന്നു. (ഫലദാതാവായ ശ്രീകൃഷ്ണപരമാത്മാവിനെ ഉദ്ദേശിച്ച് ചെയ്യുന്നവയാണ്.

യോഗാഃ — യോഗശാസ്ത്രങ്ങൾ

വാസുദേവ-പരാഃ — വാസുദേവനെ വിഷയീകരിച്ചുള്ളവയാകുന്നു. (ശ്രീകൃഷ്ണ പ്രാപ്തിക്കുള്ള ഉപായങ്ങളാണ്)

ക്രിയാഃ — സൽകർമ്മങ്ങൾ

വാസുദേവ-പരാഃ — വാസുദേവനെ ഉദ്ദേശിച്ചുള്ളവയാകുന്നു. (കൃഷ്ണാർപ്പണബുദ്ധ്യാ ചെയ്യപ്പെടുന്നവയാണ്)

ജ്ഞാനം — ജ്ഞാനശാസ്ത്രം

വാസുദേവ-പരം — വാസുദേവപരമാകുന്നു. (ശ്രീകൃഷ്ണതത്വമാവുന്ന പ്രതിപാദ്യവസ്തുവോടു കൂടിയതാണ്)

തപഃ — തപോനുഷ്ഠാനം

വാസുദേവ-പരം — വാസുദേവപരമാകുന്നു (ശ്രീകൃഷ്ണപ്രീതിയെ ഉദ്ദേശിച്ചുള്ളതാണ്)

ധർമ്മഃ — ധർമ്മശാസ്ത്രം.

വസുദേവ-പരഃ — വാസുദേവവിഷയകമാണ്. (ധർമ്മശാസ്ത്രത്തിൽപറയുന്ന ദാനവ്രതാദികൾ ശ്രീകൃഷ്ണപ്രസാദസിദ്ധിക്കുവേണ്ടിയാണ്)

ഗതിഃ — സൽഗതി (സ്വർഗ്ഗാദിഫലം)

വാസുദേവ-പരാ — വാസുദേവപരമാകുന്നു. (ശ്രീകൃഷ്ണാംശമായ ആനന്ദത്തെ ആശ്രയിച്ചതാകുന്നു.)

30 സ ഏവേദം സസർജ്ജാഗ്രേ ഭഗവാനാത്മമായയാ
സദസദ്രൂപയാ ചാസൌ ഗുണമയ്യാƽഗുണോ വിഭുഃ

വിഭുഃ — സർവ്വശക്തനായ

സഃ അസൌ ഭഗവാൻ ഏവ — ആ ഈ ശ്രീകൃഷ്ണഭഗവാൻ തന്നെ

അഗുണഃ ച — സ്വതവേ നിർഗ്ഗുണനെന്നിരിക്കിലും

ഗുണമയ്യാ — ഗുണസ്വരൂപിണിയും

സദസദ്രൂപയാ — കാര്യകാരണാത്മികയുമായ

ആത്മമായയാ — തന്റെ മായകൊണ്ടു്

അഗ്രേ — ആദിയിൽ

ഇദം — ഈ ലോകത്തെ

സസർജ്ജ — സൃഷ്ടിച്ചു.

31 തയാ വിലസിതേഷ്വേഷു ഗുണേഷു ഗുണവാനിവ
അന്തഃപ്രവിഷ്ട ആഭാതി വിജ്ഞാനേന വിജൃംഭിതഃ

തയാ — ആ മായയാൽ

വിലസിതേഷു — ഉളവായിരിക്കുന്ന

ഏഷു ഗുണേഷു — ഈ ഗുണകാര്യങ്ങളായ പഞ്ചഭൂതങ്ങളിൽ

| | |
|---|---|
| അന്തഃപ്രവിഷ്ടഃ | ഉള്ളിൽ കടന്നിരുന്നു് |
| ഗുണവാൻ ഇവ | ഗുണകാര്യങ്ങൾ തന്റേതെന്നു് ഭാവിക്കുന്നവനെപ്പോലെ |
| ആഭാതി | ശോഭിക്കുന്നു; (എങ്കിലും) |
| വിജ്ഞാനേന | വിശുദ്ധജ്ഞാനത്താൽ (ചിച്ഛക്തിയാൽ) |
| വിജൃംഭിതഃ | പരിപുഷ്ടനാണ്. |

32 യഥാ ഹ്യവഹിതോ വഹ്നിർദ്ദാരുഷ്വേകഃ സ്വയോനിഷു
നാനേവ ഭാതി വിശ്വാത്മാ ഭൂതേഷു ച തഥാ പുമാൻ.

| | |
|---|---|
| യഥാ ഹി | ഏതുവിധത്തിൽ, |
| ഏകഃ വഹ്നിഃ | ഒന്നുതന്നെ ആയ അഗ്നി |
| സ്വയോനിഷു | തന്റെ ഉദ്ഭവസങ്കേങ്ങളായ |
| ദാരുഷു | വിറകുകൊള്ളികളിൽ |
| അവഹിതഃ | വെക്കപ്പെട്ടു് |
| നാനാ ഇവ | പലതെന്നവിധം |
| ഭാതി | ശോഭിക്കുന്നുവോ, |
| തഥാ | അതേ വിധത്തിൽ |
| വിശ്വാത്മാ | സർവ്വവ്യാപിയായി ഏകനായിരിക്കുന്ന |
| പുമാൻ | പരമപുരുഷൻ |
| ഭൂതേഷു ച | പ്രാണികളിലും (അനേകനെന്നുതോന്നുംവിധം ശോഭിക്കുന്നു) |

33 അസൗ ഗുണമയൈർഭാവൈർഭൂതസൂക്ഷ്മേന്ദ്രിയാത്മഭിഃ
സ്വനിർമ്മിതേഷു നിർവ്വിഷ്ടോ ഭുങ്ക്തേ ഭൂതേഷു തദ്ഗുണാൻ.

| | |
|---|---|
| അസൗ | ഈ പരമപുരുഷൻ |
| ഭൂതസൂക്ഷ്മേന്ദ്രിയാത്മഭിഃ | പഞ്ചഭൂതങ്ങളുടെ സൂക്ഷ്മതത്ത്വങ്ങൾ, ഇന്ദ്രിയങ്ങൾ, അന്തഃകരണം എന്നിവയോടുകൂടിയ |
| ഗുണമയൈഃ | ഗുണവികാരപത്രങ്ങളായ |
| ഭാവൈഃ | ഭാവങ്ങളിലൂടെ |
| സ്വനിർമ്മിതേഷു | തന്നാൽ നിർമ്മിക്കപ്പെട്ട |
| ഭൂതേഷു | പ്രാണിജാലങ്ങളിൽ |
| നിർവ്വിഷ്ടഃ | പ്രവേശിച്ചു് |
| തദ്ഗുണാൻ | അതാതിന്നു് അനുസരിച്ചുള്ള വിഷയങ്ങളെ |
| ഭുങ്ക്തേ | അനുഭവിക്കുന്നു; അഥവാ അനുഭവിപ്പിക്കുന്നു. |

34 ഭാവയത്യേഷ സത്ത്വേന ലോകാൻ വൈ ലോകഭാവനഃ
ലീലാവതാരാനുരതോ ദേവതിര്യങ്നരാദിഷു

| | |
|---|---|
| ലോകഭാവനഃ | പ്രപഞ്ചകർത്താവായ |
| ഏഷഃ | ഈ പരമപുരുഷൻ |
| ദേവതിര്യങ്-നരാദിഷു | ദേവകൾ, പക്ഷിമൃഗാദികൾ, മനുഷ്യർ എന്നിവരിൽ |
| ലീലാവതാരാ-നുരതഃ | ലീലാവതാരം ചെയ്യുവാൻ താൽപര്യത്തോടുകൂടിയവനായിട്ടു് |
| സത്ത്വേന | സത്ത്വഗുണത്താൽ |
| ലോകാൻ വൈ | ലോകങ്ങളെ തീർച്ചയും |
| ഭാവയതി | പരിപാലിക്കുന്നു. |

കുറിപ്പ്:– സൂതൻ ശിഷ്ടാചാരമനുസരിച്ച് ഇഷ്ടദേവതാഭിവന്ദനം ചെയ്ത് ശൌനകാദികളോട് പറഞ്ഞതിൻെറ ചുരുക്കം ഇതാണ്. "സർവ്വശാസ്ത്രസാരം ഭക്തിയോഗമാകുന്നു. അതായതു്, ഭക്തിയുക്തമായ സ്വധർമ്മാനുഷ്ഠാനം. ശ്രീഹരിയിൽ നിഷ്കാമഭക്തിയുറപ്പിക്കാൻ പ്രയോജനപ്പെടുന്ന ധർമ്മമാണ് പരമധർമ്മം. അതുമാത്രമേ നിത്യശ്രേയോനിദാനമാകയുള്ളു. ഫലാനുസന്ധാനമില്ലാത്ത സുദൃഢമായ സ്വാത്വികപ്രേമഭാവനയാണ് ഭക്തി. ഇതു് ശ്രീഹരിയുടെ കഥാശ്രവണം, കീർത്തനം, ഭജനം മുതലായ അനുഷ്ഠാനങ്ങളാൽ അശുഭവാസന നീങ്ങിയ അന്തഃകരണത്തിൽ വേരുറക്കുന്നു. ഈ പരമപ്രേമലക്ഷണമായ ഭക്തിയിലൂടെ ജ്ഞാനവും സായൂജ്യവും കൈവരുന്നതാണ്. ഇതു കൊണ്ടായിരുന്നു പൂർവ്വികന്മാരായ ഋഷീശ്വരന്മാർ ഭക്തിയോഗത്തെ ആദരിച്ചിരുന്നതു്. അവർ വിശുദ്ധസത്വമൂർത്തിയായ ശ്രീ വാസുദേവനെ മാത്രം ഉപാസിച്ചു. അതാണ് സദാചാരം. രജസ്തമോമൂർത്തികളായ ദേവന്മാരേയും ഭൂതപ്രേതാദികളേയും ഉപാസിക്കുന്നതു നിഷ്കാമഭക്തിയുടെ ലക്ഷണമല്ല; അതു് മോക്ഷദായകവുമല്ല. ആകയാൽ ദുരാചാരമാകുന്നു.

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
ദ്വിതീയോഽദ്ധ്യായഃ
രണ്ടാമദ്ധ്യായം കഴിഞ്ഞു.

---

## തൃതീയോഽദ്ധ്യായഃ : മൂന്നാമദ്ധ്യായം.

[അവതാരകഥാപ്രശ്നേ തൃതീയേ ത്വത്തരോഽഭിധഃ
പുരുഷാദ്യവതാരോക്ത്യാ തത്തച്ചാരിത്രവർണ്ണനൈഃ]

ഭഗവദവതാരകഥാ പ്രസ്താവം

സൂത ഉവാച = സൂതൻ പറഞ്ഞു:—

### വിരാട്പുരുഷാവതാരം

1 ജഗൃഹേ പൌരുഷം രൂപം ഭഗവാന്മഹദാദിഭിഃ
സംഭൃതം ഷോഡശകലമാദൌ ലോകസിസൃക്ഷയാ

| | |
|---|---|
| ആദൌ | ആദിയിൽ |
| ഭഗവാൻ | സർവ്വേശ്വരൻ |
| ലോകസിസൃക്ഷയാ | ലോകങ്ങളെ സൃഷ്ടിക്കവാനുള്ള ഇച്ഛകൊണ്ടു് |
| മഹദാദിഭിഃ | മഹത്തത്ത്വം മുതലായവയാൽ |
| സംഭൃതം | സംഭവിച്ചതും |
| ഷോഡശകലം | പതിനാറ് അംശങ്ങളോട് ചേർന്നതുമായ (പഞ്ചഭൂതങ്ങൾ, പഞ്ചകർമ്മേന്ദ്രിയങ്ങൾ, പഞ്ചജ്ഞാനേന്ദ്രിയങ്ങൾ, മനസ്സ് എന്നിവ) |
| പൌരുഷം | വിരാട്പുരുഷൻെറ |
| രൂപം | സ്വരൂപത്തെ |
| ജഗൃഹേ | സ്വീകരിച്ചു |

2 യസ്യാംഭസി ശയാനസ്യ യോഗനിദ്രാം വിതന്വതഃ
നാഭിഹ്രദാംബുജാദാസീദ് ബ്രഹ്മാ വിശ്വസൃജാം പതിഃ

| | | | |
|---|---|---|---|
| അംഭസി | കാരണജലത്തിൽ | നാഭിഹ്രദാം-ബുജാത് | നാഭിരൂപമായ കയത്തിലുണ്ടായ താമരപ്പൂവിൽനിന്നു് |
| ശയാനസ്യ | കിടന്നുകൊണ്ടും | | |
| യോഗനിദ്രാം | സമാധിരൂപമായ ഉറക്കത്തെ | വിശ്വസൃജാം | വിശ്വസ്രഷ്ടാക്കളുടെ |
| വിതന്വതഃ | വിസ്തരിച്ചും കൊണ്ടും ഇരുന്ന | പതിഃ | അധിനായകനായ |
| | | ബ്രഹ്മാ | ബ്രഹ്മാവ് |
| യസ്യ | യാതൊരു ഈ വിരാട്ട് പുരുഷന്റെ | ആസീത് | ഉത്ഭവിച്ചു. |

3 യസ്യാവയവസംസ്ഥാനൈഃ കല്പിതോ ലോകവിസ്തരഃ
തദ്വൈ ഭഗവതോ രൂപം വിശുദ്ധം സത്ത്വമൂർജ്ജിതം

| | | | |
|---|---|---|---|
| യസ്യ | യാതൊരു പുരുഷസ്വരൂപത്തിന്റെ | തത് രൂപം | ആ പുരുഷസ്വരൂപം |
| അവയവ സംസ്ഥാനൈഃ | അവയവങ്ങളുടെ വിഭാഗങ്ങളാൽ | വിശുദ്ധം | രജസ്തമസ്സുകളുടെ സ്പർശമില്ലാതെ പരിശുദ്ധമായും |
| ലോകവിസ്തരഃ | ലോകങ്ങളുടെ പരമ്പര | ഊർജ്ജിതം | നിരതിശയമായുമുള്ള |
| കല്പിതഃ | രൂപംകൊള്ളപ്പെട്ടുവോ, | സത്ത്വം വൈ | സത്ത്വമയമായിത്തന്നെ വർത്തിച്ചു. |
| ഭഗവതഃ | സർവ്വേശ്വരന്റെ | | |

4 പശ്യന്ത്യദോ രൂപമദഭ്രചക്ഷുഷാ
സഹസ്രപാദോരുഭുജാനനാദ്ഭുതം
സഹസ്രമൂർദ്ധശ്രവണാക്ഷിനാസികം
സഹസ്രമൗല്യംബരകുണ്ഡലോല്ലസത്.

| | | | |
|---|---|---|---|
| സഹസ്ര-പാദോരു-ഭുജാനനാദ്-ഭുതം | അസംഖ്യം പാദങ്ങൾ, തുടകൾ, ഭുജങ്ങൾ, മുഖങ്ങൾ എന്നിവകളാൽ ആശ്ചര്യജനകമായതും | സഹസ്ര-മൗല്യംബര-കുണ്ഡലോ-ല്ലസത് | അസംഖ്യം കിരീടങ്ങൾ, വസ്ത്രങ്ങൾ, കർണ്ണാഭരണങ്ങൾ എന്നിവകളാൽ പരിലസിക്കുന്നതും ആയ |
| | | അദഃ രൂപം | ഈ വിരാട്സ്വരൂപം |
| സഹസ്രമൂർദ്ധ-ശ്രവണാക്ഷി-നാസികം | അസംഖ്യം തലകൾ, കാതുകൾ, കണ്ണുകൾ, നാസികകൾ എന്നിവകളോടു കൂടിയതും | അദഭ്ര-ചക്ഷുഷാ | ജ്ഞാനാത്മക നേത്രത്താൽ |
| | | പശ്യന്തി | ദർശിക്കുന്നു. |

5 ഏതന്നാനാവതാരാണാം നിധാനം ബീജമവ്യയം
യസ്യാംശാംശേന സൃജ്യന്തേ ദേവതിര്യങ്നരാദയഃ

| | | | |
|---|---|---|---|
| ഏതത് | ഈ ആദിനാരായണ സ്വരൂപം | യസ്യ | യാതൊരു ഈ സ്വരൂപത്തിന്റെ |
| നാനാവതാരാണാം | അസംഖ്യം അവതാരങ്ങളുടെ | അംശാംശേന | അംശത്തിന്റെ അംശത്താൽ |
| നിധാനം | ഇരിപ്പിടവും | ദേവതിര്യങ്-നരാദയഃ | ദേവകളും, പക്ഷിമൃഗാദികളും മനുഷ്യരും മററുമായ പ്രാണിജാലങ്ങൾ |
| അവ്യയം | നാശരഹിതമായ | | |
| ബീജം | ഉദ്ഭവകേന്ദ്രവുമാകുന്നു. | സൃജ്യന്തേ | സൃഷ്ടിക്കപ്പെടുന്നു. |

## സനത്കുമാരാവതാരം.

6 സ ഏവ പ്രഥമം ദേവഃ കൌമാരം സർഗ്ഗമാസ്ഥിതഃ
ചചാര ദുശ്ചരം ബ്രഹ്മാ ബ്രഹ്മചര്യമഖണ്ഡിതം

| | | | |
|---|---|---|---|
| സഃ ദേവഃ ഏവ | ആ ആദിനാരായണ മൂർത്തിതന്നെ | ബ്രഹ്മാ | ബ്രാഹ്മണവടിവുപൂണ്ട് |
| പ്രഥമം | ഒന്നാമതായി | അഖണ്ഡിതം | കോട്ടവും കുറവും തട്ടാത്തവിധം |
| കൌമാരം | "കൌമാരം" എന്ന | ദുശ്ചരം | ആചരിക്കാൻ പ്രയാസമുള്ള |
| സർഗ്ഗം | സൃഷ്ടിവിശേഷത്തെ | ബ്രഹ്മചര്യം | ബ്രഹ്മചര്യത്തെ |
| ആസ്ഥിതഃ | അവലംബിച്ച് | ചചാര | ആചരിച്ചു. |

## വരാഹാവതാരം.

7 ദ്വിതീയം തു ഭവായാസ്യ രസാതലഗതാം മഹീം
ഉദ്ധരിഷ്യന്നുപാദത്ത യജ്ഞേശഃ സൌകരം വപുഃ

| | | | |
|---|---|---|---|
| ദ്വിതീയം തു | രണ്ടാമതായിട്ട് | ഉദ്ധരിഷ്യൻ | മേലോട്ട് കൊണ്ടുവരുവാൻ ആഗ്രഹിച്ചുകൊണ്ട്, |
| അസ്യ | ഈ ലോകത്തിന്റെ | യജ്ഞേശഃ | യജ്ഞങ്ങളുടെ ഫലദാതാവായ ഭഗവാൻ |
| ഭവായ | ഉൽക്കർഷത്തിനുവേണ്ടി | സൌകരം | പന്നിയുടെ |
| രസാതലഗതാം | പാതാളത്തിലേക്ക് ആണ്ടുപോയ | വപുഃ | ശരീരത്തെ |
| മഹീം | ഭൂമിയെ | ഉപാദത്ത | കൈക്കൊണ്ടു. |

## ശ്രീനാരദാവതാരം.

8 തൃതീയമൃഷിസർഗ്ഗം ച ദേവർഷിത്വമുപേത്യ സഃ
തന്ത്രം സാത്വതമാചഷ്ട നൈഷ്കർമ്മ്യം കർമ്മണാം യതഃ

| | |
|---|---|
| സഃ | ആ ഭഗവാൻ |
| തൃതീയം | മൂന്നാമതായിട്ട് |
| ഋഷിസർഗ്ഗം | 'ആർഷം' എന്ന സൃഷ്ടിവിശേഷത്തേയും |
| ദേവർഷിത്വം ച | ദേവർഷിഭാവത്തെയും |
| ഉപേത്യ | സ്വീകരിച്ച്, |
| യതഃ | യാതൊന്നിൽനിന്നാണോ |
| കർമ്മണാം | കർമ്മങ്ങൾക്ക് |
| നൈഷ്കർമ്മ്യം | ബന്ധഹേതുത്വമില്ലെന്ന പൊരുൾ വെളിപ്പെട്ടത്, |
| സാത്വതം തന്ത്രം | ആ 'പഞ്ചരാത്ര'മെന്ന വൈഷ്ണവതന്ത്രത്തെ |
| ആചഷ്ട | ഉപദേശിച്ചു. |

## നരനാരായണാവതാരം.

9 തുര്യേ ധർമ്മകലാസർഗ്ഗേ നരനാരായണാവൃഷീ
ഭൂത്വാത്മോപശമോപേതമകരോദ്ദുശ്ചരം തപഃ

| | |
|---|---|
| തുര്യേ | നാലാമത്തെ അവതാരത്തിൽ |
| ധർമ്മകലാസർഗ്ഗേ | ധർമ്മപത്നിയായ മൂർത്തിദേവിയിൽ നിന്നുള്ള സൃഷ്ടിയിൽ |
| നരനാരായണൗ | നരനെന്നും നാരായണനെന്നും പേരുള്ള |
| ഋഷീ | രണ്ടു ഋഷിമാരായി |
| ഭൂത്വാ | ഭവിച്ച് |
| ആത്മോപശമോപേതം | മനോനിഗ്രഹത്തോടുകൂടിയതും |
| ദുശ്ചരം | അനുഷ്ഠിക്കാൻ കഷ്ടമുള്ളതുമായ |
| തപഃ | തപസ്സ് |
| അകരോത്. | ചെയ്തു. |

## കപിലാവതാരം.

10 പഞ്ചമഃ കപിലോ നാമ സിദ്ധേശഃ കാലവിപ്ലുതം
പ്രോവാചാസുരയേ സാംഖ്യം തത്ത്വഗ്രാമവിനിർണ്ണയം

| | |
|---|---|
| പഞ്ചമഃ | അഞ്ചാമതായി |
| കപിലഃ നാമ | കപിലൻ എന്നുപേരായ |
| സിദ്ധേശഃ | മഹാസിദ്ധനായിട്ട് |
| കാലവിപ്ലുതം | കാലത്താൽ നശിച്ചുപോയതും |
| തത്ത്വഗ്രാമവിനിർണ്ണയം | തത്ത്വങ്ങളുടെ എണ്ണം വിചിന്തനം ചെയ്തു നിർണ്ണയിച്ചിട്ടുള്ളതും ആയ |
| സാംഖ്യം | സാംഖ്യദർശനത്തെ |
| ആസുരയേ | ആസുരിയെന്ന ബ്രാഹ്മണന്ന് |
| പ്രോവാച | സവിസ്തരമുപദേശിച്ചു. |

## ദത്താത്രേയാവതാരം.

11 ഷഷ്ഠമത്രേരപത്യത്വം വൃതഃ പ്രാപ്തോനസൂയയാ
ആന്വീക്ഷികീമലക്കായ പ്രഹ്ലാദാദിഭ്യ ഊചിവാൻ

| | | | |
|---|---|---|---|
| ഷഷ്ഠം | ആറാമതായിട്ട് | പ്രാപ്തഃ | പ്രാപിച്ച്, |
| അനസൂയയാ | അനസൂയാദേവിയാൽ | അലക്കായ | അലക്കനും |
| വൃതഃ | വരം യാചിക്കപ്പെട്ട വനായിട്ട് | പ്രഹ്ലാദാദിഭ്യഃ | പ്രഹ്ലാദൻ മുതലായവക്കും |
| അത്രേഃ | അത്രിമഹർഷിയുടെ | ആന്വീക്ഷികീം | ആത്മവിദ്യയെ |
| അപത്യത്വം | പുത്രഭാവത്തെ | ഊചിവാൻ | ഉപദേശിച്ചു. |

## യജ്ഞാവതാരം.

12 തതഃ സപ്തമ ആകൂത്യാം രുചേര്യജ്ഞോഽഭ്യജായത
സ യാമാദ്യൈഃ സുരഗണൈരപാത് സ്വായംഭുവോന്തരം.

| | | | |
|---|---|---|---|
| തതഃ | പിന്നീട് | യാമാദ്യൈഃ | സ്വപുത്രന്മാരായ യാമന്മാർ തുടങ്ങിയ |
| സപ്തമേ | ഏഴാമത്തവതാരത്തിൽ | സുരഗണൈഃ | ദേവസംഘങ്ങളോടു കൂടി (ഇന്ദ്രപദവിയെ സ്വീകരിച്ച്) |
| രുചേഃ | രുചി എന്ന പ്രജാപതിയുടെ | സ്വായം-ഭുവോന്തരം | സ്വായംഭുവമന്വന്തരത്തെ |
| ആകൂത്യാം | ആകൂതിയെന്ന പത്നിയിൽ | അപാത് | പരിപാലിച്ചു. |
| യജ്ഞഃ | യജ്ഞനായിട്ട് | | |
| അഭ്യജായത | ജനിച്ചു. | | |
| സഃ | ആ യജ്ഞദേവൻ | | |

## ഋഷഭാവതാരം.

13 അഷ്ടമേ മേരുദേവ്യാം തു നാഭേർജ്ജാത ഉരുക്രമഃ
ദർശയൻ വർത്മ ധീരാണാം സർവ്വാശ്രമനമസ്കൃതം.

| | | | |
|---|---|---|---|
| അഷ്ടമേ തു | എട്ടാമത്തേതിലാകട്ടെ, | ദർശയൻ | കാട്ടിക്കൊടുത്തുകൊണ്ട് |
| ഉരുക്രമഃ | ഭഗവാൻ | നാഭേഃ | നാഭിയെന്ന രാജാവിന്റെ പത്നിയായ |
| സർവ്വാശ്രമ-നമസ്കൃതം | എല്ലാ ആശ്രമങ്ങളാലും ആദരിക്കപ്പെട്ട | മേരുദേവ്യാം | മേരുദേവിയിൽ |
| വർത്മ | മാർഗ്ഗത്തെ (പരമഹംസ ധർമ്മത്തെ) | ജാതഃ | അവതരിച്ചു. |
| ധീരാണാം | ബുദ്ധിമാന്മാക്ക് | | |

## പൃഥു-അവതാരം.

14 ഋഷിഭിര്യാചിതോ ഭേജേ നവമം പാർത്ഥിവം വപുഃ
ദുഗ്ദ്ധേമാമോഷധീർവിപ്രാസ്തേനായം സ ഉശത്തമഃ

| | |
|---|---|
| വിപ്രാഃ | അല്ലയോ ബ്രാഹ്മണന്മാരേ! |
| ഋഷിഭിഃ | ഋഷിമാരാൽ |
| യാചിതഃ | അപേക്ഷിക്കപ്പെട്ടവനായിട്ട് |
| നവമം | ഒമ്പതാമതായി |
| പാർത്ഥിവം | പൃഥു എന്ന രാജാവിന്റെ |
| വപുഃ | ശരീരത്തെ |
| ഭേജേ | സ്വീകരിച്ചു. |
| സർവ്വാഃ | എല്ലാതരത്തിലുമുള്ള |
| ഓഷധീഃ | ഓഷധികളേയും |
| ഇമാം | ഈ ഭൂമിയിൽ നിന്നു് |
| ദുഗ്ദ്ധ | കറന്നെടുത്തു. |
| തേന | ആകയാൽ |
| സഃ | അവ്വിധത്തിലുള്ള |
| അയം | ഈ അവതാരം |
| ഉശത്തമഃ | എല്ലാററിലും വെച്ച് ആകർഷകമായതാകുന്നു. |

## മത്സ്യാവതാരം.

15 രൂപം സ ജഗൃഹേ മാത്സ്യം ചാക്ഷുഷോദധിസംപ്ലവേ
നാവ്യാരോപ്യ മഹീമയ്യാമപാദ്വൈവസ്വതം മനും

| | |
|---|---|
| സഃ | ആ ഭഗവാൻ |
| ചാക്ഷുഷോദധിസംപ്ലവേ | ചാക്ഷുഷമന്വന്തരത്തിൽ സംഭവിച്ച ജലപ്രളയത്തിൽ |
| മാത്സ്യം | മത്സ്യത്തിന്റെ |
| രൂപം | രൂപം |
| ജഗൃഹേ | എടുത്തു. |
| മഹീമയ്യാം | ഭൂമിയാവുന്ന |
| നാവി | തോണിയിൽ |
| ആരോപ്യ | കയററി, |
| വൈവസ്വതം | സത്യവ്രതനെന്നു കൂടി ആദിയിൽ പേരുണ്ടായിരുന്ന വൈവസ്വതനെന്ന |
| മനും | മനുവിനെ |
| അപാത് | സംരക്ഷിച്ചു. |

## കൂർമ്മാവതാരം.

16 സുരാസുരാണാമുദധിം മഥ്നതാം മന്ദരാചലം
ദധ്രേ കമഠരൂപേണ പൃഷ്ഠ ഏകാദശേ വിഭുഃ

| | |
|---|---|
| വിഭുഃ | ഭഗവാൻ |
| ഏകാദശേ | പതിനൊന്നാമത്തെ അവതാരത്തിൽ |
| സുരാസുരാണാം | ദേവന്മാരും അസുരന്മാരും |
| ഉദധിം | സമുദ്രത്തെ |
| മഥ്നതാം | കടഞ്ഞുകൊണ്ടിരിക്കവേ, |
| കമഠരൂപേണ | ആമയുടെ രൂപത്തോടെ |
| മന്ദരാചലം | മന്ദരപർവ്വതത്തെ |
| പൃഷ്ഠേ | പുറത്തു് |
| ദധ്രേ | ഏററിനിന്നു. |

## ധന്വന്തരിയും മോഹിനിയും

17 ധാന്വന്തരം ദ്വാദശമം ത്രയോദശമമേവ ച
അപായയത് സുരാനന്യാൻ മോഹിന്യാ മോഹയൻ സ്ത്രിയാ.

| | | | |
|---|---|---|---|
| ദ്വാദശമം | പന്ത്രണ്ടാമത്തു് | സ്ത്രിയാ | സ്ത്രീരൂപത്താൽ |
| ധാന്വന്തരം | ധന്വന്തരിയെ സംബന്ധിച്ചതാകുന്നു. | അന്യാൻ | മററുള്ളവരെ (അസുരന്മാരെ) |
| ത്രയോദശമം<br>ച ഏവ | } പതിമൂന്നാമത്തതും<br>} അതേ സന്ദർഭത്തിൽ തന്നെ ഉണ്ടായി. | മോഹയൻ | മോഹിപ്പിച്ചുകൊണ്ടു് |
| | | സുരാൻ | ദേവന്മാരെ |
| മോഹിന്യാ | മോഹിനിയെന്ന | അപായയത് | അമൃതപാനം ചെയ്യിച്ചു. |

## നരസിംഹാവതാരം.

18 ചതുർദ്ദശം നാരസിംഹം ബിഭ്രദ്ദൈത്യേന്ദ്രമൂർജ്ജിതം
ദദാര കരജൈർവ്വക്ഷസ്യേരകാം കടകൃദ്യഥാ.

| | | | |
|---|---|---|---|
| ചതുർദ്ദശം | പതിനാലാമത്തു് | കടകൃത് | പായനെയ്ത്തുകാരൻ |
| നാരസിംഹം | നൃസിംഹരൂപത്തെ | ഏരകാം | ചേഞ്ഞോൽപ്പുല്ലിനെ |
| ബിഭ്രത് | ധരിച്ചുകൊണ്ടു് | യഥാ | എന്നതിൻവണ്ണം |
| ഊർജ്ജിതം | ബലിഷ്ഠനായ | കരജൈഃ | കൈനഖങ്ങൾകൊണ്ടു |
| ദൈത്യേന്ദ്രം | ഹിരണ്യകശിപുവിനെ | ദദാര | കീറിപ്പൊളിച്ചു. |
| വക്ഷസി | മാറിടത്തിൽ | | |

## വാമനാവതാരം.

19 പഞ്ചദശം വാമനകം കൃത്വാഗാദധ്വരം ബലേഃ
പദത്രയം യാചമാനഃ പ്രത്യാദിത്സുസ്ത്രിവിഷ്ടപം

| | | | |
|---|---|---|---|
| പഞ്ചദശം | പതിനഞ്ചാമതായിട്ടു് | പദത്രയം | മൂന്നടിമണ്ണു് |
| വാമനകം | വാമനരൂപത്തെ | യാചമാനഃ | യാചിക്കുന്നവനായി |
| കൃത്വാ | പൂണ്ടു്, | ബലേഃ | മഹാബലിയുടെ |
| ത്രിവിഷ്ടപം | മൂന്നുലോകത്തെയും | അധ്വരം | യാഗശാലയിലേക്കു |
| പ്രത്യാദിത്സുഃ | തിരികെ കൈക്കലാക്കുവാൻ ഉദ്യമിച്ചു് | അഗാത് | പോയി. |

## പരശുരാമാവതാരം.

20 അവതാരേ ഷോഡശമേ പശ്യൻ ബ്രഹ്മദ്രുഹോ നൃപാൻ
ത്രിഃസപ്തകൃത്വഃ കുപിതോ നിഃക്ഷത്രാമകരോന്മഹീം.

| | | | |
|---|---|---|---|
| ഷോഡശമേ | പതിനാറാമത്തെ | കുപിതഃ | കോപിഷ്ഠനായിട്ട് |
| അവതാരേ | അവതാരത്തിൽ, | ത്രിഃസപ്തകൃത്വഃ | ഇരുപത്തൊന്നുവട്ടം |
| നൃപാൻ | രാജാക്കന്മാരെ | മഹീം | ഭൂമിയെ |
| ബ്രഹ്മദ്രുഹഃ | ബ്രാഹ്മണദ്വേഷികളായി | നിഃക്ഷത്രാം | ക്ഷത്രിയശൂന്യമാക്കി |
| പശ്യൻ | കണ്ട് | അകരോത് | ചെയ്കയുണ്ടായി. |

## വ്യാസാവതാരം

21 തതഃ സപ്തദശേ ജാതഃ സത്യവത്യാം പരാശരാത്
ചക്രേ വേദതരോഃ ശാഖാ ദൃഷ്ട്വാ പുംസോഽല്പമേധസഃ

| | | | |
|---|---|---|---|
| തതഃ | പിന്നീട് | പുംസഃ | ജനങ്ങളെ |
| സപ്തദശേ | പതിനേഴാമത്തെ അവതാരത്തിൽ | അല്പമേധസഃ | മന്ദബുദ്ധികളായി |
| | | ദൃഷ്ട്വാ | കണ്ട് |
| പരാശരാത് | പരാശരമഹർഷിയിൽ നിന്നു് | വേദതരോഃ | വേദമാവുന്ന വൃക്ഷത്തിന് |
| സത്യവത്യാം | സത്യവതിയിൽ | ശാഖാഃ | ശാഖകളെ |
| ജാതഃ | ജാതനായിട്ട്, | ചക്രേ | ഉണ്ടാക്കി. |

## ശ്രീരാമാവതാരം.

22 നരദേവത്വമാപന്നഃ സുരകാര്യചികീർഷയാ
സമുദ്രനിഗ്രഹാദീനി ചക്രേ വീര്യാണ്യതഃ പരം

| | | | |
|---|---|---|---|
| അതഃ പരം | ഇതിൽപ്പിന്നെ | ആപന്നഃ | സ്വീകരിച്ച് |
| സുരകാര്യ-ചികീർഷയാ | ദേവന്മാരുടെ ആവശ്യം നിറവേററിക്കൊടുക്കാനുള്ള താൽപര്യത്തോടെ | സമുദ്ര-നിഗ്രഹാദീനി | സമുദ്രത്തിൽ സേതു ബന്ധിക്കുക മുതലായ |
| | | വീര്യാണി | വീരകൃത്യങ്ങളെ |
| നരദേവത്വം | ക്ഷത്രിയഭാവത്തെ | ചക്രേ | ചെയ്തു. |

## രാമാവതാരവും കൃഷ്ണാവതാരവും.

23 ഏകോനവിംശേ വിംശതിമേ വൃഷ്ണിഷു പ്രാപ്യ ജന്മനീ
രാമകൃഷ്ണാവിതി ഭുവോ ഭഗവാനഹരത് ഭരം

| | | | |
|---|---|---|---|
| ഏകോന–വിംശേ | പത്തൊമ്പതാമത്തേതും | രാമകൃഷ്ണൌ ഇതി | ബലരാമനെന്നും ശ്രീകൃഷ്ണനെന്നും ഉള്ള പേരുകളോടെ |
| വിംശതിമേ | ഇരുപതാമത്തേതും ആയ | ജന്മനീ | രണ്ടു ജന്മങ്ങളെ |
| | രണ്ടു് അവതാരങ്ങളിൽ | പ്രാപ്യ | സ്വീകരിച്ചു് |
| ഭഗവാൻ | സർവ്വേശ്വരൻ | ഭുവഃ ഭരം | ഭൂമിയുടെ ഭാരത്തെ |
| വൃഷ്ണിഷു | വൃഷ്ണിവംശത്തിൽ | അഹരത് | ഇല്ലാതാക്കി. |

## ബുദ്ധാവതാരം.

24 തതഃ കലൌ സംപ്രവൃത്തേ സമ്മോഹായ സുരദ്വിഷാം
ബുദ്ധോ നാമ്നാഽജനസുതഃ കീകടേഷു ഭവിഷ്യതി.

("ജിനസുതഃ" എന്നു് പാഠാന്തരം)

| | | | |
|---|---|---|---|
| തതഃ | അതിൽപ്പിന്നെ | കീകടേഷു | മഗധരാജ്യത്തിൽ |
| കലൌ | കലികാലം | അജനസുതഃ | അജനനെന്ന രാജാവിൻെറ പുത്രനായി |
| സംപ്രവൃത്തേ | പ്രബലപ്പെട്ടു വരുമ്പോൾ | | |
| സുരദ്വിഷാം | ദേവവിരോധികൾക്കു് | നാമ്നാ ബുദ്ധഃ | ബുദ്ധൻ എന്ന നാമത്തോടെ |
| സമ്മോഹായ | മോഹം ജനിപ്പിക്കുവാനായി | ഭവിഷ്യതി | ജനിക്കുന്നതാണ്. |

## കല്ക്യവതാരം.

25 അഥാസൌ യുഗസന്ധ്യായാം ദസ്യുപ്രായേഷു രാജസു
ജനിതാ വിഷ്ണുയശസോ നാമ്നാ കല്കിർജ്ജഗത്പതിഃ

| | | | |
|---|---|---|---|
| അഥ | അതിൽപ്പിന്നീടു് | അസൌ ജഗത്പതിഃ | ഈ ലോകനായകൻ |
| യുഗ–സന്ധ്യായാം | കലിയുഗത്തിൻെറ ഒടുവിൽ | വിഷ്ണുയശസഃ | വിഷ്ണുയശസ്സെന്ന ബ്രാഹ്മണനിൽനിന്നു് |
| രാജസു | രാജ്യാധികാരികൾ | | |
| ദസ്യുപ്രായേഷു | കൊള്ളക്കാരെപ്പോലെയാകുമ്പോൾ | നാമ്നാ കല്കിഃ | കല്കിയെന്ന പേരോടെ |
| | | ജനിതാ | ജനിച്ചേക്കും. |

26 അവതാരാ ഹ്യസംഖ്യേയാ ഹരേഃ സത്ത്വനിധേർദ്വിജാഃ
യഥാവിദാസിനഃ കുല്യാഃ സരസഃ സ്യുഃ സഹസ്രശഃ

| | | | |
|---|---|---|---|
| ദ്വിജാഃ | ഹേ ബ്രാഹ്മണന്മാരേ! | സരസഃ | തടാകത്തിൽനിന്നു് |
| അവിദാസിനഃ | ഒരിക്കലും വററിപ്പോകാത്ത | സഹസ്രശഃ | ആയിരക്കണക്കിൽ |
| | | കുല്യാഃ | കൈത്തോടുകൾ |

| | | | |
|---|---|---|---|
| യഥാ സ്യുഃ | ഉണ്ടാകാവുന്നപോലെ | അവതാരാഃ ഹി | അവതാരങ്ങളും |
| സത്ത്വനിധേഃ | സത്ത്വഗുണത്തിന്റെ ഇരിപ്പിടമായ | അസംഖ്യേയാഃ | കണക്കാക്കപ്പെടുവാൻ ആകയില്ല. |
| ഹരേഃ | ശ്രീഹരിയുടെ | | |

27 ഋഷയോ മനവോ ദേവാ മനുപുത്രാ മഹൌജസഃ
കലാഃ സർവ്വേ ഹരേരേവ സപ്രജാപതയസ്തഥാ

| | | | |
|---|---|---|---|
| സപ്രജാപതയഃ | മരീചി തുടങ്ങിയ പ്രജാപതിമാർ ഉൾപ്പെടെയുള്ള | മഹൌജസഃ | ശക്തിശാലികളായ |
| | | മനുപുത്രാഃ | മനുപുത്രന്മാരും |
| | | തഥാ സർവ്വേ | അങ്ങനെ എല്ലാം |
| ഋഷയഃ | ഋഷിമാരും | ഹരേഃ ഏവ | ശ്രീഹരിയുടെ തന്നെ |
| മനവഃ | മനുക്കളും | | |
| ദേവാഃ | ദേവകളും | കലാഃ | അംശങ്ങൾ ആകുന്നു. |

28 ഏതേ ചാംശകലാഃ പുംസഃ കൃഷ്ണസ്തു ഭഗവാൻ സ്വയം
ഇന്ദ്രാരിവ്യാകുലം ലോകം മൃഡയന്തി യുഗേ യുഗേ.

| | | | |
|---|---|---|---|
| ഏതേ ച | ഇവയെല്ലാം | ഭഗവാൻ | നാരായണമൂർത്തിതന്നെയാണ്. |
| പുംസഃ | ആദിപുരുഷന്റെ | യുഗേ യുഗേ | ഓരോ യുഗത്തിലും (ഈ അവതാരങ്ങൾ) |
| അംശകലാഃ | അംശങ്ങളോ, അംശാംശങ്ങളോ ആയ അവതാരങ്ങളാകുന്നു. | ഇന്ദ്രാരി–വ്യാകുലം | ആസുരശക്തിയാൽ വിവശമായ |
| കൃഷ്ണഃ തു | ശ്രീകൃഷ്ണനാകട്ടെ | ലോകം | ലോകത്തെ |
| സ്വയം | തികച്ചും പൂർണ്ണനായ | മൃഡയന്തി | കാത്തരുളുന്നു. |

29 ജന്മ ഗുഹ്യം ഭഗവതോ യ ഏതത് പ്രയതോ നരഃ
സായം പ്രാതർഗൃണൻ ഭക്ത്യാ ദുഃഖഗ്രാമാദ്വിമുച്യതേ.

| | | | |
|---|---|---|---|
| ഭഗവതഃ | സർവ്വേശ്വരന്റെ | പ്രാതഃ | കാലത്തും |
| ഗുഹ്യം | അത്യന്തം രഹസ്യമായുള്ള | ഗൃണൻ | എടുത്തു ചൊല്ലുന്നുവോ |
| ഏതത് ജന്മ | ഈ അവതാരത്തെ | (സഃ) | അവൻ |
| യഃ നരഃ | യാതൊരു മനുഷ്യൻ | ദുഃഖഗ്രാമാത് | ദുഃഖസംഘാതമായ സംസാരത്തിൽ നിന്നു് |
| പ്രയതഃ | ശുചിയായിട്ട് | | |
| ഭക്ത്യാ | ഭക്തിയോടെ | വിമുച്യതേ | തികച്ചും മോചിക്കപ്പെടുന്നു. |
| സായം | വൈകുന്നേരത്തും | | |

30 ഏതദ്രൂപം ഭഗവതോ ഹ്യരൂപസ്യ ചിദാത്മനഃ
മായാഗുണൈർവിരചിതം മഹദാദിഭിരാത്മനി

| | |
|---|---|
| അരൂപസ്യ | രൂപരഹിതനായും |
| ചിദാത്മനഃ | ചിത്സ്വരൂപനായും ഇരിക്കുന്ന ജീവന്റെ |
| ഏതത്‌രൂപം | ഈ സ്ഥൂലശരീരം |
| ഭഗവതഃ | സർവ്വേശ്വരന്റെ |
| മായാഗുണൈഃ | മായയുടെ ഗുണങ്ങളായ |
| മഹദാദിഭിഃ | മഹത്തത്ത്വാദികളാൽ |
| ആത്മനി | ആത്മതത്ത്വത്തിൽ (ആത്മതത്ത്വത്തിന്റെ സ്ഥാനത്തു്) |
| വിരചിതം | അധ്യാസം ചെയ്യപ്പെട്ടതാകുന്നു. |

31 യഥാ നഭസി മേഘൌഘോ രേണുർവ്വാ പാർത്ഥിവോഽനിലേ
ഏവം ദ്രഷ്ടരി ദൃശ്യത്വമാരോപിതമബുദ്ധിഭിഃ

| | |
|---|---|
| യഥാ | ഏതൊരു പ്രകാരം |
| മേഘൌഘഃ | (കാററിനെ ആശ്രയിച്ചിരിക്കുന്ന) കാർനിര |
| നഭസി | ആകാശത്തിലുള്ളതാണെന്നും, |
| പാർത്ഥിവഃ | ഭൂമിയെ സംബന്ധിച്ചുള്ള |
| രേണുഃ | പൊടിപടലം |
| അനിലേ വാ | കാററിലുള്ളതാണെന്നും കരുതപ്പെടുന്നുവോ, |
| ഏവം | അപ്രകാരം |
| അബുദ്ധിഭിഃ | അജ്ഞന്മാരാൽ |
| ദ്രഷ്ടരി | സാക്ഷിഭൂതനായിമാത്രം നിലകൊള്ളുന്ന ആത്മാവിൽ |
| ദൃശ്യത്വം | ദൃശ്യതാലക്ഷണമായ സ്ഥൂലദേഹം |
| ആരോപിതം | ആരോപിക്കപ്പെട്ടിരിക്കുകയാണ്. |

32 അതഃ പരം യദവ്യക്തമവ്യൂഢഗുണവ്യൂഹിതം
അദൃഷ്ടാശ്രുതവസ്തുത്വാത് സ ജീവോ യത്പുനർഭവഃ.

| | |
|---|---|
| അതഃ | ഇതിൽനിന്നു് — ഈ സ്ഥൂലശരീരത്തിൽ നിന്നു് |
| പരം | അപ്പുറത്തുള്ളതും |
| അദൃഷ്ടാശ്രുത-വസ്തുത്വാത് | കാണുകയോ കേൾക്കുകയോ സാദ്ധ്യമല്ലാത്ത വസ്തുവെന്ന നിലയിലാകകൊണ്ടു് |
| അവ്യൂഢ-ഗുണവ്യൂഹിതം | ആകാരമായി സംഘടിച്ചിട്ടില്ലാത്ത പ്രകൃതിഗുണങ്ങളാൽ നിർമ്മിതമായിരിക്കുന്നതും |
| അവ്യക്തം | വ്യക്തമല്ലാത്തതും |
| (ആരോപിതം) | ആത്മാവിൽ ആരോപിക്കപ്പെട്ടതും ആയിരിക്കുന്നതു്. |
| യത് | യാതൊന്നാണോ, |
| സഃ ജീവഃ | അതു് ജീവോപാധിയായ സൂക്ഷ്മശരീരമാകുന്നു. |
| യത് | യാതൊരു ഈ സൂക്ഷ്മശരീരം മൂലമാണ് |
| പുനർഭവഃ | പുനർജ്ജന്മം സംഭവിക്കുന്നതു്. |

33 യത്രേമേ സദസദ്രൂപേ പ്രതിഷിദ്ധേ സ്വസംവിദാ
അവിദ്യയാഽഽത്മനി കൃതേ ഇതി തദ് ബ്രഹ്മദർശനം

| | |
|---|---|
| ഇമേ | ഈ രണ്ടുവിധമായ |
| സദസദ്രൂപേ | സ്ഥൂലസൂക്ഷ്മശരീരങ്ങൾ |
| ആത്മനി | ആത്മാവിൽ |
| അവിദ്യയാ | അജ്ഞാനത്താൽ |
| കൃതേ ഇതി | കല്പിതങ്ങളാകകൊണ്ട്, |
| യത്ര | എപ്പോൾ |
| സ്വസംവിദാ | ആത്മീയമായ സമ്യഗ്ജ്ഞാനത്താൽ |
| പ്രതിഷിദ്ധേ | ഇവരണ്ടും നിരാകരിക്കപ്പെട്ടതായി ഭവിക്കുന്നുവോ |
| തത് | അപ്പോൾ, ജീവൻ |
| ബ്രഹ്മദർശനം | ജ്ഞാനൈകസ്വരൂപമായ ബ്രഹ്മംതന്നെ |

34 യദ്യേഷോപരതാ ദേവീ മായാ വൈശാരദീ മതിഃ
സംപന്ന ഏവേതി വിദുർമ്മഹിമ്നി സ്വേ മഹീയതേ.

| | |
|---|---|
| വൈശാരദീ | സർവ്വജ്ഞനായ ഈശ്വരനെ സംബന്ധിച്ച |
| ദേവീ | ക്രീഡാതൽപരയായ |
| ഏഷാ മായാ | ഈ മായ—അവിദ്യാസ്വരൂപിണി |
| ഉപരതാ | നിവൃത്തയായി |
| യദി | ഭവിക്കയാണെങ്കിൽ |
| മതിഃ | വിദ്യാസ്വരൂപിണിയായി മാറുന്നു |
| സംപന്നഃ ഏവ ഇതി | ബ്രഹ്മഭാവത്തെ നേടിയവൻ തന്നെയായെന്ന് |
| വിദുഃ | അപ്പോൾ അറിയുന്നു; |
| സ്വേ | തന്റെ ശരിയായ |
| മഹിമ്നി | മഹിമയിൽ (പരമാനന്ദസ്വരൂപത്തിൽ) |
| മഹീയതേ | ഉൽകർഷം കൊള്ളുന്നു. |

35 ഏവം ജന്മാനി കർമ്മാണി ഹ്യകർത്തുരജനസ്യ ച
വർണ്ണയന്തി സ്മ കവയോ വേദഗുഹ്യാനി ഹൃത്പതേഃ

| | |
|---|---|
| ഏവം, | ഈ വിധം, |
| ഹി | യഥാർത്ഥത്തിൽ |
| അജനസ്യ | ജനനമില്ലാത്തവനായും |
| അകർത്തുഃ ച | കർത്തൃത്വമില്ലാത്തവനായും ഇരിക്കുന്ന |
| ഹൃത്പതേഃ | അന്തര്യാമിയുടെ |
| വേദഗുഹ്യാനി | വേദരഹസ്യങ്ങളായ |
| ജന്മാനി | ജന്മങ്ങളേയും |
| കർമ്മാണി | കർമ്മങ്ങളേയും |
| കവയഃ | കവികൾ |
| വർണ്ണയന്തി സ്മ | വർണ്ണിച്ചിരിക്കുന്നു. |

36 സ വാ ഇദം വിശ്വമമോഘലീലഃ
സൃജത്യവത്യത്തി ന സജ്ജതേഽസ്മിൻ
ഭൂതേഷു ചാന്തർഹിത ആത്മതന്ത്രഃ
ഷാഡ്വർഗ്ഗികം ജിഘ്രതി ഷഡ്ഗുണേശഃ

| | |
|---|---|
| അമോഘലീലഃ | സഫലമായ ലീലകളോടുകൂടിയ |
| സഃ വാ | ആ സർവ്വേശ്വരൻ തന്നെ |

| | |
|---|---|
| ഇദം വിശ്വം | ഈ പ്രപഞ്ചത്തെ |
| സൃജതി | സൃഷ്ടിക്കുന്നു; |
| അവതി | രക്ഷിക്കുന്നു; |
| അത്തി | സംഹരിക്കുന്നു. |
| അസ്മിൻ | (എന്നാൽ), ഇതിൽ |
| ന സജ്ജതേ | സംബന്ധിക്കുന്നില്ല. |
| ആത്മതന്ത്രഃ | സ്വതന്ത്രനായും |
| ഷഡ്ഗുണേശഃ | മനസ്സുൾപ്പെടെയുള്ള ആറ് ഇന്ദ്രിയങ്ങളുടെ നിയന്താവായും ഭവിച്ച് |
| ഭൂതേഷു | പ്രാണികളിൽ |
| അന്തർഹിതഃ | ഒളിഞ്ഞിരുന്നുകൊണ്ട് |
| ഷാഡ്വർഗ്ഗികം | ആറിന്ദ്രിയങ്ങളുടേയും വിഷയങ്ങളെ |
| ജിഘ്രതി ച | മണത്തുനോക്കുകയും ചെയ്യുന്നു. |

37 ന ചാസ്യ കശ്ചിന്നിപുണേന ധാതു-
രവൈതി ജന്തുഃ കുമനീഷ ഊതീഃ
നാമാനി രൂപാണി മനോവചോഭിഃ
സന്തന്വതോ നടചര്യാമിവാജ്ഞഃ.

| | |
|---|---|
| അജ്ഞഃ | അറിവില്ലാത്തവൻ |
| നടചര്യാം | ഒരു നടന്റെ നാട്യപ്രകടനത്തെ |
| ഇവ | എന്നതുപോലെ, |
| കുമനീഷഃ | കുബുദ്ധിയായ |
| കശ്ചിത് ജന്തുഃ | ഒരു ജീവി |
| നിപുണേന | യുക്തികൌശലം കൊണ്ട്, |
| മനോവചോഭിഃ | സ്വസങ്കല്പത്താലും വചനത്താലും |
| രൂപാണി | രൂപങ്ങളേയും |
| നാമാനി ച | നാമങ്ങളേയും |
| സന്തന്വതഃ | പെരുപ്പിച്ചുകൊണ്ടിരിക്കുന്ന |
| ധാതുഃ | സ്രഷ്ടാവായ |
| അസ്യ | ഈ സർവ്വേശ്വരന്റെ |
| ഊതീഃ | ലീലകളെ |
| ന അവൈതി | അറിയുകയില്ല. |

38 സ വേദ ധാതുഃ പദവീം പരസ്യ
ദുരന്തവീര്യസ്യ രഥാങ്ഗപാണേഃ
യോऽമായയാ സന്തതയാനുവൃത്ത്യാ
ഭജേത തത്പാദസരോജഗന്ധം.

| | |
|---|---|
| യഃ | യാതൊരുവൻ |
| അമായയാ | നിർമ്മായവും |
| സന്തതയാ | നിരന്തരവും ആയ |
| അനുവൃത്ത്യാ | അനുവർത്തനത്തോടെ — — സേവാഭാവത്തോടെ |
| തത്പാദസരോജഗന്ധം | ഭഗവൽപാദാരവിന്ദങ്ങളുടെ സുഗന്ധത്തെ |
| ഭജേത | ഭജിക്കുമോ, |
| സഃ | അവൻ |
| പരസ്യ | മായയിൽനിന്നു് അകന്നവനും |
| ധാതുഃ | സ്രഷ്ടാവും |
| ദുരന്തവീര്യസ്യ | അറ്റമില്ലാത്ത വീര്യത്തോടുകൂടിയവനുമായ |
| രഥാങ്ഗപാണേഃ | ശ്രീചക്രപാണിയുടെ |
| പദവീം | മാർഗ്ഗത്തെ |
| വേദ | മനസ്സിലാക്കുന്നു. |

39 അഥേഹ ധന്യാ ഭഗവന്ത ഇത്ഥം
യദ്വാസുദേവേഽഖിലലോകനാഥേ
കുവ്വന്തി സവ്വാത്മകമാത്മഭാവം
ന യത്ര ഭൂയഃ പരിവത്ത ഉഗ്രഃ.

| | | | |
|---|---|---|---|
| അഥ | അതുകൊണ്ട് | സവ്വാത്മകം | എല്ലാ രൂപത്തിലുമുള്ള |
| ഭഗവന്തഃ | സവ്വജ്ഞന്മാരായ നിങ്ങൾ | ആത്മഭാവം | മനോവൃത്തിയെ |
| ഇഹ | ഈ വിഷയത്തിൽ | കുവ്വന്തി | പ്രവത്തിപ്പിച്ചു കൊണ്ടിരിക്കുന്നു; |
| ധന്യാഃ | ഭാഗ്യശാലികളാണ്. | യത്ര | യാതൊരു ഈ മനോവൃത്തിയുള്ളപ്പോഠം |
| യത | എന്തെന്നാൽ | ഉഗ്രഃ | ഭയങ്കരമായ |
| അഖില-ലോകനാഥേ | എല്ലാ ലോകങ്ങളുടെയും അധിപതിയായിരിക്കുന്ന | പരിവത്തഃ | ജന്മമരണാദികളുടെ ആവത്തനം |
| വാസുദേവേ | ശ്രീവാസുദേവനിൽ | ഭൂയഃ ന | വീണ്ടും ഉണ്ടാകയില്ല. |

40 ഇദം ഭാഗവതം നാമ പുരാണം ബ്രഹ്മസമ്മിതം
ഉത്തമശ്ലോകചരിതം ചകാര ഭഗവാനൃഷിഃ.

| | | | |
|---|---|---|---|
| ബ്രഹ്മസമ്മിതം | വേദതുല്യവും | ഇദം പുരാണം | ഈ പുരാണത്തെ |
| ഉത്തമശ്ലോക-ചരിതം | പുണ്യകീർത്തിമാനായ ശ്രീഹരിയുടെ ചരിതം ഉറംക്കൊണ്ടിരിക്കുന്നതും | ഭഗവാൻ | സവ്വജ്ഞാനനിധിയായ |
| | | ഋഷിഃ | ശ്രീവേദവ്യാസമഹഷി |
| ഭാഗവതം നാമ | 'ഭാഗവതം' എന്നു പേരുള്ളതുമായ | ചകാര | ഉണ്ടാക്കി. |

41 നിഃശ്രേയസായ ലോകസ്യ ധന്യം സ്വസ്ത്യയനം മഹത്
തദിദം ഗ്രാഹയാമാസ സുതമാത്മവതാം വരം
സവ്വവേദേതിഹാസാനാം സാരം സാരം സമുദ്ധൃതം

| | | | |
|---|---|---|---|
| ധന്യം | ഉൽകൃഷ്ടവും | ലോകസ്യ | ലോകത്തിൻെറ |
| മഹത് | മഹത്തും | നിഃശ്രേയസായ | നന്മക്കുവേണ്ടി |
| സ്വസ്ത്യയനം | മംഗളകാരിയും | ആത്മവതാം | ആത്മജ്ഞാനികളിൽ വെച്ച് |
| സവ്വവേദേ-തിഹാസാനാം | സകലവേദങ്ങളുടേയും ഇതിഹാസങ്ങളുടേയും | | |
| സാരം സാരം | പരമസാരത്തെ | വരം | ശ്രേഷ്ഠനായ |
| സമുദ്ധൃതം | സമുദ്ധരിച്ചതുമായ | സുതം | പുത്രനെ—ശ്രീശുകനെ |
| തത് ഇദം | ആ ഇതിനെ | ഗ്രാഹയാമാസ | ഗ്രഹിപ്പിച്ചു. |

42 സ തു സംശ്രാവയാമാസ മഹാരാജം പരീക്ഷിതം
പ്രായോപവിഷ്ടം ഗംഗായാം പരീതം പരമർഷിഭിഃ

| | | | |
|---|---|---|---|
| സഃ തു | അദ്ദേഹമാകട്ടെ | | നിരാഹാരവ്രതം) അനു |
| ഗംഗായാം | ഗംഗാതടത്തിൽ | | ഷ്ഠിച്ചുകൊണ്ടും |
| പരമർഷിഭിഃ | ഋഷിശ്രേഷ്ഠന്മാരാൽ | | ഇരിക്കുന്ന |
| പരീതം | ചൂഴപ്പെട്ടുകൊണ്ടും | പരീക്ഷിതം | പരീക്ഷിത്തെന്ന |
| | | മഹാരാജം | മഹാരാജാവിനെ |
| പ്രായോ- പവിഷ്ടം | പ്രായോപവേശം (മരണംവരെക്കും ഉള്ള | സംശ്രാവയാ- മാസ | വഴിപോലെ കേൾപ്പിച്ചു. |

43 തത്ര കീർത്തയതോ വിപ്രാ വിപ്രർഷേർഭൂരിതേജസഃ
അഹം ചാദ്ധ്യഗമം തത്ര നിവിഷ്ടസ്തദനുഗ്രഹാത്.

44 സോഽഹം വഃ ശ്രാവയിഷ്യാമി യഥാധീതം യഥാമതി.

| | | | |
|---|---|---|---|
| വിപ്രാഃ | അല്ലയോ ബ്രാഹ്മണരേ! | നിവിഷ്ടഃ | ഇരുന്നിട്ടുണ്ടായിരുന്ന |
| തത്ര | അവിടെവെച്ച് | അഹം ച | ഞാനും |
| കീർത്തയതഃ | വിസ്തരിച്ചരുളി ചെയ്തിരുന്ന | അധ്യഗമം | പഠിച്ചു. |
| ഭൂരിതേജസഃ | മഹാതേജസ്വിയായ | സഃ അഹം | അങ്ങനെയുള്ള ഞാൻ |
| വിപ്രർഷേഃ | ബ്രഹ്മർഷിയിൽനിന്നു് | യഥാധീതം | പഠിച്ചതനുസരിച്ചും |
| തദനുഗ്രഹാത് | അദ്ദേഹത്തിന്റെ അനുഗ്രഹത്താൽ | യഥാമതി | ബുദ്ധിക്കനുസരിച്ചും |
| | | വഃ | നിങ്ങളെ |
| തത്ര | അവിടെ | ശ്രാവയിഷ്യാമി | കേൾപ്പിക്കുന്നുണ്ട്. |

45 കൃഷ്ണേ സ്വധാമോപഗതേ ധർമ്മജ്ഞാനാദിഭിസ്സഹ
കലൌ നഷ്ടദൃശാമേഷ പുരാണാർക്കോഽധുനോദിത :

| | | | |
|---|---|---|---|
| കൃഷ്ണേ | ശ്രീകൃഷ്ണഭഗവാൻ | കലൌ | കലികാലത്തു് |
| ധർമ്മജ്ഞാനാ- ദിഭിഃ സഹ | ധർമ്മജ്ഞാനാദി കളോടുകൂടി | നഷ്ടദൃശാം | കാഴ്ച നശിച്ചവൎക്കായി |
| | | അധുനാ | ഇപ്പോൾ |
| സ്വധാമോ- പഗതേ | സ്വസ്ഥാനത്തെ പ്രാപിച്ചിട്ടുള്ള വേളയിൽ | പുരാണാർക്കഃ | ഒരു പുരാണസൂര്യൻ |
| | | ഏഷഃ ഉദിതഃ | ഇതാ, ഉദിച്ചിരിക്കുന്നു. |

കുറിപ്പ്:— ഭഗവാന്റെ അവതാരകഥകളെക്കുറിച്ച് ശൌനകാദികൾ സൂതനോട് ചോദിച്ചിരുന്നു. അതിനുള്ള ഉത്തരം ഈ അദ്ധ്യായത്തിൽ അടങ്ങിയിട്ടുണ്ട്. വിരാഠ് പുരുഷൻ തൊട്ട് കല്ക്കിവരെയുള്ള 24 അവതാരങ്ങളും, മററനേകം അംശാവതാരങ്ങളും, അംശാംശാവതാരങ്ങളും ഭഗവാൻ ലോകാനുഗ്രഹാർത്ഥം ചെയ്തുവ

യാണ്. അവയിൽ ശ്രീകൃഷ്ണന്റേതുമാത്രം പൂർണ്ണാവതാരമത്രേ — "കൃഷ്ണസ്തു ഭഗവാൻ സ്വയം". ഭക്തിയോടെ ഈ അവതാരകഥകളെ ശ്രവിക്കുന്നതും പ്രകീർത്തിക്കുന്നതും മനോനൈർമ്മല്യത്തിനും, തദ്വാരാ അവിദ്യാനാശത്തിനും, അതുവഴി നിർമ്മുക്തിക്കും ഹേതുവായിത്തീരുന്നു. ഈ തത്ത്വം ഗ്രഹിച്ച സർവ്വജ്ഞനായ വ്യാസൻ സകലജനോദ്ധാരണത്തിനായി ശ്രീമദ്ഭാഗവതം രചിച്ച് അതിനെ ശുകപരീക്ഷിത്സംവാദരൂപേണ ലോകത്തിൽ പ്രകാശിപ്പിക്കുകയും ചെയ്തു.

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
തൃതീയോഽദ്ധ്യായഃ

മൂന്നാമദ്ധ്യായം കഴിഞ്ഞു.

## ചതുർത്ഥോഽദ്ധ്യായഃ : നാലാമദ്ധ്യായം.

[തത്ര ഭാഗവതാരംഭകാരണത്വേന വർണ്യതേ
വ്യാസസ്യാപരിതോഷസ്തു തപഃപ്രവചനാദിഭിഃ]

### വ്യാസമഹർഷിയുടെ അസംതുഷ്ടി.

വ്യാസ ഉവാച : വ്യാസൻ പറഞ്ഞു:-

1 ഇതി ബ്രുവാണം സംസ്തൂയ മുനീനാം ദീർഘസത്രിണാം
വൃദ്ധഃ കുലപതിഃ സൂതം ബഹ്വൃചഃ ശൌനകോഽബ്രവീത്.

| | | | |
|---|---|---|---|
| ഇതി | ഇപ്രകാരം | വൃദ്ധഃ | പ്രായം കൂടിയ ആളും |
| ബ്രുവാണം | പറയുന്ന | കുലപതിഃ | സംഘത്തിന്റെ നേതാവും |
| സൂതം | സൂതനെ | | |
| സംസ്തൂയ | നല്ലപോലെ സ്തുതിച്ച്, | ബഹ്വൃചഃ | ഋഗ്വേദത്തിൽ ധാരാളം അറിവുള്ളവനും ആയ |
| ദീർഘസത്രിണാം | ദീർഘകാലത്തോളം സത്രം നടത്തിക്കൊണ്ടിരിക്കുന്ന | ശൌനകഃ | ശൌനകമഹർഷി |
| മുനീനാം | ഋഷിമാരുടെ ഇടയിൽ | അബ്രവീത് | പറഞ്ഞു- |

ശൌനക ഉവാച : ശൌനകൻ പറഞ്ഞു:-

2 സൂത സൂത മഹാഭാഗ വദ നോ വദതാംവര
കഥാം ഭാഗവതീം പുണ്യാം യദാഹ ഭഗവാൻ ശുകഃ

| | | | |
|---|---|---|---|
| സൂത സൂത | ഹേ സൂത! സൂത! | വദതാംവര | വാഗ്മികളിൽവെച്ച് ശ്രേഷ്ഠനായുള്ളോവേ! |
| മഹാഭാഗ | ഭാഗ്യശാലിൻ! | | |

| | | | |
|---|---|---|---|
| ഭഗവാൻ | സർവ്വജ്ഞനായ | ഭാഗവതീം | ഭഗവൽ സംബന്ധവുമായ |
| ശുകഃ | ശ്രീശുകൻ | കഥാം | ആ കഥയെ |
| യത് | യാതൊന്നിനെ | നഃ | ഞങ്ങൾക്ക് |
| ആഹ | ആഖ്യാനം ചെയ്തുവോ, | വദ | പറഞ്ഞുതരിക. |
| പുണ്യാം | പുണ്യകരവും | | |

3 കസ്മിൻ യുഗേ പ്രവൃത്തേയം സ്ഥാനേ വാ കേന ഹേതുനാ
കുതഃ സംചോദിതഃ കൃഷ്ണഃ കൃതവാൻ സംഹിതാം മുനിഃ

| | | | |
|---|---|---|---|
| കസ്മിൻ യുഗേ, | ഏതുയുഗത്തിൽ, | കൃഷ്ണഃ മുനിഃ | വ്യാസമഹർഷി |
| സ്ഥാനേ വാ | ഏതു് സ്ഥലത്തുവെച്ച് | കുതഃ | ആരാൽ – ഏതിനാൽ |
| കേന ഹേതുനാ | എന്തുകാരണം കൊണ്ട് | സംചോദിതഃ | പ്രേരിതനായിട്ട് |
| ഇയം | ഇതു് | സംഹിതാം | ഈ സംഹിതയെ |
| പ്രവൃത്താ | ഉണ്ടായതാണ്? | കൃതവാൻ | ഉണ്ടാക്കി? |

4 തസ്യ പുത്രോ മഹായോഗീ സമദൃങ്ങ്നിർവികല്പകഃ
ഏകാന്തമതിരുന്നിദ്രോ ഗൂഢോ മൂഢ ഇവേയതേ.

| | | | |
|---|---|---|---|
| തസ്യ | അദ്ദേഹത്തിന്റെ | ഉന്നിദ്രഃ | മായാനിദ്രയിൽനിന്നു് ഉണർന്നിരിക്കുന്നവനും ആകുന്നു. |
| പുത്രഃ | പുത്രനായ ശ്രീശുകൻ | | |
| മഹായോഗീ | മഹായോഗിയും | | |
| സമദൃക് | സമദർശിയും | ഗൂഢഃ | (എങ്കിലും,) സ്വമഹിമ വെളിവാക്കാതെയിരിക്കുന്ന അദ്ദേഹം |
| നിർവികല്പകഃ | ഭേദഭാവനാരഹിതനും | | |
| ഏകാന്തമതിഃ | ഒന്നിൽത്തന്നെ ഉറച്ച മനസ്സോടു കൂടിയവനും | മൂഢഃ ഇവ | മൂഢനെന്ന വിധം |
| | | ഈയതേ | തോന്നിക്കപ്പെടുന്നു. |

5 ദൃഷ്ട്വാനുയാന്തമൃഷിമാത്മജമപ്യനഗ്നം
ദേവ്യോ ഹ്രിയാ പരിദധുർന്ന സുതസ്യ ചിത്രം
തദ്വീക്ഷ്യ പൃച്ഛതി മുനൗ ജഗദുസ്തവാസ്തി
സ്ത്രീപുംഭിദാ ന തു സുതസ്യ വിവിക്തദൃഷ്ടേഃ.

| | | | |
|---|---|---|---|
| ആത്മജം | പുത്രനെ | ദേവ്യഃ | അപ്സരസ്ത്രീകൾ |
| അനുയാന്തം | അനുഗമിച്ചുകൊണ്ടിരുന്ന | ഹ്രിയാ | ലജ്ജയാൽ |
| ഋഷിം | വ്യാസമഹർഷിയെ | പരിദധുഃ | വസ്ത്രധാരണം ചെയ്തു. |
| അനഗ്നം അപി | അദ്ദേഹം നഗ്നനല്ലായിരുന്നു; എങ്കിലുംകൂടി – | സുതസ്യ | നഗ്നനായി മകൻ മുന്നിൽ പോകവേ, |
| ദൃഷ്ട്വാ | കണ്ടിട്ടു് | ന | അങ്ങനെ ചെയ്തില്ല. |

| | |
|---|---|
| ചിത്രം തത് | അത്ഭുതമുളവാക്കുന്ന ആ വസ്തുത |
| വീക്ഷ്യ | കണ്ട് |
| മുനൌ | വ്യാസമഹർഷി |
| പൃച്ഛതി | (അപ്സരസ്ത്രീകളോട്) ചോദിച്ചപ്പോൾ |
| ജഗദുഃ | അവർ പറഞ്ഞു — |
| തവ | "അങ്ങയ്ക്കു് |
| സ്ത്രീപുംഭിദാ | സ്ത്രീ എന്നും പുരുഷനെന്നുംഉള്ള ഭേദവിചാരം |
| അസ്തി | ഉണ്ട്; |
| വിവിക്തദൃഷ്ടേഃ | വിശുദ്ധദൃഷ്ടിയുള്ള |
| സുതസ്യ തു | പുത്രനാകട്ടെ |
| ന | ഇല്ല" |

നോട്ട്: ശ്രീശുകന്റെ മാഹാത്മ്യം ഈ ശ്ലോകത്തിൽ ഒരു സംഭവത്തെ ഉദാഹരിച്ച വ്യക്തമാക്കിയിരിക്കുന്നു. ദേവസ്ത്രീകൾ വസ്ത്രം അഴിച്ച് കരയിൽവെച്ച് ജലക്രീഡ ചെയ്തിരുന്ന ഒരു സരസ്സിന്റെ തീരത്തിലൂടെ ശുകബ്രഹ്മർഷി മുമ്പിലും വ്യാസൻ പിന്നിലും ആയി പോകയായിരുന്നു. ശ്രീശുകൻ വസ്ത്രം ധരിച്ചിരുന്നില്ലെങ്കിലും ദേവസ്ത്രീകൾക്ക് ലജ്ജ തോന്നിയില്ല. വ്യാസനാകട്ടെ വസ്ത്രം ധരിച്ച ആളാണ്. എന്നിട്ടും അവർ അദ്ദേഹത്തെ കണ്ടപ്പോൾ ലജ്ജിച്ച് അവരവരുടെ വസ്ത്രം എടുത്തുടുത്തു വ്യാസൻ അതിന്റെ കാരണം അന്വേഷിച്ചപ്പോൾ അവർ പറഞ്ഞതിതാണ് "അങ്ങയ്ക്കു് സ്ത്രീ എന്നും പുരുഷൻ എന്നുമുള്ള ഭേദഭാവനയുണ്ട്; പുത്രന് അതില്ല." ശ്രീശുകൻ ബ്രഹ്മമാത്രസ്വരൂപനാണെന്ന് ആശയം.

6 കഥമാലക്ഷിതഃ പൌരൈഃ സംപ്രാപ്തഃ കുരുജാംഗലാൻ
ഉന്മത്തമൂകജഡവദ്വിചരൻ ഗജസാഹ്വയേ.

| | |
|---|---|
| കുരുജാംഗലാൻ | കുരുജാംഗലദേശങ്ങളിലേക്ക് |
| സംപ്രാപ്തഃ | എത്തിച്ചേർന്ന് |
| ഗജസാഹ്വയേ | ഹസ്തിനപുരത്തിൽ |
| ഉന്മത്തമൂക-ജഡവത് | ഭ്രാന്തനെപ്പോലെയും ഊമയെപ്പോലെയും ബുദ്ധിശൂന്യനെപ്പോലെയും |
| വിചരൻ | സഞ്ചരിച്ചുകൊണ്ടിരുന്ന ആ ശ്രീശുകൻ |
| പൌരൈഃ | പുരവാസികളാൽ |
| ആലക്ഷിതഃ | കണ്ടറിയപ്പെട്ടതു് |
| കഥം | എങ്ങനെ ? |

7 കഥം വാ പാണ്ഡവേയസ്യ രാജർഷേർമ്മുനിനാ സഹ
സംവാദഃ സമഭൂത്താത യത്രൈഷാ സാത്വതീ ശ്രുതിഃ

| | |
|---|---|
| താത | അല്ലയോ വത്സ! |
| പാണ്ഡവേയസ്യ | പാണ്ഡവവംശജനായ |
| രാജർഷേഃ | പരീക്ഷിത്തെന്ന രാജർഷിക്ക് |
| മുനിനാ സഹ | മുനിയോടുകൂടെ |
| സംവാദഃ | സംഭാഷണം |
| കഥം വാ | എങ്ങനെ |
| സമഭൂത് | സംഭവിച്ചു? |
| യത്ര | യാതൊരു ആ സംഭാഷണത്തിൽ നിന്നാണല്ലോ |
| ഏഷാ സാത്വതീ ശ്രുതിഃ | ഈ ഭാഗവതസംഹിത ഉണ്ടായതു്. |

8 സ ഗോദോഹനമാത്രം ഹി ഗൃഹേഷു ഗൃഹമേധിനാം
അവേക്ഷതേ മഹാഭാഗസ്തീർത്ഥീകുർവ്വംസ്തദാശ്രമം

| | | | |
|---|---|---|---|
| മഹാഭാഗഃ | പുണ്യശാലിയായ | തീർത്ഥീകുർവ്വൻ | ശുദ്ധീകരിച്ചുകൊണ്ടു് |
| സഃ | അദ്ദേഹം | ഗോദോഹനമാത്രം ഹി | ഒരു പശുവെ കറക്കുവാൻ വേണ്ടിവരുന്ന സ്വല്പസമയത്തോളം മാത്രമേ |
| ഗൃഹമേധിനാം | ഗൃഹസ്ഥാശ്രമികളുടെ | | |
| ഗൃഹേഷു | ഗൃഹങ്ങളിൽ | | |
| തദാശ്രമം | അവരുടെ ആശ്രമത്തെ | അവേക്ഷതേ | കാണാറുള്ളു. |

9 അഭിമന്യുസുതം സൂത പ്രാഹുർഭാഗവതോത്തമം
തസ്യ ജന്മ മഹാശ്ചര്യം കർമ്മാണി ച ഗൃണീഹി നഃ.

| | | | |
|---|---|---|---|
| സൂത | അല്ലയോ സൂത! | മഹാശ്ചര്യം | അത്ഭുതകരമായ |
| അഭിമന്യുസുതം | അഭിമന്യുപുത്രനെ | ജന്മ | ജനനചരിത്രവും |
| ഭാഗവതോത്തമം | ഭഗവൽഭക്തന്മാരിൽ ഉത്തമനാണെന്നു് | കർമ്മാണി ച | സൽപ്രവൃത്തികളും |
| | | നഃ | ഞങ്ങളെ |
| പ്രാഹുഃ | പറഞ്ഞുവരുന്നു. | ഗൃണീഹി | പറഞ്ഞു ഗ്രഹിപ്പിച്ചാലും! |
| തസ്യ | അദ്ദേഹത്തിന്റെ | | |

10 സ സമ്രാട് കസ്യ വാ ഹേതോഃ പാണ്ഡൂനാം മാനവർദ്ധനഃ
പ്രായോപവിഷ്ടോ ഗംഗായാമനാദൃത്യാധിരാട്ശ്രിയം

| | | | |
|---|---|---|---|
| പാണ്ഡൂനാം | പാണ്ഡുരാജാവിന്റെ വംശജാതർക്കു് | അധിരാട്ശ്രിയം | സാമ്രാജ്യസമ്പത്തിനെ |
| മാനവർദ്ധനഃ | അഭിമാനം വളർത്തുന്ന | അനാദൃത്യ | തിരസ്കരിച്ചു് |
| സഃ സമ്രാട് | ആ സാർവ്വഭൌമൻ | ഗംഗായാം | ഗംഗാതീരത്തിൽ |
| കസ്യ ഹേതോഃ വാ | എന്തുകാരണവശാൽ | പ്രായോപവിഷ്ടഃ | മരണംവരെക്കും ഉപവാസവ്രതം അനുഷ്ഠിച്ചു? |

11 നമന്തി യത്പാദനികേതമാത്മനഃ
ശിവായ ഹാനീയ ധനാനി ശത്രവഃ
കഥം സ വീരഃ ശ്രിയമംഗ ദുസ്ത്യജാം
യുവൈഷതോത്സ്രഷ്ടുമഹോ സഹാസുഭിഃ

| | | | |
|---|---|---|---|
| അംഗ | അല്ലയോ സൂത! | ശിവായ | ക്ഷേമത്തിനുവേണ്ടി |
| ശത്രവഃ | ശത്രുക്കൾ | ധനാനി | ധനങ്ങളെ |

| | | | |
|---|---|---|---|
| ആനീയ | കൊണ്ടുവന്നു് | സഃ | അദ്ദേഹം |
| യത്പാദ-നികേതം | യാതൊരാളുടെ പാദപീഠത്തെയാണോ | ശ്രിയം | രാജൈശ്വര്യത്തെ |
| നമന്തി | കുമ്പിട്ടിരുന്നതു്, | അസുഭിഃ സഹ | ജീവനോടുകൂടെ |
| വീരഃ | വീരനും | ഉത്സ്രഷ്ടും | ഉപേക്ഷിക്കുവാൻ |
| യുവാ | യുവാവും ആയ | ഐഷത ഹ | ആഗ്രഹിച്ചുവല്ലോ; |
| | | അഹോ | ആശ്ചര്യകരം തന്നെ! |

12 ശിവായ ലോകസ്യ ഭവായ ഭൂതയേ
യ ഉത്തമശ്ലോകപരായണാ ജനാഃ
ജീവന്തി നാത്മാർത്ഥമസൌ പരാശ്രയം
മുമോച നിർവിദ്യ കുതഃ കളേബരം

| | | | |
|---|---|---|---|
| ഉത്തമശ്ലോക-പരായണാഃ | ഈശ്വരനെ സർവ്വാത്മനാ ആശ്രയിച്ചു കൊണ്ടിരിക്കുന്ന | ജീവന്തി | ജീവിക്കുന്നു; |
| ജനാഃ | ആളുകൾ | ആത്മാർത്ഥം | സ്വന്തം കാര്യത്തിനു വേണ്ടി |
| യേ | ആരായിരുന്നാലും, അവർ | ന | ജീവിക്കുന്നില്ല. |
| ലോകസ്യ | ലോകത്തിന്റെ (അന്യരുടെ) | അസൌ | (എന്നിരിക്കെ) ഈ രാജാവു് |
| ശിവായ | ക്ഷേമത്തിനും | നിർവിദ്യ | നിർവ്വേദം പ്രാപിച്ചു് |
| ഭവായ | സമൃദ്ധിക്കും | പരാശ്രയം | അന്യർക്കു് അവലംബമായിരിക്കുന്ന |
| ഭൂതയേ | ഐശ്വര്യത്തിനും വേണ്ടിമാത്രം | കളേബരം | സ്വദേഹത്തെ |
| | | കുതഃ | എന്തു കാരണവശാൽ |
| | | മുമോച | ഉപേക്ഷിച്ചു? |

13 തത് സർവ്വം നഃ സമാചക്ഷ്വ പൃഷ്ടോ യദിഹ കിഞ്ചന
മന്യേ ത്വാം വിഷയേ വാചാം സ്നാതമന്യത്ര ഛാന്ദസാത്.

| | | | |
|---|---|---|---|
| യത് | യാതൊന്നിനെക്കുറിച്ചു് | ഛാന്ദസാത് അന്യത്ര | വൈദികങ്ങളെ ഒഴിച്ചു് മററുള്ള |
| കിഞ്ചന | ഏതാനും ചിലതു് | വാചാം | വാക്കുകളുടെ |
| ഇഹ | ഈ സന്ദർഭത്തിൽ | വിഷയേ | വിഷയത്തിൽ |
| പൃഷ്ടഃ | ചോദിക്കപ്പെട്ടുവോ, | ത്വാം | അങ്ങയെ |
| തത് സർവ്വം | അതു് മുഴുവനും | സ്നാതം | പാരംഗതനായിട്ടു് |
| നഃ | ഞങ്ങൾക്കു് | മന്യേ | ഞാൻ കരുതുന്നു. |
| സമാചക്ഷ്വ | വ്യക്തമായി പറഞ്ഞു തരിക. | | |

**സൂത ഉവാച = സൂതൻ പറഞ്ഞു: —**

14 ദ്വാപരേ സമനുപ്രാപ്തേ തൃതീയേ യുഗപര്യയേ
ജാതഃ പരാശരാദ്യോഗീ വാസവ്യാം കലയാ ഹരേഃ

| | | | |
|---|---|---|---|
| തൃതീയേ | മൂന്നാമത്തേതായ | വാസവ്യാം | വസുപുത്രിയായ സത്യവതീയിൽ |
| യുഗപര്യയേ | യുഗപരിവർത്തനത്തിൽ | | |
| ദ്വാപരേ | ദ്വാപരമെന്ന യുഗം | ഹരേഃ | വിഷ്ണുവിന്റെ |
| സമനുപ്രാപ്തേ | വന്നു ചേർന്നപ്പോഴ് | കലയാ | അംശത്താൽ |
| പരാശരാത് | പരാശരമഹർഷിയിൽ നിന്നു് | യോഗീ | ഒരു മഹാജ്ഞാനി |
| | | ജാതഃ | ജനിച്ചു. |

15 സ കദാചിത് സരസ്വത്യാ ഉപസ്പൃശ്യ ജലം ശുചി
വിവിക്ത ഏക ആസീന ഉദിതേ രവിമണ്ഡലേ

| | | | |
|---|---|---|---|
| സഃ | അദ്ദേഹം (വ്യാസൻ) | ശുചി ജലം ഉപസ്പൃശ്യ | പരിശുദ്ധമായ ജലത്തിൽ സ്നാനാദി കൃത്യങ്ങൾ നിർവ്വഹിച്ച് |
| കദാചിത് | ഒരുനാൾ | | |
| രവിമണ്ഡലേ ഉദിതേ | സൂര്യമണ്ഡലം ഉദിച്ചിരിക്കുന്ന സന്ദർഭത്തിൽ | വിവിക്തേ | വിജനസ്ഥലത്തിൽ |
| | | ഏകഃ | ഒററയ്ക്ക് |
| സരസ്വത്യാഃ | സരസ്വതീനദിയിലെ | ആസീനഃ | ഇരിപ്പുറപ്പിച്ചു. |

16 പരാവരജ്ഞഃ സ ഋഷിഃ കാലേനാവ്യക്തരംഹസാ
യുഗധർമ്മവ്യതികരം പ്രാപ്തം ഭുവി യുഗേ യുഗേ

17 ഭൌതികാനാം ച ഭാവാനാം ശക്തിഹ്രാസം ച തത്കൃതം
അശ്രദ്ദധാനാന്നിഃസത്ത്വാൻ ദുർമ്മേധാൻ ഹ്രസിതായുഷഃ

18 ദുർഭഗാംശ്ച ജനാൻ വീക്ഷ്യ മുനിർദ്ദിവ്യേന ചക്ഷുഷാ
സർവ്വവർണ്ണാശ്രമാണാം യദ്ദധ്യൌ ഹിതമമോഘദൃക്.

| | | | |
|---|---|---|---|
| പരാവരജ്ഞഃ | കഴിഞ്ഞുപോയതും വരാനിരിക്കുന്നതുമായ കാര്യങ്ങളെ അറിഞ്ഞിരിക്കുന്നവനും | കാലേന | കാലശക്തിയിൽ |
| | | ഭുവി | ഭൂമിയിൽ |
| | | യുഗേ യുഗേ | ഓരോ യുഗത്തിലും |
| | | പ്രാപ്തം | വന്നുചേർന്നിട്ടുള്ള |
| മുനിഃ | മനനശീലനും | | |
| അമോഘദൃക് | വ്യർത്ഥമാകാത്ത കാഴ്ച്ചയുള്ളവനുമായ | യുഗധർമ്മ വ്യതികരം ച | യുഗധർമ്മങ്ങളുടെ സങ്കരതയേയും, |
| | | ഭൌതികാനാം | ഭൌതികങ്ങളായ |
| സഃ ഋഷിഃ | ആ വ്യാസമഹർഷി | ഭാവാനാം | വസ്തുക്കൾക്ക് |
| അവ്യക്ത-രംഹസാ | വ്യക്തമല്ലാത്ത ഗതിവേഗത്തോടുകൂടിയ | തത്കൃതം | കാലകൃതമായി വന്നിരിക്കുന്ന |

| | | | |
|---|---|---|---|
| ശക്തിഹ്രാസം ച | ശക്തിക്ഷയത്തേയും, | ജനാൻ ച | ജനങ്ങളേയും |
| അശ്രദ്ദധാനാൻ | ശ്രദ്ധയില്ലാത്തവരായി– | ദിവ്യേന ചക്ഷുഷാ | ദിവ്യചക്ഷുസ്സുകൊണ്ട് |
| നിഃസത്ത്വാൻ | ഉറക്കരുത്തില്ലാത്ത വരായി– | വീക്ഷ്യ | കണ്ടറിഞ്ഞ് |
| ദുർമ്മേധാൻ | ബുദ്ധികെട്ടവരായി– | സർവ്വവർണ്ണാ– ശ്രമാണാം | എല്ലാ വർണ്ണങ്ങൾക്കും ആശ്രമങ്ങൾക്കും |
| ഹ്രസിതായുഷഃ | ആയുസ്സുകുറഞ്ഞ വരായി– | ഹിതം യത് | ഹിതമായതു് യാതൊന്നാ, (അതിനെക്കുറിച്ച്) |
| ദുർഭഗാൻ | ഭാഗ്യശൂന്യരായി കഴിയുന്ന | ദദ്ധ്യൗ | പരിചിന്തനം ചെയ്തു. |

19 ചാതുർഹോത്രം കർമ്മ ശുദ്ധം ജനാനാം വീക്ഷ്യ വൈദികം
വ്യദധാദ്യജ്ഞസന്തത്യൈ വേദമേകം ചതുർവിധം

| | | | |
|---|---|---|---|
| വൈദികം | വേദത്തിൽ പറഞ്ഞിരിക്കുന്ന | വീക്ഷ്യ | കണ്ട് |
| ചാതുർഹോത്രം | ചാതുർഹോത്രമെന്ന * | യജ്ഞ– സന്തത്യൈ | യജ്ഞകർമ്മങ്ങളുടെ നിലനില്പിനുവേണ്ടി |
| കർമ്മ | കർമ്മം | ഏകം വേദം | ഒന്നായിരുന്ന വേദത്തെ |
| ജനാനാം | ജനങ്ങൾക്ക് | ചതുർവിധം | നാലുവിധമായിട്ട് |
| ശുദ്ധം | ശുദ്ധികരമാകുമെന്നു | വ്യദധാത് | തരം തിരിച്ചു. |

20 ഋഗ്യജുഃസാമാഥർവ്വാഖ്യാ വേദാശ്ചത്വാര ഉദ്ധൃതാഃ
ഇതിഹാസപുരാണം ച പഞ്ചമോ വേദ ഉച്യതേ.

| | | | |
|---|---|---|---|
| ഋഗ്യജുഃ– സാമാഥർവ്വാഖ്യാഃ | ഋക്ക്, യജുസ്സ്, സാമം, അഥർവ്വം എന്നീ പേരുകളോടുകൂടിയുള്ള | ഇതിഹാസ– പുരാണം ച | ഇതിഹാസവും പുരാണവും |
| ചത്വാരഃ | നാലു് | പഞ്ചമഃ | അഞ്ചാമതയ |
| വേദാഃ | വേദങ്ങൾ | വേദഃ | വേദമെന്നും |
| ഉദ്ധൃതാഃ | വേർതിരിക്കപ്പെട്ടു. | ഉച്യതേ | പറയപ്പെടുന്നു. |

21 തത്രർഗ്വേദധരഃ പൈലഃ സാമഗോ ജൈമിനിഃ കവിഃ
വൈശമ്പായന ഏവൈകോ നിഷ്ണാതോ യജുഷാമുത.

| | | | |
|---|---|---|---|
| തത്ര | അതിൽ (വ്യാസശിഷ്യ സമൂഹത്തിൽ) | പൈലഃ ഋഗ്വേദധരഃ | പൈലൻ എന്ന മുനി ഋഗ്വേദത്തെ ധരിച്ചവനായിരുന്നു. |

*ഹോതാ, അധ്വര്യു, ഉദ്ഗാതാ, ബ്രഹ്മൻ എന്നീനാലുവിധം ഋത്വിക്കുകളാൽ നിർവ്വഹിക്കപ്പെടേണ്ടതായ അഗ്നിഷ്ടോമാദി യജ്ഞകർമ്മമാണ് ചാതുർഹോത്രം.

| | | | |
|---|---|---|---|
| കവിഃ | ശാബ്ദികകുശലനായ | വൈശമ്പായനഃ | വൈശമ്പായനൻ |
| ജൈമിനിഃ | ജൈമിനിമുനി | ഏകഃ ഏവ | ഒരാറംമാത്രം |
| സാമഗഃ | സാമവേദഗായകനായി | യജുഷാം | യജുർവ്വേദങ്ങളുടെ |
| ഉത | അപ്രകാരം | നിഷ്ണാതഃ | പാരംഗതനുമായി. |

22 അഥർവ്വാംഗിരസാമാസീത് സുമന്തുർദ്ദാരുണോ മുനിഃ
ഇതിഹാസപുരാണാനാം പിതാ മേ രോമഹർഷണഃ

| | | | |
|---|---|---|---|
| ദാരുണഃ | ക്രൂരസ്വഭാവമുള്ള | മേ പിതാ | എന്റെ പിതാവായ |
| സുമന്തുഃ മുനിഃ | സുമന്തു എന്ന മുനി | രോമഹർഷണഃ | രോമഹർഷണൻ |
| അഥർവ്വാം–ഗിരിസാം | അഥർവ്വസൂക്തങ്ങളുടേയും | ഇതിഹാസ–പുരാണാനാം | ഇതിഹാസങ്ങളുടെയും പുരാണങ്ങളുടേയും |
| ആസീത് | പാരംഗതനായി | | (പാരംഗതനായി.) |

23 ത ഏത ഋഷയോ വേദം സ്വം സ്വം വ്യസ്യന്നനേകധാ
ശിഷ്യൈഃ പ്രശിഷ്യൈസ്തച്ഛിഷ്യൈർവേദാസ്തേ ശാഖിനോऽഭവൻ.

| | | | |
|---|---|---|---|
| തേ ഏതേ | അങ്ങനെയുള്ള ഇപ്പറഞ്ഞ | ശിഷ്യൈഃ | ശിഷ്യന്മാരാലും |
| ഋഷയഃ | ഋഷികറം | പ്രശിഷ്യൈഃ | ശിഷ്യശിഷ്യന്മാരാലും |
| സ്വം സ്വം | അവരവരുടെ | തച്ഛിഷ്യൈഃ | അവരുടെ ശിഷ്യരാലും |
| വേദം | വേദത്തെ | തേ വേദാഃ | ആ വേദങ്ങറം |
| അനേകധാ | അനേകം പ്രകാരം | ശാഖിനഃ | പല ശാഖകളോടുകൂടിയവയായി |
| വ്യസ്യൻ | പിന്നെയും വേർതിരിച്ചു. | അഭവൻ | ഭവിച്ചു. |

24 ത ഏവ വേദാ ദുർമ്മേധൈർദ്ധാര്യന്തേ പുരുഷൈര്യഥാ
ഏവം ചകാര ഭഗവാൻ വ്യാസഃ കൃപണവത്സലഃ

| | | | |
|---|---|---|---|
| തേ വേദാഃ ഏവ | ആ വേദങ്ങറംതന്നെ | ഏവം | ആ വിധം |
| ദുർമ്മേധൈഃ | ബുദ്ധിമോശമുള്ള | കൃപണ–വത്സലഃ | ദീനദയാലുവും |
| പുരുഷൈഃ | ജനങ്ങളാൽ | ഭഗവാൻ | സർവ്വജ്ഞനമായ |
| യഥാ | യാതൊരു വിധത്തിലായാൽ | വ്യാസഃ | വ്യാസമഹർഷി |
| ധാര്യന്തേ | ധരിക്കപ്പെടുമോ, | ചകാര | ചെയ്തുവെച്ചു. |

25 സ്ത്രീശൂദ്രദ്വിജബന്ധൂനാം ത്രയീ ന ശ്രുതിഗോചരാ
കർമ്മശ്രേയസി മൂഢാനാം ശ്രേയ ഏവം ഭവേദിഹ
ഇതി ഭാരതമാഖ്യാനം കൃപയാ മുനിനാ കൃതം.

| | | | |
|---|---|---|---|
| സ്ത്രീശൂദ്രദ്വിജ-ബന്ധൂനാം | സ്ത്രീകൾക്കും, ശൂദ്രർക്കും, ബ്രാഹ്മണക്ഷത്രിയ വൈശ്യവർഗ്ഗങ്ങളിൽ അധമരായവർക്കും | മൂഢാനാം | അറിവില്ലാത്ത ഇവർക്കു് |
| | | ഇഹ | ഈ ലോകത്തിൽ |
| | | ശ്രേയഃ | ശ്രേയസ്സ് |
| | | ഏവം ഭവേത് | ഈവിധം ഉണ്ടാകട്ടെ. |
| ത്രയീ | വേദം | ഇതി | എന്നു് കരുതി, |
| ശ്രുതിഗോചരാ | കേട്ടുധരിക്കുന്നതു് | കൃപയാ | കാരുണ്യം നിമിത്തം |
| ന | സംഭാവ്യമല്ല; | മുനിനാ | വ്യാസമുനിയാൽ |
| | | ഭാരതം | ഭാരതമെന്ന |
| കർമ്മ-ശ്രേയസി | ശ്രേയസ്കരമായ കർമ്മാചരണത്തിൽ | ആഖ്യാനം | ഇതിഹാസകഥ |
| | | കൃതം | നിർമ്മിക്കപ്പെട്ടു. |

26 ഏവം പ്രവൃത്തസ്യ സദാ ഭൂതാനാം ശ്രേയസി ദ്വിജാഃ
സർവ്വാത്മകേനാപി യദാ നാതുഷ്യദ്ധൃദയം തതഃ

27 നാതിപ്രസീദദ്ധൃദയഃ സരസ്വത്യാസ്തടേ ശുചൗ
വിതർക്കയൻ വിവിക്തസ്ഥ ഇദം പ്രോവാച ധർമ്മവിത്.

| | | | |
|---|---|---|---|
| ദ്വിജാഃ | അല്ലയോ ദ്വിജന്മാരേ! | നാതിപ്രസീദ-ഹൃദയഃ | അതിപ്രസന്നമല്ലാത്ത ഹൃദയത്തോടു കൂടിയവനും |
| ഏവം | ഇപ്രകാരം | | |
| ഭൂതാനാം | എല്ലാ മനുഷ്യരുടേയും | | |
| ശ്രേയസി | ഉൽഗതിയിൽ | ധർമ്മവിത് | ധർമ്മജ്ഞനുമായ അദ്ദേഹം |
| സർവ്വാത്മകേന അപി | എല്ലാതരത്തിലുമുള്ള കർമ്മംകൊണ്ടും | സരസ്വത്യാഃ | സരസ്വതീനദിയുടെ |
| സദാ | എല്ലായ്പോഴും | ശുചൗ തടേ | പാവനമായ കരയിൽ |
| പ്രവൃത്തസ്യ | പ്രവർത്തിച്ചിരുന്ന വ്യാസമുനിയുടെ | വിവിക്തസ്ഥഃ | ഏകാന്തമായ ഒരു ദിക്കിലിരുന്നു് |
| ഹൃദയം | ഹൃദയം | | |
| യദാ ന അതുഷ്യത് | സംതൃപ്തിയടയാതെ ഇരുന്നപ്പോൾ, | വിതർക്കയൻ | ചിന്തിച്ചുകൊണ്ടു് |
| | | ഇദം | ഇപ്രകാരം |
| തതഃ | തന്നിമിത്തം | പ്രോവാച | (മനസാ) പറഞ്ഞു. |

28 ധൃതവ്രതേന ഹി മയാ ഛന്ദാംസി ഗുരവോഽഗ്നയഃ
മാനിതാ നിർവ്യളീകേന ഗൃഹീതം ചാനുശാസനം.

| | | | |
|---|---|---|---|
| മയാ | എന്നാൽ | ഗുരവഃ | ആചാര്യന്മാരും |
| നിർവ്യളീകേന | നിഷ്കപടഭാവത്തോടെ | അഗ്നയഃ | അഗ്നികളും |
| ധൃതവ്രതേന ഹി | ബ്രഹ്മചര്യാദി വ്രതങ്ങൾ ധരിച്ചു കൊണ്ടുതന്നെ | മാനിതാഃ | മാനിക്കപ്പെട്ടിട്ടുണ്ടു്; |
| | | അനുശാസനം | അവരുടെ ആജ്ഞ |
| ഛന്ദാംസി | വേദങ്ങളും | ഗൃഹീതം ച | സ്വീകരിക്കപ്പെടുകയും ചെയ്തിട്ടുണ്ടു്. |

29 ഭാരതവ്യപദേശേന ഹ്യാമ്നായാർത്ഥശ്ച ദർശിതഃ
ദൃശ്യതേ യത്ര ധർമ്മാദി സ്ത്രീശൂദ്രാദിഭിരപ്യുത.

| | | | |
|---|---|---|---|
| ഭാരത– വ്യപദേശേന | "മഹാഭാരതം" എന്ന പേരോടെ | സ്ത്രീശൂദ്രാദിഭിഃ അപി ഉത | സ്ത്രീകൾ ശൂദ്രർ തുടങ്ങിയ ജനങ്ങളാലും കൂടി |
| ആമ്നായാർത്ഥഃ | വേദങ്ങളുടെ അർത്ഥം | | |
| ദർശിതഃ ച | പ്രകാശിപ്പിക്കപ്പെട്ടകയും ചെയ്തു. | ധർമ്മാദി | ധർമ്മം മുതലായതു് |
| യത്ര | യാതൊരു ഈ ഗ്രന്ഥത്തിൽ നിന്നു് | ദൃശ്യതേ | കണ്ടുഗ്രഹിക്കപ്പെടുന്നു. |

30 അഥാപി ബത മേ ദൈഹ്യോ ഹ്യാത്മാ ചൈവാത്മനാ വിഭുഃ
അസംപന്ന ഇവാഭാതി ബ്രഹ്മവർച്ചസ്യസത്തമഃ.

| | | | |
|---|---|---|---|
| ബത | കഷ്ടമെന്നു പറയട്ടെ! | വിഭുഃ ച ഏവ | പരിപൂർണ്ണൻതന്നെയുമാണു് എന്നിരിക്കിലും |
| ബ്രഹ്മവർച്ചസ്യ- സത്തമഃ | ബ്രഹ്മതേജസ്സുള്ളവരിൽ അതിശ്രേഷ്ഠൻ | ആത്മനാ | തനതായ രൂപത്തോടു |
| അഥാപി | എന്നിരിക്കിലും, | | |
| മേ | എൻെറ | അസംപന്നഃ ഇവ | താദാത്മ്യം പ്രാപിക്കാത്തതുപോലെ |
| ദൈഹ്യഃ | ദേഹത്തിലുള്ള | | |
| ആത്മാ | ആത്മാവു് | ആഭാതി ഹി | തോന്നുന്നുവല്ലോ. |

31 കിം വാ ഭാഗവതാ ധർമ്മാ ന പ്രായേണ നിരൂപിതാഃ
പ്രിയാഃ പരമഹംസാനാം ത ഏവ ഹ്യച്യുതപ്രിയാഃ

| | | | |
|---|---|---|---|
| പരമ– ഹംസാനാം | ആത്മാരാമന്മാരായുള്ള യോഗീശ്വരന്മാർക്കു് | ന നിരൂപിതാഃ | നിരൂപണം ചെയ്യപ്പെട്ടില്ല; |
| പ്രിയാഃ | ഇഷ്ടപ്പെടുന്ന | കിം വാ | അങ്ങനെയായേക്കാം. |
| ഭാഗവതാഃ | ഭഗവൽഭക്തിപരങ്ങളായ | തേ ഏവ ഹി | ആ ധർമ്മങ്ങൾ തന്നെയാണല്ലോ |
| ധർമ്മാഃ | ധർമ്മങ്ങൾ | | |
| പ്രായേണ | അധികപക്ഷവും | അച്യുതപ്രിയാഃ | ഭഗവാനു് ഇഷ്ടപ്പെട്ടവ. |

32 തസ്യൈവം ഖിലമാത്മാനം മന്യമാനസ്യ ഖിദ്യതഃ
കൃഷ്ണസ്യ നാരദോഽഭ്യാഗാദാശ്രമം പ്രാഗുദാഹൃതം.

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | മന്യമാനസ്യ | വിചാരിച്ചുകൊണ്ടു് |
| ആത്മാനം | ആത്മാവിനെ | ഖിദ്യതഃ | ഖേദിക്കുന്ന |
| ഖിലം | അപരിപൂർണ്ണമായി | തസ്യ കൃഷ്ണസ്യ | ആ വേദവ്യാസരുടെ |

| | | | |
|---|---|---|---|
| പ്രാക് ഉദാഹൃതം | മുമ്പ് പറയപ്പെട്ട | നാരദഃ | ശ്രീനാരദമഹർഷി |
| ആശ്രമം | ആശ്രമത്തിലേക്ക് | അഭ്യാഗാത് | കയറിവന്നു. |

33 തമഭിജ്ഞായ സഹസാ പ്രത്യുത്ഥായാഗതം മുനിഃ
പൂജയാമാസ വിധിവന്നാരദം സുരപൂജിതം.

| | | | |
|---|---|---|---|
| മുനിഃ | വ്യാസമഹർഷി | അഭിജ്ഞായ | മനസ്സിലാക്കി |
| ആഗതം | വന്നിരിക്കുന്ന | സഹസാ | സംഭ്രമത്തോടെ |
| തം | അദ്ദേഹത്തെ | പ്രത്യുത്ഥായ | എഴുന്നേററ് |
| സുരപൂജിതം | ദേവന്മാരാൽപ്പോലും ആരാധ്യനായ | | സ്വീകരിച്ച് |
| | | വിധിവത് | വിധിപ്രകാരം |
| നാരദം | ശ്രീനാരദനാണെന്നു | പൂജയാമാസ | പൂജിച്ചു. |

കുറിപ്പ്:— വേദവ്യാസക്ക് അനുഭവപ്പെട്ട ആത്മവ്യഗ്രതയാണ് ഭാഗവതസംഹിതാരചനയ്ക്കു കാരണഭൂതമായത്. ഈ വസ്തുത ശൌനകാദികളെ ധരിപ്പിക്കാനായി സൂതൻ ഈ അദ്ധ്യായത്തിൽ വ്യാസചരിതം പറയുവാൻ തുടങ്ങുന്നു—

ദ്വാപരാന്ത്യത്തിൽ സർവ്വേശ്വരൻെറ കലാവതാരമായി പിറന്ന വ്യാസമുനി സർവ്വവർണ്ണാശ്രമങ്ങളുടെയും ശ്രേയസ്സിനുവേണ്ടി വേദം നാലായി പകുത്തു. ശിഷ്യപരമ്പരകളിലൂടെ അതിനെ വീണ്ടും ശാഖോപശാഖകളാക്കി പരിപോഷിപ്പിച്ചു. ലോകാനുഗ്രഹാർത്ഥം പുരാണേതിഹാസങ്ങളും മഹാഭാരതവും ചമച്ചു. എന്നിട്ടും മനസ്സിൽ കൃതകൃത്യതയുണ്ടായില്ല; സ്വാന്തഃസുഖം ലഭിച്ചില്ല. അതിനുള്ള ഹേതുവെന്തെന്നു ചിന്തിച്ച് വ്യാസൻ പര്യാകുലനായിരിക്കേ, ഭാഗവതോത്തമനായ ശ്രീനാരദൻ അവിടെയ്ക്കെഴുന്നള്ളി.

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
ചതുർത്ഥോഽദ്ധ്യായഃ

നാലാമദ്ധ്യായം കഴിഞ്ഞു.

---

## പഞ്ചമോഽദ്ധ്യായഃ : അഞ്ചാമദ്ധ്യായം.

[പഞ്ചമേ സർവ്വധർമ്മേഭ്യോ ഹരികീർത്തനഗൌരവം
വ്യാസചിത്തപ്രസാദായ നാരദേനോപദിശ്യതേ.]

വ്യാസമഹർഷിക്കു ലഭിച്ച നാരദോപദേശം

സൂത ഉവാച : സൂതൻ പറഞ്ഞു:—

1 അഥ തം സുഖമാസീന ഉപാസീനം ബൃഹച്ഛ്രവാഃ
ദേവർഷിഃ പ്രാഹ വിപ്രർഷിം വീണാപാണിഃ സ്മയന്നിവ.

| | | | |
|---|---|---|---|
| അഥ | അതിനുശേഷം | ആസീനഃ | ഇരുന്നുകൊണ്ട് |
| ബൃഹച്ഛ്രവാഃ | മഹത്തായ കീർത്തിയെഴുന്നവനും | ഉപാസീനം | സമീപത്തിൽ ഇരിപ്പുറപ്പിച്ചിരിക്കുന്ന |
| വീണാപാണിഃ | വീണയെ ധരിച്ചിരിക്കുന്നവനും | തം വിപ്രർഷിം | ആ വ്യാസമഹർഷിയോട് |
| ദേവർഷിഃ | ദേവർഷിയുമായ ശ്രീനാരദൻ | സ്മയൻ ഇവ | അല്പം പുഞ്ചിരിച്ച് |
| സുഖം | സുഖമാകുംവണ്ണം | പ്രാഹ | പറഞ്ഞു. |

നാരദ ഉവാച : ശ്രീനാരദൻ പറഞ്ഞു:—

2 പാരാശര്യ മഹാഭാഗ ഭവതഃ കച്ചിദാത്മനാ
പരിതുഷ്യതി ശാരീര ആത്മാ മാനസ ഏവ വാ

| | | | |
|---|---|---|---|
| പാരാശര്യ | ഹേ പരാശരപുത്ര! | ആത്മാ | ചൈതന്യം |
| മഹാഭാഗ | അല്ലയോ മഹാഭാഗ്യശാലിൻ! | ആത്മനാ ഏവ | സ്വചൈതന്യത്തോടുകൂടിത്തന്നെ |
| ഭവതഃ | അങ്ങയുടെ | പരിതുഷ്യതി | തൃപ്തികരമായിരിക്കുന്നു; |
| ശാരീരഃ | ശാരീരികവും | കച്ചിത് വാ | അങ്ങനെയല്ലേ? |
| മാനസഃ | മാനസികവും ആയുള്ള | | |

3 ജിജ്ഞാസിതം സുസമ്പന്നമപി തേ മഹദദ്ഭുതം
കൃതവാൻ ഭാരതം യസ്ത്വം സർവ്വാർത്ഥപരിബൃംഹിതം.

| | | | |
|---|---|---|---|
| ജിജ്ഞാസിതം | അറിയുവാൻ ആഗ്രഹിക്കപ്പെട്ടതെല്ലാം | യഃ ത്വം | യാതൊരു അങ്ങ് |
| തേ | അങ്ങയ്ക്ക് | മഹത് | അതിസ്ഥൂലവും |
| സുസമ്പന്നം | വേണ്ടുവോളം അറിവായിക്കഴിഞ്ഞു; | അദ്ഭുതം | ആശ്ചര്യകരവും |
| അപി | മാത്രമോ? (പ്രവൃത്തിയിൽകൊണ്ടുവരികയും ചെയ്തിരിക്കുന്നു ) | സർവ്വാർത്ഥപരിബൃംഹിതം | സർവ്വപുരുഷാർത്ഥതത്ത്വങ്ങളാൽ പരിപൂർണ്ണവും ആയ |
| | | ഭാരതം | ഭാരതേതിഹാസത്തെ |
| | | കൃതവാൻ | ഉണ്ടാക്കി. |

4 ജിജ്ഞാസിതമധീതം ച ബ്രഹ്മ യത്തത് സനാതനം
അഥാപി ശോചസ്യാത്മാനമകൃതാർത്ഥ ഇവ പ്രഭോ

| | | | |
|---|---|---|---|
| സനാതനം | ഏതുകാലത്തും അഴിവില്ലാതെ നിലകൊള്ളുന്ന | ജിജ്ഞാസിതം | (അങ്ങയാൽ) പരിചിന്തനം ചെയ്യപ്പെട്ടു; |
| ബ്രഹ്മ | പരബ്രഹ്മതത്ത്വം | അധീതം ച | അധിഗമിക്കപ്പെടുകയും ചെയ്തു. |
| യത് തത് | യാതൊന്നാണോ, അത് | | |

| | |
|---|---|
| പ്രഭോ | ഹേ പ്രഭാവശാലിൻ! |
| അഥാപി | എന്നിട്ടുകൂടിയും |
| അകൃതാർത്ഥഃ | കൃതാർത്ഥനല്ലാത്തവൻ |
| ഇവ | എന്നപോലെ |
| ആത്മാനം | തന്നെക്കുറിച്ച് |
| ശോചസി | അങ്ങ് വ്യസനിക്കുന്നു! |

വ്യാസ ഉവാച : വ്യാസൻ പറഞ്ഞു:—

5 അസ്ത്യേവ മേ സർവ്വമിദം ത്വയോക്തം
തഥാപി നാത്മാ പരിതുഷ്യതേ മേ
തന്മൂലമവ്യക്തമഗാധബോധം
പൃച്ഛാമഹേ ത്വാത്മഭവാത്മഭൂതം

| | |
|---|---|
| ത്വയാ | അങ്ങയാൽ |
| ഉക്തം | പറയപ്പെട്ടതായ |
| ഇദം സർവ്വം | ഇതൊക്കെയും |
| മേ അസ്തി ഏവ | എനിക്കുള്ളതുതന്നെ. |
| തഥാപി | എന്നിരിക്കിലും |
| മേ ആത്മാ | എൻെറ ആത്മാവ് |
| ന പരിതുഷ്യതേ | സന്തോഷിക്കുന്നില്ല. |
| അവ്യക്തം | അസ്പഷ്ടമായ |
| തന്മൂലം | അതിൻ കാരണത്തെ |
| അത്മഭവാത്മഭൂതം | ബ്രഹ്മാവിൻെറ ശരീരത്തിൽനിന്നു സംജാതനും |
| അഗാധബോധം | ആഴം ചെന്ന അറിവുള്ളവനും ആയ |
| ത്വാ | അങ്ങയോട് |
| പൃച്ഛാമഹേ | ചോദിച്ചുകൊള്ളുന്നു. |

6 സ വൈ ഭവാൻ വേദ സമസ്തഗുഹ്യ-
മുപാസിതോ യത് പുരുഷഃ പുരാണഃ
പരാവരേശോ മനസൈവ വിശ്വം
സൃജത്യവത്യത്തി ഗുണൈരസംഗഃ

| | |
|---|---|
| സഃ | അങ്ങനെയുള്ള |
| ഭവാൻ വൈ | അങ്ങുന്നു മാത്രം |
| സമസ്തഗുഹ്യം | സകലഗൂഢതത്വത്തെയും |
| വേദ | അറിഞ്ഞിരിക്കുന്നു. |
| യത് | എന്തെന്നാൽ, |
| പരാവരേശഃ | കാര്യകാരണങ്ങളെ നിയന്ത്രിക്കുന്നവനായും |
| അസംഗഃ | യാതൊന്നിനോടും ചേർച്ചയില്ലാത്തവനായും ഇരുന്നു് |
| മനസാ ഏവ | സ്വസങ്കല്പത്താൽ തന്നെ |
| ഗുണൈഃ | സത്വാദിഗുണങ്ങൾ കൊണ്ടു് |
| വിശ്വം | ലോകത്തെ |
| സൃജതി | സൃഷ്ടിക്കുകയും |
| അവതി | രക്ഷിക്കുകയും |
| അത്തി | സംഹരിക്കുകയും ചെയ്യുന്ന |
| പുരാണഃ പുരുഷഃ | ആദിപുരുഷനായ ശ്രീഹരി |
| ഉപാസിതഃ | (അങ്ങയാൽ) ഉപാസിക്കപ്പെട്ടവനാകുന്നു. |

നോട്ട്:– ശ്രീഹരിയുടെ ഉപാസകനായ ശ്രീനാരദനുമാത്രമേ എല്ലാ വസ്തുതകളുടേയും രഹസ്യം അറികയുള്ളു. അതുകൊണ്ടാണ് വ്യാസർ തന്റെ അസന്തുഷ്ടിക്കുള്ള കാരണം അദ്ദേഹത്തോട് ആരായുന്നത്.

7 ത്വം പര്യടന്നർക്ക ഇവ ത്രിലോകീ–
മന്തശ്ചരോ വായുരിവാത്മസാക്ഷീ
പരാവരേ ബ്രഹ്മണി ധർമ്മതോ വ്രതൈഃ
സ്നാതസ്യ മേ ന്യൂനമലം വിചക്ഷ്വ

| | | | |
|---|---|---|---|
| ത്വം | അങ്ങുന്ന് | പരാവരേ ബ്രഹ്മണി | പരമായ ബ്രഹ്മത്തിലും (ഈശ്വരനിലും), അപരമായ ബ്രഹ്മത്തിലും (വേദത്തിലും) |
| ത്രിലോകീം | മൂന്നു ലോകത്തെയും | | |
| പര്യടൻ | ചുററിസ്സഞ്ചരിച്ചുകൊണ്ട് | | |
| അർക്കഃ ഇവ | സൂര്യനെപ്പോലെ (സർവ്വദർശിയായും) | ധർമ്മതഃ | യോഗസാധനകൊണ്ടും |
| വായുഃ ഇവ | പ്രാണവായുവെപ്പോലെ | വ്രതൈഃ | സ്വാദ്ധ്യായനിയമങ്ങളാം കൊണ്ടും |
| അന്തശ്ചരഃ | (യോഗശക്തിയാൽ) പ്രാണികളുടെ അന്തർഭാഗത്തിൽ വ്യാപിക്കുന്നവനായും ഇരുന്നു് | സ്നാതസ്യ | മുഴുകിയിരിക്കുന്ന |
| | | മേ | എന്റെ |
| | | അലം ന്യൂനം | വലിയ കുറവിനെ |
| ആത്മസാക്ഷീ | ചിത്തവൃത്തികൾക്കു സാക്ഷീഭൂതനായി വർത്തിക്കുന്നു | വിചക്ഷ്വ | ചിന്തിച്ചറിഞ്ഞു പറഞ്ഞാലും |

നാരദ ഉവാച : ശ്രീനാരദൻ പറഞ്ഞു:–

8 ഭവതാഽനുദിതപ്രായം യശോ ഭഗവതോഽമലം
യേനൈവാസൌ ന തുഷ്യേത മന്യേ തദ്ദർശനം ഖിലം.

| | | | |
|---|---|---|---|
| ഭഗവതഃ | ഭഗവാന്റെ | യേന ഏവ | യാതൊരു ധർമ്മതത്ത്വാദികളുടെ ജ്ഞാനം കൊണ്ടുമാത്രം |
| അമലം | നിർമ്മലമായ | | |
| യശഃ | യശസ്സ് | ന തുഷ്യേത | സന്തോഷിച്ചേക്കുകയില്ലയോ |
| ഭവതാ | അങ്ങയാൽ | | |
| അനുദിതപ്രായം | മിക്കവാറും പറയപ്പെട്ടില്ല. | തത് ദർശനം | അങ്ങനെയുള്ള ജ്ഞാനം |
| | | ഖിലം | അപൂർണ്ണമെന്നു |
| അസൌ | അവിടുന്നു് | മന്യേ | ഞാൻ കരുതുന്നു. |

9 യഥാ ധർമ്മാദയശ്ചാർത്ഥാ മുനിവര്യാനുകീർത്തിതാഃ
ന തഥാ വാസുദേവസ്യ മഹിമാ ഹ്യനുവർണ്ണിതഃ.

| | | | |
|---|---|---|---|
| മുനിവര്യ | ഹേ മുനിശ്രേഷ്ഠ! | തഥാ | അതേ പ്രകാരത്തിൽ |
| ധർമ്മാദയഃ | ധർമ്മാദികളായ | വാസുദേവസ്യ | ശ്രീവാസുദേവന്റെ |
| അർത്ഥാഃ | പുരുഷാർത്ഥങ്ങൾ | മഹിമാ ച | മാഹാത്മ്യവും |
| യഥാ | യാതൊരു പ്രകാരത്തിൽ | ന അനുവർണ്ണിതഃ | വർണ്ണിക്കപ്പെട്ടിട്ടില്ല; |
| അനുകീർത്തിതാഃ | വർണ്ണിക്കപ്പെട്ടുവോ; | ഹി | നിശ്ചയം തന്നെ. |

10 ന യദ്വചശ്ചിത്രപദം ഹരേര്യശോ
ജഗത്പവിത്രം പ്രഗൃണീത കർഹിചിത്
തദ്വായസം തീർത്ഥമുശന്തി മാനസാ
ന യത്ര ഹംസാ നിരമന്ത്യുശിക്ക്ഷയാഃ.

| | | | |
|---|---|---|---|
| ചിത്രപദം | വിചിത്രപദപ്രയോഗങ്ങൾ ഉള്ളതായിരുന്നാലും കൂടി | തീർത്ഥം | തടാകമെന്നു് |
| യത് വചഃ | യാതൊരു വചനം | ഉശന്തി | കരുതിവരുന്നു. |
| ജഗത്പവിത്രം | ലോകത്തെ ശുദ്ധീകരിക്കുന്ന | യത്ര | യാതൊരു ഈ തടാകത്തിൽ |
| ഹരേഃ | ശ്രീഹരിയുടെ | ഉശിക്ക്ഷയാഃ | ആനന്ദമയമായ ബ്രഹ്മം നിവാസസ്ഥാനമായ വരും |
| യശഃ | കീർത്തിയെ | മാനസാഃ | മാനസത്തിൽ വിഹരിക്കുന്നവരും ആയ |
| ന പ്രഗൃണീത | എടുത്തു പറയുന്നില്ലയോ, | ഹംസാഃ | പരമഹംസന്മാർ |
| തത് | അതിനെ (ആ വചനത്തെ) | കർഹിചിത് | ഒരിക്കലും |
| വായസം | കാക്കകൾക്കു കളിക്കാനുള്ള | ന നിരമന്തി | തീരെ രമിക്കുന്നതല്ല. |

നോട്ട്:— മാനസസരസ്സിൽ വിഹരിക്കുന്ന ഹംസങ്ങൾക്ക് കാക്ക കളിക്കും ചളിക്കുളത്തിൽ താൽപര്യം ജനിക്കയില്ല. അതുപോലെത്തന്നെ മാനസോല്ലാസികളായ പരമഹംസന്മാർക്ക് വാസുദേവകഥാപ്രപഞ്ചനമില്ലാത്ത വാക്ചാതുര്യത്തിലും രതിവരികയില്ല എന്നു് സാരം.

11 തദ്വാഗ്വിസർഗ്ഗോ ജനതാഘവിപ്ലവോ
യസ്മിൻ പ്രതിശ്ലോകമബദ്ധവത്യപി
നാമാന്യനന്തസ്യ യശോഽങ്കിതാനി യത്
ശൃണ്വന്തി ഗായന്തി ഗൃണന്തി സാധവഃ

| | | | |
|---|---|---|---|
| അബദ്ധവതി അപി | അപശബ്ദാദികളായ പിഴകൾ ഉള്ളതായാലും കൂടി | പ്രതിശ്ലോകം | ഓരോ ശ്ലോകത്തിലും |
| യസ്മിൻ | യാതൊന്നിലാണോ | അനന്തസ്യ | ഭഗവാന്റെ |
| | | യശോഽങ്കിതാനി | കീർത്തിയാൽ മുദ്രിതങ്ങളായ |

നാമാനി   തിരുനാമങ്ങൾ ഉള്ളതു്
തദ്വാഗ്വിസർഗ്ഗഃ   അങ്ങനെയുള്ള വാക്പ്രയോഗം
ജനതാഘമഷ്ണഃ   ജനസമൂഹത്തിൻെറ പാപത്തെ ഉന്മൂലനം ചെയ്യുന്നതാകുന്നു.

യത്   എന്തെന്നാൽ, (യാതൊരു തിരുനാമങ്ങളെ)
സാധവഃ   സജ്ജനങ്ങൾ
ശൃണ്വന്തി   കേൾക്കുന്നു;
ഗൃണന്തി   പറയുന്നു;
ഗായന്തി   കീർത്തിക്കുകയും ചെയ്യുന്നു.

12

നൈഷ്കർമ്മ്യമപ്യച്യുതഭാവവർജ്ജിതം
ന ശോഭതേ ജ്ഞാനമലം നിരഞ്ജനം
കുതഃ പുനഃ ശശ്വദഭദ്രമീശ്വരേ
ന ചാർപ്പിതം കർമ്മ യദപ്യകാരണം.

നിരഞ്ജനം   അജ്ഞാനരൂപമായ അഞ്ജനത്തെ നിർമ്മാർജ്ജനം ചെയ്യുന്നതും
നൈഷ്കർമ്മ്യം   നിഷ്കാമതയാൽ ബ്രഹ്മാകാരം പ്രാപിച്ചിരിക്കുന്നതും ആയ
ജ്ഞാനം അപി   വിശുദ്ധജ്ഞാനം പോലും
അച്യുതഭാവവർജ്ജിതം   ഭഗവൽ ഭക്തിയോടു കൂടാത്തതാകുമ്പോൾ
അലം   പര്യാപ്തമായവിധം
ന ശോഭതേ   ശോഭിക്കുകയില്ല.
ശശ്വത്   (എന്നിരിക്കെ,) ഏതവസ്ഥയിലും

അഭദ്രം   നല്ലതല്ലാത്ത-(ദുഃഖരൂപമായ)
കർമ്മ ച   കാമ്യകർമ്മവും
യത്   യാതൊന്നു്
അകാരണം അപി   നിർമ്മൂലമായ (കാമ്യരൂപത്തിലല്ലാത്ത)കർമ്മമായാലും കൂടി
ഈശ്വരേ   ഭഗവാനിൽ
ന അർപ്പിതം   സമർപ്പിക്കപ്പെട്ടതല്ലെങ്കിൽ
പുനഃ കുതഃ   പിന്നെ എവിടെ ശോഭിക്കാൻ പോകുന്നു?

13

അഥോ മഹാഭാഗ ഭവാനമോഘദൃക്
ശുചിശ്രവാഃ സത്യരതോ ധൃതവ്രതഃ
ഉരുക്രമസ്യാഖിലബന്ധമുക്തയേ
സമാധിനാനുസ്മര തദ്വിചേഷ്ടിതം

അഥോ   അതുകൊണ്ടു്,
മഹാഭാഗ   ഹേ മഹാഭാഗ!
ഭവാൻ   അങ്ങുന്നു്
അമോഘദൃക്   യഥാർത്ഥദർശനത്തോടു കൂടിയവനും
ശുചിശ്രവാഃ   വിശുദ്ധകീർത്തിമാനും

സത്യരതഃ   സത്യതൽപരനും
ധൃതവ്രതഃ   വ്രതം ധരിച്ചിരിക്കുന്നവനും ആണല്ലോ.
ഉരുക്രമസ്യ   ബഹുവിധ കർമ്മങ്ങളോടുകൂടിയ ശ്രീഭഗവാൻെറ

| | |
|---|---|
| തദപിചേഷ്ടിതം | അതാതുലീലാവ്യാപാരത്തെ |
| അഖിലബന്ധ— മുക്തയേ | സകലരുടെയും ബന്ധമോക്ഷത്തിനായി |
| സമാധിനാ | ഏകാഗ്രബുദ്ധിയാൽ |
| അനുസ്മര | കണ്ടറിഞ്ഞു വൎണ്ണിച്ചാലും |

14

തതോഽന്യഥാ കിഞ്ചന യദ്വിവക്ഷതഃ
പൃഥഗ്ദൃശസ്തത്കൃതരൂപനാമഭിഃ
ന കുത്രചിത് ക്വാപി ച ദുഃസ്ഥിതാ മതിർ—
ല്ലഭേത വാതാഹതനൗരിവാസ്പദം.

| | |
|---|---|
| തതഃ | അതിൽനിന്നു് |
| പൃഥക്ദൃശഃ | വ്യത്യസ്തമായ ദൃഷ്ടിയുള്ളവനും |
| അന്യഥാ | മററുപ്രകാരത്തിൽ |
| യത് കിഞ്ചന | എന്തെങ്കിലും |
| വിവക്ഷതഃ | പറവാൻ ആഗ്രഹിക്കുന്നവനുമായ ഒരുവന്റെ |
| മതിഃ | ബുദ്ധി |
| തത്കൃത— രൂപനാമഭിഃ | അതിനാൽ (അവന്റെ വിവക്ഷാനുസാരേണ) ഉണ്ടാക്കപ്പെട്ട രൂപനാമങ്ങൾകൊണ്ടു് |
| ദുഃസ്ഥിതാ | അനവസ്ഥമായി ഭവിച്ചു് |
| വാതാഹത— നൗഃ ഇവ | കാററിനാൽ ഇളക്കപ്പെട്ടതായ വഞ്ചിയെന്നപോലെ |
| ക്വാപി ച | ഒരിക്കലും |
| കുത്രചിത് | ഒരിടത്തും |
| ആസ്പദം | സങ്കേതസ്ഥാനത്തെ |
| ന ലഭേത | പ്രാപിക്കുകയില്ല. |

15

ജുഗുപ്സിതം ധൎമ്മകൃതേഽനുശാസതഃ
സ്വഭാവരക്തസ്യ മഹാൻ വ്യതിക്രമഃ
യദ്വാക്യതോ ധൎമ്മ ഇതീതരഃ സ്ഥിതോ
ന മന്യതേ തസ്യ നിവാരണം ജനഃ

| | |
|---|---|
| ജുഗുപ്സിതം | നിന്ദാൎഹമായതിനെ (കാമ്യകൎമ്മത്തേയും മററും) |
| സ്വഭാവ— രക്തസ്യ | സ്വാഭാവികമായിട്ടു തന്നെ അതിൽ ആസക്തിയുള്ള ജനത്തിന്നു് |
| ധൎമ്മകൃതേ | ധൎമ്മത്തിന്റെപേരിൽ |
| അനുശാസതഃ | ഉപദേശിക്കുന്ന |
| (തവ) | അങ്ങയ്ക്കു് |
| മഹാൻ | വമ്പിച്ചതായ |
| വ്യതിക്രമഃ | അമിളി പിണഞ്ഞിരിക്കുന്നു. |
| യദ്വാക്യതഃ | യാതൊരു ആ ഉപദേശവാക്യത്താൽ |
| ധൎമ്മഃ ഇതി | ഇതു ധൎമ്മമാണെന്നു |
| സ്ഥിതഃ | ഉറച്ചിരിക്കുന്ന |
| ഇതരഃ ജനഃ | മററജനങ്ങൾ (പ്രാകൃതജനങ്ങൾ) |
| തസ്യ | അതിന്റെ (കാമ്യകൎമ്മാദിയുടെ) |
| നിവാരണം | നിവാരണത്തെപ്പററി |
| ന മന്യതേ | മനനം ചെയ്യുന്നില്ല. |

16

വിചക്ഷണോഽസ്യാർഹതി വേദിതും വിഭോ—
രനന്തപാരസ്യ നിവൃത്തിതഃ സുഖം
പ്രവർത്തമാനസ്യ ഗുണൈരനാത്മന—
സ്തതോ ഭവാൻ ദർശയ ചേഷ്ടിതം വിഭോഃ

| | | | |
|---|---|---|---|
| അനന്തപാരസ്യ | കാലദേശങ്ങളാൽ അപരിച്ഛേദ്യനായ | അനാത്മനഃ | അധ്യാത്മദൃഷ്ടിയില്ലാത്തവനും |
| അസ്യ വിഭോഃ | ഈ സർവ്വേശ്വരന്റെ | ഗുണൈഃ | സത്വാദിഗുണങ്ങളാൽ |
| സുഖം | നിർവ്വികല്പസുഖാത്മകമായ സ്വരൂപത്തെ | പ്രവർത്തമാനസ്യ | പ്രവൃത്തിമാർഗ്ഗത്തിൽ ഏർപ്പെട്ടിരിക്കുന്നവനുമായ മനുഷ്യനു് |
| നിവൃത്തിതഃ | നിവൃത്തിമാർഗ്ഗത്തിലൂടെ | വിഭോഃ | സർവ്വേശ്വരന്റെ |
| വേദിതും | അറിയുവാൻ | ചേഷ്ടിതം | ലീലാവ്യാപാരത്തെ |
| വിചക്ഷണഃ | നിപുണനായവൻ മാത്രമേ | ഭവാൻ | അങ്ങുന്നു് |
| അർഹതി | അർഹിക്കുന്നുള്ളൂ. | ദർശയ | വർണ്ണിച്ചുകാട്ടിക്കൊടുക്കുക. |
| തതഃ | അതിനാൽ | | |

17

ത്യക്ത്വാ സ്വധർമ്മം ചരണാംബുജം ഹരേഃ
ഭജന്നപക്വോഽഥ പതേത്തതോ യദി
യത്ര ക്വ വാഽഭദ്രമഭൂദമുഷ്യ കിം
കോ വാർത്ഥ ആപ്തോഽഭജതാം സ്വധർമ്മതഃ

| | | | |
|---|---|---|---|
| സ്വധർമ്മം | സ്വന്തം ധർമ്മത്തെ | അമുഷ്യ | ഈ വിധം ഭജിച്ചിരുന്ന ഇവനു് |
| ത്യക്ത്വാ | കൈവിട്ടു് | യത്ര ക്വ വാ | എവിടെയെങ്ങാനും |
| ഹരേഃ | ശ്രീഹരിയുടെ | അഭദ്രം | അനർത്ഥം |
| ചരണാംബുജം | തൃപ്പാദപദ്മത്തെ | അഭൂത് കിം | സംഭവിച്ചുവോ? |
| ഭജൻ | ഭജിച്ചുകൊണ്ടിരുന്നു്, | അഭജതാം | ഭജിക്കാതെ ഇരിക്കുന്നവർക്കു് |
| അഥ | ഒരുപക്ഷേ | സ്വധർമ്മതഃ | സ്വധർമ്മാചരണം കൊണ്ടു് |
| അപക്വഃ | പാകത വരാത്തവനായി | കഃ അർത്ഥഃ വാ | എന്തു കാര്യമാണാവോ |
| തതഃ | അതിൽനിന്നു് | ആപ്തഃ | സംപന്നമായതു്! |
| പതേത് യദി | ഭ്രംശിക്കുകയാണെങ്കിൽ തന്നെ | | |

18

തസ്യൈവ ഹേതോഃ പ്രയതേത കോവിദോ
ന ലഭ്യതേ യദ് ഭ്രമതാമുപര്യധഃ
തല്ലഭ്യതേ ദുഃഖവദന്യതഃ സുഖം
കാലേന സർവ്വത്ര ഗഭീരരംഹസാ

| | | | |
|---|---|---|---|
| ഉപരി | ഉയൎന്ന നിലയിലേക്കും | പ്രയതേത | പ്രയത്നിച്ചുകൊള്ളണം. |
| അധഃ | താഴ്ന്ന നിലയിലേക്കും | അന്യതഃ | മററൊരു പ്രകാരത്തിൽ (പ്രാരബ്ധകർമ്മവശാൽ) |
| ഭ്രമതാം | കറങ്ങിക്കൊണ്ടേ ഇരിക്കുന്ന ജീവന്മാൎക്ക് | തത് സുഖം | ആ നശ്വരമായ സുഖം |
| യത് | യാതൊന്നു് (യാതൊരു അനശ്വരസുഖം) | ദുഃഖവത് | ദുഃഖം ഉണ്ടാവും പോലെ |
| ന ലഭ്യതേ | ലഭിക്കയില്ലയോ | ഗംഭീരരംഹസാ | അഗാധവേഗതയോടു കൂടിയ |
| തസ്യ ഹേതോഃ | അതിന്നായിക്കൊണ്ടു | കാലേന | കാലശക്തിയാൽ |
| ഏവ | തന്നെ | സർവ്വത്ര | എല്ലായിടത്തും |
| കോവിദഃ | ബുദ്ധിസാമൎത്ഥ്യമുള്ളവൻ | ലഭ്യതേ | ലഭിക്കുന്നുണ്ടു്. |

19

ന വൈ ജനോ ജാതു കഥഞ്ചനാവ്രജേ-
ന്മുകുന്ദസേവ്യന്യവദംഗ സംസൃതിം
സ്മരൻ മുകുന്ദാങ്ഘ്ര്യുപഗൂഹനം പുന-
ൎവ്വിഹാതുമിച്ഛേന്ന രസഗ്രഹോ യതഃ

| | | | |
|---|---|---|---|
| മുകുന്ദസേവീ | മുക്തിദാതാവായ ഭഗവാനെ സേവിക്കുവാൻ ശീലിച്ച | യതഃ | അതെന്തെന്നാൽ |
| | | രസഗ്രഹഃ | ഭക്തിരസത്താൽ ആകൃഷ്ടനായിക്കഴിഞ്ഞ അവൻ |
| ജനഃ വൈ | ജനമാകട്ടെ | | |
| അന്യവത് | മററുള്ളവരെപ്പോലെ | മുകുന്ദാങ്ഘ്ര്യുപഗൂഹനം | മുകുന്ദന്റെ തൃപ്പാദാശ്ലേഷത്തെ |
| ജാതു | ഒരിക്കലും | | |
| കഥഞ്ചന | എങ്ങനെയെങ്കിലും | പുനഃ സ്മരൻ | വീണ്ടും സ്മരിച്ചുകൊണ്ടു് |
| സ സൃതിം | സംസാരദുഃഖത്തെ | വിഹാതും | (അതിനെ) കൈവെടിയുവാൻ |
| ന ആവ്രജേത് | പ്രാപിക്കയില്ല. | | |
| അംഗ | അഹോ! മുനേ! | ന ഇച്ഛേത് | ആഗ്രഹിക്കുകയില്ല. |

20

ഇദം ഹി വിശ്വം ഭഗവാനിവേതരോ
യതോ ജഗത്സ്ഥാനനിരോധസംഭവാഃ
തദ്ധി സ്വയം വേദ ഭവാംസ്തഥാപി വൈ
പ്രാദേശമാത്രം ഭവതഃ പ്രദൎശിതം.

| | |
|---|---|
| ഇദം വിശ്വം | ഈ പ്രപഞ്ചം |
| ഭഗവാൻ ഇവ ഹി | ഭഗവാൻ തന്നെയാകുന്നു വല്ലോ. |
| ഇതരഃ | എന്നാൽ, ഇതിൽനിന്നു് വേർപെട്ടുനില്ക്കുന്നവനു മാണ്. |
| യതഃ | യാതൊരാളിൽനിന്നത്രേ |
| ജഗത്സ്ഥാനനിരോധസംഭവാഃ | പ്രപഞ്ചത്തിന്റെ സ്ഥിതിയും തിരോധാനവും ഉൽപത്തിയും സംഭവിക്കുന്നതു്. |
| ഭവാൻ തത് | അങ്ങു് അതെല്ലാം |
| സ്വയം | തന്നെത്താൻ |
| വേദ ഹി | അറിയുകതന്നെ ചെയ്യുന്നു. |
| തഥാപി വൈ | എന്നിരിക്കലുംകൂടി |
| പ്രാദേശമാത്രം | ഏകദേശം മാത്രം |
| ഭവതഃ | അങ്ങേയ്ക്കു് |
| പ്രദർശിതം | കാട്ടിത്തരപ്പെട്ടു. |

21 ത്വമാത്മനാത്മാനമവേഹ്യമോഘദൃക്
പരസ്യ പുംസഃ പരമാത്മനഃ കലാം
അജം പ്രജാതം ജഗതഃ ശിവായ ത-
ന്മഹാനുഭാവാഭ്യുദയോഽധിഗണ്യതാം.

| | |
|---|---|
| അമോഘദൃക് | നിഷ്ഫലമല്ലാത്തദൃഷ്ടിയോടുകൂടിയ ഹേ മുനേ! |
| ത്വം | അങ്ങുന്നു് |
| ആത്മനാ | സ്വയമായിത്തന്നെ |
| ആത്മാനം | തന്നെക്കുറിച്ചു് |
| അജം | ജന്മരഹിതനാണെന്നിരിക്കിലും |
| ജഗതഃ | ലോകത്തിന്റെ |
| ശിവായ | ക്ഷേമത്തിനായി |
| പ്രജാതം | വിശിഷ്ടജന്മമെടുത്തവനാണെന്നും |
| പരസ്യ പുംസഃ | പരമപുരുഷനായ |
| പരമാത്മനഃ | പരമാത്മാവിന്റെ |
| കലാം | അംശമാണെന്നും |
| അവേഹി | ധരിച്ചുകൊൾക. |
| തത് | അതിനാൽ |
| മഹാനുഭാവാഭ്യുദയഃ | മഹാനുഭാവനായ ശ്രീഹരിയുടെ പരാക്രമം |
| അധിഗണ്യതാം | കൂടുതൽ പരിഗണിച്ചു വർണ്ണിക്കപ്പെട്ടാലും. |

22 ഇദം ഹി പുംസസ്തപസഃ ശ്രുതസ്യ വാ
സ്വിഷ്ടസ്യ സൂക്തസ്യ ച ബുദ്ധിദത്തയോഃ
അവിച്യുതോഽർത്ഥഃ കവിഭിർനിരൂപിതോ
യദുത്തമശ്ലോകഗുണാനുവർണ്ണനം.

| | |
|---|---|
| ഉത്തമശ്ലോകഗുണാനുവർണ്ണനം | ഉത്തമകീർത്തിയാളുന്ന ശ്രീഹരിയുടെ ഗുണങ്ങളെ തുടരെത്തുടരെ വർണ്ണിക്കുക എന്നതു് |
| യത് | യാതൊന്നോ |
| ഇദം ഹി | ഇതുതന്നെയാണ് |
| പുംസഃ | മനുഷ്യനുള്ള |
| തപസഃ | തപസ്സിന്റെയും |
| ശ്രുതസ്യ | വേദശാസ്ത്രാദിശ്രവണത്തിന്റെയും |

| | | | |
|---|---|---|---|
| സ്വിഷ്ടസ്യ | മഹായാഗത്തിന്റെയും | അവിച്യുതഃ | പാഴായിപ്പോകാത്ത |
| സൂക്തസ്യ ച | വേദമന്ത്രോച്ചാരണത്തിന്റെയും | അർത്ഥഃ | പ്രയോജനമെന്നു് |
| ബുദ്ധിദത്തയോഃ വാ | ജ്ഞാനത്തിന്റെയും ദാനത്തിന്റെയും മററം | കവിഭിഃ | വിദ്വാന്മാരാൽ |
| | | നിരൂപിതഃ | നിർണ്ണയിക്കപ്പെട്ടിരിക്കുന്നു. |

23

അഹം പുരാതീതഭവേഽഭവം മുനേ
ദാസ്യാസ്തു കസ്യാശ്ചന വേദവാദിനാം
നിരൂപിതോ ബാലക ഏവ യോഗിനാം
ശുശ്രൂഷണേ പ്രാവൃഷി നിർവ്വിവിക്ഷതാം

| | | | |
|---|---|---|---|
| മുനേ | അല്ലയോ മുനേ! | പ്രാവൃഷി | വർഷകാലത്തെ ചാതുർമ്മാസ്യത്തിൽ |
| അഹം പുരാ | ഞാൻ പണ്ടു് | നിർവ്വിവിക്ഷതാം | ഒരിടത്തുതന്നെ താമസിക്കുവാനാഗ്രഹിക്കുന്ന |
| അതീതഭവേ | പൂർവ്വജന്മത്തിൽ | യോഗിനാം | ആ യോഗിമാരുടെ |
| വേദവാദിനാം | വേദജ്ഞന്മാരായ ബ്രാഹ്മണന്മാരുടെ | ശുശ്രൂഷണേ | പരിചര്യയിൽ |
| കസ്യാശ്ചന ദാസ്യാഃ തു | ഒരു ദാസിയിൽനിന്നു് | ബാലകഃ ഏവ | കുട്ടിയായിരിക്കെത്തന്നെ |
| അഭവം | ജനിച്ചു. | നിരൂപിതഃ | ഏർപ്പെടുത്തപ്പെട്ടു. |

24

തേ മയ്യപേതാഖിലചാപലേഽർഭകേ
ദാന്തേഽധൃതക്രീഡനകേഽനുവർത്തിനി
ചക്രുഃ കൃപാം യദ്യപി തുല്യദർശനാഃ
ശുശ്രൂഷമാണേ മുനയോഽല്പഭാഷിണി

| | | | |
|---|---|---|---|
| തേ മുനയഃ | ആ മുനിമാർ | അല്പഭാഷിണി | മിതഭാഷിയായി, |
| തുല്യദർശനാഃ | സമദർശികൾ | അനുവർത്തിനി | അനുസരണശീലമുള്ളവനായി |
| യദ്യപി | ആയിരുന്നുവെങ്കിലും | ശുശ്രൂഷമാണേ | പരിചരിച്ചുകൊണ്ടിരിക്കുന്ന |
| അപേതാഖിലചാപലേ | എല്ലാവിധത്തിലുമുള്ള ചാപല്യങ്ങളും വിട്ടിരിക്കുന്നവനായി, | അർഭകേ | ഒരു ബാലനായ |
| ദാന്തേ | നിയന്ത്രിതേന്ദ്രിയനായി, | മയി | എന്നിൽ |
| അധൃതക്രീഡനകേ | ക്രീഡാസാധനങ്ങളൊന്നും കൈക്കൊള്ളാത്തവനായി, | കൃപാം ചക്രുഃ | കരുണ കാണിച്ചു. |

25

ഉച്ഛിഷ്ടലേപാനനുമോദിതോ ദ്വിജൈഃ
സകൃത് സ്മ ഭുഞ്ജേ തദപാസ്തകില്ബിഷഃ
ഏവം പ്രവൃത്തസ്യ വിശുദ്ധചേതസ—
സ്തദ്ധർമ്മ ഏവാത്മരുചിഃ പ്രജായതേ.

ദ്വിജൈഃ ബ്രാഹ്മണരാൽ
അനുമോദിതഃ അനുമോദിക്കപ്പെട്ടവനായിട്ട്
ഉച്ഛിഷ്ടലേപാൻ } അവരുടെ ഭക്ഷണാനന്തരം പാത്രത്തിൽ അവശേഷിച്ച പദാർത്ഥങ്ങളെ
സകൃത് ഒരുനേരം മാത്രം
ഭുഞ്ജേ സ്മ ഭക്ഷിച്ചുകൊണ്ടിരുന്നു.
തദപാസ്തകില്ബിഷഃ } അതിനാൽ അകന്നുപോയ പാപത്തോടുകൂടിയവനായും ഭവിച്ചു.

ഏവം ഇപ്രകാരം
പ്രവൃത്തസ്യ പ്രത്യേകരീതിയിൽ വർത്തിച്ചിരുന്നവനും
വിശുദ്ധചേതസഃ വിശേഷേണ ശുദ്ധമായിത്തീർന്ന ഹൃദയത്തോടുകൂടിയവനും ആയ എനിക്ക്
തദ്ധർമ്മേ ഏവ } അവരുടെ ധർമ്മത്തിൽ തന്നെ
ആത്മരുചിഃ മനോഭിലാഷം
പ്രജായതേ ഉണ്ടായിവന്നു.

26 തത്രാന്വഹം കൃഷ്ണകഥാഃ പ്രഗായതാ—
മനുഗ്രഹേണാശൃണവം മനോഹരാഃ
താഃ ശ്രദ്ധയാ മേഽനുപദം വിശൃണ്വതഃ
പ്രിയശ്രവസ്യംഗ മമാഭവദ്രുചിഃ

തത്ര അവിടെ വെച്ച്
അന്വഹം ദിവസംതോറും
കൃഷ്ണകഥാഃ ശ്രീകൃഷ്ണകഥകളെ
പ്രഗായതാം ധാരാളം ഗാനം ചെയ്തുകൊണ്ടിരുന്ന ഋഷിമാരുടെ
അനുഗ്രഹേണ അനുഗ്രഹത്താൽ
അശൃണവം ഞാൻ കേട്ടിരുന്നു.
മനോഹരാഃ മനസ്സിനെ ആകർഷിക്കുന്ന
താഃ ആ കഥകളെ
അനുപദം പദംതോറും

മേ എനിക്കുളവായ
ശ്രദ്ധയാ ശ്രദ്ധയോടുകൂടി
വിശൃണ്വതഃ നല്ലപോലെ കേട്ടുകൊണ്ടിരുന്ന
മമ എനിക്ക്
അംഗ ഹേ മുനേ!
പ്രിയശ്രവസി പ്രീതികരമായ കീർത്തിയേറ്റുന്ന ഭഗവാനിൽ
രുചിഃ താൽപര്യം
അഭവത് സംഭവിച്ചു.

27 തസ്മിംസ്തദാ ലബ്ധരുചേർമ്മഹാമുനേ
പ്രിയശ്രവസ്യസ്ഖലിതാ മതിർമമ
യയാഹമേതത് സദസത് സ്വമായയാ
പശ്യേ മയി ബ്രഹ്മണി കല്പിതം പരേ.

മഹാമുനേ അല്ലയോ മുനിശ്രേഷ്ഠാ!
പ്രിയശ്രവസി പ്രീതികരമായ കീർത്തിയോടുകൂടിയ
തസ്മിൻ ആ ശ്രീഹരിയിൽ
ലബ്ധരുചേഃ താൽപര്യം ലഭിച്ച

മമ മതിഃ എന്റെ ബുദ്ധി
അസ്ഖലിതാ ഇളക്കം തട്ടാത്തതായി ഭവിച്ചു.
തദാ അപ്പോൾ
യയാ യാതൊരു ആ
അഹം ഞാൻ [ബുദ്ധികൊണ്ട്

| | | | |
|---|---|---|---|
| പരേ | പ്രപഞ്ചത്തിൽനിന്നും അതീതമായ | ഏതത് | ഈ പ്രപഞ്ചം |
| ബ്രഹ്മണി | ബ്രഹ്മമായിരിക്കുന്ന | സ്വമായയാ | സ്വകീയമായ മായയാൽ |
| മയി | എന്നിൽ | കല്പിതം | കല്പിതമായതാണെന്നു |
| സദസത് | സ്ഥൂലസൂക്ഷ്മസ്വരൂപമായുള്ള | പശ്യേ | കണ്ടറിഞ്ഞു. |

28 ഇത്ഥം ശരത്പ്രാവൃഷികാവൃതൂ ഹരേ
വിശൃണ്വതോ മേƒനുസവം യശോƒമലം
സങ്കീർത്ത്യമാനം മുനിഭിർമ്മഹാത്മഭിർ—
ഭക്തിഃ പ്രവൃത്താത്മരജസ്തമോപഹാ.

| | | | |
|---|---|---|---|
| ഇത്ഥം | ഇപ്രകാരം | അമലം | നിർമ്മലമായ |
| ശരത്—പ്രാവൃഷികൌ | ശരത്തു്, വർഷം എന്നിങ്ങനെയുള്ള | യശഃ | കീർത്തിയെ |
| | | വിശൃണ്വതഃ | ശ്രവിച്ചിരുന്ന |
| ഋതൂ | രണ്ടൃതുക്കൾ മുഴുവനും | മേ | എനിക്കു് |
| മഹാത്മഭിഃ | മഹാമനസ്കരായ | ആത്മരജ—സ്തമോപഹാ | മനസ്സിലുള്ള രജോഗുണത്തെയും തമോഗുണത്തെയും നശിപ്പിക്കുന്ന |
| മുനിഭിഃ | മഹർഷിമാരാൽ | | |
| അനുസവം | മൂന്നു സന്ധ്യകളിലും | | |
| സങ്കീർത്ത്യമാനം | സങ്കീർത്തിക്കപ്പെടുന്ന | ഭക്തിഃ | സർവ്വേശ്വരവിഷയകമായ തീവ്രാനുരാഗം |
| ഹരേഃ | ശ്രീഹരിയുടെ | പ്രവൃത്താ | ഉണ്ടായി. |

29 തസ്യൈവം മേƒനുരക്തസ്യ പ്രശ്രിതസ്യ ഹതൈനസഃ
ശ്രദ്ദധാനസ്യ ബാലസ്യ ദാന്തസ്യാനുചരസ്യ ച

30 ജ്ഞാനം ഗുഹ്യതമം യത്തത് സാക്ഷാത് ഭഗവതോദിതം
അന്വവോചൻ ഗമിഷ്യന്തഃ കൃപയാ ദീനവത്സലാഃ

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | തസ്യ മേ | ആ എന്റെ പേരിൽ ഉണ്ടായ |
| അനുരക്തസ്യ | ഭഗവൽപ്രേമം ഉണ്ടായവനും | കൃപയാ | കാരുണ്യത്താൽ |
| പ്രശ്രിതസ്യ | വിനീതനും | ദീനവത്സലാഃ | പാവങ്ങളിൽ വാത്സല്യമുള്ളവരായ മുനിമാർ |
| ഹതൈനസഃ | വിനഷ്ടകല്മഷനും | ഗമിഷ്യന്തഃ | (ചാതുർമ്മാസ്യം കഴിഞ്ഞു്) അവിടം വിട്ടു പോകാൻ ഒരുങ്ങിക്കൊണ്ടു് |
| ശ്രദ്ദധാനസ്യ | ശ്രദ്ധാലുവും | | |
| ദാന്തസ്യ | സംയതേന്ദ്രിയനും | | |
| അനുചരസ്യ | പിന്നാലെ നടക്കുന്നവനും | ഭഗവതാ | ഭഗവാൻ ശ്രീനാരായണനാൽ |
| ബാലസ്യ ച | ബാലകനുമായ | | |

| | |
|---|---|
| ഉദിതം | അരുളംചെയ്യപ്പെട്ടതും |
| ഗുഹ്യതമം | ഏററവും ഗൂഢവുമായ |
| സാക്ഷാത് | ശരിയായ |
| ജ്ഞാനം | ജ്ഞാനം |
| യത് | യാതൊന്നാണോ. |
| തത് | അതിനെ |
| അന്വവോചൻ | ഉപദേശിച്ചുതന്നു. |

31 യേനൈവാഹം ഭഗവതോ വാസുദേവസ്യ വേധസഃ
മായാനുഭാവമവിദം യേന ഗച്ഛന്തി തത്പദം.

| | |
|---|---|
| യേന ഏവ | യാതൊരു ജ്ഞാനോപദേശം മുനിമാരിൽനിന്നു ലഭിച്ചുവോ അതുകൊണ്ടുതന്നെ |
| അഹം | ഞാൻ |
| വേധസഃ | ലോകസ്രഷ്ടാവും |
| ഭഗവതഃ | സർവ്വൈശ്വര്യഗുണോപേതനുമായ |
| വാസുദേവസ്യ | ശ്രീവാസുദേവൻെറ |
| മായാനുഭാവം | മായാവൈഭവത്തെ |
| അവിദം | അറിഞ്ഞു. |
| യേന | യാതൊരു ഈ അറിവുകൊണ്ട് |
| തത്പദം | അവിടുത്തെ തൃപ്പദത്തെ |
| ഗച്ഛന്തി | എല്ലാവരും പ്രാപിക്കുന്നു. |

32 ഏതത് സംസൂചിതം ബ്രഹ്മംസ്താപത്രയചികിത്സിതം
യദീശ്വരേ ഭഗവതി കർമ്മ ബ്രഹ്മണി ഭാവിതം.

| | |
|---|---|
| ഭഗവതി | സർവ്വൈശ്വര്യഗുണോപേതനായി |
| ബ്രഹ്മണി | സർവ്വത്ര പരിപൂർണ്ണനായി പരിലസിക്കുന്ന |
| ഈശ്വരേ | ഈശ്വരങ്കൽ |
| ഭാവിതം | സമർപ്പിക്കപ്പെട്ട |
| കർമ്മ യത് | കർമ്മം യാതൊന്നോ |
| ഏതത് | ഇതു് |
| താപത്രയ-ചികിത്സിതം | മൂന്നുവിധം താപങ്ങളേയും തീർക്കുവാനുള്ള ഔഷധവിധിയാണെന്നു് |
| ബ്രഹ്മൻ | ഹേ ബ്രാഹ്മണ ! |
| സംസൂചിതം | (എന്നാൽ) സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. |

33 ആമയോ യശ്ച ഭൂതാനാം ജായതേ യേന സുവ്രത
തദേവ ഹ്യാമയം ദ്രവ്യം ന പുനാതി ചികിത്സിതം.

| | |
|---|---|
| സുവ്രത | അല്ലയോ വ്രതനിരതനായ മുനേ ! |
| ഭൂതാനാം | ജീവികൾക്ക് |
| യേന | യാതൊന്നുകൊണ്ട് |
| യഃ ആമയഃ | യാതൊരു രോഗം |
| ജായതേ ച | ഉണ്ടായിത്തീരുന്നുവോ |
| ആമയം | ആ രോഗത്തെ |
| തത് ദ്രവ്യം | ആ പദാർത്ഥം |
| ഏവ | തനിയെത്താൻ |
| ന പുനാതി | സുഖപ്പെടുത്തുകയില്ല. |
| ഹി | എങ്കിലും |
| ചികിത്സിതം | ചികിത്സിക്കപ്പെട്ടതായാൽ (ഔഷധവീര്യം കലർത്തി ഉപയോഗിക്കപ്പെട്ടതായാൽ) |
| (പുനാതി) | സുഖപ്പെടുത്തുന്നു. |

നോട്ട്:— നെയ്യ് മുതലായ പദാർത്ഥങ്ങൾ അവയുടെ അമിതോപയോഗം കൊണ്ട് രോഗകാരണമാകാറുണ്ട്. അവയെ ഔഷധരൂപത്തിൽ നിയന്ത്രിതമായി ഉപയോഗിച്ചാൽ ആരോഗ്യപ്രദവുമാണ്. ഇതുപോലെ സംസാരഹേതുകമായ കർമ്മവും ഈശ്വരാർപ്പണഭാവേന നിയന്ത്രിതമായി അനുഷ്ഠിക്കപ്പെടുമ്പോൾ മുക്തിസാധനമായിത്തീരുന്നുവെന്ന് അടുത്ത ശ്ലോകം കൊണ്ട് വ്യക്തമാക്കുന്നു.

34 ഏവം നൃണാം ക്രിയായോഗാഃ സർവ്വേ സംസൃതിഹേതവഃ
ത ഏവാത്മവിനാശായ കല്പന്തേ കല്പിതാഃ പരേ.

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | പരേ | ഈശ്വരനിൽ |
| ക്രിയായോഗാഃ | കർമ്മയോഗങ്ങൾ | കല്പിതാഃ | സമർപ്പിക്കപ്പെട്ടതായി ഭവിച്ചാൽ |
| സർവ്വേ | എല്ലാം തന്നെയും | | |
| നൃണാം | മനുഷ്യർക്ക് | ആത്മ-വിനാശായ | തങ്ങളുടെവിനാശത്തിന്നും—അതായത്, കർമ്മനിവൃത്തിക്കും |
| സംസൃതി-ഹേതവഃ | സംസാരകാരണങ്ങളാകുന്നു. | | |
| തേ ഏവ | (എന്നാൽ) അവതന്നെ | കല്പന്തേ | ഉതകുന്നു. |

35 യദത്ര ക്രിയതേ കർമ്മ ഭഗവത്പരിതോഷണം
ജ്ഞാനം യത്തദധീനം ഹി ഭക്തിയോഗസമന്വിതം.

| | | | |
|---|---|---|---|
| അത്ര | ഈ ലോകത്തിൽ | ക്രിയതേ | അനുഷ്ഠിക്കപ്പെടുന്നുവോ, |
| യത് കർമ്മ | യാതൊരു കർമ്മം | | |
| ഭഗവത്-പരിതോഷണം | ഭഗവൽ പ്രീതിജനകമായും | തദധീനം ഹി | അതിന്ന് അധീനമായിട്ടുതന്നെ |
| ഭക്തിയോഗ-സമന്വിതം | ഭക്തിയോഗത്തോടുകൂടിയതായും | യത് ജ്ഞാനം | യാതൊരു ജ്ഞാനവും സ്ഥിതിചെയ്യുന്നു. |

നോട്ട്:— ഭഗവൽപ്രീതികരവും ഭക്തിയുക്തവുമായ കർമ്മം പരമ്പരയാ മനുഷ്യനെ ജ്ഞാനോദയത്തിലേക്ക് എത്തിക്കുന്നു. അതിനാൽ കർമ്മം കർമ്മനാശകമാണെന്നും അത് നിഷിദ്ധമല്ലെന്നും സാരം.

36 കുർവ്വാണാ യത്ര കർമ്മാണി ഭഗവച്ഛിക്ഷയാഽസകൃത്
ഗൃണന്തി ഗുണനാമാനി കൃഷ്ണസ്യാനുസ്മരന്തി ച

| | | | |
|---|---|---|---|
| യത്ര | എപ്പോൾ | അസകൃത് | എപ്പോഴും |
| ഭഗവച്ഛിക്ഷയാ | ഭഗവാന്റെ ഉപദേശവചനം അനുസരിച്ചുകൊണ്ട്* | കുർവ്വാണാഃ | അനുഷ്ഠിക്കുന്നവരായി ഭവിക്കുന്നുവോ, അപ്പോൾ |
| കർമ്മാണി | കർമ്മങ്ങളെ | കൃഷ്ണസ്യ | ശ്രീകൃഷ്ണഭഗവാന്റെ |

| | | | |
|---|---|---|---|
| ഗുണനാമാനി | ഗുണനാമങ്ങളെ | അനുസ്മരന്തി ച | തുടർച്ചയായി സ്മരിച്ചുകൊണ്ടിരിക്കുകയും |
| ഗൃണന്തി | ഉച്ചരിക്കുന്നു; | | ചെയ്യുന്നു. |

*ഭഗവാൻെറ ഉപദേശവചനം:—

"യത് കരോഷി യദശ്നാസി യജ്ജുഹോഷി ദദാസി യത്
യത്തപസ്യസി കൌന്തേയ തത് കുരുഷ്വ മദർപ്പണം." (ഗീത)

37 നമോ ഭഗവതേ തുഭ്യം വാസുദേവായ ധീമഹി
പ്രദ്യുമ്നായാനിരുദ്ധായ നമഃ സങ്കർഷണായ ച.

38 ഇതി മൂർത്ത്യഭിധാനേന മന്ത്രമൂർത്തിമമൂർത്തികം
യജതേ യജ്ഞപുരുഷം സ സമ്യഗ് ദർശനഃ പുമാൻ

| | | | |
|---|---|---|---|
| വാസുദേവായ | 'വാസുദേവനായും | മന്ത്രമൂർത്തിം | മന്ത്രമാവുന്ന സ്വരൂപത്തോടുകൂടിയവനും |
| പ്രദ്യുമ്നായ | പ്രദ്യുമ്നനായും | അമൂർത്തികം | സ്വരൂപമില്ലാത്തവനും |
| അനിരുദ്ധായ | അനിരുദ്ധനായും | യജ്ഞപുരുഷം | യജ്ഞപുരുഷനുമായ ഭഗവാനെ |
| സങ്കർഷണായ ച | സങ്കർഷണനായും ചതുർമൂർത്തിഭേദേനസ്ഥിതി ചെയ്യുന്ന | യജതേ | ആരാധിക്കുന്നതു് ആരോ |
| ഭഗവതേ | സർവ്വൈശ്വര്യസമ്പൂർണ്ണനായ | സഃ പുമാൻ | ആ മനുഷ്യൻ |
| തുഭ്യം നമഃ | അങ്ങയ്ക്കു് നമസ്കാരം; | സമ്യഗ് ദർശനഃ | ശരിക്കും കാഴ്ചയുള്ളവനാകുന്നു (യഥാർത്ഥ ജ്ഞാനമുള്ളവനാകുന്നു) |
| നമഃ ധീമഹി | മനസാ നമസ്കാരം' | | |
| ഇതി | എന്നിങ്ങനെ | | |
| മൂർത്ത്യഭിധാനേന | മൂർത്തിനാമങ്ങളുടെ ഉച്ചാരണത്തോടുകൂടി | | |

39 ഇമം സ്വനിഗമം ബ്രഹ്മന്നവേത്യ മദനുഷ്ഠിതം
അദാന്മേ ജ്ഞാനമൈശ്വര്യം സ്വസ്മിൻ ഭാവം ച കേശവഃ.

| | | | |
|---|---|---|---|
| ബ്രഹ്മൻ | ഹേ ബ്രാഹ്മണ! | കേശവഃ | ശ്രീഭഗവാൻ |
| ഇമം സ്വനിഗമം | തൻെറ ഈ ഉപദേശത്തെ | മേ | എനിക്കു് |
| മദനുഷ്ഠിതം | എന്നാൽ അനുഷ്ഠിക്കപ്പെട്ടതായിട്ടു് | ജ്ഞാനം | ജ്ഞാനത്തെയും |
| അവേത്യ | അറിഞ്ഞു് | ഐശ്വര്യം | ഐശ്വര്യത്തെയും |
| | | സ്വസ്മിൻ | തന്നിൽ |
| | | ഭാവം ച | പ്രീതിയേയും |
| | | അദാത് | പ്രദാനം ചെയ്തു. |

40 ത്വമപ്യദഭ്രശ്രുത വിശ്രുതം വിഭോഃ
സമാപ്യതേ യേന വിദാം ബുഭുത്സിതം
പ്രഖ്യാഹി ദുഃഖൈർമ്മുഹുരർദ്ദിതാത്മനാം
യത് ക്ലേശനിർവ്വാണമുശന്തി നാന്യഥാ.

| | | | |
|---|---|---|---|
| അദഭ്രശ്രുത | അധികം പഠിച്ചറിവുള്ള വിദ്വാൻ! | വിദാം | വിജ്ഞാനികളുടെ |
| ത്വം അപി | അങ്ങയും | ബുഭുത്സിതം | ജിജ്ഞാസ |
| വിഭോഃ | സർവ്വേശ്വരൻെറ | സമാപ്യതേ | ശമിക്കപ്പെടുന്നു; |
| വിശ്രുതം | കീർത്തിമാഹാത്മ്യത്തെ | യത് | യാതൊന്നു കൊണ്ടുമാത്രമേ |
| പ്രഖ്യാഹി | പ്രഖ്യാപനം ചെയ്യുക. | ക്ലേശനിർവ്വാണം | ദുഃഖശമനത്തെ |
| യേന | യാതൊന്നിനാൽ | ഉശന്തി | അവർ പ്രാപിക്കയുള്ളൂ; |
| മുഹുഃ | അടിക്കടി | അന്യഥാ | മറെറാരു തരത്തിൽ |
| ദുഃഖൈഃ | താപത്രയങ്ങളാംകൊണ്ട് | ന | സംഭാവ്യമല്ല. |
| അർദ്ദിതാത്മനാം | പീഡിതമാനസന്മാരായ | | |

കുറിപ്പ്:- വ്യാസനാരദസംവാദമാണ് ഈ അദ്ധ്യായത്തിലെ വിഷയം. തൻെറ ആത്മീയമായ അസംതൃപ്തിക്കുള്ള കാരണം ഉപദേശിച്ചു തരുവാൻ വേദവ്യാസൻ ശ്രീനാരദനോട് ആവശ്യപ്പെട്ടു. ആ ദേവർഷിയുടെ ഉപദേശം ഇങ്ങനെ സംഗ്രഹിക്കാം. ഭക്തിയോഗത്തെ പരിഗണിക്കാതെ ഇരുന്നതാണ് വ്യാസൻെറ ഖിന്നതയ്ക്കും അപൂർണ്ണതാബോധത്തിനും കാരണം. ഭക്തിവർദ്ധകമായ ശ്രീവാസുദേവമഹിമാനുവർണ്ണനം ഇതേവരെ വ്യാസൻ ചെയ്തില്ല. അതിനാൽ വ്യാസപ്രണീതങ്ങളായ പുരാണേതിഹാസാദികൾ അപൂർണ്ണങ്ങളായി. ഹരികഥാപ്രപഞ്ചനമില്ലാത്ത വാങ്മയം ചളിവെള്ളം പോലെ നിരുപയോഗമാണ്. നേരെമറിച്ച്, തെററും പിഴയും ഉള്ളതായാൽക്കൂടി ഭഗവാൻെറ കീർത്തിഗാഥകൾ മനഃപ്രസാദം ഉളവാക്കുന്നു. നൈഷ്കർമ്മ്യം പോലും ഭക്തിയുക്തമല്ലെങ്കിൽ ശോഭിക്കയില്ല. അതിനാൽ ഭഗവൽകഥകളെ വർണ്ണിച്ചുകൊണ്ട് ഭക്തിയെ ലക്ഷ്യമാക്കി ഒരു ഭാഗവതസംഹിത രചിക്കണം. അപ്പോഴേ വ്യാസനു് ഹൃദയത്തിൽ ചരിതാർത്ഥഭാവം ഉണ്ടാകയുള്ളൂ!

പൂർവ്വജന്മത്തിൽ ദാസീപുത്രനായി ജനിച്ച താൻ സൽസംസർഗ്ഗം വഴി ലഭിച്ച സൽകഥാശ്രവണത്താൽ ഭക്തിയുറച്ച് കാലാന്തരത്തിൽ വിഷ്ണുപാർഷദനായിത്തീർന്ന സംഭവം ശ്രീനാരദൻ ഇവിടെ ഉദാഹരിക്കയും ചെയ്യു.

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
പഞ്ചമോഽദ്ധ്യായഃ

അഞ്ചാമദ്ധ്യായം കഴിഞ്ഞു.

## ഷഷ്ഠോഽദ്ധ്യായഃ : ആറാമദ്ധ്യായം.

[വ്യാസസ്യ പ്രത്യയാർത്ഥം ച ഷഷ്ഠേ പ്രാഗ്ജന്മസംഭവം
സ്വഭാഗ്യം നാരദഃ പ്രാഹ കൃഷ്ണസംകഥനോദ്ഭവം]

### നാരദപൂർവ്വജന്മചരിതം

സൂത ഉവാച : സൂതൻ പറഞ്ഞു:—

1 ഏതന്നിശമ്യ ഭഗവാൻ ദേവർഷേഃ ജന്മ കർമ്മ ച
ഭൂയഃ പപ്രച്ഛ തം ബ്രഹ്മൻ വ്യാസഃ സത്യവതീസുതഃ

| | | | |
|---|---|---|---|
| ബ്രഹ്മൻ | ഹേ ശൌനകമുനേ! | നിശമ്യ | കേട്ട് |
| സത്യവതീസുതഃ | സത്യവതിയുടെ പുത്രനും | ദേവർഷേഃ | ശ്രീനാരദന്റെ |
| ഭഗവാൻ | സർവ്വജ്ഞാന സമ്പന്നനമായ | ജന്മ | ഉൽഭവത്തെയും |
| വ്യാസഃ | വേദവ്യാസൻ | കർമ്മ ച | പ്രവൃത്തിയേയും കുറിച്ച് |
| ഏതത് | ഇതു് | ഭൂയഃ തം | വീണ്ടും അദ്ദേഹത്തോട് |
| | | പപ്രച്ഛ | ചോദിച്ചു. |

വ്യാസ ഉവാച : വ്യാസൻ പറഞ്ഞു:—

2 ഭിക്ഷുഭിർവ്വിപ്രവസിതേ വിജ്ഞാനാദേഷ്ടൃഭിസ്തവ
വർത്തമാനോ വയസ്യാദ്യേ തതഃ കിമകരോദ്ഭവാൻ

| | | | |
|---|---|---|---|
| തവ | അങ്ങയുടെ | ആദ്യേ വയസി | ചെറുപ്രായത്തിൽ |
| വിജ്ഞാനാദേഷ്ടൃഭിഃ | വിജ്ഞാനോപദേഷ്ടാക്കളായിരുന്ന | വർത്തമാനഃ | ആയിരുന്ന |
| ഭിക്ഷുഭിഃ | സന്യാസിമാരാൽ | ഭവാൻ | അങ്ങുന്നു് |
| വിപ്രവസിതേ | ദൂരദേശഗമനം ചെയ്യപ്പെട്ട അവസരത്തിൽ, | തതഃ | പിന്നീട് |
| | | കിം അകരോത് | എന്തു ചെയ്തു? |

3 സ്വായംഭുവ കയാ വൃത്ത്യാ വർത്തിതം തേ പരം വയഃ
കഥം ചേദമുദസ്രാക്ഷീഃ കാലേ പ്രാപ്തേ കളേവരം.

| | | | |
|---|---|---|---|
| സ്വായംഭുവ | ഹേ ബ്രഹ്മപുത്ര | കാലേ പ്രാപ്തേ | കാലം വന്നുചേർന്നപ്പോൾ |
| തേ | അങ്ങയുടെ | | |
| പരം വയഃ | പിന്നീടുള്ള ആയുഷ്കാലം | ഇദം കളേവരം | ഈ ശരീരത്തെ |
| കയാ വൃത്ത്യാ | ഏതു തരത്തിൽ | ഉദസ്രാക്ഷീഃ കഥം ച | ഉപേക്ഷിച്ചതും ഏതു പ്രകാരത്തിൽ? |
| വർത്തിതം | നയിക്കപ്പെട്ടു? | | |

4 പ്രാക്കല്പവിഷയാമേതാം സ്മൃതിം തേ സുരസത്തമ
നഹ്യേഷ വ്യവധാത് കാല ഏഷ സർവ്വനിരാകൃതിഃ

| | |
|---|---|
| സുരസത്തമ | ഹേ ദേവോത്തമ! |
| പ്രാക്കല്പ-വിഷയാം | പൂർവ്വകല്പത്തെ വിഷയീകരിച്ചിരിക്കുന്നതായ |
| ഏതാം സ്മൃതിം | ഈ ഓർമ്മയെ |
| തേ | അങ്ങയ്ക്കു് |
| ഏഷഃ കാലഃ | ഈ കാലം |
| ന വ്യവധാത് | മറച്ചിട്ടില്ല! |
| ഹി | എന്തെന്നാൽ |
| ഏഷഃ | ഇതു് (കാലം) |
| സർവ്വനിരാകൃതിഃ | എല്ലാററിനും മറവുണ്ടാക്കുന്ന ഒന്നാണല്ലോ. |

നാരദ ഉവാച : ശ്രീനാരദൻ പറഞ്ഞു:-

5 ഭിക്ഷുഭിർവിപ്രവസിതേ വിജ്ഞാനാദേഷ്ടൃഭിർമ്മമ
വർത്തമാനോ വയസ്യാദ്യേ തത ഏതദകാരിഷം.

| | |
|---|---|
| മമ | എൻെറ |
| വിജ്ഞാനാ-ദേഷ്ടൃഭിഃ | വിജ്ഞാനോപദേഷ്ടാക്കളായിരുന്ന |
| ഭിക്ഷുഭിഃ | സന്യാസിമാരാൽ |
| വിപ്രവസിതേ | ദൂരദേശഗമനം ചെയ്യപ്പെട്ട അവസരത്തിൽ, |
| ആദ്യേ വയസി | ചെറുപ്രായത്തിൽ |
| വർത്തമാനഃ | ആയിരുന്ന ഞാൻ |
| തതഃ | പിന്നീടു് |
| ഏതത് | ഈ വിധം |
| അകാരിഷം | പ്രവർത്തിച്ചു. |

6 ഏകാത്മജാ മേ ജനനീ യോഷിന്മൂഢാ ച കിങ്കരീ
മയ്യാത്മജേഽനന്യഗതൌ ചക്രേ സ്നേഹാനുബന്ധനം.

| | |
|---|---|
| ഏകാത്മജാ | ഏകപുത്രൻമാത്രം ഉള്ളവളും |
| കിംകരീ ച | ദാസിയും, മാത്രമല്ല, |
| മൂഢാ യോഷിത് | മൂഢയായ ഒരു സ്ത്രീയും ആയിരുന്ന |
| മേ ജനനീ | എൻെറ മാതാവു് |
| അനന്യഗതൌ | വേറെ ആശ്രയമൊന്നുമില്ലാത്ത |
| ആത്മജേ | പുത്രനായ |
| മയി | എന്നിൽ |
| സ്നേഹാ-നുബന്ധനം | ഇടതടവററ സ്നേഹബന്ധം |
| ചക്രേ | കാണിച്ചിരുന്നു. |

7 സാഽസ്വതന്ത്രാ ന കല്പാസീദ്യോഗക്ഷേമം മമേച്ഛതീ
ഈശസ്യ ഹി വശേ ലോകോ യോഷാ ദാരുമയീ യഥാ

| | |
|---|---|
| ദാരുമയീ | മരംകൊണ്ടുണ്ടാക്കിയ |
| യോഷാ യഥാ | സ്ത്രീരൂപം പോലെ |
| അസ്വതന്ത്രാ | അസ്വതന്ത്രയായിരുന്ന |
| സാ | അവരും |
| മമ | എൻെറ |
| യോഗക്ഷേമം | യോഗക്ഷേമത്തെ |

| | | | |
|---|---|---|---|
| ഇച്ഛതി | ആഗ്രഹിച്ചുകൊണ്ടിരിക്കുന്നവളാണെങ്കിലും | ന ആസീത് | ആയിരുന്നില്ല. |
| | | ലോകഃ | ലോകം |
| | | ഈശസ്യ | ഈശ്വരന്റെ |
| കല്പാ | അതിനു കഴിവുള്ളവളും | വശേ ഹി | അധീനത്തിലാണല്ലോ. |

8 അഹം ച തദ്ബ്രഹ്മകുല ഊഷിവാംസ്തദവേക്ഷയാ
ദിഗ്ദേശകാലാവ്യുത്പന്നോ ബാലകഃ പഞ്ചഹായനഃ

| | | | |
|---|---|---|---|
| ദിഗ്ദേശ- കാലാ- വ്യുത്പന്നഃ | ദിക്കുകളും ദേശകാലങ്ങളും തിരിച്ചറിഞ്ഞുകൂടാത്ത | തദവേക്ഷയാ | ആ സ്നേഹാനുബന്ധത്തിന്റെ അററം ഉററുനോക്കിക്കൊണ്ട് |
| പഞ്ചഹായനഃ | അഞ്ചുവയസ്സായ | തദ്ബ്രഹ്മ- കുലേ | ആ ബ്രാഹ്മണസമൂഹത്തിന്നിടയിൽ |
| ബാലകഃ | ഒരു കുട്ടിയായിരുന്ന | ഊഷിവാൻ | താമസിച്ചു. |
| അഹം ച | ഞാനും | | |

9 ഏകദാ നിർഗ്ഗതാം ഗേഹാദ്ദുഹന്തീം നിശി ഗാം പഥി
സർപ്പോഽദശത് പദാ സ്പൃഷ്ടഃ കൃപണാം കാലചോദിതഃ

| | | | |
|---|---|---|---|
| ഏകദാ | ഒരുനാറം | പഥി | വഴിയിൽവെച്ച് |
| നിശി | രാത്രിനേരത്ത് | പദാ | കാലുകൊണ്ട് |
| ഗാം | പശുവിനെ | സ്പൃഷ്ടഃ | സ്പർശിക്കപ്പെട്ട |
| ദുഹന്തീം | കറക്കാനായി | കാലചോദിതഃ | കാലപ്രേരിതമായ |
| ഗേഹാത് | ഗൃഹത്തിൽനിന്ന് | സർപ്പഃ | ഒരു പാമ്പ് |
| നിർഗ്ഗതാം | പുറത്തിറങ്ങിയ | അദശത് | കടിച്ചു. |
| കൃപണാം | ആ പാവപ്പെട്ടവളെ | | |

10 തദാ തദഹമീശസ്യ ഭക്താനാം ശമഭീപ്സതഃ
അനുഗ്രഹം മന്യമാനഃ പ്രാതിഷ്ഠം ദിശമുത്തരാം

| | | | |
|---|---|---|---|
| തദാ അഹം | അപ്പോഴം, ഞാൻ | ഈശസ്യ | ഈശ്വരന്റെ |
| തത് | അതിനെ | അനുഗ്രഹം | അനുഗ്രഹമായി |
| ഭക്താനാം | ഭക്തന്മാരുടെ | മന്യമാനഃ | കരുതിക്കൊണ്ട് |
| ശം | ക്ഷേമത്തെ | ഉത്തരാം ദിശം | വടക്കുദിക്കിലേക്ക് |
| അഭീപ്സതഃ | ആഗ്രഹിക്കുന്ന | പ്രാതിഷ്ഠം | പുറപ്പെട്ടു. |

11 സ്ഫീതാഞ്ജനപദാംസ്തത്ര പുരഗ്രാമവ്രജാകരാൻ
ഖേടഖർവ്വടവാടീശ്ച വനാന്യുപവനാനി ച

12 ചിത്രധാതുവിചിത്രാദ്രീനിഭഭഗ്നഭുജദ്രുമാൻ
ജലാശയാൻ ശിവജലാന്നളിനീഃ സുരസേവിതാഃ

13 ചിത്രസ്വനൈഃ പത്രരഥൈർവ്വിഭ്രമദ്ഭ്രമരശ്രിയഃ
നലവേണുശരസ്തംബകുശകീചകഗഹ്വരം

14 ഏക ഏവാതിയാതോഽഹമദ്രാക്ഷം വിപിനം മഹത്
ഘോരം പ്രതിഭയാകാരം വ്യാളോലൂകശിവാജിരം.

| | |
|---|---|
| തത്ര | അങ്ങവിടെ |
| സ്ഫീതാൻ | സമൃദ്ധിയുള്ള |
| ജനപദാൻ | നാട്ടിൻപുറങ്ങളേയും, |
| പുരഗ്രാമ— വ്രജാകരാൻ | രാജധാനികളും—അഗ്രഹാരങ്ങളും—ഇടയത്തെരുവുകളും—രത്നഖനികളും എന്നിവയേയും |
| ഖേടഖർവ്വട— വാടീഃ ച | കൃഷകഗ്രാമങ്ങളും— മലയോരപ്രദേശങ്ങളും— തോട്ടങ്ങളും എന്നിവയേയും, |
| വനാനി | കാടുകളേയും, |
| ഉപവനാനി ച | പൂന്തോട്ടങ്ങളേയും, |
| ചിത്രധാതു— വിചിത്രാദ്രീൻ | പലതരം നിറമുള്ള ധാതുക്കളാൽ മനോഹരങ്ങളായ പർവ്വതങ്ങളേയും, |
| ഇഭഭഗ്ന— ഭുജദ്രുമാൻ | ആനകളും കൊമ്പൊടിച്ചു വിട്ടിരിക്കുന്ന മരങ്ങളേയും, |
| ശിവജലാൻ | തെളിഞ്ഞവെള്ളമുള്ള |
| ജലാശയാൻ | കുളങ്ങളേയും, |
| ചിത്രസ്വനൈഃ | അത്ഭുതനാദങ്ങളോടു കൂടിയ |
| പത്രരഥൈഃ | പക്ഷികളാൽ (ഉണർത്തപ്പെട്ടു) |
| വിഭ്രമദ്— ഭ്രമരശ്രിയഃ | അങ്ങുമിങ്ങും പാറിക്കളിക്കുന്ന വണ്ടുകളാൽ ചന്തം ചേർന്നുള്ള |
| സുരസേവിതാഃ | ദേവസേവിതങ്ങളായ |
| നളിനീഃ | താമരപ്പൊയ്കകളേയും, |
| ഏകഃ ഏവ | ഒററയ്ക്കായിട്ടുതന്നെ |
| അതിയാതഃ | കടന്നുപോയ |
| അഹം | ഞാൻ |
| നലവേണുശര— സ്തംബകുശ— കീചകഗഹ്വരം | രാമച്ചം, ഓട, ശരപ്പുല്ലുകൾ എന്നിവയുടെ തണ്ടുകളാലും കുശപ്പുല്ലുകളാലും തുമ്പിതുളച്ച വമ്പൻ മുളകളാലും ദുർഗ്ഗമമായി |
| വ്യാളോലൂക— ശിവാജിരം | പാമ്പ്, മൂങ്ങ, കുറുനരി എന്നിവയുടെ കളിസ്ഥലമായി, |
| പ്രതിഭയാകാരം | ഭയങ്കരാകൃതി ചേർന്നതായി, |
| ഘോരം | ദുസ്സഹമായി, |
| മഹത് | പെരുത്തതായിരിക്കുന്ന |
| വിപിനം | ഒരു വൻകാടിനെ |
| അദ്രാക്ഷം | കണ്ടു. |

15 പരിശ്രാന്തേന്ദ്രിയാത്മാഹം തൃട്പരീതോ ബുഭുക്ഷിതഃ
സ്നാത്വാ പീത്വാ ഹ്രദേ നദ്യാ ഉപസ്പൃഷ്ടോ ഗതശ്രമഃ

| | |
|---|---|
| പരിശ്രാന്തേ— ന്ദ്രിയാത്മാ | തളർന്ന ഇന്ദ്രിയങ്ങളോടും ശരീരത്തോടും കൂടിയവനായും, |
| തൃട്പരീതഃ | ദാഹാക്രാന്തനായും, |
| ബുഭുക്ഷിതഃ | വിശപ്പുബാധിച്ചവനായും ഭവിച്ചിരുന്ന |
| അഹം | ഞാൻ |
| നദ്യാഃ | ഒരു നദിയുടെ |

| | |
|---|---|
| ഹ്രദേ | കയത്തിൽ |
| സ്നാത്വാ | സ്നാനം ചെയ്ത് |
| പീത്വാ | വെള്ളം കുടിച്ച്, |

| | |
|---|---|
| ഉപസ്പൃഷ്ടഃ | ആചമനം ചെയ്തവനായും |
| ഗതശ്രമഃ | തളർച്ച വിട്ടവനായും ഭവിച്ചു. |

16 തസ്മിൻ നിർമ്മനുജേऽരണ്യേ പിപ്പലോപസ്ഥ ആശ്രിതഃ

ആത്മനാത്മാനമാത്മസ്ഥം യഥാശ്രുതമചിന്തയം.

| | |
|---|---|
| നിർമ്മനുജേ | വിജനമായ |
| തസ്മിൻ— അരണ്യേ | ആ വനത്തിൽ |
| പിപ്പലോ— പസ്ഥേ | ഒരു ആൽമരച്ചുവട്ടിൽ |
| ആശ്രിതഃ | ഇരുന്ന് |
| ആത്മനാ | മനസ്സുകൊണ്ട് |

| | |
|---|---|
| ആത്മസ്ഥം | ഹൃദയസ്ഥിതനായ |
| ആത്മാനം | പരമാത്മാവിനെ |
| യഥാശ്രുതം | ആചാര്യോപദേശം കേട്ടുധരിച്ചതിന്നനുസരിച്ച് |
| അചിന്തയം | ഞാൻ ധ്യാനിച്ചു. |

17 ധ്യായതശ്ചരണാംഭോജം ഭാവനിർജ്ജിതചേതസാ

ഔത്കണ്ഠ്യാശ്രുകലാക്ഷസ്യ ഹൃദ്യാസീന്മേ ശനൈർഹരിഃ

| | |
|---|---|
| ഭാവനിർജ്ജിത- ചേതസാ | ഭക്തിഭാവത്താൽ തികച്ചും വശീകരിക്കപ്പെട്ട മനസ്സുകൊണ്ട് |
| ചരണാംഭോജം | തൃപ്പാദകമലത്തെ |
| ധ്യായതഃ | ധ്യാനിക്കുന്നവനും |

| | |
|---|---|
| ഔത്കണ്ഠ്യാ- ശ്രുകലാക്ഷസ്യ | ഉൽകണ്ഠയാൽ കണ്ണീരുറന്ന കൺകളോടു കൂടിയവനും ആയ |
| മേ ഹൃദി | എന്റെ ഹൃദയത്തിൽ |
| ഹരിഃ | ശ്രീകൃഷ്ണഭഗവാൻ |
| ശനൈഃ | മെല്ലെ മെല്ലെ |
| ആസീത് | ആവിർഭവിച്ചു. |

18 പ്രേമാതിഭരനിർഭിന്നപുളകാംഗോऽതിനിർവൃതഃ

ആനന്ദസംപ്ലവേ ലീനോ നാപശ്യമുഭയം മുനേ.

| | |
|---|---|
| പ്രേമാതിഭര— നിർഭിന്ന— പുളകാംഗഃ | പ്രേമത്തിന്റെ അതിഭാരത്താൽ പൊടിഞ്ഞ രോമാഞ്ചത്തോടു ചേർന്ന അവയവങ്ങളോടു കൂടിയവനായും |
| അതിനിർവൃതഃ | അതിസുഖം പ്രാപിച്ചവനായും |

| | |
|---|---|
| ആനന്ദസംപ്ലവേ | ആനന്ദപ്രവാഹത്തിൽ |
| ലീനഃ | ലയിച്ചവനായും ഭവിച്ച് |
| മുനേ | അല്ലയോ മഹർഷേ! |
| ഉഭയം | രണ്ടിനേയും (തന്നേയും പരനേയും |
| ന അപശ്യം | ഞാൻ കണ്ടില്ല. |

19 രൂപം ഭഗവതോ യത്തന്മനഃകാന്തം ശുചാപഹം

അപശ്യൻ സഹസോത്തസ്ഥേ വൈക്ലവ്യാദ്ദുർമ്മനാ ഇവ.

| | |
|---|---|
| ഭഗവതഃ | ഭഗവാന്റെ |
| യത് രൂപം | യാതൊരു സ്വരൂപം |
| മനഃകാന്തം | മനസ്സിനെ ആകർഷിക്കുന്നതും |
| ശുചാപഹം | ശോകത്തെ അപഹനിക്കുന്നതും ആയിരുന്നുവോ, |
| തത് | ആയതിനെ |
| സഹസാ | പെട്ടെന്ന് |
| അപശ്യൻ | കാണാതെയായപ്പോൾ |
| വൈക്ലവ്യാത് | വ്യാകുലതനിമിത്തം |
| ദുർമ്മനാഃ ഇവ | മനസ്സുകെട്ടവനെന്നപോലെ |
| ഉത്തസ്ഥൌ | ഞാൻ എഴുന്നേററു. |

20 ദിദൃക്ഷുസ്തദഹം ഭൂയഃ പ്രണിധായ മനോ ഹൃദി
വീക്ഷമാണോഽപി നാപശ്യമവിതൃപ്ത ഇവാതുരഃ

| | |
|---|---|
| അഹം | ഞാൻ |
| തത് | അതിനെ (ഭഗവദ്രൂപത്തെ) |
| ഭൂയഃ | പിന്നെയും |
| ദിദൃക്ഷുഃ | കാണ്മാനിച്ഛിച്ചുകൊണ്ട് |
| മനഃ | മനസ്സിനെ |
| ഹൃദി | ഹൃദയത്തിൽ |
| പ്രണിധായ | നന്നായുറപ്പിച്ച് |
| വീക്ഷമാണഃ അപി | ചുററുപാടും നോക്കിയിരുന്നുവെങ്കിലും |
| ന അപശ്യം | കണ്ടില്ല; |
| അവിതൃപ്തഃ | തൃപ്തിക്കൈവരാത്ത ഞാൻ |
| ആതുരഃ ഇവ | ദുഃഖാർത്തനെന്നപോലെയായി |

21 ഏവം യതന്തം വിജനേ മാമാഹാഗോചരോ ഗിരാം
ഗംഭീരശ്ലക്ഷ്ണയാ വാചാ ശുചഃ പ്രശമയന്നിവ

| | |
|---|---|
| ഗിരാം | വാക്കുകൾക്ക് |
| അഗോചരഃ | വിഷയീഭവിക്കാത്ത ഭഗവാൻ |
| വിജനേ | ജനശൂന്യമായ ദിക്കിൽ |
| ഏവം | ഈ വിധം |
| യതന്തം | പ്രയാസപ്പെട്ടുകൊണ്ടിരിക്കുന്ന |
| മാം | എന്നോട് |
| ഗംഭീര–ശ്ലക്ഷ്ണയാ | ഗാംഭീര്യവും മാധുര്യവും ഇടചേർന്ന |
| വാചാ | മൊഴിയാൽ |
| ശുചഃ | ശോകങ്ങളെ |
| പ്രശമയൻ ഇവ | തീകച്ചും തീർത്തരുളും പ്രകാരം |
| ആഹ | പറഞ്ഞു. |

22 ഹന്താസ്മിൻ ജന്മനി ഭവാന്ന മാം ദ്രഷ്ടുമിഹാർഹതി
അവിപക്വകഷായാണാം ദുർദ്ദർശോഽഹം കുയോഗിനാം.

| | |
|---|---|
| ഹന്ത | അയ്യോ കഷ്ടമേ! |
| അസ്മിൻ ജന്മനി | ഈ ജന്മത്തിൽ |
| ഭവാൻ മാം | നീ എന്നെ |
| ഇഹ ദ്രഷ്ടും | ഇങ്ങു കാണുവാൻ |
| ന അർഹതി | അർഹിക്കുന്നില്ല. |

| | | | |
|---|---|---|---|
| അവിപക്വ-കഷായാണാം | ദഹിക്കാത്ത മനോമാലിന്യത്തോടു കൂടിയ | അഹം | ഞാൻ |
| കുയോഗിനാം | നികൃഷ്ടയോഗികൾക്ക് | ദുർദ്ദൃശഃ | കാണ്മാൻ സാധിക്കാത്തവനാകുന്നു. |

23 സകൃദ്യദ് ദർശിതം രൂപമേതത്കാമായ തേഽനഘ
മത്കാമഃ ശനകൈഃ സാധുസ്സർവ്വാൻ മുഞ്ചതി ഹൃച്ഛയാൻ

| | | | |
|---|---|---|---|
| അനഘ | ഹേ നിർദ്ദോഷിൻ! | മത്കാമഃ | എന്നിൽ ആഗ്രഹം ജനിച്ച |
| യത് | യാതൊരു | | |
| ഏതത് രൂപം | ഈ സ്വരൂപം | | |
| സകൃത് | ഒരു പ്രാവശ്യം | സാധുഃ | ഭക്തനായ സാധകൻ |
| ദർശിതം | കാട്ടിത്തരപ്പെട്ടതു് | ഹൃച്ഛയാൻ | മനസ്സിലെ വിഷയ വാസനകളെ |
| തേ | നിനക്കു് | | |
| കാമായ | (എന്നിൽ) ആഗ്രഹം | സർവ്വാൻ | മുഴുവനും |
| | ജനിക്കുവാൻ | ശനകൈഃ | മെല്ലെ മെല്ലെ |
| | വേണ്ടിയാണ്. | മുഞ്ചതി | കൈവെടിയുന്നു. |

24 സത്സേവയാഽദീർഘയാ തേ ജാതാ മയി ദൃഢാ മതിഃ
ഹിത്വാഽവദ്യമിമം ലോകം ഗന്താ മജ്ജനതാമസി

| | | | |
|---|---|---|---|
| അദീർഘയാ | കുറഞ്ഞകാലത്തോളം ഉണ്ടായ | അവദ്യം | നല്ലതല്ലാത്ത |
| | | ഇമം ലോകം | ഈ ഉടലിനെ |
| സത്സേവയാ | സജ്ജനസേവകൊണ്ടു് | ഹിത്വാ | വെടിഞ്ഞു് |
| തേ മയി | നിനക്കു് എന്നിൽ | മജ്ജനതാം | എന്റെ പാർഷദനാവുക |
| ദൃഢാ മതിഃ | സുസ്ഥിരമായ ബുദ്ധി | | എന്ന നിലയിലേക്കു് |
| ജാതാ | ഉണ്ടായിക്കഴിഞ്ഞു. | ഗന്താ അസി | നീ എത്തിച്ചേരും |

25 മതിർമ്മയി നിബദ്ധേയം ന വിപദ്യേത കർഹിചിത്
പ്രജാസർഗ്ഗനിരോധേഽപി സ്മൃതിശ്ച മദനുഗ്രഹാത്

| | | | |
|---|---|---|---|
| മയി | എന്നിൽ | മദനുഗ്രഹാത് | എന്റെ അനുഗ്രഹത്താൽ |
| നിബദ്ധാ | വേരൂന്നിയ | | |
| ഇയം മതിഃ | ഈ ചിത്തവൃത്തി | പ്രജാസർഗ്ഗ-നിരോധേ അപി | കല്പാന്തകാലത്തിലും കൂടി |
| കർഹിചിത് | ഒരു കാലത്തും | | |
| ന വിപദ്യേത | തകരുകയില്ല. | സ്മൃതിഃ ച | ഓർമ്മയും നിലനില്ക്കും. |

26 ഏതാവദുക്ത്വോപരരാമ തന്മഹദ്
ഭൂതം നഭോലിംഗമലിംഗമീശ്വരം
അഹം ച തസ്മൈ മഹതാം മഹീയസേ
ശീർഷ്ണാവനാമം വിദധേऽനുകംപിതഃ

| | | | |
|---|---|---|---|
| നഭോലിംഗം | അന്തരീക്ഷത്തിൽ രൂപം കൊണ്ടിരിക്കുന്നതാണെങ്കിലും | ഉപരരാമ | അവസാനിപ്പിച്ചു. |
| അലിംഗം | സ്വതവേ അരൂപമായും | അനുകംപിതഃ | തൽകൃപയ്ക്കു പാത്രീഭവിച്ച |
| ഈശ്വരം | എല്ലാററിനേയും നിയന്ത്രിച്ചു വരുന്നതുമായ | അഹം ച | ഞാനാകട്ടെ |
| തത് മഹത് | ആ മഹത്തായുള്ള | മഹതാം | മഹാന്മാരിൽവെച്ച് |
| ഭൂതം | പരബ്രഹ്മമൂർത്തി | മഹീയസേ | മഹത്തരനായിരിക്കുന്ന |
| ഏതാവത് | ഇത്രമാത്രം | തസ്മൈ | അവിടുത്തേക്ക് |
| ഉക്ത്വാ | പറഞ്ഞ് | ശീർഷ്ണാ | ശിരസ്സുകൊണ്ട് |
| | | അവനാമം | നമസ്കാരം |
| | | വിദധേ | ചെയ്തു |

27 നാമാന്യനന്തസ്യ ഹതത്രപഃ പഠൻ
ഗുഹ്യാനി ഭദ്രാണി കൃതാനി ച സ്മരൻ
ഗാം പര്യടംസ്തുഷ്ടമനാ ഗതസ്പൃഹഃ
കാലം പ്രതീക്ഷൻ വിമദോ വിമത്സരഃ

| | | | |
|---|---|---|---|
| ഗുഹ്യാനി | ഗൂഢാർത്ഥമുള്ളവയും | ഗതസ്പൃഹഃ | ആഗ്രഹം വിട്ടവനായി, |
| ഭദ്രാണി | മംഗളകരങ്ങളുമായ | വിമദഃ | മദമകന്നവനായി, |
| അനന്തസ്യ | ഭഗവാന്റെ | വിമത്സരഃ | മത്സരമൊഴിഞ്ഞവനായി |
| നാമാനി | തിരുനാമങ്ങളെ | കാലം | അന്ത്യകാലത്തെ |
| ഹതത്രപഃ | ലജ്ജവിട്ടവനായി | പ്രതീക്ഷൻ | ഉററുനോക്കിക്കൊണ്ട് |
| പഠൻ | ഉച്ചരിച്ചുകൊണ്ടും, | ഗാം | ഭൂമണ്ഡലമാകെ |
| കൃതാനി | കർമ്മങ്ങളെ | പര്യടൻ | സഞ്ചരിച്ചുകൊണ്ടിരുന്നു |
| സ്മരൻ ച | ഓർമ്മിച്ചുകൊണ്ടും, | | |
| തുഷ്ടമനാഃ | സന്തുഷ്ടചിത്തനായി, | | |

28 ഏവം കൃഷ്ണമതേർ ബ്രഹ്മന്നസക്തസ്യാമലാത്മനഃ
കാലഃ പ്രാദുരഭൂത് കാലേ തഡിത്സൗദാമനീ യഥാ

| | | | |
|---|---|---|---|
| ബ്രഹ്മൻ | ഹേ ബ്രഹ്മജ്ഞ! | കൃഷ്ണമതേഃ | കൃഷ്ണനിൽ അർപ്പിച്ച ബുദ്ധിയോടുകൂടിയവനായും, |
| ഏവം | ഈ വിധം | | |

| | | | |
|---|---|---|---|
| അസക്തസ്യ | മറെറാന്നിലും ആസക്തിയില്ലാത്തവനായും | കാലേ | ഊഴമായപ്പോ൦ |
| അമലാത്മനഃ | വിശുദ്ധചിത്തനായും ഇരിക്കുന്ന എന്റെ | സൌദാമനീ തഡിത് യഥാ | മിന്നൽപ്പിണർച്ചാത്തെന്നകണക്കെ പെട്ടെന്നു് |
| | | കാലഃ | മൃത്യുദേവത |
| | | പ്രാദുരഭൂത് | പ്രത്യക്ഷപ്പെട്ടു. |

29 പ്രയുജ്യമാനേ മയി താം ശുദ്ധാം ഭാഗവതീം തനും
ആരബ്ധകർമ്മനിർവ്വാണോ ന്യപതത് പാഞ്ചഭൌതികഃ.

| | | | |
|---|---|---|---|
| ശുദ്ധാം | സത്വമയവും | മയി പ്രയുജ്യമാനേ | ഞാൻ നയിക്കപ്പെട്ടുകൊണ്ടിരിക്കവേ, |
| ഭാഗവതീം | ഭഗവൽസംബന്ധവുമായ | ആരബ്ധകർമ്മ-നിർവ്വാണഃ | പ്രാരബ്ധകർമ്മത്തിന്റെ പരിസമാപ്തിയിലെത്തിയ |
| താം തനും | ആ ശരീരത്തിലേക്കു് (ഭഗവാൻ പറഞ്ഞുവെച്ച പാഷർദരൂപത്തിലേക്കു്) | പാഞ്ച-ഭൌതികഃ | പഞ്ചഭൂതാത്മകമായ പ്രാകൃതശരീരം |
| | | ന്യപതത് | താഴെ വീണു. |

30 കല്പാന്ത ഇദമാദായ ശയാനേഽമ്ഭസ്യുദന്വതഃ
ശിശയിഷോരനുപ്രാണം വിവിശേഽന്തരഹം വിഭോഃ

| | | | |
|---|---|---|---|
| കല്പാന്തേ | കല്പാവസാനത്തിൽ | ശിശയിഷോഃ | ശയിക്കുവാൻ (വിലയിക്കുവാൻ) ഉദ്യമിക്കുന്ന |
| ഇദം | ഈ ലോകത്തെ | വിഭോഃ | ബ്രഹ്മദേവന്റെ |
| ആദായ | ഉപസംഹരിച്ചു് | അന്തഃ | ഉള്ളിലേക്കു് |
| ഉദന്വതഃ | പ്രളയസമുദ്രത്തിന്റെ | അനുപ്രാണം | നിശ്വാസത്തോടൊപ്പം |
| അംഭസി | ജലത്തിൽ | അഹം | ഞാൻ |
| ശയാനേ | കിടന്നുകൊണ്ടിരുന്ന ശ്രീനാരായണനിൽ | വിവിശേ | കടന്നു. |

31 സഹസ്രയുഗപര്യന്ത ഉത്ഥായേദം സിസൃക്ഷതഃ
മരീചിമിശ്രാ ഋഷയഃ പ്രാണേഭ്യോഽഹം ച ജജ്ഞിരേ.

| | | | |
|---|---|---|---|
| സഹസ്രയുഗ-പര്യന്തേ | ആയിരം ചതുർയ്യുഗങ്ങളുടെ പര്യവസാനത്തിൽ | പ്രാണേഭ്യഃ | ഓരോരോ ഇന്ദ്രിയങ്ങളിൽനിന്നു് |
| ഉത്ഥായ | എഴുന്നേററു് | മരീചിമിശ്രാഃ | മരീചി മുതലായ |
| ഇദം | ഈ ലോകത്തെ | ഋഷയഃ | ഋഷിമാരും |
| സിസൃക്ഷതഃ | സൃഷ്ടിക്കുന്നതിന്നു് ആഗ്രഹിച്ച ബ്രഹ്മാവിന്റെ | അഹം ച | ഞാനും |
| | | ജജ്ഞിരേ | ജനിച്ചു. |

32 അന്തർബഹിശ്ച ലോകാംസ്ത്രീൻ പര്യേമ്യസ്കന്ദിതവ്രതഃ
അനുഗ്രഹാന്മഹാവിഷ്ണോരവിഘാതഗതിഃ ക്വചിത്.

| | | | |
|---|---|---|---|
| മഹാവിഷ്ണോഃ | മഹാവിഷ്ണുവിന്റെ | അസ്കന്ദിതവ്രതഃ | പിഴവേല്ലാത്ത ബ്രഹ്മചര്യവ്രതത്തോടു കൂടിയവനായും ഭവിച്ച് |
| അനുഗ്രഹാത് | അനുഗ്രഹംകൊണ്ട് | ത്രീൻ ലോകാൻ | മൂന്നു ലോകങ്ങളിലും |
| ക്വചിത് | ഒരു ദിക്കിലും | അന്തഃ | അകത്തും |
| അവിഘാതഗതിഃ | തടവേല്ലാത്ത സഞ്ചാരത്തോടുകൂടിയവനായും | ബഹിഃ ച | പുറത്തും |
| | | പര്യേമി | ഞാൻ ചുററിനടക്കുന്നു. |

33 ദേവദത്താമിമാം വീണാം സ്വരബ്രഹ്മവിഭൂഷിതാം
മൂർച്ഛയിത്വാ ഹരികഥാം ഗായമാനശ്ചരാമ്യഹം

| | | | |
|---|---|---|---|
| ദേവദത്താം | ഈശ്വരദത്തവും | മൂർച്ഛയിത്വാ | വായിച്ച് |
| സ്വരബ്രഹ്മവിഭൂഷിതാം | സപ്തസ്വരങ്ങളാവുന്ന ബ്രഹ്മത്താൽ അലംകൃതവും ആയ | ഹരികഥാം | ഹരികഥയെ |
| | | ഗായമാനഃ | പാടിക്കൊണ്ട് |
| | | അഹം | ഞാൻ |
| ഇമാം വീണാം | ഈ വീണയെ | ചരാമി | സഞ്ചരിക്കുന്നു. |

34 പ്രഗായതഃ സ്വവീര്യാണി തീർത്ഥപാദഃ പ്രിയശ്രവാഃ
ആഹൂത ഇവ മേ ശീഘ്രം ദർശനം യാതി ചേതസി.

| | | | |
|---|---|---|---|
| പ്രിയശ്രവാഃ | സൽകീർത്തിയെഴുന്ന | ആഹൂതഃ ഇവ | വിളിച്ചുവരുത്തപ്പെട്ടവനെന്നപോലെ |
| തീർത്ഥപാദഃ | തൻതിരുവടി | | |
| സ്വവീര്യാണി | തന്റെ വീര്യങ്ങളെ | ശീഘ്രം | അതിവേഗം |
| പ്രഗായതഃ | പാടിപ്പുകഴ്ത്തുന്ന | | |
| മേ ചേതസി | എന്റെ ഹൃദയത്തിൽ | ദർശനം യാതി | ദർശനം പ്രാപിക്കുന്നു. |

35 ഏതദ്ധ്യാതുരചിത്താനാം മാത്രാസ്പർശേച്ഛയാ മുഹുഃ
ഭവസിന്ധുപ്ലവോ ദൃഷ്ടോ ഹരിചര്യാനുവർണ്ണനം.

| | | | |
|---|---|---|---|
| മുഹുഃ | വീണ്ടും വീണ്ടും | യത് | യാതൊന്നാണോ, |
| മാത്രാസ്പർശേച്ഛയാ | വിഷയാനുഭവങ്ങളുടെ ഇച്ഛകൊണ്ട് | ഏതത് ഹി | ഇതൊന്നുമാത്രമേ |
| ആതുരചിത്താനാം | വിവശഹൃദരായിട്ടുള്ളവർക്ക് | ഭവസിന്ധുപ്ലവഃ | സംസാരസാഗരത്തെ കടക്കുവാനുള്ള കപ്പലായിട്ട് |
| ഹരിചര്യാനുവർണ്ണനം | ഹരികഥകളെ അനുവർണ്ണിക്കുക എന്നതു് | ദൃഷ്ടഃ | കാണപ്പെട്ടിട്ടുള്ളു. |

36 യമാദിഭിര്യോഗപഥൈഃ കാമലോഭഹതോ മുഹുഃ
മുകുന്ദസേവയാ യദ്വത്തഥാത്മാഽദ്ധാ ന ശാമ്യതി.

| | | | |
|---|---|---|---|
| മുഹുഃ | അടിയ്ക്കടി | യദ്വത് | യാതൊരു വിധമോ |
| കാമലോഭ-ഹതഃ | കാമം ലോഭം എന്നിവയാൽ കെടുത്തപ്പെട്ട | തഥാ | ആ വിധം |
| | | യമാദിഭിഃ | യമം മുതലായ |
| ആത്മാ | മനസ്സ് | യോഗപഥൈഃ | യോഗമാർഗ്ഗങ്ങളാൽ |
| മുകുന്ദ-സേവയാ | ശ്രീഹരിയുടെ ഭജനത്താൽ | അദ്ധാ | സാക്ഷാത്തായി |
| | | ന ശാമ്യതി | ശാന്തിയടയുന്നതല്ല. |

37 സർവ്വം തദിദമാഖ്യാതം യത്പൃഷ്ടോഽഹം ത്വയാഽനഘ
ജന്മകർമ്മരഹസ്യം മേ ഭവതശ്ചാത്മതോഷണം.

| | | | |
|---|---|---|---|
| അനഘ | ഹേ പാപരഹിത! | ജന്മകർമ്മ-രഹസ്യം | ജനനത്തെയും സാധനകളെയും സംബന്ധിച്ച രഹസ്യവും |
| ത്വയാ | അങ്ങയാൽ | | |
| യത് | യാതൊന്നിനെക്കുറിച്ച് | | |
| അഹം | ഞാൻ | ഭവതഃ | അങ്ങയുടെ |
| പൃഷ്ടഃ | ചോദിക്കപ്പെട്ടുവോ, | | |
| തത് | അതിനെക്കുറിച്ച് | ആത്മ-തോഷണം ച | മനഃസംതൃപ്തിക്കുള്ള ഉപായവും |
| ഇദം സർവ്വം | ഈ ഉള്ളതെല്ലാം— | | |
| മേ | എന്റെ | ആഖ്യാതം | പ്രസ്താവിക്കപ്പെട്ടു. |

38 ഏവം സംഭാഷ്യ ഭഗവാന്നാരദോ വാസവീസുതം
ആമന്ത്ര്യ വീണാം രണയൻ യയൗ യാദൃച്ഛികോ മുനിഃ

| | | | |
|---|---|---|---|
| ഭഗവാൻ | സർവ്വജ്ഞനായ | രണയൻ | ശബ്ദിപ്പിച്ചുകൊണ്ട് |
| നാരദഃ | നാരദമഹർഷി | യാദൃച്ഛികഃ | സ്വന്തമായി ആവശ്യങ്ങളില്ലായ്കയാൽ സ്വതന്ത്രനായിരിക്കുന്ന |
| വാസവീസുതം | വേദവ്യാസരോടായി | | |
| ഏവം | ഇപ്രകാരം | | |
| സംഭാഷ്യ | സംഭാഷണംചെയ്തു, | | |
| ആമന്ത്ര്യ | യാത്രപറഞ്ഞു | മുനിഃ | ആ ദേവർഷി |
| വീണാം | വീണയെ | യയൗ | യാത്രയായി. |

39 അഹോ ദേവർഷിർദ്ധന്യോഽയം യത്കീർത്തിം ശാർങ്ഗധന്വനഃ
ഗായൻ മാദ്യന്നിദം തന്ത്ര്യാ രമയത്യാതുരം ജഗത്.

| | | | |
|---|---|---|---|
| അഹോ | അത്യാശ്ചര്യം! | തന്ത്ര്യാ | വീണക്കമ്പിയിലൂടെ |
| അയം ദേവർഷിഃ | ഈ ദേവർഷി | ഗായൻ | ഗാനംചെയ്തു |
| ധന്യഃ | ഭാഗ്യശാലിതന്നെ. | മാദ്യൻ | സന്തോഷിച്ചുകൊണ്ട് |
| യത് | എന്തെന്നാൽ | ആതുരം | ദുഃഖപരവശമായ |
| ശാർങ്ഗധന്വനഃ | ശ്രീമഹാവിഷ്ണുവിന്റെ | ഇദം ജഗത് | ഈ ലോകത്തെ |
| കീർത്തിം | കീർത്തിയെ | രമയതി | സന്തോഷിപ്പിക്കുന്നു! |

കുറിപ്പ്:— മുൻ അദ്ധ്യായത്തിൽ പ്രസ്താവിച്ച വ്യാസനാരദസംവാദം ഈ അദ്ധ്യായത്തിൽ തുടൎന്നവസാനിപ്പിച്ചിരിക്കുന്നു. ശ്രീനാരദൻ തന്റെ പൂൎവ്വജന്മവൃത്താന്തത്തെ പൂൎവ്വാദ്ധ്യായത്തിൽ സൂചിപ്പിക്കയുണ്ടായി. ആയതു വ്യാസരുടെ ജിജ്ഞാസയാൽ വേഷ്ഷി ഒന്നുകൂടി വിസ്തരിച്ചു പറഞ്ഞു. ശ്രീനാരദനെപ്പോലെ മഹാവിഷ്ണുവിന്റെ കീൎത്തിമഹിമയെ പ്രകീൎത്തിക്കുന്ന പ്രവൎത്തനംകൊണ്ടുമാത്രമേ വ്യാസമഹൎഷിക്കു് ലോകത്തെ അനുഗ്രഹിക്കാനും ആത്മീയമായ പൂൎണ്ണസംതൃപ്തിനേടുവാനും സാധിക്കയുള്ളു എന്നതു് ബോദ്ധ്യമായി.

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ

ഷഷ്ഠോऽദ്ധ്യായഃ

ആറാമദ്ധ്യായം കഴിഞ്ഞു.

---

## സപ്തമോऽദ്ധ്യായഃ : ഏഴാമദ്ധ്യായം.

[അഥ ഭാഗവതശ്രോതുർജന്മ വക്തും പരീക്ഷിതഃ
സുപ്തബാലവധാ ദ്ദ്രൌണേർദണ്ഡഃ സപ്തമ ഉച്യതേ]

### പരീക്ഷിത്കഥാരംഭം — അശ്വത്ഥാമാവു് പാഞ്ചാലിയുടെ മക്കളെക്കൊന്നതും, അൎജ്ജുനനാൽ പരാജിതനായതും.

ശൌനക ഉവാച : ശൌനകൻ പറഞ്ഞു:—

1 നിൎഗ്ഗതേ നാരദേ സൂത ഭഗവാൻ ബാദരായണഃ
ശ്രുതവാംസ്തദഭിപ്രേതം തതഃ കിമകരോദ്വിഭുഃ

| | | | |
|---|---|---|---|
| സൂത | അല്ലയോ സൂത! | ബാദരായണഃ | വേദവ്യാസൻ |
| നാരദേ | ശ്രീനാരദൻ | തദഭിപ്രേതം | അദ്ദേഹത്തിന്റെ അഭിപ്രായത്തെ |
| നിൎഗ്ഗതേ | പോയപ്പോൾ | | |
| ഭഗവാൻ | എല്ലാമറിയുന്നവനും | ശ്രുതവാൻ | കേട്ടുധരിച്ചു് |
| വിഭുഃ | എല്ലാ കഴിവും ഉള്ളവനുമായ | തതഃ | അനന്തരം |
| | | കിം അകരോത് | എന്തു ചെയ്തു? |

സൂത ഉവാച : സൂതൻ പറഞ്ഞു:—

2 ബ്രഹ്മനദ്യാം സരസ്വത്യാമാശ്രമഃ പശ്ചിമേ തടേ
ശമ്യാപ്രാസ ഇതി പ്രോക്ത ഋഷീണാം സത്രവൎദ്ധനഃ

| | |
|---|---|
| ബ്രഹ്മനദ്യാം | ബ്രഹ്മനദിയായ |
| സരസ്വത്യാം | സരസ്വതിയിൽ |
| പശ്ചിമേ | പടിഞ്ഞാറെ |
| തടേ | കരയിൽ |
| ഋഷീണാം | മുനിമാരുടെ |
| സത്രവർദ്ധനഃ | യാഗാദികർമ്മങ്ങളെ പോഷിപ്പിക്കുന്നതും |
| ശമ്യാപ്രാസഃ | 'ശമ്യാപ്രാസം' |
| ഇതി | എന്നിങ്ങനെ |
| പ്രോക്തഃ | പറയപ്പെടുന്നതുമായ |
| ആശ്രമഃ | ഒരു ആശ്രമമുണ്ട്. |

3 തസ്മിൻ സ്വ ആശ്രമേ വ്യാസോ ബദരീഷണ്ഡമണ്ഡിതേ
ആസീനോഽപ ഉപസ്പൃശ്യ പ്രണിദധ്യൗ മനഃ സ്വയം.

| | |
|---|---|
| വ്യാസഃ | വേദവ്യാസൻ |
| ബദരീഷണ്ഡ-മണ്ഡിതേ | ഇലന്തമരക്കൂട്ടത്താൽ അലങ്കൃതമായിട്ടുള്ള |
| സ്വേ തസ്മിൻ | തൻെറതായ ആ |
| ആശ്രമേ | ആശ്രമത്തിൽ |
| ആസീനഃ | ഇരുന്നുകൊണ്ട് |
| അപഃ | ജലത്തെ |
| ഉപസ്പൃശ്യ | ആചമിച്ച ദേഹശുദ്ധി വരുത്തി, |
| സ്വയം | തന്നെത്താൻ |
| മനഃ | മനസ്സിനെ |
| പ്രണിദധ്യൗ | ഏകാഗ്രമാക്കി. |

4 ഭക്തിയോഗേന മനസി സമ്യക് പ്രണിഹിതേഽമലേ
അപശ്യത് പുരുഷം പൂർവ്വം മായാം ച തദപാശ്രയാം.

| | |
|---|---|
| ഭക്തിയോഗേന | ഭക്തിയോഗത്താൽ |
| അമലേ | നിർമ്മലമായും |
| സമ്യക് | നല്ലപോലെ |
| പ്രണിഹിതേ | ഏകാഗ്രഭാവനയിൽ ഉറച്ചതുമായ |
| മനസി | ഹൃദയത്തിൽ |
| പൂർവ്വം | ആദ്യമായി |
| പുരുഷം | ഈശ്വരനേയും |
| തദപാശ്രയാം | ആ ഈശ്വരനെ ആശ്രയിച്ചിരിക്കുന്ന |
| മായാം ച | മായയേയും |
| അപശ്യത് | ദർശിച്ചു. |

5 യയാ സമ്മോഹിതോ ജീവ ആത്മാനം ത്രിഗുണാത്മകം
പരോഽപി മനുതേഽനർത്ഥം തത്കൃതം ചാഭിപദ്യതേ.

| | |
|---|---|
| ജീവഃ | ജീവൻ |
| പരഃ അപി | ത്രിഗുണാതീതനായ പരമാത്മാവാണെന്നിരിക്കിലും |
| യയാ | യാതൊരു മായയാൽ |
| സമ്മോഹിതഃ | അധികം മോഹിതനായി ഭവിച്ച് |
| ആത്മാനം | തൻെറ സ്വരൂപത്തെ |
| ത്രിഗുണാത്മകം | ത്രിഗുണങ്ങളുടെ സ്വരൂപമായിട്ട് |
| മനുതേ | വിചാരിക്കുന്നു; |
| തത്കൃതം | അവയാൽ ഉണ്ടാക്കപ്പെടുന്ന |
| അനർത്ഥം ച | അനർത്ഥത്തെയും |
| അഭിപദ്യതേ | അനുഭവിക്കുന്നു. |

6 അനർത്ഥോപശമം സാക്ഷാദ്ഭക്തിയോഗമധോക്ഷജേ
ലോകസ്യാജാനതോ വിദ്വാംശ്ചക്രേ സാത്വതസംഹിതാം.

| | | | |
|---|---|---|---|
| അധോക്ഷജേ | ഭഗവാങ്കലുള്ള | ലോകസ്യ | ലോകത്തിനുവേണ്ടി |
| സാക്ഷാത് | സാക്ഷാത്തായ | വിദ്വാൻ | ജ്ഞാനിയായ വ്യാസൻ |
| ഭക്തിയോഗം | ഭക്തിയോഗത്തെ | സാത്വത–സംഹിതാം | ഭാഗവതമെന്ന ഭക്തി യോഗ സംഹിതയെ |
| അനർത്ഥോ–പശമം | അനർത്ഥത്തിനുള്ള ഉപശാന്തിയായിട്ട് | | |
| അജാനതഃ | മനസ്സിലാക്കാത്ത | ചക്രേ | ഉണ്ടാക്കി. |

കുറിപ്പ്:— മേൽ കൊടുത്ത മൂന്നുശ്ലോകങ്ങൾകൊണ്ട ഭാഗവതധർമ്മത്തിന്റെ സാരം ഈ വിധം സംഗ്രഹിക്കപ്പെട്ടു — "ഈശ്വരൻ ത്രിഗുണാതീതനാണ്. വാസ്തവത്തിൽ ജീവനും അങ്ങനെ തന്നെ പക്ഷേ, മായാവരണം നിമിത്തം ജീവന് സ്വരൂപബോധം ഉണ്ടാവുന്നില്ല. അതിനാൽ അനർത്ഥം (സംസാരക്ലേശം) അനുഭവിക്കുന്നു. ആകയാൽ ജീവൻ തികച്ചും മായയുടെ വലയത്തിൽ നിന്നു മുക്തനാകേണ്ടിയിരിക്കുന്നു. അതിന്നു സാത്ത്വികമൂർത്തിയായ ശ്രീകൃഷ്ണപരമാത്മാവിൽ സമർപ്പിതമാവുന്ന ഭക്തിമാത്രമേ ഉതകുകയുള്ളു. ഈവിധം ശ്രേയോനിദാനമായുള്ള ഭക്തിയോഗത്തിലേക്ക് ജീവനെ എത്തിക്കുന്നതു് ഭാഗവത സംഹിതയാണ്". ഈ വസ്തുതകളെ ഏകാഗ്രഭാവനയാൽ കണ്ടറിഞ്ഞ വ്യാസമുനി അജ്ഞജനങ്ങളുടെ അനുഗ്രഹാർത്ഥം ശ്രീമഹാഭാഗവതം വിരചിച്ചു.

7 യസ്യാം വൈ ശ്രൂയമാണായാം കൃഷ്ണേ പരമപൂരുഷേ
ഭക്തിരുത്പദ്യതേ പുംസഃ ശോകമോഹഭയാപഹാ.

| | | | |
|---|---|---|---|
| യസ്യാം | യാതൊരു ഈ സംഹിത | ശോകമോഹ-ഭയാപഹാ | ശോകം, മോഹം, ഭയം എന്നിവയെ അകററുന്ന |
| ശ്രൂയമാണായാം | ശ്രവിക്കപ്പെടുന്ന അവസരത്തിൽ | ഭക്തിഃ | ഭക്തി |
| പരമപൂരുഷേ | പരമപുരുഷനായ | പുംസഃ | മനുഷ്യനു് |
| കൃഷ്ണേ വൈ | കൃഷ്ണനിൽത്തന്നെ | ഉത്പദ്യതേ | ഉണ്ടാവുന്നു. |

8 സ സംഹിതാം ഭാഗവതീം കൃത്വാനുക്രമ്യ ചാത്മജം
ശുകമദ്ധ്യാപയാമാസ നിവൃത്തിനിരതം മുനിഃ.

| | | | |
|---|---|---|---|
| സഃ മുനിഃ | ആ മഹർഷി | നിവൃത്തി–നിരതം | നിവൃത്തിമാർഗ്ഗത്തിൽ തൽപരനും |
| ഭാഗവതീം | ഭഗവൽ സംബന്ധമായ | | |
| സംഹിതാം | സംഹിതയെ (ഭാഗവത ഗ്രന്ഥത്തെ) | ആത്മജം | സ്വപുത്രനുമായ |
| കൃത്വാ | ഉണ്ടാക്കി, | ശുകം | ശ്രീശുകനെ |
| അനുക്രമ്യ ച | പരിശോധിച്ചു ചിട്ടപ്പെടുത്തുകയും ചെയ്തു, | അദ്ധ്യാപയാ-മാസ | പഠിപ്പിച്ചു. |

ശൌനക ഉവാച : ശൌനകൻ പറഞ്ഞു:—

9 സ വൈ നിവൃത്തിനിരതഃ സർവ്വത്രോപേക്ഷകോ മുനിഃ
കസ്യ വാ ബൃഹതീമേതാമാത്മാരാമഃ സമഭ്യസത്.

| | | | |
|---|---|---|---|
| നിവൃത്തി-നിരതഃ | നിവൃത്തിമാർഗ്ഗത്തിൽ താൽപര്യം ചേർന്നവനും | സഃ വൈ | ആ സുപ്രസിദ്ധനായ |
| സർവ്വത്ര | എല്ലാററിലും | മുനിഃ | ശുകമുനി |
| ഉപേക്ഷകഃ | ഉപേക്ഷാഭാവമുള്ളവനും | ബൃഹതീം | അതിവിസ്തൃതമായ |
| ആത്മാരാമഃ | ആത്മാവിങ്കൽ രമിച്ചു കൊണ്ടിരിക്കുന്നവനു മായ | ഏതാം | ഈ സംഹിതയെ |
| | | കസ്യ വാ | എന്തിനുവേണ്ടി |
| | | സമഭ്യസത് | അഭ്യസിച്ചു? |

സൂത ഉവാച : സൂതൻ പറഞ്ഞു:—

10 ആത്മാരാമാശ്ച മുനയോ നിർഗ്രന്ഥാ അപ്യുരുക്രമേ
കുർവ്വന്ത്യഹൈതുകീം ഭക്തിമിത്ഥംഭൂതഗുണോ ഹരിഃ

| | | | |
|---|---|---|---|
| മുനയഃ | മുനിമാർ | അഹൈതുകീം | നിഷ്കാരണമായ |
| ആത്മാരാമാഃ ച | ആത്മാവിങ്കൽ രമിക്കുന്നവരും | ഭക്തിം | ഭക്തിയെ |
| നിർഗ്രന്ഥാഃ | ഗ്രന്ഥങ്ങളിൽനിന്ന് വിട്ടുനില്ക്കുന്നവരും | കുർവ്വന്തി | പ്രകടിപ്പിക്കുന്നു; |
| അപി | ആയിരുന്നാൽക്കൂടി | ഹരിഃ | ഭഗവാൻ |
| ഉരുക്രമേ | ഭഗവാനിൽ | ഇത്ഥംഭൂത-ഗുണഃ | ഈ വിധത്തിലുള്ള ആകർഷകഗുണം ചേർന്നവനാകുന്നു. |

11 ഹരേർഗ്ഗുണാക്ഷിപ്തമതിർഭഗവാൻ ബാദരായണിഃ
അധ്യഗാന്മഹദാഖ്യാനം നിത്യം വിഷ്ണുജനപ്രിയഃ.

| | | | |
|---|---|---|---|
| നിത്യം | എപ്പോഴും | ഗുണാക്ഷിപ്ത-മതിഃ | ഗുണങ്ങളാൽ ആകൃഷ്ട ചിത്തനായിട്ട് |
| വിഷ്ണുജനപ്രിയഃ | വിഷ്ണുഭക്തിയുള്ള ജനങ്ങളിൽ പ്രീതിചേർന്ന | മഹത് | വിസ്തൃതമായ |
| ഭഗവാൻ | മഹാനുഭാവനായ | ആഖ്യാനം | ഭാഗവതാഖ്യാനത്തെ |
| ബാദരായണിഃ | ശ്രീശുകൻ | അധ്യഗാത് | അധ്യയനം ചെയ്തു. |
| ഹരേഃ | വിഷ്ണുഭഗവാൻെറ | | |

12 പരീക്ഷിതോഽഥ രാജർഷേർജന്മ കർമ്മ വിലായനം
സംസ്ഥാം ച പാണ്ഡുപുത്രാണാം വക്ഷ്യേ കൃഷ്ണകഥോദയം.

| | |
|---|---|
| അഥ | ഇനിമേൽ |
| പരീക്ഷിതഃ | പരീക്ഷിത്തെന്ന |
| രാജർഷേഃ | രാജർഷിയുടെ |
| ജന്മ | ജനനത്തെയും, |
| കർമ്മ | പ്രവൃത്തനത്തെയും, |
| വിലായനം | ചരമഗതിയേയും, |
| പാണ്ഡു- പുത്രാണാം | പാണ്ഡവന്മാരുടെ |
| സംസ്ഥാം ച | മഹാപ്രസ്ഥാനത്തെയും |
| കൃഷ്ണ- കഥോദയം | ശ്രീകൃഷ്ണകഥകൾ (ഇവയിൽ) തെളിഞ്ഞു വരും പ്രകാരം |
| വക്ഷ്യേ | പറഞ്ഞുകൊള്ളാം. |

13 യദാ മൃധേ കൌരവസൃഞ്ജയാനാം വീരേഷ്വഥോ വീരഗതിം ഗതേഷു
വൃകോദരാവിദ്ധഗദാഭിമർശഭഗ്നോരുദണ്ഡേ ധൃതരാഷ്ട്രപുത്രേ;

14 ഭർത്തുഃ പ്രിയം ദ്രൌണിരിതി സ്മ പശ്യൻ
കൃഷ്ണാസുതാനാം സ്വപതാം ശിരാംസി
ഉപാഹരദ്വിപ്രിയമേവ തസ്യ ത—
ജ്ജുഗുപ്സിതം കർമ്മ വിഗർഹയന്തി

| | |
|---|---|
| യദാ | യാതൊരിക്കൽ |
| കൌരവ- സൃഞ്ജയാനാം | കുരുവംശക്കാരുടെയും സൃഞ്ജയ (പാഞ്ചാല) വംശക്കാരുടെയും |
| വീരേഷു | വീരപുരുഷന്മാർ |
| മൃധേ | യുദ്ധത്തിൽവച്ച് |
| വീരഗതിം | വീരസ്വർഗ്ഗത്തെ |
| ഗതേഷു | പ്രാപിക്കവേ, |
| ധൃതരാഷ്ട്ര- പുത്രേ | ധൃതരാഷ്ട്രപുത്രനായ ദുര്യോധനൻ |
| വൃകോദരാ- വിദ്ധഗദാ- ഭിമർശാത- ഭഗ്നോരുദണ്ഡേ | ഭീമൻ പ്രയോഗിച്ച ഗദാപ്രഹരത്താൽ പൊട്ടിത്തകർന്ന തുടയോടുകൂടിയവനായപ്പോൾ, |
| അഥോ | അനന്തരം |
| ദ്രൌണിഃ | അശ്വത്ഥാമാവ് |
| ഭർത്തുഃ | യജമാനന് |
| പ്രിയം സ്മ | ഇഷ്ടമായേക്കാം |
| ഇതി പശ്യൻ | എന്നു കരുതികൊണ്ട് |
| സ്വപതാം | ഉറങ്ങിക്കിടക്കുന്ന |
| കൃഷ്ണാസുതാനാം | പാഞ്ചാലീപുത്രന്മാരുടെ |
| ശിരാംസി | തലകൾ |
| ഉപാഹരത് | അറുത്തുകാഴ്ചവെച്ചു. |
| തത് തസ്യ | അതു് അവനു് |
| വിപ്രിയം | ഇഷ്ടക്കേടായിട്ട് |
| ഏവ | തന്നെ സംഭവിച്ചു. |
| ജുഗുപ്സിതം | നിന്ദിതമായുള്ള |
| കർമ്മ | പ്രവൃത്തിയെ |
| വിഗർഹയന്തി | എല്ലവരും വെറുക്കുന്നു. |

15 മാതാ ശിശൂനാം നിധനം സുതാനാം
നിശമ്യ ഘോരം പരിതപ്യമാനാ
തദാരുദദ് ബാഷ്പകലാകുലാക്ഷീ
താം സാന്ത്വയന്നാഹ കിരീടമാലീ.

| | |
|---|---|
| തദാ | അപ്പോൾ |
| മാതാ | അമ്മയായ പാഞ്ചാലി |
| ശിശൂനാം | ചെറുപൈതങ്ങളായ |
| സുതാനാം | മക്കളുടെ |

| | | | |
|---|---|---|---|
| ഘോരം | അതിക്രൂരമായ | അരുദത് | വാവിട്ടുകരഞ്ഞു ; |
| നിധനം | അറുകൊലയെ | കിരീടമാലീ | അർജ്ജുനൻ |
| നിശമ്യ | കേട്ടറിഞ്ഞു് | താം | അവളെ |
| പരിതപ്യമാനാ | പരിതപിച്ചുകൊണ്ടു് | സാന്ത്വയൻ | ആശ്വസിപ്പിച്ചുകൊണ്ടു |
| ബാഷ്പകലാ– കുലാക്ഷീ | കണ്ണീർക്കണങ്ങളാൽ മുററിയ കൺകളോടെ | ആഹ | പറഞ്ഞു. |

16 തദാ ശുചസ്തേ പ്രമൃജാമി ഭദ്രേ
യദ് ബ്രഹ്മബന്ധോഃ ശിര ആതതായിനഃ
ഗാണ്ഡീവമുക്തൈർവിശിഖൈരുപാഹരേ
ത്വാക്രമ്യ യത് സ്നാസ്യസി ദഗ്ദ്ധപുത്രാ.

| | | | |
|---|---|---|---|
| ഭദ്രേ | മംഗലാംഗി ! | ഉപാഹരേ | ഞാൻ കൊണ്ടുവന്നേ ക്കുമോ, |
| ആതതായിനഃ | ആയുധം ധരിച്ചു കൊലയും കൊള്ളിവെപ്പും നടത്തിയ | തദാ തേ | അപ്പോൾ, നിന്റെ |
| | | ശുചഃ | ശോകാശ്രുക്കളെ |
| | | പ്രമൃജാമി | തുടക്കുന്നുണ്ടു് ; |
| ബ്രഹ്മബന്ധോഃ | നീചബ്രാഹ്മണന്റെ | യത് ത്വ | യാതൊരു ആ ശിരസ്സിനെത്തന്നെ |
| ശിരഃ | ശിരസ്സിനെ | ആക്രമ്യ | കീഴടക്കി, (അതിന്മേൽ ഇരുന്നു്) |
| ഗാണ്ഡീവ– മുക്തൈഃ | ഗാണ്ഡീവചാപത്തിൽ നിന്നു വിട്ടയക്കപ്പെട്ട | ദഗ്ദ്ധപുത്രാ | മക്കളുടെ ഹോമക്രിയ ചെയ്തവളായിട്ടു് |
| വിശിഖൈഃ | ശരങ്ങൾകൊണ്ടു് | | |
| യത് | എപ്പോൾ | സ്നാസ്യസി | നീ സ്നാനം ചെയ്യും |

17 ഇതി പ്രിയാം വല്ഗുവിചിത്രജല്പൈഃ
സ സാന്ത്വയിത്വാച്യുതമിത്രസൂതഃ
അന്വാദ്രവദ്ദംശിത ഉഗ്രധന്വാ
കപിധ്വജോ ഗുരുപുത്രം രഥേന.

| | | | |
|---|---|---|---|
| ഇതി | ഇപ്രകാരം | സഃ കപിധ്വജഃ | ആ അർജ്ജുനൻ |
| വല്ഗു– വിചിത്ര– ജല്പൈഃ | ഭംഗിയുള്ള അത്ഭുത വീരഭാഷണങ്ങളാൽ | ദംശിതഃ | പടക്കോപ്പണിഞ്ഞു്, |
| പ്രിയാം | പത്നിയെ | ഉഗ്രധന്വാ | ഭീഷണമായ വില്ലേന്തി, |
| സാന്ത്വയിത്വാ | സമാധാനിപ്പിച്ചു് | രഥേന | തേരിലേറി, |
| അച്യുത– മിത്രസൂതഃ | ശ്രീകൃഷ്ണൻ ചങ്ങാതീയായും സാരഥിയായും ഇരിക്കുന്ന | ഗുരുപുത്രം | അശ്വത്ഥാമാവിനെ |
| | | അന്വാദ്രവത് | പിന്തുടർന്നോടി. |

18 തമാപതന്തം സ വിലക്ഷ്യ ദൂരാത് കുമാരഹോദ്വിഗ്നമനാ രഥേന
പരാദ്രവത് പ്രാണപരീപ്സുരുർവ്യാം യാവദ്ഗമം രുദ്രഭയാദ്യഥാ കഃ

| | |
|---|---|
| ആപതന്തം | ഓടിയടുക്കുന്ന |
| തം | ആ അജ്ജുനനെ |
| ദൂരാത് | അകലത്തുനിന്നു് |
| വിലക്ഷ്യ | കണ്ടറിഞ്ഞു് |
| കുമാരഹാ | കുമാരന്മാരെ വധിച്ച |
| സഃ | അവൻ |
| ഉദ്വിഗ്നമനാഃ | പരിഭ്രാന്തചിത്തനും |
| പ്രാണപരീപ്സുഃ | പ്രാണരക്ഷാർത്ഥിയും ആയിട്ട്, |
| രുദ്രഭയാത് | രുദ്രഭയത്താൽ |
| കഃ യഥാ | ബ്രഹ്മാവെന്നപോലെ * |
| ഉർവ്യാം | ഭൂമിയിൽ |
| യാവദ്ഗമം | പോകാനാവുന്നിടത്തോളം |
| രഥേന | തേരിൽ കരേറി |
| പരാദ്രവത് | പരക്കം പാഞ്ഞു. |

(*പുത്രീപരിരംഭണത്തിന് ഉദ്യുക്തനായ ബ്രഹ്മാവ് പരമശിവനെ ഭയന്നു പലായനംചെയ്തുവെന്ന പുരാവൃത്തമാണ് ഈ ഉപമയ്ക്കു് അടിസ്ഥാനം.)

19 യദാऽശരണമാത്മാനമൈക്ഷത ശ്രാന്തവാജിനം
അസ്ത്രം ബ്രഹ്മശിരോ മേനേ ആത്മത്രാണം ദ്വിജാത്മജഃ

| | |
|---|---|
| ദ്വിജാത്മജഃ | ബ്രാഹ്മണപുത്രനായ അശ്വത്ഥാമാവ് |
| ശ്രാന്തവാജിനം | തളർന്നുപോയ കുതിരകളോടുകൂടിയവനായും |
| അശരണം | രക്ഷയില്ലാത്തവനായും |
| ആത്മാനം | തന്നെ |
| യദാ ഐക്ഷത | കണ്ടപ്പോൾ |
| ബ്രഹ്മശിരഃ | ബ്രഹ്മശിരസ്സെന്ന |
| അസ്ത്രം | അസ്ത്രത്തെ (ബ്രഹ്മാസ്ത്രത്തെ) |
| ആത്മത്രാണം | ആത്മരക്ഷയ്ക്കുള്ളതായി |
| മേനേ | കരുതി. |

20 അഥോപസ്പൃശ്യ സലിലം സന്ദധേ തത് സമാഹിതഃ
അജാനന്നുപസംഹാരം പ്രാണകൃച്ഛ്ര ഉപസ്ഥിതേ.

| | |
|---|---|
| അഥ | അനന്തരം |
| സലിലം | ജലത്തെ |
| ഉപസ്പൃശ്യ | ആചമനം ചെയ്തു് |
| സമാഹിതഃ | മന്ത്രധ്യാനം ചെയ്തവനായിട്ട് |
| ഉപസംഹാരം | ഉപസംഹാരത്തെ |
| അജാനൻ | അറിഞ്ഞുകൂടാത്തവനെന്നിരിക്കലും |
| പ്രാണകൃച്ഛ്രേ | ജീവാപായം |
| ഉപസ്ഥിതേ | അടുത്തണഞ്ഞിരിക്കും വേളയിൽ |
| തത് | അതിനെ (ബ്രഹ്മാസ്ത്രത്തെ) |
| സന്ദധേ | തൊടുത്തുവിട്ടു. |

21 തതഃ പ്രാദുഷ്കൃതം തേജഃ പ്രചണ്ഡം സർവ്വതോദിശം
പ്രാണാപദമഭിപ്രേക്ഷ്യ വിഷ്ണും ജിഷ്ണുരുവാച ഹ

| | |
|---|---|
| തതഃ | അതിൽനിന്നു് |
| പ്രാദുഷ്കൃതം | പൊട്ടിച്ചിതറിപ്പുറപ്പെട്ടതും |
| സർവ്വതോ- ദിശം | എല്ലാ ദിക്കിലും പരന്നതും |
| പ്രചണ്ഡം | അത്യുഗ്രവും |

| | | | |
|---|---|---|---|
| പ്രാണാപദം | ജീവാപായകരവുമായ | ജിഷ്ണുഃ | അർജ്ജുനൻ |
| തേജഃ | തേജസ്സിനെ | വിഷ്ണും | ശ്രീകൃഷ്ണനോട് |
| അഭിപ്രേക്ഷ്യ | നേരിൽ കണ്ട് | ഉവാച ഹ | സംഭ്രമിച്ചു പറഞ്ഞു. |

അർജ്ജുന ഉവാച : അർജ്ജുനൻ പറഞ്ഞു:—

22 കൃഷ്ണ കൃഷ്ണ മഹാഭാഗ ഭക്താനാമഭയംകര

ത്വമേകോ ദഹ്യമാനാനാമപവർഗ്ഗോസി സംസൃതേഃ

| | | | |
|---|---|---|---|
| കൃഷ്ണ കൃഷ്ണ | ഹേ കൃഷ്ണ! കൃഷ്ണ! | സംസൃതേഃ | സംസാരതാപത്താൽ |
| മഹാഭാഗ | മാഹാത്മ്യശാലിൻ ! | ദഹ്യമാനാനാം | ദഹിക്കുന്നവക്ക് |
| ഭക്താനാം | ഭക്തന്മാക്ക് | അപവർഗ്ഗഃ | മുക്തിയേകുന്നവൻ |
| അഭയംകര | അഭയപ്രദാനം ചെയ്യുന്ന ഭഗവൻ! | ത്വം ഏകഃ | നിന്തിരുവടി മാത്രം |
| | | അസി | ആകുന്നു. |

23 ത്വമാദ്യഃ പുരുഷഃ സാക്ഷാദീശ്വരഃ പ്രകൃതേഃ പരഃ

മായാം വ്യുദസ്യ ചിച്ഛക്ത്യാ കൈവല്യേ സ്ഥിത ആത്മനി.

| | | | |
|---|---|---|---|
| പ്രകൃതേഃ | പ്രകൃതിയിൽനിന്ന് | ചിച്ഛക്ത്യാ | വിശുദ്ധജ്ഞാന ശക്തിയാൽ |
| പരഃ | അതീതനും | | |
| ആദ്യഃ | ആദിയിങ്കലുള്ള | മായാം | മായയെ |
| പുരുഷഃ | പുരുഷനും | വ്യുദസ്യ | അകററി |
| സാക്ഷാത് | സാക്ഷാത്തായ | കൈവല്യേ | കേവലാത്മകമായ |
| ഈശ്വരഃ | ഈശ്വരനുമായ | ആത്മനി | ആത്മസ്വരൂപത്തിൽ |
| ത്വം | അങ്ങുന്ന് | സ്ഥിതഃ | വാണരുളുന്നു. |

24 സ ഏവ ജീവലോകസ്യ മായാമോഹിതചേതസഃ

വിധത്സേ സ്വേന വീര്യേണ ശ്രേയോ ധർമ്മാദിലക്ഷണം.

| | | | |
|---|---|---|---|
| സഃ ഏവ | ആ നിന്തിരുവടിതന്നെ | ജീവലോകസ്യ | ജീവരാശിക്ക് |
| സ്വേന | സ്വകീയമായ | ധർമ്മാദി— ലക്ഷണം | ധർമ്മാദികളുടെ സ്വരൂപത്തോടുകൂടിയ |
| വീര്യേണ | പ്രഭാവം കൊണ്ട് | | |
| മായാമോഹിത— ചേതസഃ | മായയാൽ മോഹിപ്പിക്കപ്പെട്ട മനസ്സോടു കൂടിയ | ശ്രേയഃ | പുരുഷാർത്ഥത്തെ |
| | | വിധത്സേ | ഉണ്ടാക്കിക്കൊടുക്കുന്നു. |

25 തഥായം ചാവതാരസ്തേ ഭുവോ ഭാരജിഹീർഷയാ

സ്വാനാം ചാനന്യഭാവാനാമനുധ്യാനായ ചാസകൃത്.

| | | | |
|---|---|---|---|
| തഥാ | അപ്രകാരം | സ്വാനാം | സ്വജനങ്ങാംക്കം |
| ഭുവഃ | ഭൂമിയുടെ | അനന്യ— ഭാവാനാം ച | അന്യഭാവനയില്ലാത്ത ഏകാന്തഭക്തന്മാക്കം |
| ഭാര— ജിഹീഷ്യാ | ഭാരം നീക്കികള വാനുള്ള ഇച്ഛയാൽ ചെയ്യതായ | അസകൃത് | പലപ്പോഴും |
| തേ അയം | അങ്ങയുടെ ഈ | അനുധ്യാനായ ച | നിരന്തരധ്യാന ത്തിന്നായും ഉതകുന്നു. |
| അവതാരഃ ച | അവതാരമാകട്ടെ | | |

26 കിമിദം സ്വിത് കുതോ വേതി ദേവദേവ ന വേദ്മ്യഹം
സർവ്വതോമുഖമായാതി തേജഃ പരമദാരുണം.

| | | | |
|---|---|---|---|
| ഇദം | ഇതു് | ന വേദ്മി | അറിയുന്നില്ല. |
| കിം സ്വിത് | എന്താണെന്നോ, | പരമദാരുണം | അതിഘോരമായ |
| കുതഃ | എവിടെനിന്നു് | തേജഃ | തേജസ്സ് |
| വാ ഇതി | ഉള്ളതാണെന്നോ | സവ്വതോമുഖം | എല്ലാടവും പരന്നു് |
| ദേവദേവ | ഹേ ദേവദേവ! | ആയാതി | നേക്കുടുകുന്നു. |
| അഹം | ഞാൻ | | |

ശ്രീഭഗവാനുവാച : ശ്രീകൃഷ്ണൻ പറഞ്ഞു:—

27 വേത്ഥേദം ദ്രോണപുത്രസ്യ ബ്രാഹ്മമസ്ത്രം പ്രദർശിതം
നൈവാസൌ വേദ സംഹാരം പ്രാണബാധ ഉപസ്ഥിതേ.

| | | | |
|---|---|---|---|
| ഇദം | ഇതു് | പ്രദർശിതം | പ്രദർശിപ്പിക്കപ്പെട്ടതു മാത്രമാണെന്നു് |
| ദ്രോണപുത്രസ്യ | അശ്വത്ഥാമാവിൻെറ | വേത്ഥ | നീ അറിഞ്ഞാലും |
| ബ്രാഹ്മം അസ്ത്രം | ബ്രഹ്മാസ്ത്രമാണു്; | അസൌ | ഇവൻ |
| പ്രാണബാധേ | പ്രാണസങ്കടം | സംഹാരം | പ്രതിസംഹാരം |
| ഉപസ്ഥിതേ | നേരിട്ടപ്പോാം | ന വേദ ഏവ | അറിയുന്നതേ ഇല്ല. |

28 ന ഹ്യസ്യാന്യതമം കിഞ്ചിദസ്ത്രം പ്രത്യവകർശനം
ജഹ്യസ്ത്രതേജ ഉന്നദ്ധമസ്ത്രജ്ഞോ ഹ്യസ്ത്രതേജസാ.

| | | | |
|---|---|---|---|
| അന്യതമം | വേറിട്ടു് | അസ്ത്രതേജഃ | ബ്രഹ്മാസ്ത്രതേജസ്സിനെ |
| കിഞ്ചിത് | ഏതെങ്കിലും ഒരു | അസ്ത്രതേജസാ | ബ്രഹ്മാസ്ത്രതേജസ്സു കൊണ്ടു് |
| അസ്ത്രം | അസ്ത്രം | ജഹി | നശിപ്പിക്കുക. |
| പ്രത്യവകർശനം | അമച്ചുചെയ്യുന്നതായിട്ടു് | അസ്ത്രജ്ഞഃ ഹി | നീ അസ്ത്രവിദ്യ യെല്ലാംഅറിവുള്ളവ നാണല്ലോ, |
| അസ്യ ന ഹി | ഇതിനില്ലല്ലോ. | | |
| ഉന്നദ്ധം | പ്രചണ്ഡമായ | | |

സൂത ഉവാച : സൂതൻ പറഞ്ഞു:—

29 ശ്രുത്വാ ഭഗവതാ പ്രോക്തം ഫാല്ഗുനഃ പരവീരഹാ
സ്പൃഷ്ട്വാഽപസ്തം പരിക്രമ്യ ബ്രാഹ്മം ബ്രാഹ്മായ സന്ദധേ.

| | | | |
|---|---|---|---|
| പരവീരഹാ | ശത്രുവീരന്മാരുടെ ഹന്താവായ | സ്പൃഷ്ട്വാ | ആചമനംചെയ്തു് |
| ഫാല്ഗുനഃ | അർജ്ജുനൻ | തം | ഭഗവാനെ |
| ഭഗവതാ | ശ്രീകൃഷ്ണനാൽ | പരിക്രമ്യ | പ്രദക്ഷിണം വെച്ചു് |
| പ്രോക്തം | ഉരചെയ്യപ്പെട്ടതു് | ബ്രാഹ്മായ | ബ്രഹ്മാസ്ത്രത്തിനു് |
| ശ്രുത്വാ | കേട്ടിട്ടു്, | ബ്രാഹ്മം | ബ്രഹ്മാസ്ത്രത്തെ |
| അപഃ | ജലത്തെ | സന്ദധേ | തൊടുത്തു. |

30 സംഹത്യാന്യോന്യമുഭയോസ്തേജസീ ശരസംവൃതേ
ആവൃത്യ രോദസീ ഖം ച വവൃധാതേഽർക്കവഹ്നിവത്.

| | | | |
|---|---|---|---|
| ഉഭയോഃ | ഇരുവരുടെയും | രോദസീ | ഭൂമിയേയും ആകാശത്തെയും |
| ശരസംവൃതേ | ശരങ്ങളാൽ ചൂഴപ്പെട്ടിരിക്കുന്ന | | |
| തേജസീ | തേജസ്സുകൾ | ഖം ച | അന്തരീക്ഷത്തെയും |
| അന്യോന്യം | തമ്മിൽത്തമ്മിൽ | | |
| സംഹത്യ | ഏററമുട്ടി, | ആവൃത്യ | ആവരണം ചെയ്തു് |
| അർക്ക-വഹ്നിവത് | സൂര്യനും അഗ്നിയും കല്പാന്തത്തിലെന്നപോലെ | വവൃധാതേ | വളർന്നുകൂടി. |

31 ദൃഷ്ട്വാഽസ്ത്രതേജസ്തു തയോസ്ത്രീംല്ലോകാൻ പ്രദഹന്മഹത്
ദഹ്യമാനാഃ പ്രജാഃ സർവ്വാഃ സാംവർത്തകമമംസത.

| | | | |
|---|---|---|---|
| തയോഃ | അവരിരുവരുടെയും | ദൃഷ്ട്വാ | കണ്ടിട്ടു് |
| മഹത് | മഹത്തായ | ദഹ്യമാനാഃ | ദഹിക്കപ്പെട്ടുതുടങ്ങിയ |
| അസ്ത്രതേജഃ തു | അസ്ത്രജ്വാലയാകട്ടെ | സർവ്വാഃ പ്രജാഃ | എല്ലാ ജനങ്ങളും |
| ത്രീൻ ലോകാൻ | മൂന്നുലോകത്തെയും | സാംവർത്തകം | പ്രളയാഗ്നിയാണെന്നു് |
| പ്രദഹത് | ദഹിപ്പിക്കുന്നതായി | അമംസത | കരുതി. |

32 പ്രജോപപ്ലവമാലക്ഷ്യ ലോകവ്യതികരം ച തം
മതം ച വാസുദേവസ്യ സംജഹാരാർജ്ജുനോ ദ്വയം.

| | | | |
|---|---|---|---|
| പ്രജോപപ്ലവം | ജനതയ്ക്കു നേരിട്ട ആപത്തിനേയും | വാസുദേവസ്യ | ശ്രീകൃഷ്ണഭഗവാന്റെ |
| തം ലോക-വ്യതികരം ച | ലോകത്തിനുണ്ടായ ആ തകർച്ചയേയും | മതം ച | അഭിപ്രായത്തെയും |
| | | ആലക്ഷ്യ | മനസ്സിലാക്കി, |

| | | | |
|---|---|---|---|
| അജ്ജുനഃ | അജ്ജുനൻ | സംജഹാര | വേണ്ടതുപോലെ |
| ദ്വയം | രണ്ടിനേയും | | തിരികെപിൻവലിച്ചു. |

33 തത ആസാദ്യ തരസാ ദാരുണം ഗൌതമീസുതം
ബബന്ധാമഷതാമ്രാക്ഷഃ പശും രശനയാ യഥാ.

| | | | |
|---|---|---|---|
| തതഃ | അതിനുശേഷം | തരസാ | ശീഘ്രതയിൽ |
| അമഷ—താമ്രാക്ഷഃ | കോപത്താൽ കണ്ണുചുകന്നിരിക്കുന്ന അജ്ജുനൻ | ആസാദ്യ | എത്തിപ്പിടിച്ച് |
| | | പശും യഥാ | ഒരു പശുവെപ്പോലെ |
| ദാരുണം | ഭയങ്കരനായ | രശനയാ | കയറുകൊണ്ട് |
| ഗൌതമീസുതം | അശ്വത്ഥാമാവിനെ | ബബന്ധ | കെട്ടിയിട്ടു. |

34 ശിബിരായ നിനീഷന്തം ദാമ്നാ ബദ്ധ്വാ രിപും ബലാത്
പ്രാഹാജ്ജുനം പ്രകുപിതോ ഭഗവാനംബുജേക്ഷണഃ

| | | | |
|---|---|---|---|
| രിപും | ശത്രുവിനെ | അജ്ജുനം | അജ്ജുനനോട് |
| ബലാത് | ബലാൽക്കാരേണ | അംബുജേക്ഷണഃ | താമരക്കണ്ണനായ |
| ദാമ്നാ | കയറുകൊണ്ടു | ഭഗവാൻ | ശ്രീകൃഷ്ണഭഗവാൻ |
| ബദ്ധ്വാ | വരിഞ്ഞുകെട്ടി, | | |
| ശിബിരായ | പടകുടീരത്തിലേക്ക് | പ്രകുപിതഃ | അതികോപഭാവം നടിച്ചുകൊണ്ട് |
| നിനീഷന്തം | കൊണ്ടുപോകാൻ അഭിലഷിക്കുന്ന | പ്രാഹ | പറഞ്ഞു. |

35 മൈനം പാത്ഥാഹസി ത്രാതും ബ്രഹ്മബന്ധുമിമം ജഹി
യോഽസാവനാഗസഃ സുപ്താനവധീന്നിശി ബാലകാൻ

| | | | |
|---|---|---|---|
| പാത്ഥ | അല്ലയോ അജ്ജുന! | യഃ അസൌ | യാതൊരിവൻ |
| ഏനം | ഇവനെ | സുപ്താൻ | ഉറങ്ങിക്കിടക്കുന്ന |
| ത്രാതും | രക്ഷിക്കുവാൻ | അനാഗസഃ | നിരപരാധികളായ |
| മാ അഹസി | നീ അഹിക്കുന്നില്ല; | ബാലകാൻ | കിടാങ്ങളെ |
| ബ്രഹ്മബന്ധും | ബ്രാഹ്മണാധമനായ | | |
| ഇമം | ഇവനെ | നിശി | രാത്രിനേരത്തു് |
| ജഹി | കൊന്നുകളയുക. | അവധീത് | വെട്ടിക്കൊന്നില്ലേ? |

36 മത്തം പ്രമത്തമുന്മത്തം സുപ്തം ബാലം സ്ത്രിയം ജഡം
പ്രപന്നം വിരഥം ഭീതം ന രിപും ഹന്തി ധമ്മവിത്.

| | | | |
|---|---|---|---|
| മത്തം | മദ്യലഹരിയുള്ളവനെ, | ഉന്മത്തം | ഭ്രാന്തുപിടിച്ചവനെ, |
| പ്രമത്തം | ശ്രദ്ധവെക്കാതെ നില്ക്കുന്നവനെ, | സുപ്തം | ഉറങ്ങിയവനെ, |
| | | ബാലം | കുട്ടിയെ, |

| | | | |
|---|---|---|---|
| സ്ത്രീയം | പെണ്ണിനെ, | ഭീതം | ഭയന്നവനെ— |
| ജഡം | ഒതുങ്ങിയിരിക്കുന്നവനെ, | രിപും | ശത്രുവെന്നിരിക്കലും |
| പ്രപന്നം | ശരണാഗതനെ, | ധർമ്മവിത് | ധർമ്മജ്ഞൻ |
| വിരഥം | തേരില്ലാതെ വിഷമിക്കുന്നവനെ, | ന ഹന്തി | കൊല്ലുകയില്ല. |

37 സ്വപ്രാണാന്യഃ പരപ്രാണൈഃ പ്രപുഷ്ണാത്യഘൃണഃ ഖലഃ
തദ്വധസ്തസ്യ ഹി ശ്രേയോ യദ്ദോഷാദ്യാത്യധഃ പുമാൻ.

| | | | |
|---|---|---|---|
| യഃ ഖലഃ | യാതൊരു ദുഷ്ടൻ | തസ്യ ഹി | അവനുതന്നെ |
| അഘൃണഃ | നിർദ്ദയനായിട്ട് | ശ്രേയഃ | ഗുണമാണ്; |
| സ്വപ്രാണാൻ | സ്വജീവിതത്തെ | യത് | എന്തെന്നാൽ |
| പരപ്രാണൈഃ | പരജീവിതത്താൽ | ദോഷാത് | ദോഷം നിമിത്തം |
| പ്രപുഷ്ണാതി | പുഷ്ടിപ്പെടുത്തുന്നുവോ, | പുമാൻ | ആ മനുഷ്യൻ |
| തദ്വധഃ | അത്തരക്കാരനെ കൊല്ലുന്നതു് | അധഃ യാതി | വീണ്ടും താഴോട്ടു പോകും. |

38 പ്രതിശ്രുതം ച ഭവതാ പാഞ്ചാല്യൈ ശൃണ്വതോ മമ
ആഹരിഷ്യേ ശിരസ്തസ്യ യസ്തേ മാനിനി പുത്രഹാ.

| | | | |
|---|---|---|---|
| മമ ശൃണ്വതഃ | ഞാൻ കേൾക്കെ, | മാനിനി തേ | "മാനവതി! നിന്റെ |
| ഭവതാ | നിന്നാൽ | പുത്രഹാ | പുത്രരെ കൊന്നവൻ |
| പാഞ്ചാല്യൈ | പാഞ്ചാലിക്കു് | യഃ | യാതൊരുത്തനാണോ |
| പ്രതിശ്രുതം ച | വാക്കുകൊടുക്കപ്പെടുകയും | തസ്യ ശിരഃ | അവന്റെ തല |
| | ചെയ്തിട്ടുണ്ടു്— | ആഹരിഷ്യേ | ഞാൻ കൊണ്ടുവരാം". |

39 തദസൌ വധ്യതാം പാപ ആതതായ്യാത്മബന്ധുഹാ
ഭർത്തുശ്ച വിപ്രിയം വീര കൃതവാൻ കുലപാംസനഃ.

| | | | |
|---|---|---|---|
| വീര | അല്ലയോ വീര! | വധ്യതാം | വധിക്കപ്പെട്ടാലും; |
| തത് | അതുകൊണ്ടു് | കുലപാംസനഃ | കുലം കെടുത്തിയ ഇവൻ |
| ആത്മ—ബന്ധുഹാ | സ്വപുത്രന്മാരെ കൊന്ന | ഭർത്തുഃ ച | തന്റെ യജമാനനനും |
| ആതതായീ | ആയുധധാരിയായ | വിപ്രിയം | ഇഷ്ടക്കേടു് |
| അസൌ പാപഃ | ഈ പാപി | കൃതവാൻ | ഉണ്ടാക്കിയവനാണ്". |

സൂത ഉവാച : സൂതൻ പറഞ്ഞു:—

40 ഏവം പരീക്ഷതാ ധർമ്മം പാർത്ഥഃ കൃഷ്ണേന ചോദിതഃ
നൈച്ഛദ്ധന്തും ഗുരുസുതം യദ്യപ്യാത്മഹനം മഹാൻ

| | | | |
|---|---|---|---|
| മഹാൻ | മഹത്ത്വമുള്ള | യദ്യപി | ആത്മതുല്യരായ തൻെറ |
| പാൎത്ഥഃ | കുന്തീപുത്രൻ | ആത്മഹനം | മക്കളെ കൊന്നവനെന്നിരിക്കിലും കൂടി |
| ഏവം | ഈ വിധം | | |
| ധർമ്മം | ധർമ്മനിഷ്ഠയെ | ഗുരുസുതം | ഗുരുപുത്രനെ |
| പരീക്ഷതാ | പരീക്ഷിക്കുന്ന | ഹന്തും | വധിക്കുവാൻ |
| കൃഷ്ണേന | ശ്രീകൃഷ്ണനാൽ | | |
| ചോദിതഃ | പ്രേരിതനായിട്ടു് | ന ഐച്ഛത് | ആഗ്രഹിച്ചില്ല. |

നോട്ടു്:— ഭഗവാൻ അശ്വത്ഥാമാവിനെ കൊല്ലാൻ പ്രേരിപ്പിച്ചതു് അർജ്ജുനൻെറ ധർമ്മനിഷ്ഠ പരീക്ഷിച്ചുനോക്കാനായിരുന്നു. ആതതായിയായ ബ്രാഹ്മണാധമനെ കൊല്ലുന്നതു് ധർമ്മശാസ്ത്രസമ്മതമാണ്. പോരെങ്കിൽ ഇതു് രാജഹസ്തത്താലുള്ള ദണ്ഡനമാകയാൽ അവനു സൽഗതിയും ഉണ്ടാവുന്നു. "അവൻെറ തലയറുത്തു കൊണ്ടുവരും" എന്നത്രേ പാഞ്ചാലിയോടു് അർജ്ജുനൻ ചെയ്ത ശപഥം. എല്ലാററിനും പുറമെ ഭഗവാൻ അതിനു പ്രേരിപ്പിക്കയും ചെയ്യുന്നു. പക്ഷേ, അർജ്ജുനൻ നിലതെററിയില്ല. എന്തുമാകട്ടെ, അശ്വത്ഥാമാവ് ഗുരുവിൻെറ പുത്രനാണ്. ഗുരുവിനോടുള്ള കടമ എല്ലാററിലും വെച്ചു് വലുതു്. അതുകൊണ്ടു് "ഗുരുസുതവധം അരുതു്" എന്നുതന്നെ അർജ്ജുനൻ മനസാ നിൎണ്ണയിച്ചു് ഈ ധർമ്മപരീക്ഷയിൽ വിജയിയായി.

**41** അഥോപേത്യ സ്വശിബിരം ഗോവിന്ദപ്രിയസാരഥിഃ
ന്യവേദയത്തം പ്രിയായൈ ശോചന്ത്യാ ആത്മജാൻ ഹതാൻ.

| | | | |
|---|---|---|---|
| അഥ | അതിൽപ്പിന്നെ | ഹതാൻ | കൊല്ലപ്പെട്ട |
| സ്വശിബിരം | തൻെറ ശിബിരത്തിലേക്കു് | ആത്മജാൻ | മക്കളെക്കുറിച്ചു് |
| | | ശോചന്ത്യൈ | ദുഃഖിക്കുന്ന |
| ഗോവിന്ദ-പ്രിയസാരഥിഃ | ശ്രീകൃഷ്ണൻ ചങ്ങാതിയും സാരഥിയും ആയിരിക്കുന്ന അർജ്ജുനൻ | പ്രിയായൈ | പ്രിയപത്നിക്കു് |
| | | തം | അവനെ |
| ഉപേത്യ | എത്തിച്ചേർന്നു്, | ന്യവേദയത് | സമർപ്പിച്ചു. |

**42** തഥാഹൃതം പശുവത് പാശബദ്ധ—
മവാങ്മുഖം കർമ്മജുഗുപ്സിതേന
നിരീക്ഷ്യ കൃഷ്ണാപകൃതം ഗുരോസ്സുതം
വാമസ്വഭാവാ കൃപയാ നനാമ ച.

| | | | |
|---|---|---|---|
| പശുവത് | പശുവെപ്പോലെ | കർമ്മ-ജുഗുപ്സിതേന | നിന്ദിതമായ പ്രവൃത്തി ചെയ്കയാൽ |
| പാശബദ്ധം | കയറുകൊണ്ടു ബന്ധിക്കപ്പെട്ടവനായി | അവാങ്മുഖം | മുഖം കുനിച്ചു നില്ക്കുന്നവനും |
| തഥാ | ആ വിധത്തിൽ | | |
| ആഹൃതം | പിടിച്ചുകൊണ്ടുവരപ്പെട്ടവനും | അപകൃതം | അപകാരം വരുത്തിവെച്ചവനുമായ |

| | | | |
|---|---|---|---|
| ഗുരോഃ സുതം | ഗുരുപുത്രനെ | കൃഷ്ണാ | ദ്രൌപദി |
| നിരീക്ഷ്യ | കണ്ടിട്ട് | കൃപയാ | കരുണയോടെ |
| വാമസ്വഭാവാ | സൽസ്വഭാവമെഴുന്ന | നനാമ ച | നമസ്കരിക്കയും ചെയ്തു. |

43 ഉവാച ചാസഹന്ത്യസ്യ ബന്ധനാനയനം സതീ
മുച്യതാം മുച്യതാമേഷ ബ്രാഹ്മണോ നിതരാം ഗുരുഃ

| | | | |
|---|---|---|---|
| സതീ | നന്മയേറുന്ന അവൾ | ഉവാച ച | പറകയും ചെയ്തു— |
| അസ്യ | ഇവൻെറ | മുച്യതാം | "വിട്ടയയ്ക്കപ്പെടുക, |
| ബന്ധനാ-നയനം | ബന്ധനത്തോടെയുള്ള കൊണ്ടുവരവിനെ | മുച്യതാം | വിട്ടയയ്ക്കപ്പെടുക; |
| | | ഏഷഃ | ഇദ്ദേഹം |
| | | ബ്രാഹ്മണഃ | ബ്രാഹ്മണനാണ്; |
| അസഹന്തീ | കണ്ടുപൊറുക്കാനാവാതെ | നിതരാം | അതിലും ഉപരി |
| | | ഗുരുഃ | ആചാര്യനാണ്." |

44 സരഹസ്യോ ധനുർവ്വേദഃ സവിസർഗ്ഗോപസംയമഃ
അസ്ത്രഗ്രാമശ്ച ഭവതാ ശിക്ഷിതോ യദനുഗ്രഹാത്

45 സ ഏഷ ഭഗവാൻ ദ്രോണഃ പ്രജാരൂപേണ വർത്തതേ
തസ്യാത്മനോഽർദ്ധം പത്ന്യാസ്തേ നാന്വഗാത് വീരസൂഃ കൃപീ.

| | | | |
|---|---|---|---|
| സരഹസ്യഃ | രഹസ്യമന്ത്രങ്ങളോടുകൂടിയ | ഭഗവാൻ | സർവ്വജ്ഞനായ |
| ധനുർവ്വേദഃ | ധനുർവ്വേദവും | സഃ ദ്രോണഃ | ആ ദ്രോണാചാര്യർ |
| സവിസർഗ്ഗോ-പസംയമഃ | പ്രയോഗസംഹാരങ്ങളോടുകൂടിയ | പ്രജാരൂപേണ | പുത്രരൂപത്തിൽ |
| അസ്ത്രഗ്രാമഃ ച | അസ്ത്രസമൂഹവും | ഏഷഃ വർത്തതേ | ഇതാ! നിൽക്കുന്നു. |
| യദനുഗ്രഹാത് | യാതൊരാളുടെ അനുഗ്രഹംകൊണ്ട് | തസ്യ | അദ്ദേഹത്തിൻെറ |
| | | ആത്മനഃ അർദ്ധം | ശരീരാർദ്ധമായ |
| | | പത്നീ ആസ്തേ | പത്നി ഇരിപ്പുണ്ട്; |
| | | വീരസൂഃ | വീരമാതാവായ |
| | | കൃപീ | കൃപി (ദ്രോണപത്നി) |
| ഭവതാ | അങ്ങയാൽ | ന അന്വഗാത് | (ഭർത്താവിനെ) അനുഗമിച്ചിട്ടില്ല |
| ശിക്ഷിതഃ | അഭ്യസിക്കപ്പെട്ടുവോ, | | |

46 തദ്ധർമ്മജ്ഞ മഹാഭാഗ ഭവദ്ഭിർഗൌരവം കുലം
വൃജിനം നാർഹതി പ്രാപ്തും പൂജ്യം വന്ദ്യമഭീക്ഷ്ണശഃ

| | | | |
|---|---|---|---|
| തത് | ആകയാൽ | അഭീക്ഷ്ണശഃ | എല്ലായ്പോഴും |
| ധർമ്മജ്ഞ | ധർമ്മജ്ഞനായി, | പൂജ്യം | പൂജിക്കത്തക്കതും |
| | | വന്ദ്യം | വന്ദിക്കത്തക്കതുമായ |
| മഹാഭാഗ | മഹാമഹിമയുള്ളവനായിരിക്കുന്ന ഭർത്താവേ! | ഗൌരവം | ഗുരുവിനെ സംബന്ധിച്ച |

| | | | |
|---|---|---|---|
| കുലം | വംശം | പ്രാപ്തും | അനുഭവിപ്പാൻ |
| ഭവദ്ഭിഃ | അങ്ങുനിമിത്തം | | |
| വൃജിനം | സങ്കടത്തെ | ന അർഹതി | ഇടയാകരുത്. |

47 മാ രോദീദസ്യ ജനനീ ഗൌതമീ പതിദേവതാ
യഥാഹം മൃതവത്സാർത്താ രോദിമ്യശ്രുമുഖീ മുഹുഃ

| | | | |
|---|---|---|---|
| മൃതവത്സാ | മക്കൾ മരിച്ചിട്ട് | അസ്യ | ഇദ്ദേഹത്തിന്റെ |
| ആർത്താ | ദുഃഖിതയായി | ജനനീ | അമ്മയും |
| അശ്രുമുഖീ | കണ്ണീർ വാർന്നൊഴുകുന്ന മുഖത്തോടുകൂടെ | പതിദേവതാ | പതിവ്രതയുമായ |
| അഹം മുഹുഃ | ഞാൻ വീണ്ടും വീണ്ടും | ഗൌതമീ | കൃപി |
| രോദിമി യഥാ | കരയുന്നതുപോലെ | മാ രോദീത് | കരയരുത്. |

48 യൈഃ കോപിതം ബ്രഹ്മകുലം രാജന്യൈരകൃതാത്മഭിഃ
തത്കുലം പ്രദഹത്യാശു സാനുബന്ധം ശുചാർപ്പിതം.

| | | | |
|---|---|---|---|
| അകൃതാത്മഭിഃ | അസംസ്കൃതചിത്തരായ | സാനുബന്ധം | അവർക്കു വേണ്ടപ്പെട്ട ആളുകളോടുകൂടെ |
| യൈഃ | യാതൊരു | | |
| രാജന്യൈഃ | ക്ഷത്രിയന്മാരാൽ | ശുചാ | ശോകത്താൽ |
| കോപിതം | പ്രകോപിപ്പിക്കപ്പെട്ട | അർപ്പിതം | അഭിവ്യാപ്തമാക്കി, |
| ബ്രഹ്മകുലം | ബ്രാഹ്മണവംശം | ആശു | ഉടനടി |
| തത്കുലം | ആ ക്ഷത്രിയരുടെ വംശത്തെ | പ്രദഹതി | നീററിക്കളയുന്നു. |

സൂത ഉവാച : സൂതൻ പറഞ്ഞു:—

49 ധർമ്മ്യം ന്യായ്യം സകരുണം നിർവ്യളീകം സമം മഹത്
രാജാ ധർമ്മസുതോ രാജ്ഞ്യാഃ പ്രത്യനന്ദദ്വചോ ദ്വിജാഃ.

| | | | |
|---|---|---|---|
| ദ്വിജാഃ | അല്ലയോ ബ്രാഹ്മണരേ ! | സമം | സമഭാവനയുള്ളതും |
| ധർമ്മ്യം | ധർമ്മത്തിൽനിന്നു തെററാത്തതും | മഹത് | മഹത്ത്വമുൾക്കൊണ്ടതും ആയ |
| | | രാജ്ഞ്യാഃ | രാജ്ഞിയുടെ |
| ന്യായ്യം | നീതിയിൽനിന്നിളകാത്തതും | വചഃ | വചനത്തെ |
| | | രാജാ | രാജാവായ |
| സകരുണം | കരുണയോടുചേർന്നതും | ധർമ്മസുതഃ | ധർമ്മപുത്രർ |
| നിർവ്യളീകം | കപടം അകന്നതും | പ്രത്യനന്ദത് | അഭിനന്ദിച്ചു. |

കുറിപ്പ്:— വചോഗുണങ്ങൾ ആറും പാഞ്ചാലിയുടെ വാക്കിൽ ഉണ്ടായിരുന്നു. ധർമ്മം, ന്യായം, കരുണ, നിഷ്കപടത, സമത്വം, മഹത്ത്വം എന്നിവയാണ് അവ. 'വിട്ടയയ്ക്കുക' എന്ന വാക്കിൽ ധർമ്മവും, 'ധനുർവ്വേദം പഠിപ്പിച്ച ഗുരുവിന്റെ പുത്രനാണ്'' എന്നതിൽ ന്യായബോധവും, 'ഗുരുപത്നി ജീവനോടെ ഇരിക്കുന്നു' എന്നതിൽ കരുണയും, 'ധർമ്മജ്ഞനായ ഭവാൻ നിമിത്തം ഗുരുകുലം നശിക്കരുത്'' എന്നതിൽ നിഷ്കപടതയും, 'കൃപി പുത്രദുഃഖംകൊണ്ട് എന്നെപ്പോലെ കരയാൻ ഇടയാകരുത്'' എന്നതിൽ സമഭാവനയും 'ബ്രാഹ്മണരെ പ്രകോപ്പിക്കുന്നതു നന്നല്ല' എന്നതിൽ മഹത്ത്വത്തിന്റെ ലക്ഷണവും കാണാം. അതാണ് ധർമ്മപുത്രർ അഭിനന്ദിച്ചത്.

50 നകുലഃ സഹദേവശ്ച യുയുധാനോ ധനഞ്ജയഃ
ഭഗവാൻ ദേവകീപുത്രോ യേ ചാന്യേ യാശ്ച യോഷിതഃ.

| | | | |
|---|---|---|---|
| നകുലഃ | നകുലനും, | അന്യേ ച | വേറെയുണ്ടായിരുന്നുവോ അവരും, |
| സഹദേവഃ | സഹദേവനും | | |
| യുയുധാനഃ | സാത്യകിയും, | യാഃ | യാവചിലർ |
| ധനഞ്ജയഃ | അർജ്ജുനനും, | | |
| ദേവകീപുത്രഃ | ദേവകീപുത്രനായ | യോഷിതഃ ച | സ്ത്രീജനങ്ങൾ ഉണ്ടായിരുന്നുവോ അവരും (അഭിനന്ദിച്ചു.) |
| ഭഗവാൻ ച | ശ്രീകൃഷ്ണഭഗവാനും, | | |
| യേ | യാവചിലർ | | |

51 തത്രാഹാമർഷിതോ ഭീമസ്തസ്യ ശ്രേയാൻ വധഃ സ്മൃതഃ
ന ഭർത്തുർനാത്മനശ്ചാർത്ഥേ യോऽഹൻ സുപ്താൻ ശിശൂൻ വൃഥാ.

| | | | |
|---|---|---|---|
| തത്ര | അവിടെ | ആത്മനഃ ച | തന്റെയും |
| അമർഷിതഃ | കോപം മുഴുത്തിരിക്കുന്ന | അർത്ഥേ ന | ആവശ്യത്തിനല്ല; |
| ഭീമഃ | ഭീമസേനൻ | വൃഥാ | വെറുതെ |
| ആഹ | പറഞ്ഞു — | അഹൻ | കൊന്നുകളഞ്ഞുവോ |
| യഃ | ''യാതൊരുത്തൻ | തസ്യ | അങ്ങനെത്തവന് |
| സുപ്താൻ | ഉറങ്ങിക്കിടക്കുന്ന | വധഃ | വധം |
| ശിശൂൻ | കുട്ടികളെ | ശ്രേയാൻ | ശ്രേയസ്കരമാണെന്നു് |
| ഭർത്തുഃ ന | യജമാനന്റെയുമല്ല, | സ്മൃതഃ | നിരൂപിക്കപ്പെട്ടിരിക്കുന്നു.'' |

52 നിശമ്യ ഭീമഗദിതം ദ്രൗപദ്യാശ്ച ചതുർഭുജഃ
ആലോക്യ വദനം സഖ്യുരിദമാഹ ഹസന്നിവ.

| | | | |
|---|---|---|---|
| ഭീമഗദിതം | ഭീമസേനൻ പറഞ്ഞതിനേയും | നിശമ്യ | കേട്ടിട്ട് |
| ദ്രൗപദ്യാഃ ച | പാഞ്ചാലിയുടെ വാക്കിനേയും | ചതുർഭുജഃ | നാലുതൃക്കരങ്ങളും ആവിഷ്കരിച്ച ശ്രീകൃഷ്ണൻ |
| | | സഖ്യുഃ | ചങ്ങാതിയുടെ |

| | | | |
|---|---|---|---|
| വദനം | മുഖത്തേക്ക് | ഹസൻ ഇവ | പുഞ്ചിരി തൂകിക്കൊണ്ട് |
| ആലോക്യ | നോക്കി, | ഇദം ആഹ | ഈവിധം പറഞ്ഞു. |

ശ്രീഭഗവാനുവാച — ശ്രീകൃഷ്ണൻ പറഞ്ഞു.

53 ബ്രഹ്മബന്ധുർന്ന ഹന്തവ്യ ആതതായീ വധാർഹണഃ
മയൈവോഭയമാമ്നാതം പരിപാഹ്യനുശാസനം.

| | | | |
|---|---|---|---|
| ബ്രഹ്മബന്ധുഃ | "ബ്രാഹ്മണവംശത്തിൽ പിറന്നവൻ | ഉഭയം | ഇതുരണ്ടും |
| | | മയാ ഏവ | എന്നാൽത്തന്നെ |
| ന ഹന്തവ്യഃ | കൊല്ലപ്പെട്ടുകൂടാ; | ആമ്നാതം | ശാസ്ത്രത്തിൽ വിധിക്കപ്പെട്ടതാണ്. |
| ആതതായീ | ആയുധമെടുത്ത് ആക്രമണത്തിന്നു വരുന്നവൻ | അനുശാസനം | ശാസ്ത്രവിധിയെ |
| വധാർഹണഃ | വധാർഹനമാകുന്നു." | പരിപാഹി | മാനിച്ചാലും |

54 കുരു പ്രതിശ്രുതം സത്യം യത്തത്സാന്ത്വയതാ പ്രിയാം
പ്രിയം ച ഭീമസേനസ്യ പാഞ്ചാല്യാ മഹ്യമേവ ച

| | | | |
|---|---|---|---|
| പ്രിയാം | പതിയെ | തത് സത്യം | ആ സത്യത്തെയും, |
| സാന്ത്വയതാ | ആശ്വസിപ്പിച്ചിരുന്ന നിന്നാൽ | ഭീമസേനസ്യ | ഭീമസേനന്നും |
| | | പാഞ്ചാല്യാഃ | പാഞ്ചാലിക്കും |
| യത് | യാതൊന്ന് | മഹ്യം ഏവ ച | എനിക്കുതന്നെയും |
| പ്രതിശ്രുതം | പ്രതിജ്ഞചെയ്യപ്പെട്ടിരുന്നുവോ | പ്രിയം ച | ഇഷ്ടമായുള്ളതിനേയും |
| | | കുരു | നിറവേററുക. |

55 അർജ്ജുനഃ സഹസാജ്ഞായ ഹരേർഹാർദ്ദമഥാസിനാ
മണിം ജഹാര മൂർദ്ധന്യം ദ്വിജസ്യ സഹമൂർദ്ധജം

| | | | |
|---|---|---|---|
| അഥ | അനന്തരം | അസിനാ | വാളുകൊണ്ട് |
| അർജ്ജുനഃ | അർജ്ജുനൻ | ദ്വിജസ്യ | ബ്രാഹ്മണൻെറ |
| ഹരേഃ | ശ്രീകൃഷ്ണൻെറ | മൂർദ്ധന്യം | ശിരസ്സിലുള്ള |
| ഹാർദ്ദം | അന്തർഗ്ഗതം | മണിം | രത്നത്തെ |
| ആജ്ഞായ | അറിഞ്ഞു് | സഹമൂർദ്ധജം | കുടുമയോടുകൂടെ |
| സഹസാ | വേഗത്തിൽ | ജഹാര | മുറിച്ചെടുത്തു. |

56 വിമുച്യ രശനാബദ്ധം ബാലഹത്യാഹതപ്രഭം
തേജസാ മണിനാ ഹീനം ശിബിരാന്നിരയാപയത്.

| | | | |
|---|---|---|---|
| ബാലഹത്യാ— ഹതപ്രഭം | ബാലവധം ഹേതുവായി നഷ്ടപ്രഭനായിരിക്കുന്നവനും | രശനാബദ്ധം | കയറുകൊണ്ടു ബന്ധിക്കപ്പെട്ടവനുമായ |
| | | താ | അവനെ |

| | | | |
|---|---|---|---|
| വിമുച്യ | അഴിച്ചുവിട്ട് | ഹീനം | വേർപെട്ടവനാക്കി |
| തേജസാ | തേജസ്സുകൊണ്ടും | ശിബിരാത് | പടകുടീരത്തിൽനിന്നു് |
| മണിനാ | ശിരോരത്നംകൊണ്ടും | നിരപായയത് | പുറത്തയച്ചു. |

57 വപനം ദ്രവിണാദാനം സ്ഥാനാന്നിര്യാപണം തഥാ
ഏഷ ഹി ബ്രഹ്മബന്ധൂനാം വധോ നാന്യോസ്തി ദൈഹികഃ

| | | | |
|---|---|---|---|
| വപനം | തലമൊട്ടയടിക്കുക, | ബ്രഹ്മ-ബന്ധൂനാം | ബ്രാഹ്മണാധമന്മാക്ക് |
| ദ്രവിണാദാനം | സ്വത്തുപിടിച്ചുപറിക്കുക, | | |
| തഥാ | അപ്രകാരം | വധഃ | വധശിക്ഷയാകുന്നു. |
| സ്ഥാനാത് | സ്ഥാനത്തിൽനിന്നും | അന്യഃ | വേറിട്ട് |
| നിര്യാപണം | നീക്കിക്കളയുക — | ദൈഹികഃ | ശാരീരകമായ വധം |
| ഏഷഃ ഹി | ഇതുതന്നെ | ന അസ്തി | ഇല്ല. |

58 പുത്രശോകാതുരാഃ സർവ്വേ പാണ്ഡവാഃ സഹ കൃഷ്ണയാ
സ്വാനാം മൃതാനാം യത്കൃത്യം ചക്രുർനിർഹരണാദികം.

| | | | |
|---|---|---|---|
| കൃഷ്ണയാ സഹ | പാഞ്ചാലിയോടുകൂടെ | മൃതാനാം | മരിച്ചുപോയ |
| പുത്രശോകാ-തുരാഃ | പുത്രദുഃഖത്താൽ പരവശരായി ഭവിച്ച | സ്വാനാം | സ്വജനങ്ങളുടെ |
| | | നിർഹരണാദികം | ശവദാഹാദിയായ |
| പാണ്ഡവാഃ | പാണ്ഡവന്മാർ | കൃത്യം യത് | കൃത്യം യാതൊന്നോ, |
| സർവ്വേ | എല്ലാവരും | ചക്രുഃ | അതെല്ലാം ചെയ്തു. |

കുറിപ്പ്:— ശ്രീനാരദോപദേശത്താൽ അകത്തെളിവാന്ന വേദവ്യാസൻ ശ്രീമദ്ഭാഗവത സംഹിതയുണ്ടാക്കി, ആദ്യം സ്വപുത്രനും സർവ്വസംഗപരിത്യാഗിയുമായ ശുക മഹർഷിയെ പാഠിപ്പിച്ചു. അദ്ദേഹം പരീക്ഷിത്ത് രാജാവിനെയും. ഈ വഴിക്ക് വിശുദ്ധമായ ഭക്തിയോഗം ഭൂമിയിൽ പ്രചരിച്ചു

പരീക്ഷിത്ത് രാജാവിൻെറ ജനനാദികഥകരം കേരംപ്പാൻ ശൌനകാദിമുനികരം സൂതനോട് ആഗ്രഹം പ്രകടിപ്പിച്ചിരുന്നു. അതനുസരിച്ച് പരീക്ഷിത്കഥയ്ക്ക് ഉപോൽഘാതമായി ഭാരതയുദ്ധാനന്തരമുണ്ടായ അശ്വത്ഥാമാവിൻെറ ബ്രഹ്മാസ്ത്രഭീഷണിയുടെ ചരിതം ഈ അദ്ധ്യായത്തിൽ വിസ്തരിച്ചിരിക്കുന്നു.

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
സപ്തമോഽദ്ധ്യായഃ

ഏഴാമദ്ധ്യായം കഴിഞ്ഞു.

## അഷ്ടമോഽദ്ധ്യായഃ : എട്ടാമദ്ധ്യായം.

[അഷ്ടമേ കുപിതദ്രൌണേരസ്ത്രാദ്രക്ഷാ പരീക്ഷിതഃ
ശ്രീകൃഷ്ണേന സ്തുതിഃ കുന്ത്യാ രാജ്ഞഃ ശോകശ്ച കീർത്ത്യതേ]

### ഭഗവാൻ ഗർഭസ്ഥനായ പരീക്ഷിത്തിനെ രക്ഷിക്കുന്നതും, കുന്തിയുടെ ഭഗവൽസ്തുതിയും, യുധിഷ്ഠിരന്റെ പശ്ചാത്താപവും.

സൂത ഉവാച : സൂതൻ പറഞ്ഞു: —

1 അഥ തേ സംപരേതാനാം സ്വാനാമുദകമിച്ഛതാം
ദാതും സകൃഷ്ണാ ഗംഗായാം പുരസ്കൃത്യ യയുസ്സ്ത്രിയഃ

| | | | |
|---|---|---|---|
| അഥ | അതിനുശേഷം | ഗംഗായാം | ഗംഗയിൽവെച്ച് |
| തേ | അവർ (പാണ്ഡവർ) | ദാതും | ഉദകദാനം ചെയ്യുവാൻ |
| സംപരേതാനാം | മൃതിയടഞ്ഞവരും | സ്ത്രിയഃ | സ്ത്രീകളെ |
| ഉദകം | ഉദകക്രിയയെ | പുരസ്കൃത്യ | മുൻനടത്തിക്കൊണ്ട് |
| ഇച്ഛതാം | ആഗ്രഹിക്കുന്നവരുമായ | സകൃഷ്ണാഃ | കൃഷ്ണനോടൊന്നിച്ച് |
| സ്വാനാം | സ്വജനങ്ങൾക്ക് | യയുഃ | പോയി. |

2 തേ നിനീയോദകം സർവ്വേ വിലപ്യ ച ഭൃശം പുനഃ
ആപ്ലുതാ ഹരിപാദാബ്ജരജഃപൂതസരിജ്ജലേ.

| | | | |
|---|---|---|---|
| തേ സർവ്വേ | അവരെല്ലാവരും | പുനഃ | വീണ്ടും ഒന്നുകൂടി |
| ഉദകം | ഉദകത്തെ | ഹരിപാദാ–ബ്ജരജഃപൂത-സരിജ്ജലേ | ഭഗവൽപാദാരവിന്ദ ധൂളികളാൽ പവിത്രമായ നദീജലത്തിൽ |
| നിനീയ | പ്രദാനം ചെയ്ത്, | | |
| ഭൃശം | വളരെയേറെ | | |
| വിലപ്യ ച | കരയുകയും ചെയ്ത് | ആപ്ലുതാഃ | മുങ്ങിക്കുളിച്ചു. |

3 തത്രാസീനം കുരുപതിം ധൃതരാഷ്ട്രം സഹാനുജം
ഗാന്ധാരീം പുത്രശോകാർത്താം പൃഥാം കൃഷ്ണാം ച മാധവഃ

4 സാന്ത്വയാമാസ മുനിഭിർഹതബന്ധൂൻ ശുചാർപ്പിതാൻ
ഭൂതേഷു കാലസ്യ ഗതിം ദർശയന്നപ്രതിക്രിയാം

| | | | |
|---|---|---|---|
| തത്ര | അവിടെ | ധൃതരാഷ്ട്രം | ധൃതരാഷ്ട്രരെയും, |
| സഹാനുജം | അനുജന്മാരോടുകൂടെ | പുത്ര–ശോകാർത്താം | പുത്രദുഃഖത്താൽ വിവശയായിരിക്കുന്ന |
| ആസീനം | ഇരിക്കുന്ന | ഗാന്ധാരീം | ഗാന്ധാരിയെയും, |
| കുരുപതിം | കുരുരാജാവായ യുധിഷ്ഠിരനെയും, | പൃഥാം | കുന്തീദേവിയെയും, |

| | |
|---|---|
| കൃഷ്ണാം ച | പാഞ്ചാലിയെയും, |
| ഹതബന്ധൂൻ | കൊല്ലപ്പെട്ട ബന്ധുക്കളോടുകൂടിയവരായി |
| ശുചാ | ശോകത്താൽ |
| അർപ്പിതാൻ | അഭിവ്യാപ്തരായി ഭവിച്ചിരിക്കുന്ന ഇവരെയെല്ലാം |
| മാധവഃ | ശ്രീകൃഷ്ണൻ |
| മുനിഭിഃ | മുനിമാരോടുകൂടി |

| | |
|---|---|
| ഭൂതേഷു | പ്രാണികളും വിഷയത്തിൽ |
| അപ്രതിക്രിയാം | പ്രതിവിധിയില്ലാത്ത |
| കാലസ്യ | കാലത്തിന്റെ |
| ഗതിം | ഗതിയെ |
| ദർശയൻ | കാട്ടിക്കൊടുത്തുകൊണ്ടു് |
| സാന്ത്വയാമാസ | സമാധാനിപ്പിച്ചു. |

5 സാധയിത്വാജാതശത്രോഃ സ്വം രാജ്യം കിതവൈർഹൃതം
ഘാതയിത്വാസതോ രാജ്ഞഃ കചസ്പർശക്ഷതായുഷഃ.

6 യാജയിത്വാശ്വമേധൈസ്തം ത്രിഭിരുത്തമകല്പകൈഃ.
തദ്യശഃ പാവനം ദിക്ഷു ശതമന്യോരിവാതനോത്.

| | |
|---|---|
| കിതവൈഃ | ചതിയന്മാരാൽ |
| ഹൃതം | തട്ടിയെടുക്കപ്പെട്ട |
| സ്വം | സ്വന്തമായ |
| രാജ്യം | രാജ്യപദവിയെ |
| അജാതശത്രോഃ | ധർമ്മപുത്രക്കു് |
| സാധയിത്വാ | നേടിക്കൊടുത്തു്, |
| കചസ്പർശക്ഷതായുഷഃ | പഞ്ചാലിയുടെ തലമുടി തൊട്ടതുമൂലം ആയുസ്സൊടുങ്ങിയ |
| അസതഃ | അസത്തുക്കളായ |
| രാജ്ഞഃ | രാജാക്കന്മാരെ |
| ഘാതയിത്വാ | വധിപ്പിച്ചു്, |
| ഉത്തമകല്പകൈഃ | ഏററവും ഉത്തമരീതിയിലുള്ളതായ |

| | |
|---|---|
| ത്രിഭിഃ | മൂന്നു് |
| അശ്വമേധൈഃ | അശ്വമേധങ്ങളാം കൊണ്ടു് |
| തം | അദ്ദേഹത്തെ |
| യാജയിത്വാ | യാഗം ചെയ്യിച്ചു് |
| ശതമന്യോഃ ഇവ | നൂറുയാഗം ചെയ്ത ഇന്ദ്രന്റേതുപോലെ |
| പാവനം | പരിശുദ്ധമായ |
| തദ്യശഃ | അദ്ദേഹത്തിന്റെ കീർത്തിയെ |
| ദിക്ഷു | എല്ലാ ദിക്കിലും |
| ആതനോത് | പരത്തി. |

7 ആമന്ത്ര്യ പാണ്ഡുപുത്രാംശ്ച ശൈനേയോദ്ധവസംയുതഃ
ദ്വൈപായനാദിഭിർവിപ്രൈഃ പൂജിതൈഃ പ്രതിപൂജിതഃ.

8 ഗന്തും കൃതമതിർബ്രഹ്മൻ ദ്വാരകാം രഥമാസ്ഥിതഃ
ഉപലേഭേഽഭിധാവന്തീമുത്തരാം ഭയവിഹ്വലാം.

| | |
|---|---|
| ബ്രഹ്മൻ | ഹേ ശൌനകമുനേ! |
| പാണ്ഡുപുത്രാൻ | പാണ്ഡവന്മാരോടു് |
| ആമന്ത്ര്യ ച | യാത്രപറയുകയും ചെയ്തു്, |

| | |
|---|---|
| പൂജിതൈഃ | തന്നാൽ പൂജിതരായ |
| ദ്വൈപായനാദിഭിഃ വിപ്രൈഃ | വ്യാസാദി ബ്രാഹ്മണപ്രമുഖന്മാരാൽ |
| പ്രതിപൂജിതഃ | പ്രതിപൂജിക്കപ്പെട്ടവനായി, |

| | | | |
|---|---|---|---|
| ശൈനേയോം-ദ്ധവസംയുതഃ | സാത്യകി-ഉദ്ധവർ എന്നിവരോടുകൂടി | രഥം ആസ്ഥിതഃ | തേരിലേറിയ ഭഗവാൻ |
| ദ്വാരകാം | ദ്വാരകാപുരിയിലേക്ക് | ഭയവിഹ്വലാം | ഭയപരവശയായി |
| ഗന്തും | പോകുവാൻ | അഭിധാവന്തീം | നേരിട്ട് ഓടിവരുന്ന |
| കൃതമതിഃ | സങ്കല്പിച്ചുകൊണ്ട് | ഉത്തരാം | ഉത്തരയെ |
| | | ഉപലേഭേ | കണ്ടു. |

9 പാഹി പാഹി മഹായോഗിൻ ദേവദേവ ജഗത്പതേ
നാന്യം ത്വദഭയം പശ്യേ യത്ര മൃത്യുഃ പരസ്പരം.

| | | | |
|---|---|---|---|
| പാഹി | രക്ഷിക്കണേ! | പരസ്പരം | തിരിച്ചും മറിച്ചും |
| പാഹി | രക്ഷിക്കണേ! | മൃത്യുഃ | മൃത്യു സംഭവിക്കുന്നുവോ, (അവിടെ) |
| മഹായോഗിൻ | ഹേ യോഗീശ്വര! | ത്വത് | അങ്ങയെ ഒഴിച്ച് |
| ദേവദേവ | ദേവന്മാർക്കും ദേവനായുള്ളോവേ! | അന്യം | മറ്റൊരാളെ |
| ജഗത്പതേ | ലോകനായക! | അഭയം | ഭയരഹിതനായിട്ട് |
| യത്ര | യാതൊരിടത്തു് | ന പശ്യേ | കാണുന്നില്ല. |

10 അഭിദ്രവതി മാമീശ ശരസ്തപ്തായസോ വിഭോ
കാമം ദഹതു മാം നാഥ മാ മേ ഗർഭോ നിപാത്യതാം

| | | | |
|---|---|---|---|
| ഈശ | ശാസിതാവേ! | അഭിദ്രവതി | പാഞ്ഞുവരുന്നു; |
| വിഭോ | സർവ്വശക്ത! | നാഥ | രക്ഷിതാവേ! |
| തപ്തായസഃ | ചുട്ടുപഴുത്ത ഇരുമ്പിൻ മുനയുള്ള | മാം കാമം | എന്നെ യഥേഷ്ടം |
| | | ദഹതു | ദഹിപ്പിച്ചുകൊള്ളട്ടെ! |
| ശരഃ | അമ്പ് | മേ ഗർഭഃ | എന്റെ ഗർഭം |
| മാം | എന്റെ നേർക്ക് | മാ നിപാത്യതാം | നശിപ്പിക്കപ്പെട്ടുകൂടാ. |

സൂത ഉവാച : സൂതൻ പറഞ്ഞു:—

11 ഉപധാര്യ വചസ്തസ്യാ ഭഗവാൻ ഭക്തവത്സലഃ
അപാണ്ഡവമിദം കർത്തും ദ്രൗണേരസ്ത്രമബുദ്ധ്യത.

| | | | |
|---|---|---|---|
| ഭക്തവത്സലഃ | ഭക്തവാത്സല്യമുള്ള | അപാണ്ഡവം | പാണ്ഡവശൂന്യമാക്കി |
| ഭഗവാൻ | ശ്രീകൃഷ്ണഭഗവാൻ | കർത്തും | ചെയ്യുവാനുള്ള |
| തസ്യാഃ വചഃ | അവളുടെ വാക്ക് | ദ്രൗണേഃ | അശ്വത്ഥാമാവിന്റെ |
| ഉപധാര്യ | കേട്ടുധരിച്ച്, | അസ്ത്രം | അസ്ത്രമാണെന്ന് |
| ഇദം | ഈ ലോകത്തെ | അബുദ്ധ്യത | മനസ്സിലാക്കി. |

12 തർഹ്യേവാഥ മുനിശ്രേഷ്ഠ പാണ്ഡവാഃ പഞ്ച സായകാൻ
ആത്മനോഽഭിമുഖാൻ ദീപ്താനാലക്ഷ്യാസ്ത്രാണ്യുപാദദുഃ

| | | | |
|---|---|---|---|
| മുനിശ്രേഷ്ഠ | അല്ലയോ മുനിശ്രേഷ്ഠ ! | സായകാൻ | ശരങ്ങളെ |
| തർഹി ഏവ | അന്നേരത്തുതന്നെ | ആലക്ഷ്യ | കണ്ടിട്ട് |
| ആത്മനഃ | തങ്ങളുടെ | അഥ | ഉടനെ |
| അഭിമുഖാൻ | നേൎക്കവന്നണയുന്ന | പാണ്ഡവാഃ | പാണ്ഡവന്മാർ |
| ദീപ്താൻ | ജ്വലിച്ചുകൊണ്ടുള്ള | അസ്ത്രാണി | അസ്ത്രങ്ങളെ |
| പഞ്ച | അഞ്ച് | ഉപാദദുഃ | കൈയിലെടുത്തു. |

13 വ്യസനം വീക്ഷ്യ തത്തേഷാമനന്യവിഷയാത്മനാം
സുദൎശനേന സ്വാസ്ത്രേണ സ്വാനാം രക്ഷാം വ്യധാദ്വിഭുഃ.

| | | | |
|---|---|---|---|
| അനന്യ-വിഷയാത്മനാം | അന്യവിഷയങ്ങളിൽ മനസ്സുചെല്ലാത്ത | വീക്ഷ്യ | കണ്ട്, |
| തേഷാം സ്വാനാം | ആ സ്വഭക്തന്മാരുടെ | സ്വാസ്ത്രേണ | തന്റെ അസ്ത്രമായ |
| | | സുദൎശനേന | സുദൎശനചക്രത്താൽ |
| | | വിഭുഃ | ശ്രീകൃഷ്ണൻ |
| തത് | അത്തരത്തിലുള്ള | രക്ഷാം | രക്ഷയെ |
| വ്യസനം | സങ്കടത്തെ | വ്യധാത് | ഉണ്ടാക്കി. |

14 അന്തഃസ്ഥഃ സൎവ്വഭൂതാനാമാത്മാ യോഗേശ്വരോ ഹരിഃ
സ്വമായയാഽവൃണോദ്ഗൎഭം വൈരാട്യാഃ കുരുതന്തവേ.

| | | | |
|---|---|---|---|
| സൎവ്വഭൂതാനാം | സൎവ്വപ്രാണികളുടേയും | ഹരിഃ | ശ്രീകൃഷ്ണൻ |
| അന്തഃസ്ഥഃ | അന്തൎഭാഗത്തിൽ സ്ഥിതിചെയ്യുന്ന | കുരുതന്തവേ | കുരുവംശത്തിന്റെ സന്താനത്തിന്നു വേണ്ടി |
| ആത്മാ | ആത്മാവും | സ്വമായയാ | തന്റെ മായകൊണ്ട് |
| യോഗേശ്വരഃ | അണിമാദിയോഗസിദ്ധികളുടെ അധിനായകനുമായ | വൈരാട്യാഃ | വിരാടപുത്രിയായ ഉത്തരയുടെ |
| | | ഗൎഭം | ഗൎഭത്തെ |
| | | ആവൃണോത് | മറച്ചുവെച്ചു. |

15 യദ്യപ്യസ്ത്രം ബ്രഹ്മശിരസ്ത്വമോഘം ചാപ്രതിക്രിയം
വൈഷ്ണവം തേജ ആസാദ്യ ശമശാമ്യദ്ഭൃഗൂദ്വഹ.

| | | | |
|---|---|---|---|
| ഭൃഗൂദ്വഹ | ഹേ ശൌനകമുനേ! | യദ്യപി | എങ്കിലും കൂടി |
| ബ്രഹ്മശിരഃ | ബ്രഹ്മശീൎഷമെന്ന | വൈഷ്ണവം | വിഷ്ണുവിനെ സംബന്ധിച്ച |
| അസ്ത്രം തു | അസ്ത്രമാകട്ടെ | | |
| അപ്രതിക്രിയം | തടയാൻ സാധ്യമല്ലാത്തതും | തേജഃ | തേജസ്സിനെ |
| അമോഘം ച | നിഷ്ഫലമാകാത്തതും ആകുന്നു; | ആസാദ്യ | പ്രാപിച്ചപ്പോൾ |
| | | സമശാമ്യത് | നിശ്ശേഷം അമൎന്നു. |

16 മാ മംസ്ഥാ ഹ്യേതദാശ്ചര്യം സവ്വാശ്ചര്യമയേച്യുതേ
യ ഇദം മായയാ ദേവ്യാ സൃജത്യവതി ഹന്ത്യജഃ.

| | | | |
|---|---|---|---|
| സവ്വാ-ശ്ചര്യമയേ | എല്ലാ അത്ഭുതങ്ങളുടേയും സ്വരൂപമായ | യഃ | യാതൊരു ആ ഭഗവാൻ |
| അച്യുതേ | ശ്രീകൃഷ്ണന്റെ വിഷയത്തിൽ | ഇദം | ഈ ലോകത്തെ |
| ഏതത് | ഇതിനെ | ദേവ്യാ | ക്രീഡാരൂപിണിയായ |
| ആശ്ചര്യം | അത്ഭുതമായിട്ട് | മായയാ | മായയാൽ |
| മാ മംസ്ഥാഃ | നിങ്ങൾ കരുതരുത്. | സൃജതി | സൃഷ്ടിക്കുകയും |
| ഹി | എന്തെന്നാൽ, | അവതി | രക്ഷിക്കുകയും |
| അജഃ | ജന്മരഹിതനായ | ഹന്തി | സംഹരിക്കുകയും ചെയ്യുന്നു. |

കുറിപ്പ്:- അർജ്ജുനനാൽ അവമാനിതനായ അശ്വത്ഥാമാവ് അമർഷം മുഴുത്ത് പാണ്ഡവവംശത്തെ ഭൂമിയിൽനിന്നു തുടച്ചുനീക്കുവാൻ വീണ്ടും ബ്രഹ്മാസ്ത്രം അഭിമന്ത്രിച്ചയച്ചു. അതു ബഹുമുഖമായി ഭവിച്ചു പാണ്ഡവന്മാരുടെയും അവരുടെ ഏക വംശാങ്കുരത്തെ ഗർഭത്തിൽ വഹിക്കുന്ന ഉത്തരയുടെയും നേർക്ക് പാഞ്ഞണഞ്ഞു. ഭഗവാൻ സുദർശനം കൊണ്ട് പാണ്ഡവന്മാരേയും സ്വമായയാൽ ഉത്തരാഗർഭത്തെ ആവരണം ചെയ്ത് അവരുടെ സന്തതിയേയും പരിരക്ഷിച്ചു. ഈ വിധം ബ്രഹ്മതേജസ്സ് വൈഷ്ണവതേജസ്സിനാൽ തിരോഭൂതമായി. ഭഗവാന്റെ ആ പ്രവൃത്തിയിൽ പ്രത്യേകം ആശ്ചര്യപ്പെടുവാനൊന്നുമില്ലെന്ന് ഈ സന്ദർഭത്തിൽ സൂതൻ ശൗനകാദികളോടു പറയുന്നു. എന്തെന്നാൽ, അവിടുന്ന് സ്വമായാശക്തിയാൽ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നിറവേററിക്കൊണ്ടിരിക്കുന്ന സവ്വാശ്ചര്യമയനാണല്ലോ.

17 ബ്രഹ്മതേജോവിനിർമ്മുക്തൈരാത്മജൈഃ സഹ കൃഷ്ണയാ
പ്രയാണാഭിമുഖം കൃഷ്ണമിദമാഹ പൃഥാ സതീ.

| | | | |
|---|---|---|---|
| ബ്രഹ്മതേജോ-വിനിർമ്മുക്തൈഃ | ബ്രഹ്മാസ്ത്രജ്വാലയിൽ നിന്നു് മോചിക്കപ്പെട്ട | പൃഥാ | കുന്തീദേവി |
| ആത്മജൈഃ | പുത്രന്മാരോടും | പ്രയാണാ-ഭിമുഖം | യാത്രയ്ക്കു് ഒരുങ്ങി നില്ക്കുന്ന |
| കൃഷ്ണയാ | പാഞ്ചാലിയോടും | കൃഷ്ണം | ശ്രീകൃഷ്ണനോടായി |
| സഹ | കൂടിയിരിക്കുന്ന | ഇദം ആഹ | ഇതു പറഞ്ഞു. |
| സതീ | ഉത്തമയായ | | |

## കുന്തീസ്തുതി.

കുന്ത്യുവാച : കുന്തി പറഞ്ഞു:—

18 നമസ്യേ പുരുഷം ത്വാദ്യമീശ്വരം പ്രകൃതേഃ പരം
അലക്ഷ്യം സവ്വഭൂതാനാമന്തർബഹിരവസ്ഥിതം.

19 മായാജവനികാച്ഛന്നമജ്ഞാഽധോക്ഷജമവ്യയം.
ന ലക്ഷ്യസേ മൂഢദൃശാ നടോ നാട്യധരോ യഥാ.

| | |
|---|---|
| സർവ്വഭൂതാനാം | എല്ലാ ജീവികളുടെയും |
| അന്തഃ | അകത്തും |
| ബഹിഃ | പുറത്തും |
| അവസ്ഥിതം | കുടികൊള്ളുന്നവനെന്നിരിക്കിലും |
| അലക്ഷ്യം | കാണ്മാൻ കഴിയാത്തവനായി— |
| പ്രകൃതേഃ | പ്രകൃതിയിൽനിന്നു് |
| പരം | വേറിട്ടുനില്ക്കുന്നവനാണെങ്കിലും |
| ഈശ്വരം | പ്രകൃതിയുടെ നിയന്താവായി— |
| മായാജവനികാച്ഛന്നം | മായയാവുന്ന തിരശ്ശീല കൊണ്ടു മറയ്ക്കപ്പെട്ടവനാണെങ്കിലും. |
| അധോക്ഷജം | ഇന്ദ്രിയജന്യമായ അറിവുകൾക്കു് ഉറവിടമായി— |
| അവ്യയം | അവിനാശിയായി— |
| ആദ്യം | ആദിയിലുള്ള |
| പുരുഷം | പരമപുരുഷനമായി വർത്തിക്കുന്ന |
| ത്വാ | നിന്തിരുവടിയെ |
| അജ്ഞാ | അറിവില്ലാത്തവളായ |
| നമസ്യേ | ഞാൻ നമസ്കരിക്കുന്നു. |
| നാട്യധരഃ | വേഷം ചമഞ്ഞിട്ടുള്ള |
| നടഃ | കളിക്കാരൻ |
| യഥാ | എന്ന വിധം |
| മൂഢദൃശാ | മൂഢദൃഷ്ടിയുള്ള ജനത്താൽ |
| ന ലക്ഷ്യസേ | നിന്തിരുവടി സാക്ഷാത്തായി കാണപ്പെടുന്നില്ല. |

20 തഥാ പരമഹംസാനാം മുനീനാമമലാത്മനാം
ഭക്തിയോഗവിധാനാർത്ഥം കഥം പശ്യേമ ഹി സ്ത്രിയഃ

| | |
|---|---|
| മുനീനാം | ചിന്താശീലന്മാരും |
| അമലാത്മനാം | വിശുദ്ധ ഹൃദയന്മാരുമായ |
| പരമഹംസാനാം | പരമഹംസന്മാർക്കു് |
| ഭക്തിയോഗവിധാനാർത്ഥം | ഭക്തിയോഗം ഉണ്ടാക്കുവാൻ അവതരിച്ച നിന്തിരുവടിയെ |
| സ്ത്രിയഃ ഹി | കേവലം സ്ത്രീകളായ ഞങ്ങൾ |
| തഥാ | യഥാർത്ഥരൂപത്തിൽ |
| കഥം പശ്യേമ | കാണ്മതെങ്ങനെ? |

21 കൃഷ്ണായ വാസുദേവായ ദേവകീനന്ദനായ ച
നന്ദഗോപകുമാരായ ഗോവിന്ദായ നമോ നമഃ

| | |
|---|---|
| വാസുദേവായ | വാസുദേവന്റെ പുത്രനും |
| ദേവകീനന്ദനായ | ദേവകിയുടെ അരുമക്കിടാവും, |
| നന്ദഗോപകുമാരായ ച | നന്ദഗോപരുടെ ഓമനമകനുമായിട്ടു് |
| കൃഷ്ണായ | കൃഷ്ണനായവതരിച്ച |
| ഗോവിന്ദായ | സാക്ഷാൽ ഗോവിന്ദനായിക്കൊണ്ടു് |
| നമഃ നമഃ | നമസ്കാരം, നമസ്കാരം. |

22 നമഃ പങ്കജനാഭായ നമഃ പങ്കജമാലിനേ
നമഃ പങ്കജനേത്രായ നമസ്തേ പങ്കജാംഘ്രയേ.

| | | | |
|---|---|---|---|
| പങ്കജ— നാഭായ | ബ്രഹ്മാവുത്ഭവിച്ച താമരപ്പൂവ് നാഭിയിലുള്ള അങ്ങേയ്ക്ക് | പങ്കജ— നേത്രായ | താമരപ്പൂപോലെ പ്രസന്നമായ കണ്ണിണയോടു കൂടിയ അങ്ങേയ്ക്ക് |
| നമഃ | നമസ്കാരം; | നമഃ | നമസ്കാരം; |
| പങ്കജ— മാലിനേ | താമരപ്പൂമാല ചാർത്തുന്ന അങ്ങേയ്ക്ക് | പങ്കജാ— ങ്ഘ്രയേ | താമരപ്പൂവിൻെറ ലക്ഷണം ചേർന്ന തൃപ്പാദത്തോടുകൂടിയ |
| നമഃ | നമസ്കാരം; | തേ നമഃ | അങ്ങേയ്ക്ക് നമസ്കാരം. |

**23** യഥാ ഹൃഷീകേശ ഖലേന ദേവകീ
കംസേന രുദ്ധാഽതിചിരം ശുചാർപ്പിതാ
വിമോചിതാഽഹം ച സഹാത്മജാ വിഭോ
ത്വയൈവ നാഥേന മുഹുർവിപദ്ഗണാത്.

| | | | |
|---|---|---|---|
| ഹൃഷീകേശ | ഇന്ദ്രിയങ്ങളുടെ നിയന്താവായ ഹേ ഭഗവൻ! | യഥാ | ഏതുപോലെയോ, അതുപോലെ |
| | | വിഭോ | ഹേ സർവ്വശക്ത! |
| | | സഹാത്മജാ | മക്കളോടുകൂടിയ |
| ഖലേന | ദുഷ്ടനായ | അഹം ച | ഞാനും |
| കംസേന | കംസനാൽ | നാഥേന | രക്ഷിതാവായ |
| രുദ്ധാ | തടവിലാക്കപ്പെട്ട് | ത്വയാ ഏവ | അങ്ങയാൽത്തന്നെ |
| അതിചിരം | സുദീർഘകാലം | വിപദ്— ഗണാത് | ആപത്തുകളുടെ സമൂഹത്തിൽനിന്നു് |
| ശുചാർപ്പിതാ | ദുഃഖവ്യാപ്തയായിരുന്ന | | |
| ദേവകീ | ദേവകീദേവി | മുഹുഃ | പല പ്രാവശ്യം |
| വിമോചിതാ | മോചിപ്പിക്കപ്പെട്ടതു് | (വിമോചിതാ) | മോചിപ്പിക്കപ്പെട്ടു. |

കുറിപ്പ്:— ശ്രീകൃഷ്ണനു സ്വന്തം മാതാവിലും കവിഞ്ഞ പ്രീതിയാണ് തന്നോടുള്ളതെന്നു് കുന്തീദേവി എടുത്തു പറയുന്നു. കംസൻെറ കാരാഗൃഹത്തിൽ കുറെക്കാലം കിടന്നു നരകിച്ച ദേവകിയെ ഭഗവാൻ മോചിപ്പിച്ച എന്നതു വാസ്തവം. ഇതു് ഒരിക്കൽ മാത്രമാണ്. ദേവകിയെയല്ലാതെ അവളുടെ മക്കളെയൊന്നും ഭഗവാൻ കാത്തില്ല. എന്നാൽ, കുന്തിയെ സംബന്ധിച്ചോ? ആ പരമഭക്തയെ പലതവണ പല ആപത്തുകളിൽനിന്നും മക്കളോടുകൂടി മോചിപ്പിച്ച് സംരക്ഷിച്ചിരിക്കുന്നു.

**24** വിഷാന്മഹാഗ്നേഃ പുരുഷാദദർശനാ—
ദസത്സഭായാ വനവാസകൃച്ഛ്രതഃ
മൃധേ മൃധേഽനേകമഹാരഥാസ്ത്രതോ
ദ്രൌണ്യസ്ത്രതശ്ചാസ്മ ഹരേഽഭിരക്ഷിതാഃ.

ഹരേ — അല്ലയോ ശ്രീഹരേ!
വിഷാത് — വിഷത്തിൽനിന്നും,
മഹാഗ്നേഃ — കൊട്ടുംതീയിൽനിന്നും,
പുരുഷാദ-ദർശനാത് — മനുഷ്യഭോജികളായ രാക്ഷസന്മാരുടെ ദൃഷ്ടിയിലകപ്പെട്ടതിൽ നിന്നും,
അസത്സഭായാഃ — ധൂർത്തന്മാരുടെ സഭയിൽനിന്നും,
വനവാസ-കൃച്ഛ്രതഃ — വനവാസകാലത്തിലെ കഷ്ടതകളിൽനിന്നും,
മൃധേ മൃധേ — ഓരോ യുദ്ധത്തിലും
അനേക-മഹാരഥാ-സ്ത്രതഃ — അസംഖ്യം മഹാരഥന്മാർ പ്രയോഗിച്ച അസ്ത്രങ്ങളിൽ നിന്നും,
ദ്രൌണ്യസ്ത്രതഃ ച — ദ്രോണപുത്രന്റെ ബ്രഹ്മാസ്ത്രത്തിൽനിന്നു കൂടിയും
അഭിരക്ഷിതാഃ — സംരക്ഷിതരായിട്ട്
ആസ്മ — ഞങ്ങൾ ഭവിച്ചു.

കുറിപ്പ്:— ഭഗവൽകൃപയാൽ അനേകം ആപത്തുകളിൽനിന്ന് താനും മക്കളും മോചിപ്പിക്കപ്പെട്ട സംഭവങ്ങൾ കുന്തീദേവി കൃതജ്ഞതാപൂർവ്വം അനുസ്മരിക്കുന്നു. കൌരവന്മാർ ഭീമസേനനു വിഷച്ചോറു കൊടുത്തു; അരക്കില്ലത്തിനു തീവെച്ചു; ഹിഡുംബാദിരാക്ഷസരിൽ നിന്ന് പ്രാണഭയം നേരിട്ടു; ചൂതുകളിയിൽ തോല്പിച്ചശേഷം സഭാമദ്ധ്യേ പാഞ്ചാലിയെ മാനം കെടുത്താൻ ദുശ്ശാസനൻ ഉദ്യമിച്ചു; ദ്വൈതവനത്തിൽ വസിക്കുന്ന കാലത്ത് അസംഖ്യം ആപത്തുകളെ അഭിമുഖീകരിക്കയുണ്ടായി. ഈ സന്ദർഭങ്ങളിലെല്ലാം പാണ്ഡവന്മാരെ കാത്തുപോന്ന ഭഗവാൻ ഭാരതയുദ്ധത്തിൽ ഭീഷ്മാദിമഹാരഥന്മാരുടെ ഘോരാസ്ത്രങ്ങളിൽനിന്നും ഒടുവിൽ അശ്വത്ഥാമാവിന്റെ ബ്രഹ്മാസ്ത്രഭീഷണിയിൽനിന്നും അവരെ സംരക്ഷിച്ചു. ഈ കാരുണ്യമൂർത്തിയെ ഭക്ത്യുദ്രേകത്തോടെ കുന്തി നമസ്കരിക്കുന്നു.

25 വിപദസ്സന്തു നശ്ശശ്വത്തത്ര തത്ര ജഗദ്ഗുരോ
ഭവതോ ദർശനം യത്സ്യാദപുനർഭവദർശനം.

ജഗദ്ഗുരോ — ഹേ ലോകഗുരോ!
നഃ — ഞങ്ങൾക്ക്
തത്ര തത്ര — ഏതിടത്തും
ശശ്വത് — എപ്പോഴും
വിപദഃ — ആപത്തുകൾ
സന്തു — സംഭവിക്കട്ടെ;
യത് — യാതൊന്നു നിമിത്തം
അപുനർ-ഭവദർശനം — പുനർജ്ജന്മം കാണുന്നതിന്നിടവരുത്താത്ത
ഭവതഃ — നിന്തിരുവടിയുടെ
ദർശനം സ്യാത് — ദർശനം ഉണ്ടാകുമല്ലോ

26 ജന്മൈശ്വര്യശ്രുതശ്രീഭിരേധമാനമദഃ പുമാൻ
നൈവാർഹത്യഭിധാതും വൈ ത്വാമകിഞ്ചനഗോചരം

ജന്മൈശ്വര്യ-ശ്രുതശ്രീഭിഃ — ജനനം, പ്രഭുത്വം, വിദ്യ സമ്പത്ത് എന്നിവയാൽ
ഏധമാനമദഃ — മുഴുത്ത ഗർവ്വം ചേർന്ന
പുമാൻ — പുരുഷൻ
അകിഞ്ചന-ഗോചരം — അനന്യശരണന്മാരായ ഭക്തന്മാരുടെ ദൃഷ്ടിക്കു മാത്രം വിഷയീഭവിക്കുന്ന

| | | | |
|---|---|---|---|
| ത്വാം | നിന്തിരുവടിയെ | ന അർഹതി | അർഹിക്കുന്നില്ല; |
| അഭിധാതും വൈ | ഉച്ചരിക്കാൻപോലും | ഏവ | തീർച്ചതന്നെ. |

27 നമോഽകിഞ്ചനവിത്തായ നിവൃത്തഗുണവൃത്തയേ
ആത്മാരാമായ ശാന്തായ കൈവല്യപതയേ നമഃ

| | | | |
|---|---|---|---|
| അകിഞ്ചന—വിത്തായ | അന്യശരണം വിട്ട് തന്നെ ഭജിക്കുന്ന ഭക്തജനത്തെ സർവ്വസ്വമായി കരുതുന്നവനും | നമഃ | നമസ്കാരം. |
| | | ആത്മാരാമായ | ആത്മാവിൽ ആനന്ദിക്കുന്നവനും |
| | | ശാന്തായ | രാഗദ്വേഷാദികളില്ലാത്തവനും |
| നിവൃത്തഗുണ—വൃത്തയേ | ഗുണവൃത്തികളായ പുരുഷാർത്ഥങ്ങളെ വിട്ടുനില്ക്കുന്നവനുമായ അങ്ങേയ്ക്ക് | കൈവല്യ—പതയേ | മുക്തിയുടെ നാഥനുമായ അങ്ങേയ്ക്ക് |
| | | നമഃ | നമസ്കാരം. |

28 മന്യേ ത്വാം കാലമീശാനമനാദിനിധനം വിഭും
സമം ചരന്തം സർവ്വത്ര ഭൂതാനാം യന്മിഥഃ കലിഃ

| | | | |
|---|---|---|---|
| ത്വാം | അങ്ങയെ | ചരന്തം | വ്യാപരിക്കുന്നവനായും |
| കാലം | കാലസ്വരൂപനായും, | മന്യേ | ഞാൻ കരുതുന്നു. |
| ഈശാനം | നിയന്താവായും, | യത് | ഹേതുഭൂതനായ യതൊരു അങ്ങയാൽ |
| അനാദി—നിധനം | ആദിയും അന്തവും ഇല്ലാത്തവനായും, | ഭൂതാനാം | ജീവികൾക്കുമാത്രമേ |
| വിഭും | പ്രഭുവായും, | മിഥഃ | അന്യോന്യം |
| സർവ്വത്ര | എല്ലായിടത്തും | | |
| സമം | സമനിലയിൽ | കലിഃ | കലഹമുള്ളു. |

29 ന വേദ കശ്ചിദ്ഭഗവംശ്ചികീർഷിതം
തവേഹമാനസ്യ നൃണാം വിഡംബനം
ന യസ്യ കശ്ചിദ്ദയിതോഽസ്തി കർഹിചിത്
ദ്വേഷ്യശ്ച യസ്മിൻ വിഷമാ മതിർനൃണാം.

| | | | |
|---|---|---|---|
| ഭഗവൻ | ഭഗവാനേ! | കശ്ചിത് | ഒരുവനെങ്കിലും |
| നൃണാം | മനുഷ്യരുടെ | ദയിതഃ | ഇഷ്ടനായോ, |
| വിഡംബനം | അനുകരണത്തെ | ദ്വേഷ്യഃ ച | ഇഷ്ടമില്ലാത്തവനായോ |
| ഈഹമാനസ്യ | ചെയ്തുകൊണ്ടുള്ള | കർഹിചിത് | ഒരിക്കലും |
| തവ | നിന്തിരുവടിയുടെ | ന അസ്തി | ഇല്ല. |
| ചികീർഷിതം | പ്രവർത്തനേച്ഛയെ | യസ്മിൻ | യാതൊരു അങ്ങയുടെ വിഷയത്തിൽ |
| കശ്ചിത് | ഒരുവൻപോലും | നൃണാം | മനുഷ്യർക്ക് |
| ന വേദ | അറിയുന്നില്ല. | വിഷമാ മതിഃ | വൈഷമ്യബുദ്ധി |
| യസ്യ | യാതൊരു അങ്ങേയ്ക്ക് | | കാണുന്നതുമുണ്ട്! |

30 ജന്മ കർമ്മ ച വിശ്വാത്മന്നജസ്യാകർത്തുരാത്മനഃ
തിര്യങ്നൃഷിഷു യാദഃസു തദത്യന്തവിഡംബനഃ

| | |
|---|---|
| വിശ്വാത്മൻ | ഹേ സർവ്വസ്വരൂപ! |
| തിര്യങ്— നൃഷിഷു | പക്ഷിമൃഗാദികളിലും, മനുഷ്യരിലും, ഋഷിമാരിലും, |
| യാദഃസു | ജലജന്തുക്കളിലും |
| അജസ്യ | ജന്മരഹിതനും |
| അകർത്തുഃ | കർമ്മരഹിതനും |
| ആത്മനഃ | കേവലാത്മാവുമായ അങ്ങയുടെ |
| ജന്മ | ജനനവും |
| കർമ്മ ച | പ്രവൃത്തിയും |
| തദത്യന്ത— വിഡംബനം | അതാതിനെ തികച്ചും അനുകരിച്ചുകൊണ്ടുള്ള ലീലയാകുന്നു. |

31 ഗോപ്യാദദേ ത്വയി കൃതാഗസി ദാമ താവദ്
യാ തേ ദശാഽശ്രുകലിലാഞ്ജനസംഭ്രമാക്ഷം
വക്ത്രം നിനീയ ഭയഭാവനയാ സ്ഥിതസ്യ
സാ മാം വിമോഹയതി ഭീരപി യദ് ബിഭേതി.

| | |
|---|---|
| ത്വയി | നിന്തിരുവടി |
| കൃതാഗസി | തെറ്റുകാരനായപ്പോൾ |
| ഗോപീ | യശോദയെന്ന ഗോപസ്ത്രീ |
| ദാമ | കയർ |
| ആദദേ | എടുത്തു; |
| താവത് | അപ്പോഴേക്കും തന്നെ |
| അശ്രു— കലിലാഞ്ജന- സംഭ്രമാക്ഷം | കണ്ണീർ കലന്ന കൺമഷിയോടെ സംഭ്രമം പൂണ്ട കണ്ണുകളോടു കൂടിയ |
| വക്ത്രം | തിരുമുഖം |
| നിനീയ | താഴ്ത്തിയിട്ട് |
| ഭയ— ഭാവനയാ | പേടിയുടെ നാട്യത്തോടുകൂടി |
| സ്ഥിതസ്യ തേ | നിന്ന അങ്ങയുടെ |
| യാ | യാതൊരു |
| ദശാ | അവസ്ഥയുണ്ടോ, |
| സാ മാം | അതു് എന്നെ |
| വിമോഹയതി | മോഹിപ്പിക്കുന്നു. |
| യത് | എന്തെന്നാൽ, യാതൊരു അങ്ങയിൽനിന്നാണ് |
| ഭീഃ അപി | ഭയംപോലും |
| ബിഭേതി | ഭയം കൊള്ളുന്നതു്. |

32 കേചിദാഹുരജം ജാതം പുണ്യശ്ലോകസ്യ കീർത്തയേ
യദോഃ പ്രിയസ്യാന്വവായേ മലയസ്യേവ ചന്ദനം.

| | |
|---|---|
| പുണ്യ— ശ്ലോകസ്യ | സൽകീർത്തിമാനും |
| പ്രിയസ്യ | ഇഷ്ടഭക്തനുമായ |
| യദോഃ | യദുരാജാവിന്റെ |
| അന്വവായേ | വംശത്തിൽ |
| കീർത്തയേ | അദ്ദേഹത്തിന്റെ ഖ്യാതിക്കുവേണ്ടി |
| മലയസ്യ | മലയപർവ്വതത്തിന്റെ |
| (കീർത്തതേ) | ഖ്യാതിക്കുവേണ്ടി |
| ചന്ദനം ഇവ | ചന്ദനവൃക്ഷംപോലെ |
| ജാതം | ഉണ്ടായവനെന്നു് |
| അജം | ജനനമില്ലാത്ത അങ്ങയെ |
| കേചിത് | ചിലർ |
| ആഹുഃ | പറയുന്നുണ്ടു്. |

33 അപരേ വസുദേവസ്യ ദേവക്യാം യാചിതോഽഭ്യഗാത്
അജസ്ത്വമസ്യ ക്ഷേമായ വധായ ച സുരദ്വിഷാം.

| | | | |
|---|---|---|---|
| അസ്യ | ഈ ലോകത്തിന്റെ | യാചിതഃ | അവരാൽ പ്രാർത്ഥിതനായിട്ട് |
| ക്ഷേമായ | ക്ഷേമത്തിനും | | |
| സുരദ്വിഷാം | ദേവശത്രുക്കളുടെ | അജഃ | ജനനമില്ലാത്ത |
| വധായ ച | വധത്തിനുമായി | ത്വം | നിന്തിരുവടി |
| വസുദേവസ്യ | വസുദേവന്റെ പത്നിയായ | അഭ്യഗാത് | അവതരിച്ചുവെന്ന് |
| ദേവക്യാം | ദേവകിയിൽ | അപരേ | മററുചിലർ |
| | | (ആഹുഃ) | പറയുന്നുണ്ട്. |

34 ഭാരാവതരണായാന്യേ ഭുവോ നാവ ഇവോദധൌ
സീദന്ത്യാ ഭൂരിഭാരേണ ജാതോ ഹ്യാത്മഭുവാഽർത്ഥിതഃ

| | | | |
|---|---|---|---|
| ഭൂരിഭാരേണ | വർദ്ധിച്ചഭാരത്താൽ | ആത്മഭുവാ | ബ്രഹ്മാവിനാൽ |
| സീദന്ത്യാഃ | തളൻപോയ | അർത്ഥിതഃ | പ്രാർത്ഥിക്കപ്പെട്ട് |
| ഭുവഃ | ഭൂമിയുടെ, | | |
| ഉദധൌ | കടലിൽ | ജാതഃ ഹി | ജനിച്ചവനാത്രേ എന്ന് |
| നാവഃ ഇവ | കപ്പലിന്റേതുപോലെ | അന്യേ | വേറെച്ചിലർ |
| ഭാരാവതരണായ | ഭാരം ഇറക്കുന്നതിനു വേണ്ടി | (ആഹുഃ) | പറയുന്നുണ്ട്. |

35 ഭവേഽസ്മിൻ ക്ലിശ്യമാനാനാമവിദ്യാകാമകർമ്മഭിഃ
ശ്രവണസ്മരണാർഹാണി കരിഷ്യന്നിതി കേചന.

| | | | |
|---|---|---|---|
| അവിദ്യാകാമകർമ്മഭിഃ | അജ്ഞാനം, കാമം, കർമ്മം എന്നിവയാൽ | കരിഷ്യൻ | ചെയ്യുവാൻ ഇച്ഛിച്ചുകൊണ്ട് |
| അസ്മിൻ ഭവേ | ഈ സംസാരത്തിൽ | | |
| ക്ലിശ്യമാനാനാം | കഷ്ടപ്പെടുന്നവർക്ക് | ഇതി | അവതരിച്ചതാണെന്ന് |
| ശ്രവണസ്മരണാർഹാണി | കേൾക്കുന്നതിനും ഓർക്കുന്നതിനും കൊള്ളാവുന്നവയെ | കേചന | മററുചിലരും |
| | | (ആഹുഃ) | പറയുന്നുണ്ട്. |

36 ശൃണ്വന്തി ഗായന്തി ഗൃണന്ത്യഭീക്ഷ്ണശഃ
സ്മരന്തി നന്ദന്തി തവേഹിതം ജനാഃ
ത ഏവ പശ്യന്ത്യചിരേണ താവകം
ഭവപ്രവാഹോപരമം പദാംബുജം.

| | |
|---|---|
| ജനാഃ | യാതൊരു ജനങ്ങൾ |
| അഭീക്ഷ്ണശഃ | എപ്പോഴും |
| തവ | അങ്ങയുടെ |
| ഈഹിതം | ചരിതത്തെ |
| ശൃണ്വന്തി | കേൾക്കുകയും, |
| ഗായന്തി | പാടുകയും, |
| ഗൃണന്തി | പറയുകയും, |
| സ്മരന്തി | സ്മരിക്കുകയും, |
| നന്ദന്തി | അഭിനന്ദിക്കയും ചെയ്യുന്നുവോ |
| തേ ഏവ | അവർ മാത്രം |
| ഭവപ്രവാഹോപരമം | ജനനമരണങ്ങളുടെ ധാരാപ്രവാഹത്തെ ഒതുക്കിനിർത്തുന്ന |
| താവകം | അങ്ങയുടെ |
| പദാംബുജം | പാദകമലത്തെ |
| അചിരേണ | താമസമെന്നിയേ |
| പശ്യന്തി | കാണുന്നു. |

37 അപ്യദ്യ നസ്ത്വം സ്വകൃതേഹിത പ്രഭോ
ജിഹാസസി സ്വിത് സുഹൃദോഽനുജീവിനഃ
യേഷാം ന ചാന്യദ്ഭവതഃ പദാംബുജാത്
പരായണം രാജസു യോജിതാംഹസാം.

| | |
|---|---|
| സ്വകൃതേഹിത | സ്വജനങ്ങൾക്ക വേണ്ടതെല്ലാം ചെയ്തുകൊടുത്ത |
| പ്രഭോ | ഹേ സർവ്വശക്ത ! |
| ത്വം | നിന്തിരുവടി |
| സുഹൃദഃ | സുഹൃത്തുക്കളും |
| അനുജീവിനഃ | ആശ്രിതരുമായ |
| നഃ | ഞങ്ങളെ |
| അദ്യ | ഇപ്പോൾ |
| അപി സ്വിത് ജിഹാസസി | വിട്ടുപോകാനാണോ ഉദ്ദേശിക്കുന്നതു് ? |
| രാജസു | രാജാക്കന്മാരിൽ |
| യോജിതാംഹസാം | ദുഃഖം അണച്ചുവെച്ചിരിക്കുന്ന |
| യേഷാം | യാതൊരു ഞങ്ങൾക്കു് |
| ഭവതഃ | ഭവാന്റെ |
| പദാംബുജാത് | പാദകമലമൊഴിച്ചു് |
| അന്യത് | മറ്റൊരു |
| പരായണം | ആശ്രയം |
| ന ച | ഇല്ലതന്നെ. |

38 കേ വയം നാമരൂപാഭ്യാം യദുഭിഃ സഹ പാണ്ഡവാഃ
ഭവതോഽദർശനം യർഹി ഹൃഷീകാണാമിവേശിതുഃ

| | |
|---|---|
| ഹൃഷീകാണാം | ഇന്ദ്രിയങ്ങൾക്കു് |
| ഈശിതുഃ | അവയുടെ നിയന്താവായ ജീവന്റെ |
| ഇവ | അഭാവത്തിൽ സംഭവിക്കുന്നപോലെ |
| ഭവതഃ | അങ്ങയുടെ |
| അദർശനം | ദർശനമില്ലായ്മ |
| യർഹി | സംഭവിക്കുമ്പോൾ |
| യദുഭിഃ | യാദവന്മാരോടു് |
| സഹ | ഒന്നിച്ചുള്ള |
| പാണ്ഡവാഃ | പാണ്ഡവന്മാരായ |
| വയം | ഞങ്ങൾ |
| നാമരൂപാഭ്യാം | പേരുകൊണ്ടും പൊരുൾകൊണ്ടും |
| കേ | ആരുതന്നെയാണ് ? |

39 നേയം ശോഭിഷ്യതേ തത്ര യഥേദാനീം ഗദാധര
ത്വത് പദൈരങ്കിതാ ഭാതി സ്വലക്ഷണവിലക്ഷിതൈഃ

| | |
|---|---|
| ഗദാധര | അല്ലയോ കൃഷ്ണ! |
| ഇയം | ഈ ഭൂമി |
| സ്വലക്ഷണവിലക്ഷിതൈഃ | സ്വകീയമായ അസാധാരണലക്ഷണങ്ങൾ കൊണ്ട് ചിത്രിതങ്ങളായ |
| ത്വത്പദൈഃ | അങ്ങയുടെ തൃച്ചേവടികളാൽ |
| അങ്കിതാ | അടയാളപ്പെട്ട് |

| | |
|---|---|
| യഥാ | യാതൊരുപ്രകാരം |
| ഇദാനീം | ഇപ്പോൾ |
| ഭാതി | ശോഭിക്കുന്നുവോ, |
| (തഥാ) | അപ്രകാരം |
| തത്ര | അപ്പോൾ (അങ്ങ് ഇവിടം വിടുമ്പോൾ) |
| ന ശോഭിഷ്യതേ | ശോഭിക്കയില്ല |

40 ഇമേ ജനപദാ സ്വൃദ്ധാഃ സുപക്വൌഷധിവീരുധഃ
വനാദ്രിനദ്യുദന്വന്തോ ഹ്യേധന്തേ തവ വീക്ഷിതൈഃ

| | |
|---|---|
| തവ | അങ്ങയുടെ |
| വീക്ഷിതൈഃ | കടാക്ഷവീക്ഷണങ്ങൾ കൊണ്ട് |
| ഇമേ | ഇക്കാണുന്ന |
| ജനപദാഃ | ഗ്രാമപ്രദേശങ്ങൾ |
| സുപക്വൌഷധിവീരുധഃ | നല്ല വിളവുള്ള സസ്യലതാദികളോടുകൂടി |

| | |
|---|---|
| സ്വൃദ്ധാഃ | സമൃദ്ധങ്ങളായി |
| ഏധന്തേ | വളരുന്നു; |
| വനാദ്രിനദ്യുദന്വന്തഃ | കാടും മലയും ആറും കടലുമെല്ലാം |
| ഹി | അതേവിധംതന്നെ. |

41 അഥ വിശ്വേശ വിശ്വാത്മൻ വിശ്വമൂർത്തേ സ്വകേഷു മേ
സ്നേഹപാശമിമം ഛിന്ധി ദൃഢം പാണ്ഡുഷു വൃഷ്ണിഷു.

| | |
|---|---|
| വിശ്വേശ | ഹേ ലോകനാഥ! |
| വിശ്വാത്മൻ | ലോകത്തിന്റെ അന്തര്യാമിയായുള്ളോവേ! |
| വിശ്വമൂർത്തേ | ലോകത്തിന്റെ സ്വരൂപമായുള്ളോവേ! |
| സ്വകേഷു | സ്വന്തം ആളുകളായ |

| | |
|---|---|
| പാണ്ഡുഷു | പാണ്ഡുവംശക്കാരിലും |
| വൃഷ്ണിഷു | യദുവംശക്കാരിലും |
| മേ | എനിക്കുള്ള |
| ഇമം ദൃഢം | ഈ മുറുകിയ |
| സ്നേഹപാശം | സ്നേഹക്കയറിനെ |
| അഥ ഛിന്ധി | മുറിച്ചുകളയരുതോ! |

42 ത്വയി മേഽനന്യവിഷയാ മതിർമ്മധുപതേഽസകൃത്
രതിമുദ്വഹതാദദ്ധാ ഗംഗേവൌഘമുദന്വതി.

| | |
|---|---|
| മധുപതേ | ശ്രീകൃഷ്ണാ! |
| മേ മതിഃ | എന്റെ ബുദ്ധി |
| അനന്യവിഷയാ | മറ്റൊരു വിഷയത്തിലും തങ്ങിനില്ക്കാതെ |

| | |
|---|---|
| ത്വയി | നിന്തിരുവടിയിൽ |
| ഗംഗാ | ഗംഗാനദി |
| ഉദന്വതി | സമുദ്രത്തിൽ |

ഓഘം ജലപൂരത്തെ

ഇവ എന്നപോലെ

അസകൃത് എല്ലായ്പോഴും

അദ്ധാ ശരിക്കും

രതിം പരമപ്രേമത്തെ

ഉദ്വഹതാത് ഏന്തിനിൽക്കട്ടെ!

**43** ശ്രീകൃഷ്ണ കൃഷ്ണസഖ വൃഷ്ണ്യൃഷഭാവനിധ്രു-
ഗ്രാജന്യവംശദഹനാനപവർഗ്ഗവീര്യ
ഗോവിന്ദ ഗോദ്വിജസുരാർത്തിഹരാവതാര
യോഗേശ്വരാഖിലഗുരോ ഭഗവന്നമസ്തേ.

ശ്രീകൃഷ്ണ ഹേ ശ്രീകൃഷ്ണ!

കൃഷ്ണസഖ അർജ്ജുനൻെറ സഖാവേ!

വൃഷ്ണ്യൃഷഭ വൃഷ്ണിവംശശ്രേഷ്ഠ!

അവനിധ്രുഗ്രാജന്യവംശദഹന ഭൂമിയെ ദ്രോഹിക്കുന്ന രാജവംശത്തിന്നു് അഗ്നിയായുള്ളോവേ!

അനപവർഗ്ഗവീര്യ അക്ഷീണപ്രഭാവ!

ഗോവിന്ദ കാമധേനുവിൽനിന്നും ഐശ്വര്യം നേടിയിരിക്കുന്ന വിഭോ!

ഗോദ്വിജസുരാർത്തിഹരാവതാര ഗോക്കളുടെയും ബ്രാഹ്മണരുടെയും ദേവന്മാരുടെയും ദുഃഖമകററുന്ന അവതാരങ്ങളെ എടുത്ത കരുണാമൂർത്തേ!

യോഗേശ്വര ഹേ യോഗേശ്വര!

അഖിലഗുരോ ഹേ സർവ്വാചാര്യ!

ഭഗവൻ ഭഗവാനേ!

തേ നിന്തിരുവടിക്കു്

നമഃ നമസ്കാരം.

സൂത ഉവാച: സൂതൻ പറഞ്ഞു:—

**44** പൃഥയേത്ഥം കലപദൈഃ പരിണൂതാഖിലോദയഃ
മന്ദം ജഹാസ വൈകുണ്ഠോ മോഹയന്നിവ മായയാ.

പൃഥയാ കുന്തീദേവിയാൽ

ഇത്ഥം ഇപ്രകാരം

കലപദൈഃ മധുരമൊഴികളെക്കൊണ്ടു്

പരിണൂതാഖിലോദയഃ വാഴ്ത്തി സ്തുതിക്കപ്പെട്ട സമസ്തമഹിമകളോടു കൂടിയ

വൈകുണ്ഠഃ ശ്രീകൃഷ്ണൻ

മായയാ മായകൊണ്ടു്

മോഹയൻ ഇവ മോഹിപ്പിക്കുന്നവനെന്നപോലെ

മന്ദം മെല്ലെയൊന്നു്

ജഹാസ ചിരിച്ചു.

**45** താം ബാഢമിത്യുപാമന്ത്ര്യ പ്രവിശ്യ ഗജസാഹ്വയം
സ്ത്രിയശ്ച സ്വപുരം യാസ്യൻ പ്രേമ്ണാ രാജ്ഞാ നിവാരിതഃ.

ബാഢം "ശരി, അങ്ങനെയാകട്ടെ"

ഇതി എന്നുപറഞ്ഞു്

താം ആ കുന്തിയോടും,

ഗജസാഹ്വയം ഹസ്തിനാപുരത്തിലേക്കു്

പ്രവിശ്യ കടന്നുചെന്നു്

| | | | |
|---|---|---|---|
| സ്ത്രീയഃ ച | സ്ത്രീജനങ്ങളോടും | പ്രേമ്ണാ | സ്നേഹം നിമിത്തം |
| ഉപാമന്ത്ര്യ | യാത്രപറഞ്ഞശേഷം | രാജ്ഞാ | രാജാവായ യുധിഷ്ഠിരനാൽ |
| സ്വപുരം | തൻെറ നഗരത്തിലേക്ക | | |
| യാസ്യൻ | യാത്ര പുറപ്പെട്ടപ്പോൾ | നിവാരിതഃ | തടുക്കപ്പെട്ടു. |

46 വ്യാസാദ്യൈരീശ്വരേഹാജ്ഞൈഃ കൃഷ്ണേനാദ്ഭുതകർമ്മണാ
പ്രബോധിതോഽപീതിഹാസൈർന്നാബുദ്ധ്യത ശുചാർപ്പിതഃ.

| | | | |
|---|---|---|---|
| ഈശ്വരേഹാജ്ഞൈഃ | ഈശ്വരസങ്കല്പം ഇന്ന താണെന്നു ധരിക്കാത്ത | പ്രബോധിതഃ അപി | ഒട്ടേറെ ഉപദേശിക്കപ്പെട്ടുവെങ്കിലും |
| വ്യാസാദ്യൈഃ | വ്യാസാദികളാലും | ശുചാ | ദുഃഖത്താൽ |
| അദ്ഭുതകർമ്മണാ | ആശ്ചര്യകരങ്ങളായ കൃത്യങ്ങൾ നടത്തുന്ന | അർപ്പിതഃ | അഭിവ്യാപ്തനായ യുധിഷ്ഠിരൻ |
| കൃഷ്ണേന | ശ്രീകൃഷ്ണനാലും | | |
| ഇതിഹാസൈഃ | ചരിത്രകഥകളെ ഉദാഹരിച്ചുകൊണ്ടു | ന അബുദ്ധ്യത | ബോധവാനായില്ല. |

47 ആഹ രാജാ ധർമ്മസുതശ്ചിന്തയൻ സുഹൃദാം വധം
പ്രാകൃതേനാത്മനാ വിപ്രാഃ സ്നേഹമോഹവശം ഗതഃ.

| | | | |
|---|---|---|---|
| വിപ്രാഃ | അല്ലയോ ശൌനകാദി ബ്രാഹ്മണരേ! | വധം | വധത്തെപ്പററി |
| | | ചിന്തയൻ | വിചാരപ്പെട്ടുകൊണ്ടു, |
| രാജാ | രാജാവായ | സ്നേഹമോഹവശം | സ്നേഹത്തിൻെറയും മോഹത്തിൻെറയും അധീനതയിലേക്കു |
| ധർമ്മസുതഃ | യുധിഷ്ഠിരൻ | | |
| പ്രാകൃതേന | വിവേകശൂന്യമായ | | |
| ആത്മനാ | ഹൃദയത്താൽ | ഗതഃ | ചെന്നകപ്പെട്ടുകൊണ്ടു |
| സുഹൃദാം | സ്വബന്ധുക്കളുടെ | ആഹ | പറഞ്ഞു. |

48 അഹോ മേ പശ്യതാജ്ഞാനം ഹൃദി രൂഢം ദുരാത്മനഃ
പാരക്യസ്യൈവ ദേഹസ്യ ബഹ്വ്യോ മേഽക്ഷൌഹിണീർഹതാഃ.

| | | | |
|---|---|---|---|
| അഹോ | ഹാ കഷ്ടമേ! | പാരക്യസ്യ ഏവ | അന്യജന്തുക്കൾക്കു തിന്നാൻ മാത്രം ഉതകുന്ന |
| ദുരാത്മനഃ | ദുർബ്ബുദ്ധിയായ | ദേഹസ്യ | ദേഹത്തിനുവേണ്ടി |
| മേ ഹൃദി | എൻെറ ഹൃദയത്തിൽ | ബഹ്വ്യഃ | അനേകം |
| രൂഢം | വേരുറച്ചുപോയ | അക്ഷൌഹിണീഃ | അക്ഷൌഹിണീ സേനകൾ |
| അജ്ഞാനം | അറിവില്ലായ്മ | മേ | എന്നാൽ |
| പശ്യത | നോക്കുവിൻ! | ഹതാഃ | നശിപ്പിക്കപ്പെട്ടു. |

49 ബാലദ്വിജസുഹൃന്മിത്രപിതൃഭ്രാതൃഗുരുദ്രുഹഃ
ന മേ സ്യാന്നിരയാന്മോക്ഷോ ഹ്യപി വർഷായുതായുതൈഃ.

| | | | |
|---|---|---|---|
| ബാലദ്വിജ–സുഹൃന്മിത്ര–പിതൃഭ്രാതൃ–ഗുരുദ്രുഹഃ | കുട്ടികൾ, ബ്രാഹ്മണർ, ബന്ധുക്കൾ, സ്നേഹിതന്മാർ, പിതാക്കൾ, സഹോദരന്മാർ, ഗുരുനാഥന്മാർ എന്നിവർക്കെല്ലാം ദ്രോഹമേല്പിച്ച | വർഷായുതാ–യുതൈഃ അപി | അസംഖ്യം പതിനായിരത്താണ്ടു കാലംകൊണ്ടും |
| | | നിരയാത് | നരകത്തിൽനിന്ന് |
| | | മോക്ഷഃ | മോചനം |
| | | ന സ്യാത് | ഉണ്ടാകയില്ല; |
| മേ | എനിക്ക് | ഹി | നിശ്ചയമാണ്. |

50 നൈനോ രാജ്ഞഃ പ്രജാഭർത്തുർധർമ്മയുദ്ധേ വധോ ദ്വിഷാം
ഇതി മേ ന തു ബോധായ കല്പതേ ശാസനം വചഃ.

| | | | |
|---|---|---|---|
| പ്രജാഭർത്തുഃ | "പ്രജകളെ ഭരിക്കുന്ന | ഇതി | എന്നിങ്ങനെ |
| രാജ്ഞഃ | രാജാവിന് | ശാസനം | ശാസ്ത്രം അനുശാസിക്കുന്ന |
| ധർമ്മയുദ്ധേ | മുറപോലെ നടക്കുന്ന യുദ്ധത്തിൽവെച്ച് | വചഃ തു | വചനമാകട്ടെ |
| ദ്വിഷാം | ശത്രുക്കളുടെ | മേ | എന്റെ |
| വധഃ | സംഹാരം | ബോധായ | മനസ്സമാധാനത്തിന് |
| ഏനഃ ന | പാപമാകയില്ല" | ന കല്പതേ | ഉതകുന്നില്ല. |

51 സ്ത്രീണാം മദ്ധതബന്ധൂനാം ദ്രോഹോ യോഽസാവിഹോത്ഥിതഃ
കർമ്മഭിർഗൃഹമേധീയൈർന്നാഹം കല്പോ വ്യപോഹിതും.

| | | | |
|---|---|---|---|
| മദ്ധത–ബന്ധൂനാം | എന്നാൽ ഹനിക്കപ്പെട്ട ബന്ധുക്കളോടു കൂടിയ | ഗൃഹ–മേധീയൈഃ | ഗൃഹസ്ഥോചിതങ്ങളായ |
| സ്ത്രീണാം | സ്ത്രീകൾക്ക് | കർമ്മഭിഃ | യജ്ഞാദികർമ്മങ്ങൾകൊണ്ട് |
| ഇഹ | ഇവിടെ | | |
| ഉത്ഥിതഃ | ഉണ്ടായിവന്നിട്ടുള്ള | വ്യപോഹിതും | നീക്കം ചെയ്യുവാൻ |
| ദ്രോഹഃ | ഉപദ്രവം | അഹം | ഞാൻ |
| യഃ അസൌ | യാതൊന്നോ, അതു് | ന കല്പഃ | കെല്പുള്ളവനല്ല. |

52 യഥാ പങ്കേന പങ്കാംഭഃ സുരയാ വാ സുരാകൃതം
ഭൂതഹത്യാം തഥൈവൈകാം ന യജ്ഞൈർമ്മാർഷ്ടുമർഹതി.

| | | | |
|---|---|---|---|
| യഥാ | എപ്രകാരം | സുരാകൃതം വാ | മദ്യത്താൽ വന്നകപ്പെട്ട വൈഷമ്യത്തെയും (പരിഹരിക്കാനാകയില്ലയോ) |
| പങ്കേന | കുറെ ചളികൊണ്ട് | | |
| പങ്കാംഭഃ | ചളിവെള്ളത്തെയും, | | |
| സുരയാ | കുറെ മദ്യംകൊണ്ട് | | |

| | | | |
|---|---|---|---|
| തഥാ ഏവ | അപ്രകാരം തന്നെ | യജ്ഞൈഃ | ബഹുപ്രാണിവധം കൊണ്ടു നിറവേററുന്ന യാഗങ്ങളാൽ |
| ഏകാം | കേവലം ഒരു | മാർഷ്ടും | നീക്കിക്കളയുവാൻ |
| ഭൂതഹത്യാം | പ്രാണിവധദോഷത്തെ | ന അർഹതി | അർഹിക്കുന്നില്ല. |

കുറിപ്പ്:— കുന്തീദേവിയുടെ ശ്രീകൃഷ്ണസ്തുതിയും യുധിഷ്ഠിരൻെറ പാശ്ചാത്താപവ്യാമോഹവും ഈ അദ്ധ്യായത്തിലുള്ള പ്രധാനവിഷയങ്ങളാണ്. കൃതജ്ഞതയും വിനയവും ഉൾക്കൊണ്ടു് ആത്മസമർപ്പണം ചെയ്യുക എന്നതു് വിശുദ്ധഭക്തിഭാവനയുടെ ലക്ഷണമാണ്. കുന്തീകൃതമായ കൃഷ്ണസ്തുതിയിൽ ഇതു തെളിഞ്ഞു കാണാം.

"താൻ ചെയ്തതും ചെയ്യുന്നതും ശരിയോ?" എന്നുള്ള ആത്മപരിശോധന ധർമ്മോത്സുകന്മാരുടെ ലക്ഷണമാകുന്നു. യുധിഷ്ഠിരൻെറ പശ്ചാത്താപവചനങ്ങളിൽനിന്നു് ഇതത്രേ സ്പഷ്ടമാകുന്നതു്.

പക്ഷേ, ഭഗവാൻ യുദ്ധാരംഭത്തിൽ ഗീതോപദേശത്താൽ അർജ്ജുനൻെറ മനോവ്യാമോഹം നീക്കിയതുപോലെ ഇവിടെ യുധിഷ്ഠിരനെ സംബന്ധിച്ച് അങ്ങനെ ചെയ്യുന്നില്ല. അതിനുള്ള കാരണം ഇതാണ് — സ്വഭക്തനായ ഭീഷ്മർ ശരശയ്യയിൽ ഭഗവദ്ദർശനം കാംക്ഷിച്ചുകിടക്കുന്നു. അദ്ദേഹത്തെക്കൊണ്ടുതന്നെ മഹാമുനിജനസമക്ഷം ധർമ്മതത്വോപദേശം ചെയ്യിച്ചു ധർമ്മപുത്രനെ ബോധവാനാക്കണമെന്നു് ഭഗവാൻ ഉദ്ദേശിച്ചിരിക്കയാണു്. അങ്ങനെ ഇരുഭക്തന്മാരേയും ഒന്നിച്ചു് അനുഗ്രഹിക്കാം. വ്യാസാദികളുടെയും ഭഗവാൻെറതന്നെയും സാന്ത്വനസാരോപദേശങ്ങൾ യുധിഷ്ഠിരനിൽ ഫലിക്കാതെ വന്നതു ഭഗവദിച്ഛകൊണ്ടുമാത്രമാണെന്നു് ധരിക്കണം.

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
അഷ്ടമോഽദ്ധ്യായഃ
ആദിതഃ ശ്ലോകാഃ 324.

എട്ടാമദ്ധ്യായം കഴിഞ്ഞു.

## നവമോഽദ്ധ്യായഃ : ഒമ്പതാമദ്ധ്യായം.

[യുധിഷ്ഠിരായ ഭീഷ്മേണ സർവ്വധർമ്മനിരൂപണം
കൃഷ്ണസ്തുതിശ്ച മുക്തിശ്ച നവമേ തസ്യ വർണ്ണ്യതേ.]

### ഭീഷ്മരുടെ ശ്രീകൃഷ്ണസ്തുതിയും മഹാപ്രസ്ഥാനവും.

സൂത ഉവാച : സൂതൻ പറഞ്ഞു:—

1. ഇതി ഭീതഃ പ്രജാദ്രോഹാത് സർവ്വധർമ്മവിവിത്സയാ
തതോ വിനശനം പ്രാഗാദ്യത്ര ദേവവ്രതോഽപതത്.

| | | | |
|---|---|---|---|
| പ്രജാദ്രോഹാത് | ജനങ്ങൾക്കുവരുത്തിയ ദ്രോഹം കാരണമായി | തതഃ | അവിടെ നിന്നു് |
| ഇതി | ഈ വിധം | യത്ര | യാതൊരിടത്തു് |
| ഭീതഃ | ഭയംമുഴുത്ത യുധിഷ്ഠിരൻ | വേദവ്രതഃ | ഭീഷ്മർ |
| സർവ്വധർമ്മ– വിവിത്സയാ | എല്ലാ ധർമ്മങ്ങളും അറിയുവാനുള്ള ആഗ്രഹത്തോടെ | അപതത് | വീണുകിടന്നിരുന്നുവോ, |
| | | വിനശനം | ആ കുരുക്ഷേത്രത്തിലേക്കു് |
| | | പ്രാഗാത് | പോയി. |

2 തദാ തേ ഭ്രാതരഃ സർവ്വേ സദശ്വൈഃ സ്വർണ്ണഭൂഷിതൈഃ
അന്വഗച്ഛൻ രഥൈർവിപ്രാ വ്യാസധൌമ്യാദയസ്തഥാ.

| | | | |
|---|---|---|---|
| വിപ്രാഃ | ഹേ ബ്രാഹ്മണരേ! | സദശ്വൈഃ | നല്ല കുതിരകളുള്ള |
| തദാ | അപ്പോൾ | രഥൈഃ | തേരുകളിൽ കയറി |
| തേ സർവ്വേ | ആ എല്ലാ | അന്വഗച്ഛൻ | അനുഗമിച്ചു. |
| ഭ്രാതരഃ | സഹോദരന്മാരും | വ്യാസ– ധൌമ്യാദയഃ | വ്യാസൻ, ധൌമ്യൻ മുതലായ മുനിമാരും |
| സ്വർണ്ണ– ഭൂഷിതൈഃ | പൊന്നണിഞ്ഞ | തഥാ | അവ്വിധം ചെയ്തു. |

3 ഭഗവാനപി വിപ്രർഷേ! രഥേന സധനഞ്ജയഃ
സ തൈർവ്യരോചത നൃപഃ കുബേര ഇവ ഗുഹ്യകൈഃ

| | | | |
|---|---|---|---|
| വിപ്രർഷേ | ബ്രാഹ്മണശ്രേഷ്ഠനായ ശൌനക! | (അന്വഗച്ഛത്) | അനുഗമിച്ചു. |
| | | സഃ നൃപഃ | ആ രാജാവ് |
| ഭഗവാൻ അപി | ഭഗവാനായ ശ്രീകൃഷ്ണനും | ഗുഹ്യകൈഃ | ഗുഹ്യകന്മാരാൽ |
| | | കുബേരഃ ഇവ | കുബേരനെന്നവിധം |
| സധനഞ്ജയഃ | അർജ്ജുനനോടുകൂടി | തൈഃ | അവരാൽ |
| രഥേന | തേരിൽക്കയറി | വ്യരോചത | പ്രശോഭിച്ചു. |

4 ദൃഷ്ട്വാ നിപതിതം ഭൂമൌ ദിവശ്ച്യുതമിവാമരം
പ്രണേമുഃ പാണ്ഡവാ ഭീഷ്മം സാനുഗാഃ സഹ ചക്രിണാ.

| | | | |
|---|---|---|---|
| ഭൂമൌ | ഭൂമിയിൽ | ദൃഷ്ട്വാ | കണ്ടിട്ടു് |
| നിപതിതം | വീണുകിടക്കുന്ന | | |
| ഭീഷ്മം | ഭീഷ്മരെ | സാനുഗാഃ | അകമ്പടിക്കാരോടുകൂടിയ |
| ദിവഃ | സ്വർഗ്ഗത്തിൽനിന്നു് | | |
| | | പാണ്ഡവാഃ | പാണ്ഡവന്മാർ |
| ച്യുതം | വീണിട്ടുള്ള | | |
| അമരം | ഒരു ദേവനെ | ചക്രിണാ സഹ | ശ്രീകൃഷ്ണനോടുകൂടി |
| ഇവ | എന്നപോലെ | പ്രണേമുഃ | നമസ്കരിച്ചു. |

5 തത്ര ബ്രഹ്മർഷയഃ സർവ്വേ ദേവർഷയശ്ച സത്തമ
രാജർഷയശ്ച തത്രാസൻ ദ്രഷ്ടും ഭരതപുംഗവം.

| | | | |
|---|---|---|---|
| സത്തമ | ഹേ സജ്ജനശ്രേഷ്ഠ! | ഭരതപുംഗവം | ഭരതവംശപ്രമുഖനായ ഭീഷ്മരെ |
| തത്ര | അന്നേരത്ത് | ദ്രഷ്ടും | സന്ദർശിക്കുവാൻ |
| ബ്രഹ്മർഷയഃ | ബ്രഹ്മർഷിമാരും | തത്ര | അവിടെ |
| ദേവർഷയഃ ച | ദേവർഷിമാരും | ആസൻ | സന്നിഹിതരായി. |
| രാജർഷയഃ ച | രാജർഷിമാരും ആയ | | |
| സർവ്വേ | എല്ലാവരും | | |

6 പർവ്വതോ നാരദോ ധൌമ്യോ ഭഗവാൻ ബാദരായണഃ
ബൃഹദശ്വോ ഭരദ്വാജഃ സശിഷ്യോ രേണുകാസുതഃ

7 വസിഷ്ഠ ഇന്ദ്രപ്രമദസ്ത്രിതോ ഗൃത്സമദോഽസിതഃ
കക്ഷീവാൻ ഗൌതമോഽത്രിശ്ച കൌശികോഽഥ സുദർശനഃ.

8 അന്യേ ച മുനയോ ബ്രഹ്മൻ ബ്രഹ്മരാതാദയോഽമലാഃ
ശിഷ്യൈരുപേതാ ആജഗ്മുഃ കശ്യപാംഗിരസാദയഃ

| | | | |
|---|---|---|---|
| പർവ്വതഃ | പർവ്വതൻ, | ഗൌതമഃ | ഗൌതമൻ, |
| നാരദഃ | ശ്രീനാരദൻ, | അത്രിഃ | അത്രി, |
| ധൌമ്യഃ | ധൌമ്യൻ, | അഥ | അതിനും പുറമെ |
| ഭഗവാൻ | സർവ്വജ്ഞനായ | കൌശികഃ | വിശ്വാമിത്രൻ, |
| ബാദരായണഃ | വേദവ്യാസൻ, | സുദർശനഃ ച | സുദർശനൻ എന്നിവരും, |
| ബൃഹദശ്വഃ | ബൃഹദശ്വൻ, | ബ്രഹ്മൻ | അല്ലയോ ബ്രാഹ്മണ! |
| ഭരദ്വാജഃ | ഭരദ്വാജൻ, | അമലാഃ | നിർമ്മലന്മാരായ |
| സശിഷ്യഃ | ശിഷ്യരോടൊത്തുള്ള | ബ്രഹ്മരാതാദയഃ | ശ്രീശുകാദികളും, |
| രേണുകാസുതഃ | പരശുരാമൻ, | കശ്യപാം-ഗിരസാദയഃ | കശ്യപൻ-അംഗിരസ്സ് തുടങ്ങിയവരും, |
| വസിഷ്ഠഃ | വസിഷ്ഠൻ, | അന്യേ | വേറെയുള്ള |
| ഇന്ദ്രപ്രമദഃ | ഇന്ദ്രപ്രമദൻ, | മുനയഃ ച | മുനിമാരും |
| ത്രിതഃ | ത്രിതൻ, | ശിഷ്യൈഃ | ശിഷ്യന്മാരോട് |
| ഗൃത്സമദഃ | ഗൃത്സമദൻ, | ഉപേതാഃ | കൂടിയവരായി |
| അസിതഃ | അസിതൻ, | ആജഗ്മുഃ | എത്തിച്ചേർന്നു. |
| കക്ഷീവാൻ | കക്ഷീവാൻ, | | |

9 താൻ സമേതാൻ മഹാഭാഗാനുപലഭ്യ വസൂത്തമഃ
പൂജയാമാസ ധർമ്മജ്ഞോ ദേശകാലവിഭാഗവിത്.

| | |
|---|---|
| സമേതാൻ | ഒന്നിച്ചുവന്ന |
| മഹാഭാഗാൻ | മഹാശയന്മാരായ |
| താൻ | അവരെ |
| ഉപലക്ഷ്യ | അരികിൽ കണ്ട് |
| ധർമ്മജ്ഞഃ | ധർമ്മബോധമുള്ളവനും |
| ദേശകാല–വിഭാഗവിത് | ദേശം കാലം എന്നിവയുടെ വകതിരിവ് അറിയുന്നവനുമായ |
| വസൂത്തമഃ | ഭീഷ്മർ |
| പൂജയാമാസ | ആദരിച്ചു. |

10 കൃഷ്ണം ച തത്പ്രഭാവജ്ഞ ആസീനം ജഗദീശ്വരം
ഹൃദിസ്ഥം പൂജയാമാസ മായയോപാത്തവിഗ്രഹം.

| | |
|---|---|
| ഹൃദിസ്ഥം | ഹൃദയസ്ഥിതനും |
| മായയാ | മായകൊണ്ട് |
| ഉപാത്ത–വിഗ്രഹം | സ്വീകരിച്ച സ്വരൂപത്തോടുകൂടിയവനും |
| ജഗദീശ്വരം | ലോകത്തിൻെറ നിയന്താവും |
| ആസീനം | അരികത്തിരിക്കുന്നവനും ആയ |
| കൃഷ്ണം ച | കൃഷ്ണനേയും |
| തത്–പ്രഭാവജ്ഞഃ | അവിടത്തെ മാഹാത്മ്യം അറിഞ്ഞിരിക്കുന്ന ഭീഷ്മർ |
| പൂജയാമാസ | ആദരിച്ചു. |

11 പാണ്ഡുപുത്രാനുപാസീനാൻ പ്രശ്രയപ്രേമസംഗതാൻ
അഭ്യാചഷ്ടാനുരാഗാസ്രൈരന്ധീഭൂതേന ചക്ഷുഷാ.

| | |
|---|---|
| പ്രശ്രയപ്രേമ–സംഗതാൻ | വിനയത്തോടും സ്നേഹത്തോടും കൂടിയവരായി |
| ഉപാസീനാൻ | അരികത്തിരിക്കുന്ന |
| പാണ്ഡു–പുത്രാൻ | പാണ്ഡവന്മാരെ |
| അനുരാഗാ–സ്രൈഃ | സ്നേഹബാഷ്പങ്ങളാൽ |
| അന്ധീഭൂതേന | കാഴ്ച തടഞ്ഞുപോയ |
| ചക്ഷുഷാ | കണ്ണുകൊണ്ട് |
| അഭ്യാചഷ്ട | നോക്കി പറഞ്ഞു. |

12 അഹോ കഷ്ടമഹോഽന്യായ്യം യദ്യൂയം ധർമ്മനന്ദനാഃ
ജീവിതും നാർഹഥ ക്ലിഷ്ടം വിപ്രധർമ്മാച്യുതാശ്രയാഃ.

| | |
|---|---|
| ധർമ്മനന്ദനാഃ | ധർമ്മനന്ദനന്മാരേ ! |
| അഹോ കഷ്ടം | അയ്യോ ! കഷ്ടം ! |
| അഹോ | അയ്യോ ! |
| അന്യായ്യം | അന്യായം ! |
| യത് | എന്തെന്നാൽ, |
| വിപ്രധർമ്മാ–ച്യുതാശ്രയാഃ | ബ്രാഹ്മണരും ധർമ്മവും ഭഗവാനും ആശ്രയമായിട്ടുള്ള |
| യൂയം | നിങ്ങൾ |
| ക്ലിഷ്ടം | ക്ലേശത്തോടെ |
| ജീവിതും | ജീവിക്കുവാൻ |
| ന അർഹഥ | അർഹിക്കുന്നില്ല. |

13 സംസ്ഥിതേഽതിരഥേ പാണ്ഡൗ പൃഥാ ബാലപ്രജാ വധൂഃ
യുഷ്മത്കൃതേ ബഹൂൻ ക്ലേശാൻ പ്രാപ്താ തോകവതീ മുഹുഃ

| | |
|---|---|
| അതിരഥേ | യുദ്ധവീരനായ |
| പാണ്ഡൗ | പാണ്ഡുരാജാവു് |
| സംസ്ഥിതേ | മരിച്ചപ്പോൾ |
| വധൂഃ | (എന്റെ) പുത്രഭാര്യയായ |
| പൃഥാ | കുന്തീദേവി |
| ബാലപ്രജാ | കൊച്ചുകിടാങ്ങളോടു കൂടിയവളായിരുന്നു; |
| തോകവതീ | പിഞ്ചുപൈതങ്ങളുള്ള അവൾ |
| യുഷ്മത്കൃതേ | നിങ്ങൾക്കുവേണ്ടി |
| ബഹൂൻ | വളരെ |
| ക്ലേശാൻ | കഷ്ടപ്പാടുകളെ |
| മുഹുഃ | അടിക്കടി |
| പ്രാപ്താ | അനുഭവിച്ചു. |

14 സർവ്വം കാലകൃതം മന്യേ ഭവതാം ച യദപ്രിയം
സപാലോ യദ്വശേ ലോകോ വായോരിവ ഘനാവലിഃ

| | |
|---|---|
| അപ്രിയം | അനിഷ്ടകാര്യം |
| യത് | യാതൊന്നു് |
| ഭവതാം ച | നിങ്ങൾക്കുകൂടിയും സംഭവിച്ചുവോ, |
| സർവ്വം | അതു മുഴുവൻ |
| കാലകൃതം | കാലത്താൽ വരുത്തി വെക്കപ്പെട്ടതാണെന്നു് |
| മന്യേ | ഞാൻ കരുതുന്നു. |
| സപാലഃ | ലോകപാലന്മാരോടു കൂടിയ |
| ലോകഃ | ലോകം |
| വായോഃ | കാററിന്റെ അധീനത്തിൽപെട്ട |
| ഘനാവലിഃ | മഴക്കാർനിര |
| ഇവ | എന്നപോലെ |
| യദ്വശേ | യാതൊരു ഈ കാലത്തിന്റെ അധീനത്തിലാണു് ഉള്ളതു്. |

15 യത്ര ധർമ്മസുതോ രാജാ ഗദാപാണിർവൃകോദരഃ
കൃഷ്ണോഽസ്ത്രീ ഗാണ്ഡിവം ചാപം സുഹൃത് കൃഷ്ണസ്തതോ വിപത്.

| | |
|---|---|
| യത്ര | യാതൊരിടത്തു് |
| ധർമ്മസുതഃ | ധർമ്മാത്മജൻ |
| രാജാ | രാജാവാണു്; |
| ഗദാപാണിഃ | കൈയിൽ ഗദയേന്തിയ |
| വൃകോദരഃ | ഭീമസേനനുണ്ടു്; |
| അസ്ത്രീ | വില്ലാളിയായ |
| കൃഷ്ണഃ | അർജ്ജുനനുണ്ടു്; |
| ഗാണ്ഡിവം | ഗാണ്ഡിവമെന്ന |
| ചാപം | വില്ലുണ്ടു്; |
| സുഹൃത് | ബന്ധുവായിട്ടു് |
| കൃഷ്ണഃ | ശ്രീകൃഷ്ണനുണ്ടു്; |
| തതഃ | എന്നിട്ടും അവിടെ |
| വിപത് | ആപത്തുവന്നു. |

നോട്ടു്:— കാലവൈഷമ്യത്താൽ വരുന്ന അനിഷ്ടം അനുഭവിക്കുകയേ നിവൃത്തിയുള്ളു; ധാർമ്മികത്വം, ബലം, നൈപുണ്യം, നല്ല സാമഗ്രികൾ, ദേവസഹായം എന്നിവയൊന്നും അവിടെ ഫലിക്കയില്ല എന്നു സാരം.

16 ന ഹ്യസ്യ കർഹിചിദ്രാജൻ പുമാൻ വേദ വിധിത്സിതം
യദ്വിജിജ്ഞാസയാ യുക്താ മുഹ്യന്തി കവയോഽപി ഹി.

| | | | |
|---|---|---|---|
| രാജൻ | രാജാവേ! | യദ്— വിജിജ്ഞാസയാ | യാതൊരു ഈ ഈശ്വരേച്ഛയെ അറിയുവാനുള്ള ആഗ്രഹത്തോട് |
| അസ്യ | ഈ കാലസ്വരൂപനായ ഈശ്വരൻെറ | യുക്താഃ | കൂടിയവരായിട്ട് |
| വിധിത്സിതം | ആഗ്രഹത്തെ | കവയഃ അപി | വിദ്വാന്മാർപോലും |
| പുമാൻ | മനുഷ്യൻ | മുഹ്യന്തി ഹി | വിവശരായിരിക്കുന്നു, |
| കഹിചിത് | ഒരിക്കലും | | |
| ന വേദ ഹി | അറികയില്ലല്ലോ | | |

17 തസ്മാദിദം ദൈവതന്ത്രം വ്യവസ്യ ഭരതഷഭ
തസ്യാനുവിഹിതോƒനാഥാ നാഥ പാഹി പ്രജാഃ പ്രഭോ.

| | | | |
|---|---|---|---|
| ഭരതഷഭ | ഭരതവംശശ്രേഷ്ഠ! | അനുവിഹിതഃ | അനുവർത്തിയായിരുന്നുകൊണ്ട്, |
| തസ്മാത് | ആകയാൽ | നാഥ പ്രഭോ | സ്വാമിൻ! സമർത്ഥ! |
| ഇദം | ഇതു് | അനാഥാഃ | നാഥനില്ലാത്ത |
| ദൈവതന്ത്രം | ഈശ്വരാധീനമായതാണെന്നു് | പ്രജാഃ | പ്രജകളെ |
| വ്യവസ്യ | നിശ്ചയിച്ച് | പാഹി | പരിപാലിച്ചാലും |
| തസ്യ | ആ ഈശ്വരൻെറ | | |

18 ഏഷ വൈ ഭഗവാൻ സാക്ഷാദാദ്യോ നാരായണഃ പുമാൻ
മോഹയൻ മായയാ ലോകം ഗൂഢശ്ചരതി വൃഷ്ണിഷു.

| | | | |
|---|---|---|---|
| ഭഗവാൻ | സർവ്വേശ്വരനും | മായയാ | മായയാൽ |
| ആദ്യഃ പുമാൻ | ആദിപുരുഷനുമായ | ലോകം | ലോകത്തെ |
| സാക്ഷാത് | സാക്ഷാൽ | മോഹയൻ | മോഹിപ്പിച്ചുകൊണ്ട് |
| നാരായണഃ | ശ്രീനാരായണൻ | വൃഷ്ണിഷു | വൃഷ്ണികളുടെ ഇടയിൽ |
| ഏഷഃ വൈ | ഈ അടുത്തിരിക്കുന്ന ആാം (ശ്രീകൃഷ്ണൻ) തന്നെയാണ്. | ഗൂഢഃ | സ്വരൂപം മറച്ച |
| | | ചരതി | സഞ്ചരിക്കുന്നു. |

19 അസ്യാനുഭാവം ഭഗവാൻ വേദ ഗുഹ്യതമം ശിവഃ
ദേവർഷിർനാരദഃ സാക്ഷാദ്ഭഗവാൻ കപിലോ നൃപ.

| | | | |
|---|---|---|---|
| നൃപ | രാജാവേ! | ദേവർഷിഃ | ദേവത്വവും ഋഷിത്വവും ചേന്നിരിക്കുന്ന |
| അസ്യ | ഈ കൃഷ്ണൻെറ | നാരദഃ | ശ്രീനാരദൻ |
| ഗുഹ്യതമം | ഏററവും ഗൂഢമായ | (വേദ) | അറിയുന്നുണ്ട്; |
| അനുഭാവം | മാഹാത്മ്യത്തെ | സാക്ഷാത് | പ്രത്യക്ഷത്തിൽ |
| ഭഗവാൻ | സർവ്വജ്ഞനായ | ഭഗവാൻ | ഈശ്വരനായിട്ടുള്ള |
| ശിവഃ | പരമശിവൻ | കപിലഃ | കപിലാചാര്യൻ |
| വേദ | അറിയുന്നുണ്ട്; | (വേദ) | അറിയുന്നുണ്ട്. |

20 യം മന്യസേ മാതുലേയം പ്രിയം മിത്രം സുഹൃത്തമം
അകരോഃ സചിവം ദൂതം സൌഹൃദാദഥ സാരഥിം.

| | |
|---|---|
| യം | യാതൊരുത്തനെ |
| മാതുലേയം | അമ്മാമന്റെ മകനായും |
| പ്രിയം | പ്രീതിക്കുപാത്രമായിരിക്കുന്നവനായും, |
| മിത്രം | ഇഷ്ടതോഴനായും, |
| സുഹൃത്തമം | പ്രത്യുപകാരേച്ഛവിട്ട് മഹോപകാരം ചെയ്യുന്ന ബന്ധുവായും |
| മന്യസേ | നീ കരുതിവരുന്നു; |
| അഥ | മാത്രമല്ല, |
| സൌഹൃദാത് | വിശ്വാസത്താൽ |
| സചിവം | മന്ത്രിയായും, |
| ദൂതം | സന്ദേശവാഹകനായും, |
| സാരഥിം | തേർതെളിക്കുന്നവനായും |
| അകരോഃ | നീ ഏല്പെടുത്തിയിരിക്കുന്നു. |

21 സർവ്വാത്മനഃ സമദൃശോ ഹ്യദ്വയസ്യാനഹംകൃതേഃ
തത്കൃതം മതിവൈഷമ്യം നിരവദ്യസ്യ ന ക്വചിത്.

| | |
|---|---|
| സർവ്വാത്മനഃ | എല്ലാററിലും ആത്മാവായി, |
| സമദൃശഃ | എല്ലാം തുല്യനിലയിൽ കാണുന്നവനായി, |
| അദ്വയസ്യ | താനല്ലാതെ മറെറാന്നും ഇല്ലാത്തവനായി, |
| അനഹംകൃതേഃ | ഞാനെന്നഭാവം ബാധിക്കാത്തവനായി, |
| നിരവദ്യസ്യ | ദോഷരഹിതനായി സ്ഥിതിചെയ്യുന്ന ഭഗവാന് |
| തത്കൃതം | ആ വക പ്രവൃത്തികളാൽ ഉളവാക്കപ്പെടുന്ന |
| മതിവൈഷമ്യം | ബുദ്ധിവിഷമത |
| ക്വചിത് നഹി | ഒരിക്കലും ഇല്ലല്ലോ |

22 തഥാപ്യേകാന്തഭക്തേഷു പശ്യ ഭൂപാനുകമ്പിതം
യന്മേഽസൂംസ്ത്യജതഃ സാക്ഷാത് കൃഷ്ണോ ദർശനമാഗതഃ.

| | |
|---|---|
| തഥാപി | എന്നിരിക്കലും, |
| ഭൂപ | അല്ലയോ രാജാവേ ! |
| ഏകാന്തഭക്തേഷു | ഏകാഗ്രഭാവനയോടെ ഇരിക്കുന്ന ഭക്തന്മാരിൽ |
| അനുകമ്പിതം | ഭഗവാനുള്ള കാരുണ്യം |
| പശ്യ | നോക്കുക. |
| യത് | എന്തെന്നാൽ |
| അസൂൻ | പ്രാണങ്ങളെ |
| ത്യജതഃ | ത്യജിക്കാനൊരുങ്ങിയിരിക്കുന്ന |
| മേ | എനിക്ക് |
| കൃഷ്ണഃ | ശ്രീകൃഷ്ണൻ |
| സാക്ഷാത് | പ്രത്യക്ഷമായ |
| ദർശനം | ദർശനത്തെ |
| ആഗതഃ | പ്രാപിച്ചിരിക്കുന്നു. |

23 ഭക്ത്യാവേശ്യ മനോ യസ്മിൻ വാചാ യന്നാമ കീർത്തയൻ
ത്യജൻ കളേബരം യോഗീ മുച്യതേ കാമകർമ്മഭിഃ

| | | | |
|---|---|---|---|
| യസ്മിൻ | യാതൊരുവനിൽ | കീർത്തിയൻ | കീർത്തിച്ചുകൊണ്ട് |
| ഭക്ത്യാ | ഭക്തിയോടെ | കളേവരം | ശരീരത്തെ |
| മന: | മനസ്സിനെ | ത്യജൻ | ഉപേക്ഷിക്കുന്ന |
| ആവേശ്യ | ചെലുത്തി | യോഗീ | ഭക്തൻ |
| യന്നാമ | യാതൊരുവൻെറ നാമങ്ങളെ | കാമകർമ്മഭിഃ | കാമകർമ്മങ്ങളാൽ |
| വാചാ | വാക്കിനാൽ | മുച്യതേ | മോചിക്കപ്പെടുന്നു. |

24 സ ദേവദേവോ ഭഗവാൻ പ്രതീക്ഷതാം
കളേവരം യാവദിദം ഹിനോമ്യഹം
പ്രസന്നഹാസാരുണലോചനോല്ലസ-
ന്മുഖാംബുജോ ധ്യാനപഥശ്ചതുർഭുജഃ

| | | | |
|---|---|---|---|
| ധ്യാനപഥഃ | (അനുക്ക്) ധ്യാനം കൊണ്ടുമാത്രം വിഷയീഭവിക്കുന്ന, | ചതുർഭുജഃ | നാലുതൃക്കൈകളോടും കൂടിയവനായിട്ട് |
| ദേവദേവഃ | ദേവന്മാർക്കും ദേവനായ | അഹം ഇദം | ഞാൻ ഈയുള്ള |
| സഃ ഭഗവാൻ | ആ ശ്രീകൃഷ്ണഭഗവാൻ | കളേവരം | ശരീരത്തെ |
| പ്രസന്നഹാസാ-രുണലോചനോ-ല്ലസന്മുഖാംബുജഃ | തൂമന്ദഹാസത്താലും അരുണ നേത്രങ്ങളാലും പരിലസിക്കുന്ന മുഖകമലത്തോടും | യാവത് ഹിനോമി | പരിത്യജിക്കുന്നതുവരെക്കും |
| | | പ്രതീക്ഷതാം | കാത്തിരിക്കേണമേ ! |

സൂത ഉവാച : സൂതൻ പറഞ്ഞു:—

25 യുധിഷ്ഠിരസ്തദാകർണ്യ ശയാനം ശരപഞ്ജരേ
അപൃച്ഛദ്വിവിധാൻ ധർമ്മാനൃഷീണാമനുശൃണ്വതാം.

| | | | |
|---|---|---|---|
| യുധിഷ്ഠിരഃ | ധർമ്മപുത്രൻ | വിവിധാൻ | നാനാപ്രകാരത്തിലുള്ള |
| തത് | അതു് | ധർമ്മാൻ | ധർമ്മങ്ങളെക്കുറിച്ച് |
| ആകർണ്യ | കേട്ടിട്ട് | ഋഷീണാം | ഋഷിമാർ |
| ശരപഞ്ജരേ | അമ്പുകളാലുള്ള കൂട്ടിൽ | അനുശൃണ്വതാം | കേട്ടുകൊണ്ടിരിക്കേ, |
| ശയാനം | കിടക്കുന്ന ഭീഷ്മരോട് | അപൃച്ഛത് | ചോദിച്ചു. |

26 പുരുഷസ്വഭാവവിഹിതാൻ യഥാവർണ്ണം യഥാശ്രമം
വൈരാഗ്യരാഗോപാധിഭ്യാമാമ്നാതോഭയലക്ഷണാൻ.

27 ദാനധർമ്മാൻ രാജധർമ്മാൻ മോക്ഷധർമ്മാൻ വിഭാഗശഃ
സ്ത്രീധർമ്മാൻ ഭഗവദ്ധർമ്മാൻ സമാസവ്യാസയോഗതഃ

28 ധർമ്മാർത്ഥകാമമോക്ഷാംശ്ച സഹോപായാൻ യഥാ മുനേ
നാനാഖ്യാനേതിഹാസേഷു വർണ്ണയാമാസ തത്ത്വവിത്.

മുനേ — ഹേ ശൌനകമുനേ!
യഥാവർണ്ണം — ബ്രാഹ്മണാദിനാലുവർണ്ണങ്ങളെ അനുസരിച്ചും
യഥാശ്രമം — ബ്രഹ്മചര്യാദിനാലാശ്രമങ്ങളെ അനുസരിച്ചും
പുരുഷ- സ്വഭാവ- വിഹിതാൻ — മനുഷ്യനു സ്വാഭാവികമായി വിധിക്കപ്പെട്ട ധർമ്മങ്ങളേയും,
വൈരാഗ്യ- രാഗോ- പാധിഭ്യാം — വിഷയങ്ങളിലുള്ള വിരക്തി—അനുരക്തി എന്നീ ഉപാധികളാൽ
ആമ്നാതോ- ഭയലക്ഷണാൻ — വേദത്തിൽ പറയപ്പെട്ടിരിക്കുന്ന രണ്ടുവിധമുള്ള ലക്ഷണങ്ങളോടു കൂടിയ (നിവൃത്തി-പ്രവൃത്തി എന്നീ) ധർമ്മങ്ങളേയും,
ദാനധർമ്മാൻ — ദാനധർമ്മങ്ങളേയും,
രാജധർമ്മാൻ — രാജധർമ്മങ്ങളേയും,
മോക്ഷധർമ്മാൻ — മോക്ഷധർമ്മങ്ങളേയും,
സ്ത്രീധർമ്മാൻ — സ്ത്രീധർമ്മങ്ങളേയും,
ഭഗവദ്ധർമ്മാൻ — ഭഗവൽപ്രീതികരങ്ങളായ ധർമ്മങ്ങളേയും,
സഹോപായാൻ — ഉപായങ്ങളോടുകൂടിയ
ധർമ്മാർത്ഥകാമ- മോക്ഷാൻ ച — ധർമ്മം-അർത്ഥം- കാമം—മോക്ഷം എന്നീ പുരുഷാർത്ഥങ്ങളേയും
വിഭാഗശഃ — വെവ്വേറെയായി
സമാസവ്യാസ- യോഗതഃ — സംക്ഷേപിച്ചും വിസ്തരിച്ചും കൊണ്ട്
നാനാഖ്യാനേ- തിഹാസേഷു — പല പല കഥകളിലും ഇതിഹാസങ്ങളിലും ഉള്ളതുപോലെ,
തത്ത്വവിത് — തത്ത്വജ്ഞനായ ഭീഷ്മർ
യഥാ — വേണ്ടവിധം
വർണ്ണയാമാസ — വർണ്ണിച്ചുപറഞ്ഞു.

29 ധർമ്മം പ്രവദതസ്തസ്യ സ കാലഃ പ്രത്യുപസ്ഥിതഃ
യോ യോഗിനശ്ഛന്ദമൃത്യോർവാഞ്ഛിതസ്തൂത്തരായണഃ.

തസ്യ ധർമ്മം പ്രവദതഃ — അദ്ദേഹം ധർമ്മത്തെ വ്യാഖ്യാനിച്ചുകൊണ്ടിരിക്കവേ,
ഛന്ദമൃത്യോഃ — തോന്നും നേരത്തുമാത്രം മരണം സംഭവിക്കുന്ന
യോഗിനഃ തു — യോഗിക്കുമാത്രം
വാഞ്ഛിതഃ — അഭിലഷിതമാകുന്ന
ഉത്തരായണഃ — ഉത്തരായണമായ
കാലഃ — കാലം
യഃ — യാതൊന്നോ,
സഃ — അതു്
പ്രത്യുപസ്ഥിതഃ — എത്തിച്ചേർന്നു

30 തദോപസംഹൃത്യ ഗിരഃ സഹസ്രണീ—
ർവ്വിമുക്തസംഗം മന ആദിപൂരുഷേ
കൃഷ്ണേ ലസത്പീതപടേ ചതുർഭുജേ
പുരഃസ്ഥിതേऽമീലിതദൃഗ്വ്യധാരയത്.

സഹസ്രണീഃ — ആയിരം മഹാരഥികന്മാരെ ഒന്നിച്ചുനയിച്ചിരുന്ന ഭീഷ്മർ
തദാ — അന്നേരത്തു്
ഗിരഃ — വാക്കുകളെ
ഉപസംഹൃത്യ — ഉപസംഹരിച്ചു്

| | |
|---|---|
| ലസത്—പീതപടേ | പരിലസിക്കുന്ന മഞ്ഞപ്പട്ടാടയോടു കൂടിയും |
| ചതുർഭുജേ | നാലുതൃക്കരങ്ങളോടു കൂടിയും |
| പുരഃ സ്ഥിതേ | തൻമുന്നിൽ സ്ഥിതിചെയ്യുന്ന |
| ആദിപൂരുഷേ | ആദിപുരുഷനായ |
| കൃഷ്ണേ | ശ്രീകൃഷ്ണനിൽ |
| വിമുക്തസംഗം | അന്യാസക്തമല്ലാത്ത |
| മനഃ | മനസ്സിനെ |
| അമീലിതദൃക് | കണ്ണടക്കാതെ നിർത്തിക്കൊണ്ടു് |
| വ്യധാരയത് | ധ്യാനത്തോടെ ഉറപ്പിച്ചു. |

31 വിശുദ്ധയാ ധാരണയാ ഹതാശുഭ—
സ്തദീക്ഷയൈവാശു ഗതായുധവ്യഥഃ
നിവൃത്തസർവ്വേന്ദ്രിയവൃത്തിവിഭ്രമ—
സ്തുഷ്ടാവ ജന്യം വിസൃജൻ ജനാർദ്ദനം

| | |
|---|---|
| വിശുദ്ധയാ | പരമശുദ്ധമായ |
| ധാരണയാ | ധാരണായോഗത്താൽ |
| ഹതാശുഭഃ | നശിപ്പിക്കപ്പെട്ട അശുഭത്തോടുകൂടിയവനായും |
| തദീക്ഷയാ ഏവ | അവിടുത്തെ കടാക്ഷത്താൽത്തന്നെ |
| ആശു | ഉടനടി |
| ഗതായുധ—വ്യഥഃ | നീങ്ങിയ ആയുധപീഡയോടു കൂടിയവനായും, |
| നിവൃത്ത—സർവ്വേന്ദ്രിയ—വൃത്തിവിഭ്രമഃ | ഇന്ദ്രിയങ്ങളുടെ വ്യാപാരംകൊണ്ടുള്ള സർവ്വവിഭ്രാന്തിയും വിരമിച്ചിരിക്കുന്നവനായും ഇരിക്കുന്ന ഭീഷ്മർ |
| ജന്യം | ശരീരത്തെ |
| വിസൃജൻ | വിടാനൊരുങ്ങിക്കൊണ്ടു് |
| ജനാർദ്ദനം | ശ്രീകൃഷ്ണനെ |
| തുഷ്ടാവ | സ്തുതിച്ചു. |

## ഭീഷ്മകൃതമായ കൃഷ്ണസ്തുതി.

ഭീഷ്മ ഉവാച : ഭീഷ്മർ പറഞ്ഞു:—

32 ഇതി മതിരുപകല്പിതാ വിതൃഷ്ണാ
ഭഗവതി സാത്വതപുംഗവേ വിഭൂമ്നി
സ്വസുഖമുപഗതേ ക്വചിദ്വിഹർത്തും
പ്രകൃതിമുപേയുഷി യദ്ഭവപ്രവാഹഃ.

| | |
|---|---|
| സാത്വത—പുംഗവേ | യാദവശ്രേഷ്ഠനും, |
| വിഭൂമ്നി | തന്നെവിട്ടു മററൊന്നിലും മഹത്വമില്ലാത്ത നിലയിൽ വർത്തിക്കുന്നവനും, |
| സ്വസുഖം | സ്വസ്വരൂപമായ പരമാനന്ദത്തെ |
| ഉപഗതേ | പ്രാപിച്ചിരിക്കും വേളയിൽത്തന്നെ |
| ക്വചിത് | ചിലപ്പോഴം |
| വിഹർത്തും | ലീലയ്ക്കായിക്കൊണ്ടു് |
| പ്രകൃതിം | യോഗമായയെ |
| ഉപേയുഷി | കൈക്കൊള്ളുന്നവനുമായ |
| ഭഗവതി | ശ്രീകൃഷ്ണഭഗവാനിൽ |
| ഇതി | ഈ വിധം |
| വിതൃഷ്ണാ | ആശയകന്ന |

| | | | |
|---|---|---|---|
| മതിഃ | മനോധാരണ | യത് | ഭഗവാൻെറ യാതൊരു യോഗമായയിൽ നിന്നാണല്ലോ |
| ഉപകല്പിതാ | സമർപ്പിതമായിരിക്കനു— | ഭവപ്രവാഹഃ | സൃഷ്ടിയുടെ അവിച്ഛിന്നധാര |

33 ത്രിഭുവനകമനം തമാലവർണ്ണം
രവികരഗൌരവരാംബരം ദധാനേ

വപുരളകകുലാവൃതാനനാബ്ജം
വിജയസഖേ രതിരസ്തു മേऽനവദ്യാ.

| | | | |
|---|---|---|---|
| ത്രിഭുവന— കമനം | മൂപ്പാരിലും ഏകമാത്ര സുന്ദരമായി, | അളകകുലാ— വൃതാനനാബ്ജം | കുറനിരയാൽ മറയ്ക്കപ്പെട്ട മുഖകമലത്തോടു കൂടിയതായി വിളങ്ങുന്ന |
| തമാലവർണ്ണം | പച്ചിലമരത്തിൻെറ നിറത്തിന്നൊത്ത നീലകാന്തിയേന്തുന്നതായി, | വപുഃ | ശരീരത്തെ |
| | | ദധാനേ | ധരിച്ചിരിക്കുന്ന |
| | | വിജയസഖേ | പാർത്ഥസാരഥിയിൽ |
| | | മേ | എനിക്കു് |
| രവികരഗൌര- വരാംബരം | സൂര്യകിരണംപോലെ പീതവർണ്ണത്തിലുള്ള വിശിഷ്ടമായ പട്ടുവസ്ത്രം ചാർത്തിയതായി, | അനവദ്യാ | ഫലാകാംക്ഷാദോഷം ഇല്ലാത്ത |
| | | രതിഃ | പ്രേമഭക്തി |
| | | അസ്തു | ഭവിക്കട്ടെ. |

34 യുധി തുരഗരജോവിധൂമ്രവിഷ്വക്—
കചലുളിതശ്രമവാര്യലംകൃതാസ്യേ

മമ നിശിതശരൈർവ്വിഭിദ്യമാന—
ത്വചി വിലസത്കവചേऽസ്തു കൃഷ്ണ ആത്മാ.

| | | | |
|---|---|---|---|
| യുധി | യുദ്ധത്തിൽ | മമ | എൻെറ |
| തുരഗരജോ— വിധൂമ്ര— വിഷ്വക്— കചലുളിത— ശ്രമവാര്യ— ലംകൃതാസ്യേ | കുതിരകളുടെ കുളമ്പു തട്ടി മേലോട്ടുയർന്ന മൺപൊടിയേററു ചെമ്പിച്ചതും ചിന്നിപ്പരന്നതുമായ തലമുടിത്തുമ്പുകളിൽ ചിതറിയ വിയർപ്പുനീർത്തുള്ളികകളാൽ അലങ്കരിക്കപ്പെട്ട തിരുമുഖത്തോടു കൂടിയവനും, | നിശിത— ശരൈഃ | കൂർത്തുമൂർത്തുള്ള അമ്പുകളാൽ |
| | | വിഭിദ്യമാന— ത്വചി | പിളക്കപ്പെടുന്ന തൊക്കോടുകൂടിയവനും |
| | | വിലസത്— കവചേ | പിളർന്ന മാർച്ചട്ടയോടുകൂടിയവനുമായ |
| | | കൃഷ്ണേ | ശ്രീകൃഷ്ണമൂർത്തിയിൽ |
| | | ആത്മാ | അന്തഃകരണം |
| | | അസ്തു | ഉറച്ചിരിക്കട്ടെ. |

35

സപദി സഖിവചോ നിശമ്യ മദ്ധ്യേ
നിജപരയോർബ്ബലയോ രഥം നിവേശ്യ
സ്ഥിതവതി പരസൈനികായുരക്ഷ്ണാ
ഹൃതവതി പാർത്ഥസഖേ രതിർമ്മമാസ്തു.

| | | | |
|---|---|---|---|
| സഖിവചഃ | ഇഷ്ടനായ അർജ്ജുനന്റെ വാക്ക് | സ്ഥിതവതി | നിലകൊണ്ടവനും |
| നിശമ്യ | കേട്ടിട്ട്, | പര–സൈനികായുഃ | ശത്രുഭടന്മാരുടെ ആയുസ്സിനെ |
| നിജപരയോഃ | തന്റെയും ശത്രുവിന്റെയും | അക്ഷ്ണാ | കണ്ണുകൊണ്ട് |
| ബലയോ | സൈന്യങ്ങളുടെ | ഹൃതവതി | കവൎന്നെടുത്തവനുമായ |
| മദ്ധ്യേ | ഇടയിൽ | പാർത്ഥസഖേ | പാർത്ഥസാരഥിയിൽ |
| രഥം | തേരിനെ | മമ | എനിക്ക് |
| സപദി | ഉടനടി | രതിഃ | പ്രേമഭക്തി |
| നിവേശ്യ | നിറുത്തി, | അസ്തു | ഭവിക്കട്ടെ. |

36

വ്യവഹിതപൃതനാമുഖം നിരീക്ഷ്യ
സ്വജനവധാദ്വിമുഖസ്യ ദോഷബുദ്ധ്യാ
കുമതിമഹരദാത്മവിദ്യയാ യ–
ശ്ചരണരതിഃ പരമസ്യ തസ്യ മേസ്തു.

| | | | |
|---|---|---|---|
| വ്യവഹിത–പൃതനാമുഖം | അകലത്തുനില്ക്കുന്ന സൈന്യത്തിന്റെ മുന്നണിയെ | കുമതിം | അറിവുകേടിനെ |
| | | ആത്മവിദ്യയാ | ആത്മതത്ത്വോപദേശം കൊണ്ട് |
| നിരീക്ഷ്യ | കണ്ടിട്ട്, | യഃ | യാതൊരാൾ |
| ദോഷബുദ്ധ്യാ | പാപശങ്കയാൽ | അഹരത് | നീക്കിക്കളഞ്ഞുവോ, |
| സ്വജനവധാത് | സ്വജനഹത്യയിൽ നിന്ന് | തസ്യ | അങ്ങനെയുള്ള |
| | | പരമസ്യ | പരമപുരുഷന്റെ |
| വിമുഖസ്യ | പിൻവാങ്ങി നിന്നവന്റെ | ചരണരതിഃ | തൃപ്പാദഭക്തി |
| | | മേ അസ്തു | എനിക്ക് ഉണ്ടാകട്ടെ. |

നോട്ട്:— സ്വജനവധം പാപമാണെന്നു കരുതി യുദ്ധവിമുഖനായിത്തീൎന്ന അർജ്ജുനന്റെ ബുദ്ധിവൈകല്യത്തെ ഗീതാശാസ്ത്രോപദേശത്താൽ നീക്കിയ പരമകാരുണികനെ ഭീഷ്മർ അനുസ്മരിക്കുന്നു.

37

സ്വനിഗമമപഹായ മത്പ്രതിജ്ഞാ–
മൃതമധികർത്തുമവപ്ലുതോ രഥസ്ഥഃ
ധൃതരഥചരണോഽഭ്യയാച്ചലദ്ഗുർ–
ഹരിരിവ ഹന്തുമിഭം ഗതോത്തരീയഃ

| | | | |
|---|---|---|---|
| സ്വനിഗമം | സ്വന്തം പ്രതിജ്ഞയെ | ചലദ്ഗുഃ | ഭൂമിയെ ചലപ്പിച്ചു കൊണ്ടും, |
| അപഹായ | തള്ളിക്കളഞ്ഞ് | ഗതോത്തരീയഃ | വീണുപോയ ഉത്തരീയ ത്തോടുകൂടിയവനായും |
| മത്പ്രതിജ്ഞാം | എന്റെ പ്രതിജ്ഞയെ | ഹരിഃ | സിംഹം |
| ഋതം | നേരായവണ്ണം | ഇഭം | ആനയെ |
| അധികത്തും | മുററും നിറവേററുവാൻ | ഹന്തും ഇവ | കൊല്ലാനെന്നപോലെ |
| രഥസ്ഥഃ | തേരിലിരിക്കുന്നവൻ | അഭ്യയാത് | നേരിട്ടുവന്നു. |
| അവപ്ലുതഃ | ചാടിയിറങ്ങിയവനായി, | | |
| ധൃതരഥചരണഃ | ചക്രായുധത്തെ ധരിച്ചുകൊണ്ടും, | | |

38 ശിതവിശിഖഹതോ വിശീർണ്ണദംശഃ

ക്ഷതജപരിപ്ലുത ആതതായിനോ മേ

പ്രസഭമഭിസസാര മദ്വധാർത്ഥം

സ ഭവതു മേ ഭഗവാൻ ഗതിർമുകുന്ദഃ.

| | | | |
|---|---|---|---|
| ആതതായിനഃ | വധോദ്യുക്തനായി ആയുധമെടുത്തു നില്ക്കുന്ന | പ്രസഭം | ബലാൽക്കാരത്തോടെ |
| മേ | എന്റെ | മദ്വധാർത്ഥം | എന്റെ വധത്തിന്നു് |
| ശിതവിശിഖഹതഃ | മൂർച്ചയുള്ള കൂരമ്പുകൾ കൊണ്ട് പ്രഹരമേല്ക്ക പ്പെട്ടവനും, | അഭിസസാര | നേരിൽ പാഞ്ഞുവന്നു. |
| വിശീർണ്ണദംശഃ | പൊട്ടിത്തകന്ന മാർച്ചട്ട യോടുകൂടിയവനും, | മുകുന്ദഃ | മുക്തിദാതാവായ |
| ക്ഷതജപരിപ്ലുതഃ | രക്തത്തിൽ മുങ്ങിയവനുമായിട്ട് | സഃ ഭഗവാൻ | ആ ഭഗവാൻ |
| | | മേ | എനിക്ക് |
| | | ഗതിഃ | ആശ്രയമായി |
| | | ഭവതു | ഭവിക്കേണമേ! |

നോട്ട്:— ഭാരതയുദ്ധത്തിൽ ഭഗവാൻ നടത്തിയ ഓരോരോ ലീലകളെ ഓർത്തുകൊണ്ട് ഭീഷ്മർ സ്തുതിക്കുന്നു. "യുദ്ധത്തിൽ പാണ്ഡവർക്കുവേണ്ടി ആയുധമെടുക്കുക യില്ലെ"ന്നു് ഭഗവാൻ ശപഥം ചെയ്തിരുന്നു. ഇതറിഞ്ഞപ്പോൾ ഭീഷ്മർ "കൃഷ്ണനെക്കൊണ്ട് ആയുധമെടുപ്പിക്കു"മെന്നും ശപഥം ചെയ്തു. ഒരു ദിവസം ഭീഷ്മരോടായി അതികഠിനം സമരം ചെയ്ത് അർജ്ജുനൻ തളർന്നവശ നായി. സുഹൃത്തിനെ രക്ഷപ്പെടുത്തുവാൻ തൽക്ഷണം ശ്രീകൃഷ്ണൻ തേരിൽനിന്നും ചാടിയിറങ്ങി. സ്വശപഥത്തെ വകവെക്കാതെ ചക്രം കൈയിലെടുത്തു ഭീഷ്മരുടെ നേക്കു കുതിച്ചു അപ്പോൾ തന്റെ ശരമാരിയേററ്, കവചം തകർന്ന്, ചോരയിൽ മുങ്ങിക്കൊണ്ടു വീരോടെ പാഞ്ഞുവന്ന ഭഗവൽ സ്വരൂപത്തെ ഭീഷ്മർ അന്ത്യകാലത്തിൽ സ്മരിക്കുന്നു. ഈ തന്റെ ശപഥത്തെ ക്കാളും ഭക്തനായ ഭീഷ്മരുടെ ശപഥമായിരുന്നു ഭഗവാനു വലുതു്. ഇതത്രേ ഭക്തപ്രിയത്വം.

39 വിജയരഥകുടുംബ ആത്തതോത്രേ
ധൃതഹയരശ്മിനി തച്ഛ്രിയേക്ഷണീയേ
ഭഗവതി രതിരസ്തു മേ മുമൂഷോ–
ര്യമിഹ നിരീക്ഷ്യ ഹതാ ഗതാഃ സരൂപം.

| | | | |
|---|---|---|---|
| വിജയ– രഥകുടുംബേ | അർജ്ജുനൻെറ രഥമാകുന്ന കുടുംബത്തോടു കൂടിയവനും, | ഭഗവതി | ഭഗവാനിൽ |
| | | മുമൂഷോ: | മരിക്കാനിച്ഛിക്കുന്ന |
| | | മേ | എനിക്കു് |
| ആത്തതോത്രേ | എടുത്തിട്ടുള്ള ചമ്മട്ടിയോടുകൂടിയവനും, | രതിഃ | പരമപ്രേമം |
| | | അസ്തു | ഭവിക്കട്ടെ ; |
| ധൃതഹയ– രശ്മിനി | ധരിച്ചിരിക്കുന്ന കുതിരക്കടിഞ്ഞാണുകളോടു കൂടിയവനും, | ഇഹ | ഈ യുദ്ധത്തിൽ |
| | | ഹതാ: | കൊല്ലപ്പെട്ടവരെല്ലാം |
| | | യം | യാതൊരുവനെ |
| തച്ഛ്രിയാ | ആ സാരഥ്യകാന്തിയാൽ | നിരീക്ഷ്യ | കണ്ടിട്ടു് |
| ഈക്ഷണീയേ | കാണ്മാൻ യോഗ്യതയുള്ളവനുമായ | സരൂപം | സാരൂപ്യത്തെ |
| | | ഗതാ: | പ്രാപിച്ചവരാകുന്നു. |

40 ലളിതഗതിവിലാസവല്ഗുഹാസ–
പ്രണയനിരീക്ഷണകല്പിതോരുമാനാഃ
കൃതമനുകൃതവത്യ ഉന്മദാന്ധാഃ
പ്രകൃതിമഗൻ കില യസ്യ ഗോപവധ്വഃ.

| | | | |
|---|---|---|---|
| ലളിതഗതി– വിലാസ– വല്ഗുഹാസ– പ്രണയ– നിരീക്ഷണ– കല്പിതോ– രുമാനാഃ | ചന്തംചേർന്ന നടത്തം, ശൃംഗാരചേഷ്ട, മധുരപ്പുഞ്ചിരി, പ്രേമനിർഭരമായ കടാക്ഷവീക്ഷണം, ഇവയാൽ കല്പിതമായ ബദ്ധമതിയോടുകൂടിയവരും, | കൃതം | ഭഗവാൻ ചെയ്തിട്ടുള്ളതിനെ |
| | | അനുകൃതവത്യഃ | അനുകരിച്ചു് ഓരോന്നു ചെയ്തിരുന്നവരും ആയ |
| | | ഗോപവധ്വഃ | ഗോപയുവതികൾ |
| | | യസ്യ | യാതൊരുവൻെറ |
| ഉന്മദാന്ധാഃ | വദ്ധിച്ചപ്രേമത്തിളപ്പുകാരണം വിവശകളും, | പ്രകൃതിം | സ്വരൂപത്തെ |
| | | അഗൻ കില | പ്രാപിച്ചവത്രേ. |

നോട്ട്:– ഭഗവാനെ കണ്ടുകൊണ്ടു് ക്ഷത്രിയധർമ്മപ്രകാരം യുദ്ധം ചെയ്തു വീരഗതി പ്രാപിച്ചവർക്കുമാത്രമല്ല സാരൂപ്യമുക്തി കൈവന്നിട്ടുള്ളു; രാസലീലകളിൽ പ്രേമാവേശത്താൽ കൈയും മെയ്യും മറന്നു ഭഗവൽകൃതങ്ങളെ അനുകരിച്ചു വിഹരിച്ചിരുന്ന ഗോപികമാർക്കും സാരൂപ്യമുക്തി സിദ്ധിച്ചു. ഏതു രൂപത്തിലായാലും ഈശ്വരനിൽ ആത്യന്തികമനോനിവേശമുണ്ടായാൽ സൽഗതിയുണ്ടാവുന്നു. യുദ്ധത്തിൽ മരിച്ചവർക്കു് ഈശ്വരാപ്പിതമായ വീരഭാവ

കൊണ്ടും, ഗോകുലസ്ത്രീകൾക്ക ശൃംഗാരഭാവംകൊണ്ടും മുക്തിസിദ്ധിച്ചതു് ഇവിടെ ഭീഷ്മർ ദിവ്യദൃഷ്ടികൊണ്ടു കണ്ടു പറഞ്ഞതാണെന്നും ധരിച്ചുകൊള്ളണം.

41 മുനിഗണനൃപവര്യസംകുലേഽന്തഃ—
സദസി യുധിഷ്ഠിരരാജസൂയ ഏഷാം.
അർഹണമുപപേദ ഈക്ഷണീയോ
മമ ദൃഷ്ടിഗോചര ഏഷ ആവിരാത്മാ.

യുധിഷ്ഠിര— രാജസൂയേ } യുധിഷ്ഠിരൻെറ രാജസൂയത്തിൽ,

മുനിഗണ— നൃപവര്യ— സംകുലേ } ഋഷിസംഘങ്ങളും രാജപ്രമുഖന്മാരും തിങ്ങിയിരിക്കുന്ന

അന്തഃ സദസി സഭാമദ്ധ്യത്തിൽ

ഈക്ഷണീയഃ ദർശനീയനായിരുന്നു്,

ഏഷാം ഇവരുടെ

അർഹണം പൂജയെ

ഉപപേദേ സ്വീകരിച്ചു.

ആത്മാ ആ ആത്മസ്വരൂപൻ

ഏഷഃ ഇതാ !

മമ ദൃഷ്ടി— ഗോചരഃ } എൻെറ ദൃഷ്ടിക്ക വിഷയീഭവിച്ചുകൊണ്ടു്

ആവിഃ പ്രത്യക്ഷനായിരിക്കുന്നു

42 തമിമമഹമജം ശരീരഭാജാം
ഹൃദി ഹൃദി ധിഷ്ഠിതമാത്മകല്പിതാനാം
പ്രതിദൃശമിവ നൈകധാർക്കമേകം
സമധിഗതോഽസ്മി വിധൂതഭേദമോഹഃ

ആത്മ— കല്പിതാനാം } തന്നാൽ ഉണ്ടാക്കപ്പെട്ടിരിക്കുന്ന

ശരീരഭാജാം ശരീരികളുടെ

ഹൃദി ഹൃദി ഹൃദയംതോറും

ധിഷ്ഠിതം അധിഷ്ഠാനം ചെയ്തിരിക്കുന്നവനും,

അജം ജന്മരഹിതനും,

ഏകം ഒന്നുതന്നെയെങ്കിലും

പ്രതിദൃശം ഓരോ നേത്രത്തിനും

നൈകധാ ഉപാധിഭേദത്താൽ നാനാരൂപത്തിൽ പ്രതിഭാസിക്കുന്നവനുമായ

അർക്കം ഇവ സൂര്യനെപ്പോലെ ഇരിക്കുന്നവനുമായ

തം അങ്ങനെയുള്ള

ഇമം ഈ ശ്രീകൃഷ്ണമൂർത്തിയെ

വിധൂത— ഭേദമോഹഃ } ഭേദവിഭ്രാന്തിയകന്നിരിക്കുന്ന

അഹം ഞാൻ

സമധിഗതഃ അസ്മി } പൂർണ്ണമായി പ്രാപിച്ചിരിക്കുന്നു.

സൂത ഉവാച : സൂതൻ പറഞ്ഞു :—

43 കൃഷ്ണ ഏവം ഭഗവതി മനോവാഗ്ദൃഷ്ടിവൃത്തിഭിഃ
ആത്മന്യാത്മാനമാവേശ്യ സോഽന്തഃശ്വാസ ഉപാരമത്.

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | കൃഷ്ണേ | ശ്രീകൃഷ്ണനിൽ |
| സഃ | അദ്ദേഹം | ആത്മാനം | ആത്മാവിനെ |
| മനോവാഗ്— ദൃഷ്ടിവൃത്തിഭിഃ | മനസ്സ്, വാക്ക്, ദൃഷ്ടി എന്നിവയുടെ വ്യാപാരങ്ങളോടെ | ആവേശ്യ | ചേർത്ത് |
| ആത്മനി | പരമാത്മാവും | അന്തഃശ്വാസഃ | ഉള്ളിലൊതുങ്ങിയ ശ്വാസത്തോടു കൂടിയവനായിട്ട് |
| ഭഗവതി | സർവ്വൈശ്വര്യപൂർണ്ണനമായ | ഉപാരമത് | സമാധിയടഞ്ഞു. |

44 സംപദ്യമാനമാജ്ഞായ ഭീഷ്മം ബ്രഹ്മണി നിഷ്കലേ
സർവ്വേ ബഭൂവുസ്തേ തൂഷ്ണീം വയാംസീവ ദിനാത്യയേ

| | | | |
|---|---|---|---|
| തേ സർവ്വേ | അവരെല്ലാവരും | ദിനാത്യയേ | പകൽ അവസാനിക്കുന്ന നേരത്ത് |
| ഭീഷ്മം | ഭീഷ്മരെ | | |
| നിഷ്കലേ | നിർഗ്ഗുണമായ | വയാംസി | പറവകൾ |
| ബ്രഹ്മണി | ബ്രഹ്മത്തിൽ | ഇവ | എന്നതുപോലെ |
| സംപദ്യമാനം | ലയിച്ചവനായി | തൂഷ്ണീം | നിശ്ശബ്ദമായി |
| ആജ്ഞായ | അറിഞ്ഞിട്ട് | ബഭൂവുഃ | നിലകൊണ്ടു. |

45 തത്ര ദുന്ദുഭയോ നേദുർദേവമാനവവാദിതാഃ
ശശംസുഃ സാധവോ രാജ്ഞാം ഖാത് പേതുഃ പുഷ്പവൃഷ്ടയഃ

| | | | |
|---|---|---|---|
| തത്ര | അവിടെ, അപ്പോൾ | സാധവഃ | നല്ലവരായവർ |
| ദേവമാനവ— വാദിതാഃ | ദേവകളാലും മനുഷ്യരാലും മുഴക്കപ്പെട്ട | ശശംസുഃ | പുകഴ്ത്തി; |
| ദുന്ദുഭയഃ | പെരുമ്പറവാദ്യങ്ങൾ | ഖാത് | ആകാശത്തിൽനിന്നു് |
| നേദുഃ | മുഴങ്ങി; | പുഷ്പവൃഷ്ടയഃ | പൂമഴകൾ |
| രാജ്ഞാം | രാജാക്കന്മാരുടെ കൂട്ടത്തിൽ | പേതുഃ | വീണു. |

46 തസ്യ നിർഹരണാദീനി സംപരേതസ്യ ഭാർഗ്ഗവ
യുധിഷ്ഠിരഃ കാരയിത്വാ മുഹൂർത്തം ദുഃഖിതോഽഭവത്.

| | | | |
|---|---|---|---|
| ഭാർഗ്ഗവ | ഹേ ശൌനക! | യുധിഷ്ഠിരഃ | ധർമ്മപുത്രൻ |
| സംപരേതസ്യ | പരലോകപ്രാപ്തനായ | കാരയിത്വാ | ചെയ്യിച്ച് |
| തസ്യ | ആ ഭീഷ്മരുടെ | മുഹൂർത്തം | അല്പനേരത്തേക്ക് |
| | | ദുഃഖിതഃ | ദുഃഖിതനായി |
| നിർഹരണാദീനി | സംസ്കാരാദികളെ | അഭവത് | ഭവിച്ചു, |

47 തുഷ്ടുവുർമ്മുനയോ ഹൃഷ്ടാഃ കൃഷ്ണം തദ്ഗുഹ്യനാമഭിഃ
തതസ്തേ കൃഷ്ണഹൃദയാഃ സ്വാശ്രമാൻ പ്രയയുഃ പുനഃ

| | | | |
|---|---|---|---|
| ഹൃഷ്ടാഃ | സന്തുഷ്ടരായ | കൃഷ്ണ– ഹൃദയാഃ | കൃഷ്ണൻമാത്രമാവുന്ന ഹൃദയത്തോടുകൂടിയ വരായി |
| മുനയഃ | മുനിമാർ | തതഃ | അവിടെനിന്നു് |
| കൃഷ്ണം | ശ്രീകൃഷ്ണനെ | സ്വാശ്രമാൻ | സ്വന്തം ആശ്രമങ്ങളി ലേക്കു് |
| തദ്ഗുഹ്യ– നാമഭിഃ | അവിടുത്തെ രഹസ്യ നാമങ്ങൾകൊണ്ടു് | പ്രയയുഃ | തിരിച്ചു. |
| തുഷ്ടുവുഃ | സ്തുതിച്ചു. | | |
| പുനഃ തേ | പിന്നെ അവർ | | |

48 തതോ യുധിഷ്ഠിരോ ഗത്വാ സഹകൃഷ്ണോ ഗജാഹ്വയം
പിതരം സാന്ത്വയാമാസ ഗാന്ധാരീം ച തപസ്വിനീം.

| | | | |
|---|---|---|---|
| തതഃ | അതിൽപ്പിന്നെ | പിതരം | പിതാവിനെയും |
| യുധിഷ്ഠിരഃ | ധർമ്മപുത്രൻ | തപസ്വിനീം | സന്തപിച്ചുകൊണ്ടിരി ക്കുന്ന |
| സഹകൃഷ്ണഃ | കൃഷ്ണനോടുകൂടെ | | |
| ഗജാഹ്വയം | ഹസ്തിനപുരത്തിലേക്കു് | ഗാന്ധാരീം ച | ഗാന്ധാരിയെയും |
| ഗത്വാ | പോയിട്ടു് | സാന്ത്വയാമാസ | സമാധാനിപ്പിച്ചു. |

49 പിത്രാ ചാനുമതോ രാജാ വാസുദേവാനുമോദിതഃ
ചകാര രാജ്യം ധർമ്മേണ പിതൃപൈതാമഹം വിഭുഃ

| | | | |
|---|---|---|---|
| വിഭുഃ | പ്രാഭവമുള്ള | വാസുദേവാ– നുമോദിതഃ ച | ശ്രീകൃഷ്ണനാൽ അനുമോ ദിക്കപ്പെട്ടവനായും ഭവിച്ചു് |
| രാജാ | യുധിഷ്ഠിരരാജാവു് | പിതൃ– പൈതാമഹം | വംശപരമ്പരാഗതമായ |
| പിത്രാ | പിതാവിനാൽ (ധൃതരാഷ്ട്രരാൽ) | രാജ്യം | രാജ്യത്തെ |
| അനുമതഃ | അനുവദിക്കപ്പെട്ട വനായും | ധർമ്മേണ | മുറപ്രകാരം |
| | | ചകാര | കൊണ്ടുനടത്തി. |

കുറിപ്പ്:— സ്വജനവധം ചെയ്തകാരണം പശ്ചാത്താപഭരിതനായിത്തീർന്ന യുധിഷ്ഠിരനു് ഭഗവാൻ ഭീഷ്മരെക്കൊണ്ടു് ധർമ്മതത്ത്വോപദേശം ചെയ്യിച്ചു. യുധിഷ്ഠിര നാകട്ടെ മനസ്സുതെളിഞ്ഞു രാജ്യഭാരം കൈയേററു. ഇതാണു് ഈ അദ്ധ്യായ ത്തിലെ വിഷയം. എങ്കിലും ഭീഷ്മമാഹാത്മ്യമാണു് മുന്നിട്ടു നില്ക്കുന്നതു്. വീരക്ഷത്രിയനായ ഭീഷ്മർ സ്വധർമ്മാചരണംകൊണ്ടു ഭഗവദാരാധനം ചെയ്തു പോന്ന ഉഗ്രവ്രതനായിരുന്നു; മഹാജ്ഞാനിയുമായിരുന്നു. ഭഗവാൻതന്നെ എതിരായി നിന്നപ്പോഴും സ്വന്തം നിലപാടിൽനിന്നു് വ്യതിചലിച്ചില്ല. ഇതിൽ ഭഗവാൻ തികച്ചും പ്രസാദിച്ചു. അതുകൊണ്ടാണു് സ്വച്ഛന്ദമൃത്യു വായ ആ മഹാത്മാവു് ഭഗവൽസന്നിധിയിൽ, ഭഗവൽഭക്തന്മാരുടെ മദ്ധ്യ

ത്തിൽ ഭഗവൽധർമ്മങ്ങളെ വിസ്തരിച്ചുകൊണ്ടും ഭഗവാനിൽത്തന്നെ ഉത്ത മനോവാഗ്ദൃഷ്ടിയായും ഇരുന്നു് ഭഗവൽസായൂജ്യം പ്രാപിച്ചതു്.

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ

നവമോഽദ്ധ്യായഃ

ആദിതഃ ശ്ലോകാഃ 373.

ഒമ്പതാമദ്ധ്യായം കഴിഞ്ഞു.

---

## ദശമോഽദ്ധ്യായഃ : പത്താമദ്ധ്യായം.

[ദശമേ കൃതകാര്യസ്യ ഹസ്തിനാപുരതോ ഹരേഃ
സ്തുതിഭിഃ സംസ്തൂയമാനസ്യ വർണ്ണ്യതേ ദ്വാരകാഗമഃ]

## ശ്രീകൃഷ്ണന്റെ ദ്വാരകാഗമനം.

ശൗനക ഉവാച : ശൗനകൻ പറഞ്ഞു:—

1 ഹത്വാ സ്വരിക്ഥസ്പൃധ ആതതായിനോ
യുധിഷ്ഠിരോ ധർമ്മഭൃതാം വരിഷ്ഠഃ
സഹാനുജൈഃ പ്രത്യവരുദ്ധഭോജനഃ
കഥം പ്രവൃത്തഃ കിമകാരഷീത്തതഃ

| | |
|---|---|
| സ്വരിക്ഥ-സ്പൃധഃ | തനിക്കു് അവകാശപ്പെട്ട സ്വത്തിന്നു വേണ്ടി സ്പർദ്ധിച്ച |
| ആതതായിനഃ | ആയുധധാരികളായ എതിരാളികളെ |
| ഹത്വാ | വധിച്ചു്, |
| ധർമ്മഭൃതാം | ധർമ്മിഷ്ഠന്മാരിൽവെച്ചു് |
| വരിഷ്ഠഃ | അഗ്രേസരനായ |
| യുധിഷ്ഠിരഃ | ധർമ്മപുത്രൻ |
| പ്രത്യവരുദ്ധ-ഭോജനഃ | രാജ്യം വീണ്ടെടുക്കയാൽ സിദ്ധിച്ച രാജഭോഗത്തോടു കൂടിയവനായിട്ടു് |
| അനുജൈഃ | അനുജന്മാരോടു് |
| സഹ | ഒന്നിച്ചു് |
| കഥം | ഏതുവിധം |
| പ്രവൃത്തഃ | ഭരണത്തിലേർപ്പെട്ടു ? |
| തതഃ കിം | പിന്നെ എന്തു് |
| അകാരഷീത് | ചെയ്തു ? |

സൂത ഉവാച : സൂതൻ പറഞ്ഞു:—

2 വംശം കുരോർവ്വംശദവാഗ്നിനിർഹൃതം
സംരോഹയിത്വാ ഭവഭാവനോ ഹരിഃ
നിവേശയിത്വാ നിജരാജ്യ ഈശ്വരോ
യുധിഷ്ഠിരം പ്രീതമനാ ബഭൂവ ഹ.

| | | | |
|---|---|---|---|
| ഭവഭാവനഃ | ലോകോദ്ധാരകനും | സംരോഹയിത്വാ | വീണ്ടും തഴപ്പിച്ച്, |
| ഈശ്വരഃ | ലോകനാഥനമായ | യുധിഷ്ഠിരം | ധർമ്മപുത്രനെ |
| ഹരിഃ | ശ്രീകൃഷ്ണൻ | | |
| കുരോഃ | കുരുരാജാവിൻെറ | നിജരാജ്യേ | സ്വരാജ്യത്തിൽ |
| വംശം | വംശത്തെ— | | |
| വംശദാവാ— ഗ്നിനിർഹൃതം | ആ വംശമാവുന്ന കാട്ടിൽ പിടിപെട്ട വിദ്വേഷാഗ്നിയാൽ ഹേിപ്പിക്കപ്പെട്ടിരുന്ന തിനെ | നിവേശയിത്വാ | വാഴിക്കയും ചെയ്ത് |
| | | പ്രീതമനാഃ | സന്തുഷ്ടചിത്തനായി |
| | | ബഭൂവ ഹ | ഭവിച്ചു. ആശ്ചര്യം! |

3 നിശമ്യ ഭീഷ്മോക്തമഥാച്യുതോക്തം
പ്രവൃത്തവിജ്ഞാനവിധൂതവിഭ്രമഃ
ശശാസ ഗാമിന്ദ്ര ഇവാജിതാശ്രയഃ
പരിധ്യുപാന്താമനുജാനുവർത്തിതഃ

| | | | |
|---|---|---|---|
| ഭീഷ്മോക്തം | ഭീഷ്മരാൽ ചൊല്ലിക്കൊടുക്കപ്പെട്ടതും, | അജിതാശ്രയഃ | ശ്രീകൃഷ്ണനാവുന്ന ആശ്രയത്തോടു കൂടിയവനായും, |
| അഥ | പിന്നീട് | | |
| അച്യുതോക്തം | ഭഗവാനാൽ ചൊല്ലിക്കൊടുക്കപ്പെട്ടതും | അനുജാ— നുവർത്തിതഃ | അനുജന്മാരാൽ അനുവർത്തിക്കപ്പെടുന്നവനായും ഭവിച്ച് |
| നിശമ്യ | കേട്ടിട്ട് | പരിധ്യുപാന്താം | സമുദ്രപര്യന്തമായ |
| പ്രവൃത്ത— വിജ്ഞാന— വിധൂത— വിഭ്രമഃ | ഉണർവുററ വിശിഷ്ട ജ്ഞാനത്താൽ അകററപ്പെട്ട വ്യാമോഹത്തോടു കൂടിയവനായും, | ഗാം | ഭൂമിയെ |
| | | ഇന്ദ്രഃ ഇവ | ഇന്ദ്രനെന്നപോലെ |
| | | ശശാസ | പരിപാലിച്ചു. |

4 കാമം വവർഷ പർജ്ജന്യഃ സർവ്വകാമദുഘാ മഹീ
സിഷിചുഃ സ്മ വ്രജാൻ ഗാവഃ പയസോധസ്വതീർമ്മുദാ.

| | | | |
|---|---|---|---|
| പർജ്ജന്യഃ | മേഘം | ഊധസ്വതീഃ | കനത്ത അകിടുള്ള |
| കാമം | വേണ്ടതുപോലെ | ഗാവഃ | പശുക്കറം |
| വവർഷ | വർഷിച്ചിരുന്നു ; | മുദാ | സന്തോഷത്തോടെ |
| മഹീ | ഭൂമി | പയസാ | പാലുകൊണ്ട് |
| സർവ്വകാമ— ദുഘാ | എല്ലാവക്കും വേണ്ട സാധനങ്ങളെ ഉല്പാദിപ്പിച്ചിരുന്നു; | വ്രജാൻ | ഗോശാലകളെ |
| | | സിഷിചുഃ സ്മ | നനച്ചിരുന്നു. |

5 നദ്യഃ സമുദ്രാ ഗിരയഃ സവനസ്പതിവീരുധഃ
ഫലന്ത്യോഷധയഃ സർവ്വാഃ കാമമന്വൃതു തസ്യ വൈ

| | |
|---|---|
| നദ്യഃ | പുഴകളും, |
| സമുദ്രാഃ | കടലുകളും, |
| ഗിരയഃ | മലകളും, |
| സവനസ്പതി– വീരുധഃ | വൻമരങ്ങളോടൊപ്പം വള്ളികളും, |
| സർവ്വാഃ | എല്ലാതരത്തിലുള്ള |
| ഓഷധയഃ | സസ്യങ്ങളും |
| അന്വൃതു | അതാതുകാലത്തു് |
| കാമം വൈ | വേണ്ടവിധം തന്നെ |
| തസ്യ | അദ്ദേഹത്തിന്നു് |
| ഫലന്തി | ഫലവത്തുകളായിരുന്നു. |

6 നാധയോ വ്യാധയഃ ക്ലേശാ ദൈവഭൂതാത്മഹേതവഃ
അജാതശത്രാവഭവൻ ജന്തൂനാം രാജ്ഞി കർഹിചിത്.

| | |
|---|---|
| അജാതശത്രൌ | ധർമ്മപുത്രൻ |
| രാജ്ഞി | രാജാവായിരിക്കവേ, |
| ജന്തൂനാം | പ്രാണികൾക്കു് |
| ആധയഃ | മനോവ്യഥകളും, |
| വ്യാധയഃ | രോഗങ്ങളും, |
| ദൈവഭൂതാ– ത്മഹേതവഃ | ദൈവികമോ ഭൌതികമോ ആത്മീയമോ ആയ കാരണത്താലുണ്ടാവുന്ന |
| ക്ലേശാഃ | കഷ്ടതകളും |
| കർഹിചിത് | ഒരിക്കലും |
| ന അഭവൻ | ഉണ്ടായിരുന്നില്ല. |

7 ഉഷിത്വാ ഹാസ്തിനപുരേ മാസാൻ കതിപയാൻ ഹരിഃ
സുഹൃദാം ച വിശോകായ സ്വസുശ്ച പ്രിയകാമ്യയാ.

8 ആമന്ത്ര്യ ചാഭ്യനുജ്ഞാതഃ പരിഷ്വജ്യാഭിവാദ്യ തം
ആരുരോഹ രഥം കൈശ്ചിത് പരിഷ്വക്തോഽഭിവാദിതഃ

| | |
|---|---|
| ഹരിഃ | ശ്രീകൃഷ്ണൻ |
| സുഹൃദാം | ബന്ധുക്കളുടെ |
| വിശോകായ ച | ദുഃഖം വിട്ടുപോകുന്നതിന്നുവേണ്ടിയും |
| സ്വസുഃ | സഹോദരിയുടെ |
| ഹിത– കാമ്യയാ ച | ഇഷ്ടത്തിലുള്ള കൌതുകം കൊണ്ടും |
| ഹാസ്തിനപുരേ | ഹസ്തിനാപുരത്തിൽ |
| കതിപയാൻ | ഏതാനും |
| മാസാൻ | മാസങ്ങളോളം |
| ഉഷിത്വാ | താമസിച്ചതിൽപ്പിന്നെ |
| തം | അദ്ദേഹത്തോടു് (യുധിഷ്ഠിരനോടു്) |
| ആമന്ത്ര്യ | യാത്രപറഞ്ഞു്, |
| പരിഷ്വജ്യ | ആശ്ലേഷിച്ചു്, |
| അഭിവാദ്യ | അഭിവാദ്യം ചെയ്തു് |
| അഭ്യനുജ്ഞാതഃ | അനുവദിക്കപ്പെട്ടവനായും |
| കൈശ്ചിത് | ചിലരാൽ |
| പരിഷ്വക്തഃ | ആശ്ലേഷിക്കപ്പെട്ടവനായും, |
| (കൈശ്ചിത്) | ചിലരാൽ |
| അഭിവാദിതഃ ച | അഭിവാദനം ചെയ്യപ്പെട്ടവനായും ഭവിച്ചു് |
| രഥം ആരുരോഹ | തേരിൽ കയറി. |

9 സുഭദ്രാ ദ്രൌപദീ കുന്തീ വിരാടതനയാ തഥാ
ഗാന്ധാരീ ധൃതരാഷ്ട്രശ്ച യുയുത്സുർഗൌതമോ യമൌ

10 വൃകോദരശ്ച ധൌമ്യശ്ച സ്ത്രിയോ മത്സ്യസുതാദയഃ
ന സേഹിരേ വിമുഹ്യന്തോ വിരഹം ശാർങ്ഗധന്വനഃ.

| | |
|---|---|
| സുഭദ്രാ | സുഭദ്രയും |
| ദ്രൌപദീ | പാഞ്ചാലിയും, |
| കുന്തീ | കുന്തീദേവിയും, |
| വിരാട–തനയാ | വിരാടരാജപുത്രിയായ ഉത്തരയും, |
| തഥാ | അപ്രകാരം |
| ഗാന്ധാരീ | ഗാന്ധാരിയും, |
| ധൃതരാഷ്ട്രഃ | ധൃതരാഷ്ട്രരും, |
| യുയുത്സുഃ | യുയുത്സുവും, (ധൃതരാഷ്ട്രക്ക് വൈശ്യസ്ത്രീയിലുണ്ടായവൻ) |
| ഗൌതമഃ | കൃപാചാര്യരും, |
| യമൌ ച | നകുലസഹദേവന്മാരും, |
| വൃകോദരഃ | ഭീമസേനനും, |
| ധൌമ്യഃ ച | ധൌമ്യമഹർഷിയും, |
| മത്സ്യസുതാദയഃ | സത്യവതി തുടങ്ങിയ |
| സ്ത്രിയഃ ച | സ്ത്രീജനങ്ങളും, |
| വിമുഹ്യന്തഃ | മോഹാലസ്യത്തിൽ ആണ്ടുകൊണ്ട് |
| ശാർങ്ഗധന്വനഃ | ശ്രീകൃഷ്ണന്റെ |
| വിരഹം | വേർപാടിനെ |
| ന സേഹിരേ | പൊറുത്തില്ല |

11 സത്സംഗാന്മുക്തദുഃസംഗോ ഹാതും നോത്സഹതേ ബുധഃ
കീർത്ത്യമാനം യശോ യസ്യ സകൃദാകർണ്യ രോചനം

12 തസ്മിൻ ന്യസ്തധിയഃ പാർത്ഥാഃ സഹേരൻ വിരഹം കഥം
ദർശനസ്പർശസല്ലാപശയനാസനഭോജനൈഃ.

| | |
|---|---|
| സത്സംഗാത് | സജ്ജനസമ്പർക്കത്താൽ |
| മുക്ത–ദുഃസംഗഃ | ഉപേക്ഷിക്കപ്പെട്ട ദുഃസംഗമത്തോടു കൂടിയ |
| ബുധഃ | വിദ്വാൻ |
| യസ്യ | യാതൊരുവന്റെ |
| രോചനം | രുചികരമായ |
| യശഃ | കീർത്തിയെ |
| കീർത്ത്യമാനം | കീർത്തിക്കപ്പെടുന്നതു് |
| സകൃത് | ഒരിക്കൽമാത്രം |
| ആകർണ്യ | കേട്ടിട്ട് |
| ഹാതും | അതു് വിട്ടുകളവാൻ |
| ന ഉത്സഹതേ | ഉത്സാഹിക്കയില്ലയോ, |
| തസ്മിൻ | അങ്ങനെയുള്ള ഭഗവാനിൽ |
| ദർശനസ്പർശ–സല്ലാപ–ശയനാസന–ഭോജനൈഃ | ദർശനം, സ്പർശനം, കിടപ്പ്, ഇരിപ്പ്; ഭക്ഷണം എന്നിവ കൊണ്ട് |
| ന്യസ്തധിയഃ | അർപ്പിതചിത്തന്മാരായിരിക്കുന്ന |
| പാർത്ഥാഃ | കുന്തീപുത്രന്മാർ |
| വിരഹം | വിയോഗത്തെ |
| കഥം | ഏതുപ്രകാരത്തിൽ |
| സഹേരൻ | പൊറുക്കും ? |

13 സർവ്വേ തേഽനിമിഷൈരക്ഷൈസ്തമനുദ്രുതചേതസഃ
വീക്ഷന്തഃ സ്നേഹസംബദ്ധാ വിചേലുസ്തത്ര തത്ര ഹ.

സ്നേഹ– സംബദ്ധാഃ — സ്നേഹത്താൽ ബന്ധിക്കപ്പെട്ടിരുന്ന വരും
അനുദ്രുത– ചേതസഃ — ഭഗവാനെ പിൻതുടന്നു പാഞ്ഞെത്തുന്ന ചിത്ത ത്തോടുകൂടിയവരുമായ
തേ സർവ്വേ — അവരെല്ലാരും

അനിമിഷൈഃ — ഇമവെട്ടാത്ത
അക്ഷൈഃ — കണ്ണുകളാൽ
തം — ആ ഭഗവാനെ
വീക്ഷന്തഃ — നോക്കിക്കൊണ്ട്
തത്ര തത്ര — അതാതിടങ്ങളിൽ
വിചേലുഃ — ചുററിത്തിരിഞ്ഞു;
ഹ — അത്ഭുതം !

**14** നൃരുന്ധന്നുദ്ഗളദ്ബാഷ്പമൌത്കണ്ഠ്യാദ്ദേവകീസുതേ
നിര്യാത്യഗാരാദ്നോഽഭദ്രമിതി സ്യാദ് ബാന്ധവസ്ത്രിയഃ.

ദേവകീസുതേ — "ശ്രീകൃഷ്ണൻ
അഗാരാത് — ഗൃഹത്തിൽനിന്നു്
നിര്യാതി — പുറപ്പെടുമ്പോഠം
അഭദ്രം — അമംഗളം
നോ സ്യാത് — ആകരുതു്"
ഇതി — എന്ന വിചാരത്താൽ

ബാന്ധവസ്ത്രിയഃ — ബന്ധുസ്ത്രീകഠം
ഔത്കണ്ഠ്യാത് — ഉൽകണ്ഠനിമിത്തം
ഉദ്ഗളദ്– ബാഷ്പം — ഉയന്നൊറിയ കണ്ണീരിനെ
നൃരുന്ധൻ — തടഞ്ഞുനിർത്തി.

**15** മൃദങ്ഗശങ്ഖഭേര്യശ്ച വീണാപണവഗോമുഖാഃ
ധുന്ധുര്യാനകഘണ്ടാദ്യോ നേദുർദുന്ദുഭയസ്തഥാ.

മൃദങ്ഗ– ശങ്ഖഭേര്യഃ — മൃദംഗം, ശംഖ്, ചെണ്ട എന്നിവയും
വീണാപണവ– ഗോമുഖാഃ — വീണ, ഇടയ്ക്ക, കൊമ്പ് എന്നിവയും

ധുന്ധുര്യാ– നകഘണ്ടാദ്യാഃ — തപ്പ്, തകിൽ മണി എന്നു തുടങ്ങിയവയും
തഥാ — അപ്രകാരം
ദുന്ദുഭയഃ ച — പെരുമ്പറകളും
നേദുഃ — മുഴങ്ങി.

**16** പ്രാസാദശിഖരാരൂഢാഃ കുരുനാര്യോ ദിദൃക്ഷയാ
വവൃഷുഃ കുസുമൈഃ കൃഷ്ണേ പ്രേമവ്രീഡാസ്മിതേക്ഷണാഃ

ദിദൃക്ഷയാ — കാണുവാനുള്ള ആഗ്രഹത്താൽ
പ്രാസാദ– ശിഖരാരൂഢാഃ — മാളികകളുടെ മുകളിൽ കയറിയിരുന്ന
കുരുനാര്യഃ — കുരുദേശസ്ത്രീകഠം

പ്രേമവ്രീഡാ– സ്മിതേക്ഷണാഃ — പ്രേമം, ലജ്ജ, മന്ദഹാസം എന്നിവയോടു ചേന്ന കടാക്ഷവീക്ഷണ ത്തോടുകൂടിയവരായിട്ട്
കൃഷ്ണേ — ശ്രീകൃഷ്ണനിൽ
കുസുമൈഃ — പുഷ്പങ്ങളാൽ
വവൃഷുഃ — വഷിച്ചു.

**17** സിതാതപത്രം ജഗ്രാഹ മുക്താദാമവിഭൂഷിതം
രത്നദണ്ഡം ഗുഡാകേശഃ പ്രിയഃ പ്രിയതമസ്യ ഹ

| | |
|---|---|
| പ്രിയഃ | ഇഷ്ടനായ |
| ഗുഡാകേശഃ | അൎജ്ജുനൻ |
| പ്രിയതമസ്യ | തനിക്കേററവും ഇഷ്ട നായ ഭഗവാന്റെ |
| മുക്താദാമ- വിഭൂഷിതം | മുത്തുമാലകളാൽ അലങ്കരിക്കപ്പെട്ടതും |
| രത്നദണ്ഡം | രത്നനിൎമ്മിതമായ കാലുള്ളതും ആയ |
| സിതാതപത്രം | വെൺകൊററക്കുട |
| ജഗ്രാഹ ഹ | പിടിച്ചുപോൽ. |

18 ഉദ്ധവഃ സാത്യകിശ്ചൈവ വ്യജനേ പരമാദ്ഭുതേ
വികീൎയ്യമാണഃ കുസുമൈ രേജേ മധുപതിഃ പഥി

| | |
|---|---|
| ഉദ്ധവ: | ഉദ്ധവനും |
| സാത്യകിഃ ച ഏവ | സാത്യകിയും തന്നെ |
| പരമാദ്ഭുതേ | ഏററവും വിശേഷപ്പെട്ട |
| വ്യജനേ | വെഞ്ചാമരങ്ങളെയും പിടിച്ചു. |
| മധുപതിഃ | ശ്രീകൃഷ്ണൻ |
| പഥി | വഴിയിൽ |
| കുസുമൈഃ | പൂക്കളാൽ |
| വികീൎയ്യമാണഃ | വൎഷിക്കപ്പെട്ടുകൊണ്ട് |
| രേജേ | ശോഭിച്ചു. |

19 അശ്രൂയന്താശിഷഃ സത്യാസ്തത്ര തത്ര ദ്വിജേരിതാഃ
നാനുരൂപാനുരൂപാശ്ച നിൎഗ്ഗുണസ്യ ഗുണാത്മനഃ

| | |
|---|---|
| നിൎഗ്ഗുണസ്യ | നിൎഗ്ഗുണബ്രഹ്മമായ അവിടുത്തേക്ക് |
| നാനുരൂപാഃ | ചേൎന്നതല്ലാത്തവയും |
| ഗുണാത്മനഃ | സഗുണമൂൎത്തിയായ അവിടുത്തേക്ക് |
| അനുരൂപാഃ ച | ചേരുംപ്രകാരമുള്ളവയുമായ |
| സത്യാഃ | പിഴ പററാത്ത |
| ആശിഷഃ | ആശീൎവാദങ്ങൾ |
| ദ്വിജേരിതാഃ | ബ്രാഹ്മണരാൽ ഉച്ചരിക്കപ്പെടുന്നതായി |
| തത്ര തത്ര | അവിടവിടെ |
| അശ്രൂയന്ത | കേൾക്കപ്പെട്ടിരുന്നു. |

20 അന്യോന്യമാസീത് സഞ്ജല്പ ഉത്തമശ്ലോകചേതസാം
കൌരവേന്ദ്രപുരസ്ത്രീണാം സൎവ്വശ്രുതിമനോഹരഃ

| | |
|---|---|
| ഉത്തമശ്ലോക- ചേതസാം | പുണ്യകീൎത്തിയായ ഭഗവാനിൽ മനസ്സുചേൎത്തവരായ |
| കൌരവേന്ദ്ര- പുരസ്ത്രീണാം | കൌരവരാജധാനിയിലെ സ്ത്രീജനങ്ങളുടെ ഇടയിൽ |
| സൎവ്വശ്രുതി- മനോഹരഃ | * എല്ലാവരുടെയും കാതും കരളും കവരുന്ന |
| സഞ്ജല്പഃ | സംഭാഷണം |
| അന്യോന്യം | തമ്മിൽത്തമ്മിൽ |
| ആസീത് | ഉണ്ടായി. |

* "സൎവ്വശ്രുതിമനോഹര:" എന്നതിന് "എല്ലാ ശ്രുതിദേവതമാരുടെയും ഹൃദയത്തെ ആകൎഷിക്കുന്ന — ഉപനിഷത്തുകൾക്കുകൂടി ആകൎഷകങ്ങളായ" എന്നിങ്ങനെയും അൎത്ഥം കല്പിക്കാം

21 സ വൈ കിലായം പുരുഷഃ പുരാതനോ
യ ഏക ആസീദവിശേഷ ആത്മനി
അഗ്രേ ഗുണേഭ്യോ ജഗദാത്മനീശ്വരേ
നിമീലിതാത്മന്നിശി സുപ്തശക്തിഷു.

| | | | |
|---|---|---|---|
| ഗുണേഭ്യഃ | ഗുണങ്ങളെക്കാൾ | നിശി | ആ പ്രളയത്തിലും |
| അഗ്രേ | മുമ്പും (സത്ത്വാദിഗുണങ്ങളുടെ വിക്ഷോഭത്തിനുമുമ്പും), | അവിശേഷേ | നിർവ്വിശേഷമായ |
| | | ആത്മനി | നിജസ്വരൂപത്തിൽ |
| | | യഃ | യാതൊരുവൻ |
| സുപ്തശക്തിഷു | സത്ത്വാദിഗുണങ്ങളുടെ ശക്തികൾ വിലയം പ്രാപിക്കവേ, | ഏകഃ | ഏകനായിട്ട് |
| ജഗദാത്മനി | ലോകങ്ങളുടെ ജീവാത്മചൈതന്യം | ആസീത് | വർത്തിച്ചിരുന്നുവോ, |
| | | പുരാതനഃ | പണ്ടുപണ്ടേയുള്ള |
| ഈശ്വരേ | പരമാത്മാവിൽ | സഃ പുരുഷഃ | ആ പരമപുരുഷൻ |
| നിമീലിതാത്മൻ (നി) | വിലയിച്ചൊതുങ്ങിയപ്പോൾ | അയം | ഈ ശ്രീകൃഷ്ണൻ |
| | | വൈ കില | തന്നെയല്ലോ ! |

കുറിപ്പ്:- "സത്ത്വാദിഗുണങ്ങളുടെ വിക്ഷോഭത്താൽ പ്രപഞ്ചസൃഷ്ടിയുണ്ടാവുന്നതിനു മുമ്പുള്ള ആദികാലത്തും, അവയുടെ ശക്തി ശമിച്ച് പ്രാപഞ്ചികജീവാത്മാക്കൾ പരമാത്മാവിൽ ലയം പ്രാപിച്ച കല്പാന്തത്തിലും നിഷ്പ്രപഞ്ചമായ കേവലാത്മസ്വരൂപത്തിൽ വർത്തിച്ചിരുന്ന പരമപുരുഷൻ തന്നെയാണ് ശ്രീകൃഷ്ണൻ" എന്നുസാരം. പ്രേമഭക്തിയാൽ ആത്മബോധം ഉദിച്ച ഹസ്തിനാപുരത്തിലെ സ്ത്രീകൾ തമ്മിൽത്തമ്മിൽ സംഭാഷണം ചെയ്ത്, ദ്വാരകയിലേക്ക് യാത്രപുറപ്പെട്ടിറങ്ങിയ ഭഗവാനെ വാഴ്ത്തുകയാണ്.

22 സ ഏവ ഭൂയോ നിജവീര്യചോദിതാം
സ്വജീവമായാം പ്രകൃതിം സിസൃക്ഷതീം
അനാമരൂപാത്മനി രൂപനാമനീ
വിധിത്സമാനോऽനുസസാര ശാസ്ത്രകൃത്.

| | | | |
|---|---|---|---|
| സഃ ഏവ | ആ പരമപുരുഷൻ തന്നെ | പ്രകൃതിം | മായയെ |
| ഭൂയഃ | പിന്നെ | അനാമരൂപാത്മനി | നാമവും രൂപവുമില്ലാത്ത ജീവാത്മാവിൽ |
| നിജവീര്യചോദിതാം | തന്റെ കാലശക്തിയാൽ ഉത്തേജിതയും | രൂപനാമനീ | നാമത്തെയും രൂപത്തെയും |
| | | വിധിത്സമാനഃ | ഉണ്ടാക്കുവാനാഗ്രഹിച്ചുകൊണ്ടും |
| സ്വജീവമായാം | തന്റെ അംശമായ ജീവനെ മോഹിപ്പിക്കുന്നവളും | ശാസ്ത്രകൃത് | വേദത്തെ കല്പിച്ചുകൊണ്ടും |
| സിസൃക്ഷതീം | സൃഷ്ടിക്കുവേണ്ടി ആഗ്രഹിക്കുന്നവളുമായ | അനുസസാര | അനുസരിച്ചു, |

കുറിപ്പ്:- സൃഷ്ടിക്കു മുമ്പും പ്രളയത്തിനു ശേഷവും നിർവ്വിശേഷമായ ആത്മസ്വരൂപത്തിൽ ഇരുന്ന പരമപുരുഷൻതന്നെ അവ രണ്ടിന്റെയും ഇടയ്ക്ക് സ്വമായയെ അനുസരിച്ച് പ്രപഞ്ചസ്വരൂപനായി വർത്തിച്ചു. നാമരൂപോപാധികളാൽ

ജീവനു വ്യക്തിത്വം ഉണ്ടാക്കിയതും, ജീവനെ കർമ്മത്തിൽ പ്രവർത്തിപ്പിക്കുവാൻ വേദത്തെ പ്രകാശിപ്പിച്ചതും ആ പരമപുരുഷനാണ്. ഈ ശ്രീകൃഷ്ണൻ ഏവം വിധമായ പരമപുരുഷൻ തന്നെയാകുന്നു.

23 സ വാ അയം യത്പദമത്ര സൂരയോ
ജിതേന്ദ്രിയാ നിർജ്ജിതമാതരിശ്വനഃ
പശ്യന്തി ഭക്ത്യുത്കലിതാമലാത്മനാ
നന്വേഷ സത്ത്വം പരിമാർഷ്ടുമർഹതി.

| | | | |
|---|---|---|---|
| അത്ര | ഈ ലോകത്തിൽ | യത്പദം | യാതൊരുവന്റെ പാദത്തെ |
| നിർജ്ജിത–മാതരിശ്വനഃ | യോഗസാധനയാൽ പ്രാണനിരോധം സാധിച്ചവരും | പശ്യന്തി | കാണുന്നുവോ, |
| ജിതേന്ദ്രിയാഃ | ഇന്ദ്രിയങ്ങളെ കീഴൊതുക്കിയവരുമായ | സഃ വൈ | ആ പരമപുരുഷൻ തന്നെയാണ് |
| സൂരയഃ | വിദ്വാന്മാർ | അയം | ഈ ശ്രീകൃഷ്ണൻ. |
| ഭക്ത്യുത്–കലിതാ–മലാത്മനാ | ഭക്തിയാൽ ഉൽകണ്ഠ പൂണ്ട നിർമ്മലമായ ബുദ്ധികൊണ്ട് | സത്ത്വം | അന്തഃകരണത്തെ |
| | | പരിമാർഷ്ടും | സംശോധിപ്പാൻ |
| | | ഏഷഃ | ഈ ഭഗവാൻ |
| | | നനു | മാത്രമല്ലേ |
| | | അർഹതി | അർഹിക്കുന്നുള്ളു? |

24 സ വാ അയം സഖ്യനുഗീതസത്കഥോ
വേദേഷു ഗുഹ്യേഷു ച ഗുഹ്യവാദിഭിഃ
യ ഏക ഈശോ ജഗദാത്മലീലയാ
സൃജത്യവത്യത്തി ന തത്ര സജ്ജതേ.

| | | | |
|---|---|---|---|
| സഖി | അല്ലയോ സഖി! | ഗുഹ്യവാദിഭിഃ | രഹസ്യവാദികളായ ഋഷികളാൽ |
| ഏകഃ | "ഏകനായ | വേദേഷു | വേദങ്ങളിലും |
| യഃ ഈശഃ | യാതൊരീശ്വരൻ | ഗുഹ്യേഷു ച | നിഗൂഢാർത്ഥമുള്ള ശാസ്ത്രങ്ങളിലും |
| ആത്മലീലയാ | തന്റെ ലീലകൊണ്ട് | അനുഗീത–സത്കഥഃ | അനുഗാനം ചെയ്യപ്പെട്ട സത്യകഥകളോടുകൂടിയവനായിരിക്കുന്നുവോ, |
| ജഗത് | ലോകത്തെ | സഃ വൈ | ആ ഈശ്വരൻ തന്നെയാണ് |
| സൃജന്തി | സൃഷ്ടിക്കുന്നു; | അയം | ഈ ശ്രീകൃഷ്ണൻ. |
| അവതി | രക്ഷിക്കുന്നു; | | |
| അത്തി | സംഹരിക്കുന്നു; | | |
| തത്ര | അതിൽ | | |
| ന സജ്ജതേ | ചേർച്ചയില്ലാതെയും ഇരിക്കുന്നു". എന്ന് | | |

25 യദാ ഹ്യധർമ്മേണ തമോധിയോ നൃപാ
ജീവന്തി തത്രൈഷ ഹി സത്ത്വതഃ കില
ധത്തേ ഭഗം സത്യമൃതം ദയാം യശോ
ഭവായ രൂപാണി ദധദ്യുഗേ യുഗേ.

| | | | |
|---|---|---|---|
| യുഗേ യുഗേ | ഓരോ യുഗത്തിലും | ഏഷഃ ഹി | ഈ ഭഗവാൻതന്നെ |
| തമോധിയഃ | തമോഗുണം ബാധിച്ച ബുദ്ധിയോടുകൂടിയവരായിത്തീർന്ന | സത്ത്വതഃ | സത്ത്വഗുണത്താൽ |
| | | രൂപാണി | രൂപങ്ങളെ |
| | | ദധത് | ധരിച്ചുകൊണ്ടു് |
| നൃപാഃ | ജനനായകന്മാർ | ഭഗം | ഐശ്വര്യത്തെയും |
| യദാ ഹി | ഏതേതു കാലത്തു് | സത്യം | സത്യസന്ധതയേയും |
| അധർമ്മേണ | അധർമ്മമാർഗ്ഗത്തിലൂടെ | ഋതം | ശരിയായ മാർഗ്ഗദർശിത്വത്തെയും |
| ജീവന്തി | സ്വജീവിതം പുഷ്ടിപ്പെടുത്തുന്നുവോ, | ദയാം | ഭക്തകാരുണ്യത്തെയും |
| തത്ര | ആ കാലത്തെല്ലാം | യശഃ | അത്ഭുതകർമ്മത്താലുള്ള കീർത്തിയേയും |
| ഭവായ | ലോകക്ഷേമത്തിന്നുവേണ്ടി | ധത്തേ കില | ധരിക്കുന്നുപോൽ. |

കുറിപ്പ്:— സൃഷ്ടിക്കു മുമ്പും പ്രളയത്തിന്നു ശേഷവും നിർവ്വിശേഷാത്മാവായി സ്ഥിതിചെയ്യുന്ന ഭഗവാൻ ഇവയ്ക്കു രണ്ടിനും ഇടയിൽ പ്രകൃതിയ്ക്കു് ഉത്തേജനം നല്കി, സ്വയം നിർല്ലേപനായിരുന്നുകൊണ്ടു്, സൃഷ്ടിസ്ഥിതിസംഹാരലീലകൾ നടത്തുന്നു. ജനങ്ങളെ രക്ഷിക്കേണ്ടുന്നവർ തമോഗുണാന്ധന്മാരായി അധർമ്മമാർഗ്ഗത്തിലൂടെ ചരിക്കുമ്പോൾ അവരെ ഒതുക്കുവാനും ലോകക്ഷേമം നിലനിർത്തുവാനും വേണ്ടി നാനാവതാരങ്ങൾ സ്വീകരിച്ചു് പ്രത്യക്ഷപ്പെടുന്നു.

ഇതുവരെയുള്ള ശ്ലോകങ്ങൾകൊണ്ടു് ഇത്രയും മഹിമാനുവർണ്ണനം ചെയ്ത ശേഷം അടുത്ത ശ്ലോകം മുതൽ പ്രകൃതത്തിലുള്ള ശ്രീകൃഷ്ണാവതാരത്തിന്റെ ശ്ലാഘ്യതയെ കുരുദേശസ്ത്രീകൾ പ്രത്യേകം എടുത്തു വാഴ്ത്തുവാൻ പോകയാണു്.

26 അഹോ അലം ശ്ലാഘ്യതമം യദോഃ കുലം
അഹോ അലം പുണ്യതമം മധോർവനം
യദേഷ പുംസാമൃഷഭഃ ശ്രിയഃ പതിഃ
സ്വജന്മനാ ചങ്ക്രമണേന ചാഞ്ചതി.

| | | | |
|---|---|---|---|
| അഹോ | ആഹാ! | മധോഃ വനം | വ്രജഭൂമി |
| യദോഃ കുലം | യദുവംശം | അലം | ഏററവും |
| അലം | ഏററവും | പുണ്യതമം | അധികം പാവനം! |
| ശ്ലാഘ്യതമം | അധികം സ്തുത്യർഹം! | യത് | എന്തെന്നാൽ |
| അഹോ | ആഹാ! | പുംസാം ഋഷഭഃ | പുരുഷോത്തമനും |

| | | | |
|---|---|---|---|
| ശ്രിയഃ പതിഃ | ലക്ഷ്മീകാന്തനുമായ | ചംക്രമണേന ച | ചുററിനടത്തം കൊണ്ടും (അവയെ) |
| ഏഷഃ | ഈ ഭഗവാൻ | | |
| സ്വജന്മനാ | തന്റെ ജനനംകൊണ്ടും | അഞ്ചതി | സൽക്കരിച്ചിരിക്കുന്നു. |

27 അഹോ ബത സ്വര്യശസ്സ്തിരസ്കരീ
കുശസ്ഥലീ പുണ്യയശസ്കരീ ഭുവഃ
പശ്യന്തി നിത്യം യദനുഗ്രഹേഷിതം
സ്മിതാവലോകം സ്വപതിം സ്മ യത്പ്രജാഃ

| | | | |
|---|---|---|---|
| അഹോ ബത | എന്തൊരത്ഭുതം ! | യത്പ്രജാഃ | യാതൊരു ആ ദ്വാരകാപുരിയിലെ ജനങ്ങാം |
| കുശസ്ഥലീ | ദ്വാരകാപുരി | | |
| സ്വര്യശസഃ | സ്വർഗ്ഗകീർത്തിക്ക് | അനുഗ്രഹേ-ഷിതം | തന്റെ അനുഗ്രഹ ബുദ്ധിയാൽ പ്രേരിതനും |
| തിരസ്കരീ | പരിഭവം ഏല്പിച്ചുകൊണ്ടും | സ്മിതാ-വലോകം | പുഞ്ചിരിയോടുചേർന്ന കടാക്ഷത്തോടുകൂടിയവനുമായ |
| ഭുവഃ | ഭൂമിക്ക് | | |
| പുണ്യ-യശസ്കരീ | പുണ്യകീർത്തിയെ വളർത്തിക്കൊണ്ടും വർത്തിക്കുന്നു. | സ്വപതിം | തങ്ങളുടെ നാഥനെ |
| | | നിത്യം | എല്ലായ്പ്പോഴും |
| യത് | എന്തെന്നാൽ, | പശ്യന്തി സ്മ | കാണുന്നുണ്ടല്ലോ. |

28 നൂനം വ്രതസ്നാനഹുതാദിനേശ്വരഃ
സമർച്ചിതോ ഹ്യസ്യ ഗൃഹീതപാണിഭിഃ
പിബന്തി യാഃ സഖ്യധരാമൃതം മുഹുർ—
വ്രജസ്ത്രിയഃ സമ്മുമുഹുര്യദാശയാഃ

| | | | |
|---|---|---|---|
| സഖി | അല്ലേ തോഴി ! | വ്രജസ്ത്രിയഃ | ഗോകുലനാരിമാർ |
| അസ്യ | ഈ ശ്രീകൃഷ്ണന്റെ | യദാശയാഃ | യാതൊന്നിൽ ആശയം വെച്ചുകൊണ്ടിരുന്നു് |
| ഗൃഹീതപാണിഭിഃ | ധർമ്മപത്നിമാരാൽ | | |
| വ്രതസ്നാന-ഹുതാദിനാ | നോൽമ്പും കുളിയും തേവാരവും മററും കൊണ്ട് | സമ്മുമുഹുഃ | ആനന്ദമൂർച്ഛിതകളായിരുന്നുവോ, |
| | | അധരാമൃതം | അങ്ങനെയുള്ള അധരസുധാരസത്തെ |
| ഈശ്വരഃ | ഈശ്വരൻ | യാഃ | യാതൊരു കൃഷ്ണപത്നിമാർ |
| സമർച്ചിതഃ | ആരാധിക്കപ്പെട്ടിരിക്കുന്നു, | | |
| നൂനം | നിശ്ചയമാണ്. | മുഹുഃ | വീണ്ടും വീണ്ടും |
| ഹി | എന്തെന്നാൽ, | പിബന്തി | പാനം ചെയ്യുന്നുണ്ടല്ലോ. |

29 യാ വീര്യശുല്കേന ഹൃതാഃ സ്വയംവരേ
പ്രമഥ്യ ചൈദ്യപ്രമുഖാൻ ഹി ശുഷ്മിണഃ
പ്രദ്യുമ്നസാംബാംബസുതാദയോ പരാ
യാശ്ചാഹൃതാ ഭൌമവധേ സഹസ്രശഃ.

30 ഏതാഃ പരം സ്ത്രീത്വമപാസ്തപേശലം
നിരസ്തശൌചം ബത സാധു കുർവ്വതേ
യാസാം ഗൃഹാത് പുഷ്കരലോചനഃ പതി—
ർന്ന ജാത്വപൈത്യാഹൃതിഭിർഹൃദി സ്പൃശൻ.

| | |
|---|---|
| സ്വയംവരേ | സ്വയംവരത്തിൽ വെച്ച് |
| ശുഷ്മിണഃ | ബലശാലികളായ |
| ചൈദ്യ- പ്രമുഖാൻ | ശിശുപാലാദി രാജാക്കന്മാരെ |
| പ്രമഥ്യ | അടിച്ചൊതുക്കി, |
| വീര്യ- ശുല്കേന ഹി | കൈയൂക്കാവുന്ന കന്യാധനം കൊണ്ടു തന്നെ |
| ഹൃതാഃ | കൊണ്ടുവരപ്പെട്ട |
| പ്രദ്യുമ്ന- സാംബാംബ- സുതാദയ: | പ്രദ്യുമ്നൻ, സാംബൻ. ആംബൻ എന്നീ പുത്രന്മാരോടുകൂടിയവരും (രുക്മിണി, ജാംബവതി, നാഗ്നജിതി എന്നിവരും) മററുമായ |
| യാ: | യാതൊരു സ്ത്രീകളും, |
| ഭൌമവധേ | നരകാസുരവധത്തിൽ വെച്ച് |
| സഹസ്രശഃ | ആയിരക്കണക്കിൽ |
| ആഹൃതാഃ | കൊണ്ടുവരപ്പെട്ട |
| പരാഃ | മററുള്ള സ്ത്രീകൾ |

| | |
|---|---|
| യാഃ ച | ആരെല്ലാമാണോ, |
| ഏതാഃ | ഇവരെല്ലാരും |
| അപാസ്ത- പേശലം | അസമത്ഥവും |
| നിരസ്തശൌചം | അപരിശുദ്ധവുമായ |
| സ്ത്രീത്വം | സ്ത്രീജീവിതത്തെ |
| പരം | ഏററവും |
| സാധു | ശോഭനമാക്കി |
| കുർവ്വതേ | ചെയ്തിരിക്കുന്നു. |
| ബത | അത്ഭുതം തന്നെ ! |
| യാസാം | യാതൊരു ഈ സ്ത്രീകളുടെ |
| പുഷ്കരലോചനഃ | ചെന്താമരക്കണ്ണനായ |
| പതിഃ | ഭർത്താവ് |
| ആഹൃതിഭിഃ | നർമ്മോക്തികളാൽ |
| ഹൃദി | ഹൃദയത്തിൽ |
| സ്പൃശൻ | സ്പർശിച്ചുകൊണ്ട് |
| ജാതു | ഒരിക്കലും |
| ഗൃഹാത് | ഗൃഹത്തിൽനിന്നു് |
| ന അപൈതി | വേർപിരിയാതെ ഇരിക്കുന്നു. |

കുറിപ്പ്:— കൃഷ്ണപത്നിമാർ ഭാഗ്യം ചെയ്തവരാണ്. ഭഗവൽസംഗംകൊണ്ട് അവർ അസമത്ഥവും അപവിത്രവുമായ സ്ത്രീത്വത്തെ ഉൽകൃഷ്ടമാക്കി. ഭഗവൽപ്രീതിക്ക് പാത്രീഭവിച്ചവർ ആരായിരുന്നാലും ജന്മസാഫല്യം നേടുന്നുവെന്നു സാരം.

31 ഏവം വിധാ ഗദന്തീനാം സ ഗിരഃ പുരയോഷിതാം
നിരീക്ഷണേനാഭിനന്ദൻ സസ്മിതേന യയൌ ഹരിഃ.

| | | | |
|---|---|---|---|
| ഗദന്തീനാം | അന്യോന്യം സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്ന | സസ്മിതേന | മന്ദഹാസാന്വിതമായ |
| | | നിരീക്ഷണേന | നോട്ടത്താൽ |
| പുരയോഷിതാം | പൌരസ്ത്രീകളുടെ | അഭിനന്ദൻ | അഭിനന്ദിച്ചുകൊണ്ട് |
| ഏവം വിധാഃ | ഇപ്രകാരമുള്ള | സഃ ഹരിഃ | ആ ശ്രീഹരി |
| ഗിരഃ | വാക്കുകളെ | യയൌ | യാത്രചെയ്തു. |

32 അജാതശത്രുഃ പൃതനാം ഗോപീഥായ മധുദ്വിഷഃ
പരേഭ്യഃ ശങ്കിതഃ സ്നേഹാത് പ്രായുങ്ക്ത ചതുരങ്ഗിണീം.

| | | | |
|---|---|---|---|
| അജാതശത്രുഃ | ശത്രുക്കളില്ലാത്തവൻ എന്നു പേരെടുത്ത യുധിഷ്ഠിരൻ | ഗോപീഥായ | രക്ഷയ്ക്കുവേണ്ടി |
| | | ചതുരങ്ഗിണീം | ആന, തേർ, കുതിര, കാലാൾ എന്നീവിഭാഗത്തോടുകൂടിയ |
| സ്നേഹാത് | സ്നേഹം നിമിത്തം | | |
| പരേഭ്യഃ | ശത്രുക്കളിൽനിന്നു് | | |
| ശങ്കിതഃ | ആശങ്കപൂണ്ട്, | പൃതനാം | സൈന്യത്തെ |
| മധുദ്വിഷഃ | മധുദ്വേഷിയായ ശ്രീകൃഷ്ണന്റെ | പ്രായുങ്ക്ത | അയച്ചു. |

33 അഥ ദൂരാഗതാംഛൌരിഃ കൌരവാൻ വിരഹാതുരാൻ
സന്നിവർത്ത്യ ദൃഢം സ്നിഗ്ദ്ധാൻ പ്രായാത് സ്വനഗരീം പ്രിയൈഃ.

| | | | |
|---|---|---|---|
| അഥ | അനന്തരം | കൌരവാൻ | കുരുവംശജരായ പാണ്ഡവന്മാരെ |
| ദൂരാഗതാൻ | ഒട്ടുദൂരംവരെ ഒരുമിച്ചു വന്നവരും, | സന്നിവർത്ത്യ | തിരിച്ചയച്ച് |
| | | ശൌരിഃ | ശ്രീകൃഷ്ണൻ |
| വിരഹാതുരാൻ | വിരഹദുഃഖത്താൽ വിവശന്മാരും | പ്രിയൈഃ | ഇഷ്ടജനങ്ങളോടുകൂടി |
| | | സ്വനഗരീം | സ്വന്തം നഗരത്തിലേക്ക് |
| ദൃഢം | ഏററവും | | |
| സ്നിഗ്ദ്ധാൻ | സ്നേഹമുള്ളവരുമായ | പ്രായാത് | പ്രയാണം ചെയ്തു |

34 കുരുജാംഗലപാഞ്ചാലാൻ ശൂരസേനാൻ സയാമുനാൻ
ബ്രഹ്മാവർത്തം കുരുക്ഷേത്രം മത്സ്യാൻ സാരസ്വതാനഥ

35 മരുധന്വമതിക്രമ്യ സൌവീരാഭീരയോഃ പരാൻ
ആനർത്താൻ ഭാർഗ്ഗവോപാഗാച്ഛ്രാന്തവാഹോ മനാഗ്വിഭുഃ

| | | | |
|---|---|---|---|
| ഭാർഗ്ഗവ | ഹേ ശൌനക! | സയാമുനാൻ | യമുനാതീരത്തിലുള്ള |
| കുരുജാംഗല- പാഞ്ചാലാൻ | കുരുജാംഗലപ്രദേശങ്ങളും, പാഞ്ചാലം എന്നീ ദേശങ്ങളെയും, | ശൂരസേനാൻ | ശൂരസേനരാജ്യത്തെയും, |
| | | സാരസ്വതാൻ | സരസ്വതീതടത്തിലുള്ള |

| | | | |
|---|---|---|---|
| ബ്രഹ്മാവർത്തം | ബ്രഹ്മാവർത്തത്തെയും, | ശ്രാന്തവാഹഃ | തളൎന്ന തേർക്കുതിരക ളോടുകൂടിയ |
| കുരുക്ഷേത്രം | കുരുക്ഷേത്രത്തെയും, | വിഭുഃ | ഭഗവാൻ |
| മത്സ്യാൻ അഥ | മത്സ്യദേശത്തെയും, | സൌവീരാ- ഭീരയോ | സൌവീരം, ആഭീരം എന്നീ രാജ്യങ്ങൾക്ക് |
| മരുധന്വം | നിർജ്ജലവും അല്പജലവും ആയുള്ള മണൽ പ്രദേശങ്ങളെയും | പരാൻ | അപ്പുറത്തായുള്ള |
| അതിക്രമ്യ | പിന്നിട്ട്, | ആനൎത്താൻ | ആനർത്തമെന്ന ദ്വാര കാദേശത്തെ |
| മനാക് | കുറഞ്ഞൊന്നു് | ഉപാഗാത് | സമീപിച്ചു. |

36 തത്ര തത്ര ഹ തത്രത്യൈൎഹരിഃ പ്രത്യൃദ്യതാർഹണഃ

സായം ഭേജേ ദിശം പശ്ചാദ്ഗവിഷ്ഠോ ഗാം ഗതസ്തദാ.

| | | | |
|---|---|---|---|
| തത്ര തത്ര | അവിടെയവിടെ | പശ്ചാദ്ദിശം | പശ്ചിമദിക്കിലുള്ള ദ്വാരകാദേശത്തിലേക്ക് |
| തത്രത്യൈഃ | അതാതുദിക്കിലുള്ള ജനങ്ങളാൽ | ഭേജേ | എത്തിച്ചേൎന്നു. |
| പ്രത്യൃദ്യതാ- ർഹണഃ | കൊണ്ടുവന്നർപ്പിക്ക പ്പെട്ട തിരുമുൽക്കാഴ്ച കളോടുകൂടിയ | തദാ | അന്നേരത്തു |
| | | ഗവിഷ്ഠഃ | സൂൎയ്യഭഗവാൻ |
| | | ഗാം | ജലത്തിലേക്കു |
| ഹരിഃ | ശ്രീകൃഷ്ണഭഗവാൻ | ഗതഃ | എത്തിച്ചേൎന്നിരുന്നു. |
| സായം | വൈകുന്നേരത്തു് | ഹ | ആശ്ചൎയ്യം ! |

കുറിപ്പ്:- നാനാസ്ഥലങ്ങളെ പിന്നിട്ട്, നാനാദേശങ്ങളിലുള്ള ജനങ്ങളാൽ സൽകൃത നായി ഒരു സൂൎയ്യാസ്തമയസമയത്തു് ശ്രീകൃഷ്ണൻ ഹസ്തിനാപുരത്തിൽനിന്നു ദ്വാരകയിൽ എത്തിച്ചേൎന്നു.

മഹാഭാരതയുദ്ധം കഴിഞ്ഞു് യുധിഷ്ഠിരനെ കുരുദേശത്തിലെ രാജാവാക്കി വാഴിച്ചശേഷം വിജയശ്രീലാളിതനായ ഭഗവാൻ ഘോഷയാത്രയായി ദ്വാര കയിലേക്ക് പോകുന്നതാണ് ഈ അദ്ധ്യായത്തിൽ വൎണ്ണിച്ചതു്. ഭഗവദ്ദൎശന ത്താൽ ആത്മാനന്ദാനുഭൂതിയുണ്ടായ കുരുപുരസ്ത്രീകളുടെ ഭഗവന്മഹിമാനുവൎണ്ണ നപരമായ സംഭാഷണം ഈ അദ്ധ്യായത്തിലെ പ്രധാനഭാഗമാണ്.

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ

ദശമോऽദ്ധ്യായഃ

ആദിതഃ ശ്ലോകാഃ 409.

പത്താമദ്ധ്യായം കഴിഞ്ഞു.

## ഏകാദശോऽദ്ധ്യായഃ : പതിനൊന്നാമദ്ധ്യായം.

[ആനർത്തഃ സ്തൂയമാനസ്യ പുരീം നിർവിശ്യ ബന്ധുഭിഃ
ഏകാദശേ രതിഃ സമ്യഗ്‌യാദവേന്ദ്രസ്യ വർണ്യതേ.]

## ശ്രീകൃഷ്ണന്റെ പുരപ്രവേശവർണ്ണനം.

സൂത ഉവാച : സൂതൻ പറഞ്ഞു: —

1 ആനർത്താൻ സ ഉപവ്രജ്യ സ്വൃദ്ധാൻ ജനപദാൻ സ്വകാൻ
ദധ്മൌ ദരവരം തേഷാം വിഷാദം ശമയന്നിവ.

| | | | |
|---|---|---|---|
| സഃ | ആ ശ്രീഭഗവാൻ | തേഷാം | അവിടെയുള്ളവരുടെ |
| ആനർത്താൻ | ആനർത്തമെന്ന | വിഷാദം | സന്താപത്തെ |
| സ്വകാൻ | തന്റെ | ശമയൻ ഇവ | ശമിപ്പിക്കും വിധം |
| സ്വൃദ്ധാൻ | സമൃദ്ധമായ | ദരവരം | ശ്രേഷ്ഠമായ ശംഖ് |
| ജനപദാൻ | രാജ്യത്തിലേക്ക് | ദധ്മൌ | വിളിച്ചു. |
| ഉപവ്രജ്യ | എത്തിച്ചേർന്ന്, | | |

2 സ ഉച്ചകാശേ ധവളോദരോ ദരോ-
ऽപ്യുരുക്രമസ്യാധരശോണശോണിമാ
ദാധ്മായമാനഃ കരകഞ്ജസംപുടേ
യഥാബ്ജഷണ്ഡേ കലഹംസ ഉത്സ്വനഃ

| | | | |
|---|---|---|---|
| ദാധ്മായമാനഃ | വിളിക്കപ്പെട്ടുകൊണ്ടിരുന്ന | കരകഞ്ജ-സംപുടേ | താമരപ്പൂപോലുള്ള കൈക്കുമ്പിളിൽ |
| സഃ ദരഃ | ആ ശംഖ് | ഉത്സ്വനഃ | ഉച്ചത്തിൽകൂവുന്ന |
| ധവളോ-ദരഃ അപി | വെണ്മപൂണ്ട വയറുള്ളതാണെങ്കിലുംകൂടി | കലഹംസഃ | ഒരു അരയന്നം |
| ഉരുക്രമസ്യ | ഭഗവാന്റെ | അബ്ജ-ഷണ്ഡേ | താമരത്താരുകൾക്കിടയിൽ |
| അധരശോണ-ശോണിമാ | ചുണ്ടിലുള്ള ചുവപ്പിനാൽ ചുവന്നതായിട്ട്, | യഥാ | എന്നതുപോലെ |
| | | ഉച്ചകാശേ | പ്രശോഭിച്ചു. |

3 തമുപശ്രുത്യ നിനദം ജഗദ്ഭയഭയാവഹം
പ്രത്യുദ്യയുഃ പ്രജാഃ സർവ്വാ ഭർത്തൃദർശനലാലസാഃ

| | | | |
|---|---|---|---|
| ജഗദ്ഭയ-ഭയാവഹം | ലോകത്തിലുള്ള ഭയത്തിന്ന് ഭയം ജനിപ്പിക്കുന്നതായ | സർവ്വാഃ പ്രജാഃ | എല്ലാ ജനങ്ങളും |
| തം നിനദം | ആ ശംഖനാദത്തെ | ഭർത്തൃദർശന-ലാലസാഃ | സ്വാമിദർശനത്തിൽ താല്പര്യം പൂണ്ടുകൊണ്ട് |
| ഉപശ്രുത്യ | അടുത്തുകേട്ട് | പ്രത്യുദ്യയുഃ | എതിരേററുചെന്നു. |

4 തത്രോപനീതബലയോ രവേർദീപമിവാദൃതാഃ
ആത്മാരാമം പൂർണ്ണകാമം നിജലാഭേന നിത്യദാ.

5 പ്രീത്യുത്ഫുല്ലമുഖാഃ പ്രോചുർഹർഷഗദ്ഗദയാ ഗിരാ
പിതരം സർവ്വസുഹൃദമവിതാരമിവാർഭകാഃ

| | | | |
|---|---|---|---|
| രവേഃ | ആദിത്യന്റെ | ആത്മാരാമം | തന്നിൽത്താൻ രമിക്കുന്നവനായും, |
| ദീപം ഇവ | വിളക്കുവെക്കുംപോലെ | സർവ്വസുഹൃദം | എല്ലാവൎക്കും ബന്ധുവായും, |
| തത്ര | അവിടെ | അവിതാരം | രക്ഷിതാവായും ഇരിക്കുന്ന ഭഗവാനോട് |
| ഉപനീത–ബലയഃ | കൊണ്ടുവന്നുവെച്ച തിരുമുൽക്കാഴ്ചയോടുകൂടിയവരായി | ഹർഷ–ഗദ്ഗദയാ | സന്തോഷംകൊണ്ട് ഇടറുന്ന |
| ആദൃതാഃ | ആദരിച്ചുനിന്ന ജനങ്ങൾ | ഗിരാ | വാക്കിനാൽ |
| പ്രീത്യുത്ഫുല്ല-മുഖാഃ | സന്തോഷത്താൽ പ്രസന്നവദനരായിട്ട്, | അർഭകാഃ | മക്കൾ |
| നിത്യദാ | എല്ലായ്പോഴും | പിതരം | അച്ഛനോട് |
| നിജലാഭേന | ആത്മലാഭംകൊണ്ടു | ഇവ | എന്നപോലെ |
| പൂർണ്ണകാമം | പൂർണ്ണകാമനായും, | പ്രോചുഃ | പറഞ്ഞു. |

6 നതാഃ സ്മ തേ നാഥ സദാങ്ഘ്രിപങ്കജം
വിരിഞ്ചവൈരിഞ്ചസുരേന്ദ്രവന്ദിതം
പരായണം ക്ഷേമമിഹേച്ഛതാം പരം
ന യത്ര കാലഃ പ്രഭവേത് പരപ്രഭുഃ.

| | | | |
|---|---|---|---|
| നാഥ | അല്ലയോ രക്ഷിതാവേ! | പരപ്രഭുഃ | അതിപ്രാഭവമുള്ള |
| വിരിഞ്ച–വൈരിഞ്ച സുരേന്ദ്ര–വന്ദിതം | ബ്രഹ്മാവിനാലും ബ്രഹ്മപുത്രന്മാരായ സനകാദികളാലും ദേവേന്ദ്രനാലും വന്ദിക്കപ്പെട്ടിരിക്കുന്നതും | കാലഃ | കാലശക്തി |
| | | യത്ര | യാതൊന്നിലാണോ |
| | | ന പ്രഭവേത് | പ്രഭാവംചെലുത്താനാവാതെയിരിക്കുന്നതു് – അങ്ങനെയുള്ളതുമായ |
| ഇഹ | ഈ ലോകത്തിൽ | തേ | അവിടുത്തെ |
| പരം | ഉൽകൃഷ്ടമായ | അങ്ഘ്രി–പങ്കജം | പാദകമലത്തെ |
| ക്ഷേമം | ക്ഷേമത്തെ | | |
| ഇച്ഛതാം | ഇച്ഛിക്കുന്നവൎക്ക് | സദാ | എപ്പോഴും |
| പരായണം | അത്യാശ്രയമായുള്ളതും, | നതാഃ സ്മ | ഞങ്ങൾ കുമ്പിടുന്നു. |

7 ഭവായ നസ്ത്വം ഭവ വിശ്വഭാവന
ത്വമേവ മാതാഽഥ സുഹൃത് പതിഃ പിതാ
ത്വം സദ്ഗുരുർനഃ പരമം ച ദൈവതം
യസ്യാനുവൃത്യാ കൃതിനോ ബഭൂവിമ.

| | |
|---|---|
| വിശ്വഭാവന | ലോകരക്ഷക ! |
| ത്വം | നിന്തിരുവടി |
| നഃ | ഞങ്ങളുടെ |
| ഭവായ | ക്ഷേമത്തിന്നായി |
| ഭവ | ഭവിക്കുമാറാകുക |
| നഃ | ഞങ്ങളുടെ |
| മാതാ പിതാ | അമ്മയും, അച്ഛനും, |
| സുഹൃത് | ഉററബന്ധുവും, |
| പതിഃ അഥ | നാഥനും |
| ത്വം ഏവ | നിന്തിരുവടിതന്നെ; |
| സദ്ഗുരുഃ | ഉത്തമഗുരുവും, |
| പരമം | അത്യുത്തമമായ |
| ദൈവതം ച | ദൈവവും |
| ത്വം | നിന്തിരുവടിയാണ്. |
| യസ്യ | യാതൊരു നിന്തിരുവടിയുടെ |
| അനുവൃത്ത്യാ | അനുസേവയാൽ |
| കൃതിനഃ | കൃതാർത്ഥരായിട്ട് |
| ബഭൂവിമ | ഞങ്ങൾ ഭവിച്ചിരിക്കുന്നു. |

8 അഹോ സനാഥാ ഭവതാ സ്മ യദ്വയം
ത്രൈവിഷ്ടപാനാമപി ദൂരദർശനം
പ്രേമസ്മിതസ്നിഗ്ദ്ധനിരീക്ഷണാനനം
പശ്യേമ രൂപം തവ സർവ്വസൌഭഗം

| | |
|---|---|
| അഹോ | മഹാ ഭാഗ്യം ! |
| വയം | ഞങ്ങൾ |
| ഭവതാ | നിന്തിരുവടിയാൽ |
| സനാഥാഃ | നാഥനുള്ളവരായി |
| സ്മ | ഭവിച്ചിരിക്കുന്നു |
| യത് | എന്തെന്നാൽ |
| ത്രൈവിഷ്ട- പാനാം അപി | സ്വർല്ലോകവാസി കൾക്കുപോലും |
| ദൂരദർശനം | എത്താത്ത ദർശനത്തോടുകൂടിയതും, |
| പ്രേമസ്മിത- സ്നിഗ്ദ്ധ- നിരീക്ഷണാ- നനം | സ്നേഹഭാവത്തോടും പുഞ്ചിരിയോടും മുദല വീക്ഷണത്തോടും ചേന്ന തിരുമുഖത്തോടു കൂടിയതും, |
| സർവ്വസൌഭഗം | സർവ്വാംഗസുന്ദരവുമായ |
| തവ | നിന്തിരുവടിയുടെ |
| രൂപം | തിരുവുടലിനെ |
| പശ്യേമ | കാണാൻ കഴിയുന്നുവല്ലോ. |

9 യർഹ്യംബുജാക്ഷാപസസാര ഭോ ഭവാൻ
കുരൂൻ മധൂൻ വാഥ സുഹൃദ്ദിദൃക്ഷയാ
തത്രാബ്ദകോടിപ്രതിമഃ ക്ഷണോ ഭവേ—
ദ്രവിം വിനാക്ഷ്ണോരിവ നസ്തവാച്യുത.

| | |
|---|---|
| ഭോ | അല്ലയോ |
| അംബുജാക്ഷ | താമരക്കണ്ണ ! |
| അച്യുത | നിർവ്വികാരാത്മൻ ! |
| ഭവാൻ | നിന്തിരുവടി |
| സുഹൃദ്- ദിദൃക്ഷയാ | ബന്ധുക്കളെ കാണാനുള്ള താൽപര്യം കൊണ്ട് |
| കുരൂൻ | കുരുദേശത്തേക്കോ |
| അഥ വാ | അല്ലെങ്കിൽ |
| മധൂൻ | മഥുരയിലേക്കോ, |
| അപസസാര യർഹി തത്ര | പിരിഞ്ഞുപോകുന്ന നേരത്ത് |
| രവിം വിനാ | സൂര്യനില്ലാതെ |
| അക്ഷ്ണോഃ | കണ്ണുകൾക്ക് |

| | | | |
|---|---|---|---|
| ഇവ | എന്നപോലെ, | അബ്ദകോടി–<br>പ്രതിമ: | കോടിവത്സരത്തിന്നു<br>തുല്യമായി |
| തവ നഃ | അങ്ങയുടെ ഞങ്ങാംക്ക് | | |
| ക്ഷണഃ | ഒരു നിമിഷം | ഭവേത് | സംഭവിച്ചേക്കാം. |

10 ഇതി ചോദീരിതാഃ വാചഃ പ്രജാനാം ഭക്തവത്സലഃ
ശൃണ്വാനോഽനുഗ്രഹം ദൃഷ്ട്യാ വിതന്വൻ പ്രാവിശത് പുരീം

11 മധുഭോജദശാർഹാർഹകുകുരാന്ധകവൃഷ്ണിഭിഃ
ആത്മതുല്യബലൈർഗ്ഗുപ്താം നാഗൈർഭോഗവതീമിവ

12 സർവ്വർത്തുസർവ്വവിഭവപുണ്യവൃക്ഷലതാശ്രമൈഃ
ഉദ്യാനോപവനാരാമൈർവൃതപദ്മാകരശ്രിയം

13 ഗോപുരദ്വാരമാർഗ്ഗേഷു കൃതകൗതുകതോരണാം
ചിത്രധ്വജപതാകാഗ്രൈരന്തഃ പ്രതിഹതാതപാം

14 സമ്മാർജ്ജിതമഹാമാർഗ്ഗരഥ്യാപണകചത്വരാം
സിക്താം ഗന്ധജലൈരുപ്താം ഫലപുഷ്പാക്ഷതാങ്കുരൈഃ

15 ദ്വാരി ദ്വാരി ഗൃഹാണാം ച ദധ്യക്ഷതഫലേക്ഷുഭിഃ
അലംകൃതാം പൂർണ്ണകുംഭൈർബലിഭിർധൂപദീപകൈഃ

| | | | |
|---|---|---|---|
| ഭക്തവത്സലഃ | ഭക്തവാത്സല്യമുള്ള ശ്രീകൃഷ്ണൻ | ഗുപ്താം | സംരക്ഷിതമായി— |
| ഇതി | ഈ വിധത്തിൽ | നാഗൈഃ | നാഗന്മാരാൽ സംരക്ഷിതമായ |
| ഉദീരിതാഃ | ഉച്ചരിക്കപ്പെട്ടതായ | ഭോഗവതീം<br>ഇവ | നാഗപുരിയെപ്പോലെ<br>ഇരിക്കുന്നതായി— |
| പ്രജാനാം | ജനങ്ങളുടെ | | |
| വാചഃ | വചനങ്ങളെ | | |
| ശൃണ്വാനഃ | കേട്ടുകൊണ്ടും, | സർവ്വർത്തു–<br>സർവ്വവിഭവ–<br>പുണ്യവൃക്ഷ–<br>ലതാശ്രമൈഃ | എല്ലാ ഋതുക്കളിലും<br>എല്ലാ വിഭവങ്ങളോടു<br>കൂടിയ പുണ്യവൃക്ഷ<br>ങ്ങളോടും വള്ളിക്കുടില്വ<br>കളോടും കൂടിയ |
| ദൃഷ്ട്യാ | നോട്ടംകൊണ്ട് | | |
| അനുഗ്രഹം | അനുഗ്രഹത്തെ | | |
| വിതന്വൻ ച | അരുളികൊണ്ടും | | |
| ആത്മതുല്യ–<br>ബലൈഃ | തങ്ങളോക്കൊത്ത<br>സൈനികശക്തിയോടു കൂടിയ | ഉദ്യാനോപ–<br>വനാരാമൈഃ | തോട്ടം, പൂങ്കാവു,<br>ക്രീഡാവനം എന്നിവ യാൽ |
| മധുഭോജ–<br>ദശാർഹാർഹ–<br>കുകുരാന്ധക–<br>വൃഷ്ണിഭിഃ | മാധുരന്മാർ, ഭോജന്മാർ,<br>ദശാർഹന്മാർ,<br>അർഹന്മാർ, കുകുരന്മാർ,<br>അന്ധകന്മാർ,<br>വൃഷ്ണികൾ എന്നിവരാൽ | വൃതപദ്മാ–<br>കരശ്രിയം | ചൂഴപ്പെട്ട താമരപ്പൊയ്ക<br>കളുടെ ശോഭ<br>ചേർന്നതായി— |

| | |
|---|---|
| ഗോപുര– ദ്വാരമാർഗ്ഗേഷു | ഗോപുരങ്ങളുടെയും ഗൃഹങ്ങളുടെയും ഉമ്മറങ്ങളിലും വഴികളിലും |
| കൃതകൌതുക– തോരണാം | കെട്ടിയലങ്കരിക്കപ്പെട്ട തോരണങ്ങളോടു കൂടിയതായി— |
| ചിത്രധ്വജ– പതാകാഗ്രൈഃ | ഗരുഡാദിരൂപങ്ങൾ കൊണ്ടു ചിത്രിതങ്ങളായ കൊടിമരങ്ങളുടെയും കൊടിക്കൂറകളുടെയും അഗ്രഭാഗങ്ങളാൽ |
| അന്തഃ പ്രതി– ഹതാതപാം | അകത്തുകടക്കാത്ത വെയിലോടുകൂടിയതായി— |
| സമ്മാർജ്ജിത– മഹാമാർഗ്ഗ– രഥ്യാപണക– ചത്വരാം | തുത്തുതളിക്കപ്പെട്ട രാജവീഥികൾ, തേർവീഥികൾ, അങ്ങാടിത്തെരുവുകൾ, അങ്കണങ്ങൾ, എന്നിവയോടു ചേർന്നതായി— |

| | |
|---|---|
| ഗന്ധജലൈഃ | സുഗന്ധജലങ്ങളാൽ |
| സിക്താം | നനയ്ക്കപ്പെട്ടതായി— |
| ഫലപുഷ്പാ– ക്ഷതാങ്കുരൈഃ | പഴങ്ങളും പൂക്കളും അക്ഷതവും തളിർത്തൊത്തുംകൊണ്ട് |
| ഉപ്താം | വിതറപ്പെട്ടിരിക്കുന്നതായി— |
| ഗൃഹാണാം | ഗൃഹങ്ങളുടെ |
| ദ്വാരി ദ്വാരി | ഉമ്മറങ്ങളിലെല്ലാം |
| ദധ്യക്ഷത– ഫലേക്ഷുഭിഃ | തയിർ, ധാന്യം, പഴം, കരിമ്പ് എന്നിവ കൊണ്ടും, |
| പൂർണ്ണകുംഭൈഃ | പൂർണ്ണകുംഭങ്ങൾ കൊണ്ടും, |
| ബലിഭിഃ | ഉപഹാരങ്ങൾ കൊണ്ടും, |
| ധൂപ– ദീപകൈഃ | ധൂപദീപങ്ങളെക്കൊണ്ടും, |
| അലംകൃതാം ച | അലങ്കരിക്കപ്പെട്ടതുമായിരിക്കുന്ന |
| പുരീം | ദ്വാരകാപുരിയിലേക്ക് |
| പ്രാവിശത് | പ്രവേശിച്ചു |

16 നിശമ്യ പ്രേഷ്ഠമായാന്തം വസുദേവോ മഹാമനാഃ
അക്രൂരശ്ചോഗ്രസേനശ്ച രാമശ്ചാദ്ഭുതവിക്രമഃ

17 പ്രദ്യുമ്നശ്ചാരുദേഷ്ണശ്ച സാംബോ ജാംബവതീസുതഃ
പ്രഹർഷവേഗോച്ഛ്വസിതശയനാസനഭോജനാഃ

18 വാരണേന്ദ്രം പുരസ്കൃത്യ ബ്രാഹ്മണൈഃ സസുമംഗലൈഃ
ശംഖതൂര്യനിനാദേന ബ്രഹ്മഘോഷേണ ചാദൃതാഃ
പ്രത്യുജ്ജഗ്മൂ രഥൈർഹൃഷ്ടാഃ പ്രണയാഗതസാധ്വസാഃ.

| | |
|---|---|
| പ്രേഷ്ഠം | ഏററവും പ്രിയങ്കരനായ ശ്രീകൃഷ്ണൻ |
| ആയാന്തം | വന്നുചേർന്നതായി |
| നിശമ്യ | കേട്ടിട്ട്, |
| മഹാമനാഃ | മഹാമനസ്കനായ |
| വസുദേവഃ | വസുദേവനും, |
| അക്രൂരഃ ച | അക്രൂരനും, |

| | |
|---|---|
| ഉഗ്രസേനഃ ച | ഉഗ്രസേനരാജാവും, |
| അദ്ഭുത– വിക്രമഃ | അത്ഭുതപരാക്രമശാലിയായ |
| രാമഃ ച | ശ്രീബലരാമനും, |
| പ്രദ്യുമ്നഃ | പ്രദ്യുമ്നനും, |
| ചാരുദേഷ്ണഃ ച | ചാരുദേഷ്ണനും, |

| | |
|---|---|
| ജാംബവതീ– സുതഃ | ജാംബവതിയുടെ പുത്രനായ |
| സാംബഃ | സാംബനും |
| പ്രഹൃഷ്ടവേഗോ– ച്ഛ്വസിത– ശയനാസന– ഭോജനാഃ | സന്തോഷാധിക്യത്താൽ കിടപ്പും ഇരിപ്പും ഭക്ഷണവും കൈവെടിഞ്ഞു കൊണ്ട് |
| സസുമംഗലൈഃ | മംഗലവസ്തുക്കളെടുത്ത |
| ബ്രാഹ്മണൈഃ | ബ്രാഹ്മണരോടുകൂടി |
| വാരണേന്ദ്രം | കൊമ്പനാനയെ |
| പുരസ്കൃത്യ | മുൻനടത്തി, |
| ശംഖതൂര്യ– നിനാദേന | ശംഖിന്റെയും പെരുമ്പറയുടെയും ശബ്ദഘോഷത്തോടെയും |
| ബ്രഹ്മ– ഘോഷേണ ച | വേദമന്ത്രോച്ചാരണഘോഷത്തോടെയും |
| ആദൃതാഃ | ആദരാന്വിതരായി, |
| ഹൃഷ്ടാഃ | ആനന്ദത്തോടുകൂടിയവരുമായിട്ട്, |
| പ്രണയാഗത– സാധ്വസാഃ | സ്നേഹം കൊണ്ടുണ്ടായ സംഭ്രമത്തോടുകൂടിയവരായി, |
| രഥൈഃ | തേരുകളിൽകയറി |
| പ്രത്യുജ്ജഗ്മുഃ | എതിരേററുചെന്നു. |

19 വാരമുഖ്യാശ്ച ശതശോ യാനൈസ്തദ്ദർശനോത്സുകാഃ
ലസത്കുണ്ഡലനിർഭാതകപോലവദനശ്രിയഃ.

| | |
|---|---|
| ലസത്– കുണ്ഡല– നിർഭാത– കപോല– വദനശ്രിയഃ | തിളങ്ങുന്ന കർണ്ണഭൂഷണങ്ങളാൽ പ്രകാശിച്ച കവിൾത്തടം കൊണ്ട് മുഖകാന്തിപൂണ്ടിയ |
| വാരമുഖ്യാഃ | പ്രമുഖനർത്തകിമാർ |
| തദ്ദർശനോ– ത്സുകാഃ | ഭഗവൽദർശനത്തിൽ തിടുക്കത്തോടുകൂടിയവരായിട്ട് |
| ശതശഃ | നൂറുകണക്കിൽ |
| യാനൈഃ ച | പല്ലക്കുകളിലേറിയും എതിരേല്ക്കുവാനെത്തി. |

20 നടനർത്തകഗന്ധർവ്വാ സൂതമാഗധവന്ദിനഃ
ഗായന്തി ചോത്തമശ്ലോകചരിതാന്യദ്ഭുതാനി ച

| | |
|---|---|
| നടനർത്തക– ഗന്ധർവ്വാഃ | അഭിനേതാക്കളും, നർത്തകന്മാരും, ഗായകന്മാരും, |
| സൂതമാഗധ– വന്ദിനഃ ച | കഥാപ്രസംഗകന്മാരും, വംശമഹിമാനുകീർത്തനം ചെയ്യുന്നവരും, സ്തുതിപാഠകന്മാരും |
| അദ്ഭുതാനി | ആശ്ചര്യകരങ്ങളായ |
| ഉത്തമശ്ലോക– ചരിതാനി | ശ്രീകൃഷ്ണലീലാചരിത്രങ്ങളെ |
| ഗായന്തി ച | പാടിപ്പുകഴ്ത്തുകയും ചെയ്തിരുന്നു. |

21 ഭഗവാംസ്തത്ര ബന്ധൂനാം പൌരാണാമനുവർത്തിനാം
യഥാവിധി സമാഗമ്യ സർവ്വേഷാം മാനമാദധേ.

| | |
|---|---|
| ഭഗവാൻ | ശ്രീകൃഷ്ണൻ |
| തത്ര | അവിടെ |
| അനുവർത്തിനാം | തന്നെ പ്രതീക്ഷിച്ചു കാത്തുനില്ക്കുന്ന |
| പൌരാണാം | പുരവാസികളുടെയും |

| | | | |
|---|---|---|---|
| ബന്ധൂനാം | ബന്ധുക്കളുടെയും | സർവ്വേഷാം | എല്ലാവക്കും |
| സമാഗമ്യ | അടുത്തുചെന്നു് | | |
| യഥാവിധി | മുറപ്രകാരം | മാനം ആദധേ | ബഹുമതിനല്കി |

22 പ്രഹ്വാഭിവാദനാശ്ലേഷകരസ്പർശസ്മിതേക്ഷണൈഃ
ആശ്വാസ്യ ചാശ്വപാകേഭ്യോ വരൈശ്ചാഭിമതൈർവിഭുഃ

23 സ്വയം ച ഗുരുഭിർവിപ്രൈഃ സദാരൈഃ സ്ഥവിരൈരപി
ആശീർഭിര്യുജ്യമാനോഽന്യൈർവന്ദിഭിശ്ചാവിശത് പുരം.

| | | | |
|---|---|---|---|
| പ്രഹ്വാ–ഭിവാദനാ–ശ്ലേഷ–കരസ്പർ–സ്മിതേ–ക്ഷണൈഃ | ശിരസാ നമിക്കുക, വാചികമായി നമസ്കരിക്കുക, കെട്ടിപ്പിടിക്കുക, കൈകൊട്ടുക, പുഞ്ചിരിതൂകുക, കടാക്ഷിക്കുക എന്നിങ്ങനെ തരം തിരിച്ചുള്ള അനുഷ്ഠാനങ്ങൾകൊണ്ടും, | വിഭുഃ | വൈഭവശാലിയായ ഭഗവാൻ |
| | | സ്വയം ച | താൻതന്നെയും |
| | | ഗുരുഭിഃ | ഗുരുജനങ്ങളാലും, |
| | | സദാരൈഃ | പത്നിമാരോടുകൂടിയ |
| | | വിപ്രൈഃ | ബ്രാഹ്മണോത്തമരാലും, |
| | | സ്ഥവിരൈഃ അപി | പ്രായം കൂടിയ വലിയവരാലും |
| അഭിമതൈഃ | അഭീഷ്ടങ്ങളായ | ആശീർഭിഃ യുജ്യമാനഃ | അനുഗ്രഹിക്കപ്പെടുന്നവനായിട്ടു് |
| വരൈഃ ച | വരദാനങ്ങൾകൊണ്ടും | വന്ദിഭിഃ | സ്തുതിപാഠകന്മാരോടും |
| ആശ്വപാകേഭ്യഃ | ചണ്ഡാളൻ വരെയുള്ളവക്കു് | അന്യൈഃ ച | മററുജനങ്ങളോടുംകൂടി |
| | | പുരം | നഗരത്തിലേക്കു് |
| ആശ്വാസ്യ ച | ആശ്വാസമരുളിയതിനുശേഷം | ആവിശത് | പ്രവേശിച്ചു. |

24 രാജമാർഗ്ഗം ഗതേ കൃഷ്ണേ ദ്വാരകായാഃ കുലസ്ത്രിയഃ
ഹർമ്മ്യാണ്യാരുരുഹുർവിപ്ര തദീക്ഷണമഹോത്സവാഃ

| | | | |
|---|---|---|---|
| വിപ്ര | ഹേ ബ്രാഹ്മണോത്തമ! | കുലസ്ത്രിയഃ | കുലസ്ത്രീകൾ |
| കൃഷ്ണേ | ശ്രീകൃഷ്ണൻ | തദീക്ഷണ–മഹോത്സവാഃ | ഭഗവദ്ദർശനത്താലുള്ള മഹോത്സവത്തോടുകൂടിയവരായിട്ടു് |
| രാജമാർഗ്ഗം | രാജവീഥിയിലേക്കു് | | |
| ഗതേ | എത്തിയപ്പോൾ | ഹർമ്മ്യാണി | മാളികകളിലേക്കു് |
| ദ്വാരകായാഃ | ദ്വാരകയിലുള്ള | ആരുരുഹുഃ | കയറി. |

25 നിത്യം നിരീക്ഷമാണാനാം യദപി ദ്വാരകൌകസാം
ന വിതൃപ്യന്തി ഹി ദൃശഃ ശ്രിയോ ധാമാങ്ഗമച്യുതം

26 ശ്രിയോ നിവാസോ യസ്യോരഃ പാനപാത്രം മുഖം ദൃശാം
ബാഹവോ ലോകപാലാനാം സാരങ്ഗാണാം പദാംബുജം.

| | | | |
|---|---|---|---|
| യത് | എന്തെന്നാൽ | മുഖം | തിരുമുഖം |
| ശ്രിയഃ | ശോഭയുടെ | ദൃശാം | കണ്ണുകൾക്ക് |
| ധാമാങ്ഗം | ആവാസസ്ഥാനമായ അംഗത്തോടുകൂടിയ, | പാനപാത്രം | സൌന്ദര്യസുധയെ പാനം ചെയ്യുവാനുള്ള പാത്രമാണ്; |
| അച്യുതം | ശ്രീകൃഷ്ണനെ | | |
| നിത്യം | എന്നെന്നും | ഉരഃ | തിരുമാറിടം |
| നിരീക്ഷമാണാനാം | കണ്ടുകൊണ്ടിരിക്കുന്ന | ശ്രിയഃ | ശ്രീഭഗവതിയുടെയും, |
| | | ബാഹവഃ | ഭുജങ്ങൾ |
| ദ്വാരകൌകസാം | ദ്വാരകാവാസികളുടെ | ലോകപാലാനാം | ലോകപാലന്മാരുടെയും, |
| ദൃശഃ അപി | കണ്ണുകൾപോലും | പദാംബുജം | പാദപത്മം |
| ന ഹി വിതൃപ്യന്തി | തീരെ സംതൃപ്തിയടയുന്നില്ല; | സാരങ്ഗാണാം | സാരഗ്രാഹികളായ ഭക്തന്മാരുടെയും |
| യസ്യ | യാതൊരു ആ ശ്രീകൃഷ്ണഭഗവാൻെറ | നിവാസഃ | വാസസ്ഥലമാകുന്നു. |

നോട്ട്:— ഭഗവാനെ നിത്യവും കണ്ടുകൊണ്ടു ഇരിക്കുന്ന ദ്വാരകാവാസികളുടെ കണ്ണുകൾക്കുകൂടി കണ്ടിട്ടു മതിവരാറില്ല. ഈ നിലക്ക് ദ്വാരകയിലെ പുറത്തിറങ്ങാത്ത കുലീനസ്ത്രീകൾ രാജമാർഗ്ഗത്തിൽ എത്തിയ ഭഗവാൻെറ ദർശനത്തിന്നു മാളികമുകളിലേക്ക് ഓടിക്കയറിയതിൽ അത്ഭുതമില്ലെന്നു സാരം.

27

സിതാതപത്രവ്യജനൈരുപസ്കൃതഃ
പ്രസൂനവർഷൈരഭിവർഷിതഃ പഥി
പിശങ്ഗവാസാ വനമാലയാ ബഭൌ
ഘനോ യഥാർക്കോഡുപചാപവൈദ്യുതൈഃ

| | | | |
|---|---|---|---|
| സീതാതപത്രവ്യജനൈഃ | വെൺകൊററക്കുടയാലും വെഞ്ചാമരങ്ങളാലും | വിശംഗവാസാഃ | മഞ്ഞപ്പട്ടാട ധരിച്ച കാർവർണ്ണൻ |
| ഉപസ്കൃതഃ | അലങ്കൃതനായും, | അർക്കോഡുപചാപവൈദ്യുതൈഃ | സൂര്യൻ, നക്ഷത്രങ്ങൾ, ചന്ദ്രൻ, മഴവില്ല്, മിന്നൽ എന്നിവയോടുകൂടിയുള്ള |
| പഥി | വഴിയിൽ | | |
| പ്രസൂനവർഷൈഃ | പുഷ്പവർഷങ്ങളാൽ | | |
| അഭിവർഷിതഃ | അഭിവർഷിതനായും, | | |
| വനമാലയാ | വനമാലയോടുകൂടിയവനായും ഇരിക്കുന്ന | ഘനഃ യഥാ | മേഘംപോലെ |
| | | ബഭൌ | ശോഭിച്ചു. |

നോട്ട്:— മേഘത്തിന്നുമുകളിൽ സൂര്യബിംബം, അതിൻെറ ഇരുവശത്തും രണ്ടു ചന്ദ്രന്മാർ ചുററും ചിതറിപ്പരന്ന നക്ഷത്രങ്ങൾ, അററങ്ങൾകൊണ്ടു കൂട്ടിമുട്ടിയ രണ്ടു മഴവില്ല്, മാഞ്ഞുപോകാത്ത തൂമിന്നൽ—ഇങ്ങനെ ഒരു മേഘം പ്രത്യക്ഷപ്പെട്ടുമെങ്കിൽ അതിനോട് വെൺകൊററക്കുട പിടിച്ച്, വെൺചാമരങ്ങൾ വീശി, പൂമഴയേററ്, വനമാല ചാർത്തി, മഞ്ഞപ്പട്ടുടുത്ത് എഴുന്നെള്ളുന്ന ശ്രീകൃഷ്ണനെ സാദൃശ്യപ്പെടുത്താമെന്ന് ആശയം. അദ്ഭുതോപമയാണിതു്.

28 പ്രവിഷ്ടസ്തു ഗൃഹം പിത്രോഃ പരിഷ്വക്തഃ സ്വമാതൃഭിഃ
വവന്ദേ ശിരസാ സപ്ത ദേവകീപ്രമുഖാ മുദാ.

| | | | |
|---|---|---|---|
| പിത്രോഃ | അച്ഛനമ്മമാരുടെ | ദേവകീപ്രമുഖാഃ | ദേവകീദേവി തുടങ്ങിയുള്ള |
| ഗൃഹം | ഗൃഹത്തിലേക്ക് | സപ്ത | ഏഴുപേരെയും * |
| പ്രവിഷ്ടഃ തു | എത്തിയ ഉടനെ | മുദാ | സന്തോഷത്തോടെ |
| സ്വമാതൃഭിഃ | തന്റെ അമ്മമാരാൽ | ശിരസാ | ശിരോനമനത്താൽ |
| പരിഷ്വക്തഃ | ആശ്ലേഷിക്കപ്പെട്ട ശ്രീകൃഷ്ണൻ | വവന്ദേ | വണങ്ങി. |

*വസുദേവർക്ക് ഏഴു പത്നിമാരുണ്ട്. അവരെയെല്ലാവരേയും ഭഗവാൻ അമ്മമാരായി കരുതിയിരിക്കുന്നു.

29 താഃ പുത്രമങ്കമാരോപ്യ സ്നേഹസ്നുതപയോധരാഃ
ഹർഷവിഹ്വലിതാത്മാനഃ സിഷിചുർനേത്രജൈർജലൈഃ.

| | | | |
|---|---|---|---|
| സ്നേഹസ്നുതപയോധരാഃ | വാത്സല്യത്താൽ മുലചുരന്നവരും, | പുത്രം | മകനെ |
| ഹർഷവിഹ്വലിതാത്മാനഃ | ആനന്ദമൂർച്ഛയാർന്ന അന്തഃകരണത്തോടുകൂടി വരുമായി ഭവിച്ച | അങ്കം ആരോപ്യ | മടിയിൽ കയററിയിരുത്തി, |
| | | നേത്രജൈഃ ജലൈഃ | കണ്ണീരുകൊണ്ട് |
| താഃ | അവർ | സിഷിചുഃ | അഭിഷേകം ചെയ്തു. |

30 അഥാവിശത് സ്വഭവനം സർവ്വകാമമനുത്തമം
പ്രാസാദാ യത്ര പത്നീനാം സഹസ്രാണി ച ഷോഡശ

| | | | |
|---|---|---|---|
| അഥ | പിന്നീട് | യത്ര | യാതൊരിടത്തിൽ |
| സർവ്വകാമം | എല്ലാ ഭോഗസുഖങ്ങളും ഉള്ള | പത്നീനാം | സ്വപത്നിമാരുടെ |
| അനുത്തമം | ഉത്തമോത്തമമായ | ഷോഡശ സഹസ്രാണി ച | പതിനാറായിരത്തിൽ പരം |
| സ്വഭവനം | സ്വഗൃഹത്തിലേക്ക് | | |
| ആവിശത് | ചെന്നുകയറി; | പ്രാസാദാഃ | മാളികകളും ഉണ്ട്. |

31 പത്ന്യഃ പതിം പ്രോഷ്യ ഗൃഹാനുപാഗതം
വിലോക്യ സഞ്ജാതമനോമഹോത്സവാഃ
ഉത്തസ്ഥുരാരാത് സഹസാസനാശയാത്
സാകം വ്രതൈർവ്രീഡിതലോചനാനനാഃ.

| | | | |
|---|---|---|---|
| പ്രോഷ്യ | ദൂരദിക്കിൽ പിരിഞ്ഞു താമസിച്ചശേഷം | ഉപാഗതം | വന്നുചേർന്ന |
| | | പതിം | ഭർത്താവിനെ |
| ഗൃഹാൻ | ഗൃഹത്തിലേക്ക് | പത്ന്യഃ | ഭാര്യമാർ |

| | |
|---|---|
| ആരാത് | അകലത്തുനിന്നു് |
| വിലോക്യ | കണ്ടു് |
| സഞ്ജാതമനോ-മഹോത്സവാഃ | മനസ്സിലുണ്ടായ മഹോത്സവത്തോടു കൂടിയവരും, |
| വ്രീഡിത-ലോചനാനനാഃ | ലജ്ജപൂണ്ട കണ്ണുകളോടും മുഖങ്ങളോടും കൂടിയവരുമായിട്ടു് |

| | |
|---|---|
| ആസനാ-ശയാത് | ഇരിപ്പിടത്തിൽനിന്നും അന്തഃകരണത്തിൽ നിന്നും |
| വ്രതൈഃ | നിഷ്ഠകളോടു് |
| സാകം | കൂടവേ |
| സഹസാ | അതിവേഗത്തിൽ |
| ഉത്തസ്ഥുഃ | എഴുന്നേററു. |

നോട്ട്:— "പത്ന്യഃ ആസനാശയാത് ഉത്തസ്ഥുഃ"— കൃഷ്ണപത്നിമാർ ദേഹംകൊണ്ടു് ആസന (ഇരിപ്പിടം) ത്തിൽനിന്നും, ആത്മാവുകൊണ്ടു് ആശയ (അന്തഃകരണം) ത്തിൽനിന്നും എഴുന്നേററു. അവർ ശ്രീകൃഷ്ണനോടുള്ള ചേർച്ചയിൽ അന്തഃകരണത്തിന്റെ മറപോലും അകററി എന്നു താൽപര്യം.

"വ്രതൈഃ സാകം" – ഭർത്താവ് അകന്നിരിക്കുമ്പോൾ പതിവ്രതമാർ ചില നിഷ്ഠകൾ ആചരിക്കുന്നു. ചിരിയും കളിയും അണിയലും ആഘോഷങ്ങളിൽ പങ്കുചേരലും മററും വർജ്ജിക്കുകയാണ് ആ നിഷ്ഠകൾ. ശ്രീകൃഷ്ണൻ വന്നുചേർന്നപ്പോൾ പത്നിമാർ എഴുന്നേററതും മേൽപറഞ്ഞ നിഷ്ഠകളും എഴുന്നേററു മാറി എന്നു താൽപര്യം.

32

തമാത്മജൈർദൃഷ്ടിഭിരന്തരാത്മനാ
ദുരന്തഭാവാഃ പരിരേഭിരേ പതിം
നിരുദ്ധമപ്യാസ്രവദംബു നേത്രയോ—
ർവ്വിലജ്ജതീനാം ഭൃഗുവര്യ വൈക്ലവാത്.

| | |
|---|---|
| ദുരന്തഭാവാഃ | ആഴത്തിൽ ഭർത്തൃവിഷയകമായ അഭിപ്രായം വേരുറച്ചിരുന്ന ആ സ്ത്രീകൾ |
| അന്തരാത്മനാ | മനസ്സുകൊണ്ടും, |
| ദൃഷ്ടിഭിഃ | ദൃഷ്ടികൾകൊണ്ടും, |
| ആത്മജൈഃ | മക്കളെക്കൊണ്ടും |
| തം പതിം | ആ ഭർത്താവിനെ |
| പരിരേഭിരേ | ആലിംഗനം ചെയ്തു. |

| | |
|---|---|
| ഭൃഗുവര്യ | ഹേ ശൌനക! |
| വിലജ്ജതീനാം | ലജ്ജചേർന്ന അവരുടെ |
| നേത്രയോഃ | നേത്രങ്ങളിൽനിന്നു് |
| അംബു | അശ്രുജലം |
| നിരുദ്ധം അപി | തടയപ്പെട്ടിരുന്നുവെങ്കിലും കൂടി |
| വൈക്ലവാത് | പാരവശ്യത്താൽ |
| ആസ്രവത് | അല്പമൊന്നു് ഒഴുകി. |

നോട്ട്:— പത്നിമാർ ശ്രീകൃഷ്ണനെ ദേഹസ്പർശം കൂടാതെതന്നെ മൂന്നുവിധത്തിൽ ആലിംഗനം ചെയ്തുവെന്നാണ് സാരാർത്ഥം. ഭഗവാനെ കാണാതിരുന്നപ്പോൾ മനസ്സുകൊണ്ടും, അകലത്തു കണ്ടമാത്രയിൽ കണ്ണുകൊണ്ടും പിന്നെ അടുത്തുവന്നപ്പോൾ മക്കളെ തഴുകുംപോലെ സ്വയം അഭിനയം കൊണ്ടും ആയിരുന്നു ആ ആലിംഗനങ്ങൾ.

33 യദ്യപ്യസൌ പാൎശ്വഗതോ രഹോഗത—

സ്തഥാപി തസ്യാങ്ഘ്രിയുഗം നവം നവം

പദേ പദേ കാ വിരമേത തത്പദാ—

ച്ചലാപ്യപി യച്ഛ്രീൎന്ന ജഹാതി കൎഹിചിത്.

| | | | |
|---|---|---|---|
| അസൌ | ഈ ശ്രീകൃഷ്ണഭഗവാൻ | ചലാ അപി | ചഞ്ചലയാണെങ്കിലും |
| യദ്യപി / പാൎശ്വഗതഃ / രഹോഗതഃ / തഥാപി | അടുത്തുവന്നിരുന്നാലും / രഹസ്യസ്ഥലത്തു് / വന്നിരുന്നാലും / കൂടി | ശ്രീഃ | ലക്ഷ്മീഭഗവതി |
| | | യത് | യാതൊന്നിനെ |
| | | കൎഹിചിത് | ഒരിക്കലും |
| തസ്യ | അവിടത്തെ | ന ജഹാതി | ഉപേക്ഷിക്കുന്നില്ലയോ |
| അങ്ഘ്രിയുഗം | തൃപ്പാദയുഗ്മം | തത് പദാത് | ആ പാദയുഗ്മത്തിൽ നിന്നു് |
| പദേ പദേ | അടിക്കടി | കാ | ഏതൊരുവൾ |
| നവം നവം | പുതുപ്പുതുമയായി അനുഭവപ്പെട്ട | വിരമേത | വിരമിക്കും ? |

34 ഏവം നൃപാണാം ക്ഷിതിഭാരജന്മനാ—

മക്ഷൌഹിണീഭിഃ പരിവൃത്തതേജസാം

വിധായ വൈരം ശ്വസനോ യഥാനലം

മിഥോ വധേനോപരതോ നിരായുധഃ.

| | | | |
|---|---|---|---|
| ക്ഷിതിഭാര— ജന്മനാം | ഭൂമിക്കു ഭാരത്തിനായി ജനിച്ചവരും, | ശ്വസനഃ | കാററു് (ഓടകളെ തമ്മിൽ ഉരസിച്ചു്) |
| അക്ഷൌഹിണീഭിഃ | ചതുരംഗപ്പടകളാൽ | അനലം | തീയിനെ (ഉണ്ടാക്കി, ഓടക്കാടു മുഴുവനും നശിപ്പിക്കുന്നതു്) |
| പരിവൃത്ത— തേജസാം | ചുററും പടൎന്ന പ്രാഭവത്തോടുകൂടിയവരുമായ | | |
| നൃപാണാം | രാജാക്കന്മാൎക്കു് | യഥാ | ഏതുവിധമോ, (അതുപോലെ) |
| ഏവം | ഇപ്രകാരം | | |
| വൈരം | അന്യോന്യവിരോധം | മിഥഃ | പരസ്പരം |
| വിധായ | ഉണ്ടാക്കിത്തീൎത്തു്, | വധേന | വധംകൊണ്ടു് |
| നിരായുധഃ | താൻ ആയുധം എടുക്കാതെ ഇരുന്നു കൊണ്ടുതന്നെ | ഉപരതഃ | സ്വകൃത്യം നിറവേററി വിരമിച്ചു. |

35 സ ഏഷ നരലോകേസ്മിന്നവതീൎണ്ണഃ സ്വമായയാ

രേമേ സ്ത്രീരത്നകൂടസ്ഥോ ഭഗവാൻ പ്രാകൃതോ യഥാ.

| | | | |
|---|---|---|---|
| സഃ ഏഷഃ | അങ്ങനെയുള്ള ഈ | പ്രാകൃതഃ | പ്രാകൃതപുരുഷൻ |
| ഭഗവാൻ | ശ്രീകൃഷ്ണഭഗവാൻ | യഥാ | എന്നപോലെ |
| അസ്മിൻ നരലോകേ | ഈ മനുഷ്യ ലോകത്തിൽ | സ്ത്രീരത്നകൂടസ്ഥഃ | നാരീമണികളുടെ സമൂഹത്തിൽ സ്ഥിതി ചെയ്തുകൊണ്ട് |
| സ്വമായയാ | തന്റെ മായകൊണ്ട് | | |
| അവതീർണ്ണഃ | അവതരിച്ച്, | രേമേ | രമിച്ചു. |

36

ഉദ്ദാമഭാവപിശുനാമലവല്ഗുഹാസ—
വ്രീഡാവലോകനിഹതോഽമദനോഽപി യാസാം
സമ്മുഹ്യ ചാപമജഹാത് പ്രമദോത്തമാസ്താ—
യസ്യേന്ദ്രിയം വിമഥിതും കുഹകൈർന്ന ശേകുഃ.

| | | | |
|---|---|---|---|
| യാസാം | യാതൊരുവരുടെ | അജഹാത് | കൈവിട്ടുവോ, |
| ഉദ്ദാമഭാവപിശുനാമലവല്ഗുഹാസവ്രീഡാവലോകനിഹതഃ | ഉന്മുക്തമായ രത്യഭിപ്രായത്തെ സൂചിപ്പിക്കുന്ന തെളിവുററ മന്ദഹാസങ്ങളാലും, ശാലീനസുന്ദരമായ കടക്കണ്ണേറുകളാലും ഉള്ള പ്രഹരങ്ങളേററിട്ട് | താഃ | അങ്ങനെയുള്ള |
| | | പ്രമദോത്തമാഃ | യുവസ്ത്രീരത്നങ്ങൾ |
| | | യസ്യ | യാതൊരു ഭഗവാൻ ശ്രീകൃഷ്ണന്റെ |
| | | ഇന്ദ്രിയം | മനസ്സിനെ |
| | | പ്രമഥിതും | ഇളക്കിത്തീർക്കുവാൻ |
| അമദനഃ | ശ്രീമഹാദേവൻ * | കുഹകൈഃ | പുരുഷവഞ്ചനാസമർത്ഥങ്ങളായ ഉപായങ്ങളെക്കൊണ്ടുപോലും |
| അപി | പോലും | | |
| സമ്മുഹ്യ | മയങ്ങി, | | |
| ചാപം | വില്ല് | ന ശേകുഃ | കഴിവുററവരായില്ല. |

*ഇവിടെ അകാരപ്രശ്ലേഷംവിട്ട്, 'മദനഃ' എന്നും പാഠം സ്വീകരിക്കാം. കാമദേവൻ എന്നർത്ഥം. ഇതും പ്രകൃതത്തിൽ അനുയോജ്യംതന്നെ.

37 തമയം മന്യതേ ലോകോ ഹ്യസംഗമപി സംഗിനം
ആത്മൗപമ്യേന മനുജം വ്യാപൃണ്വാനം യതോഽബുധഃ

| | | | |
|---|---|---|---|
| അയം ലോകഃ | ഈ പാമരജനത | സംഗിനം | വിഷയാസക്തനായ |
| അസംഗം അപി | സ്വതേ നിസ്സംഗനാണെന്നിരിക്കിലും | മനുജം | മനുഷ്യനായിട്ട് |
| | | മന്യതേ | കരുതിവരുന്നു. |
| വ്യാപൃണ്വാനം | കർമ്മത്തിൽ ഏർപ്പെട്ടുകൊണ്ടിരിക്കുന്ന | യതഃ | അതെന്തെന്നാൽ, |
| തം | ആ ഭഗവാനെക്കുറിച്ച് | അബുധഃ | ശരിയായ ബോധം ഇല്ലാത്തതാണ് ഈ ലോകം — |
| ആത്മൗപമ്യേന | തങ്ങളെപ്പോലെയാണ് ഭഗവാനും എന്ന ധാരണയാൽ — | ഹി | അതുതന്നെ. |

38 ഏതദീശനമീശസ്യ പ്രകൃതിസ്ഥോഽപി തദ്ഗുണൈഃ
ന യുജ്യതേ സദാഽഽത്മസ്ഥൈര്യഥാ ബുദ്ധിസ്തദാശ്രയാ

| | |
|---|---|
| ആത്മസ്ഥൈഃ | ആത്മാവിൽ സ്ഥിതി ചെയ്യുന്ന ഗുണങ്ങളോട് |
| തദാശ്രയാ | അതിനെ ആശ്രയിച്ചിരിക്കുന്ന |
| ബുദ്ധിഃ യഥാ | ബുദ്ധി എപ്രകാരം യോജിക്കാതെ ഇരിക്കുന്നുവോ, അതുപോലെ |
| പ്രകൃതിസ്ഥഃ അപി | ഈശ്വരൻ പ്രകൃതിയിൽ സ്ഥിതിചെയ്യുന്നവനാണെങ്കിലും |
| തദ്ഗുണൈഃ | അതിന്റെ ഗുണങ്ങളോടുകൂടി |
| സദാ | എപ്പോഴും |
| ന യുജ്യതേ | ബന്ധപ്പെടുന്നില്ല. |
| ഈശസ്യ | ഈശ്വരനുള്ള |
| ഈശനം | ഈശ്വരത്വം |
| ഏതത് | ഇതാകുന്നു. |

39 തം മേനിരേഽബലാ മൂഢാഃ സ്ത്രൈണം ചാനുവ്രതം രഹഃ
അപ്രമാണവിദോ ഭർത്തുരീശ്വരം മതയോ യഥാ.

| | |
|---|---|
| മൂഢാഃ | അറിവില്ലാത്തവരും |
| ഭർത്തുഃ | ഭർത്താവിന്റെ |
| അപ്രമാണവിദഃ | പ്രാമാണ്യം ഇന്നതെന്നു് അറിയാത്തവരുമായ |
| അബലാഃ | സ്ത്രീകൾ, |
| മതയഃ | അഹംകാരവൃത്തികൾ |
| ഈശ്വരം | ക്ഷേത്രജ്ഞനായ സർവ്വേശ്വരനെ |
| യഥാ | സ്വാധീനിച്ചതായി കരുതുന്നതുപോലെ, |
| തം | ആ ശ്രീകൃഷ്ണനെ |
| സ്ത്രൈണം | സ്ത്രീലമ്പടനെന്നും, |
| രഹഃ | ഏകാന്തത്തിൽ |
| അനുവ്രതം ച | തങ്ങളെ അനുസരിക്കുന്നവനെന്നും |
| മേനിരേ | വിചാരിച്ചു. |

കുറിപ്പ്:— സൂതൻ ശൌനകാദികളോട് പരീക്ഷിത്തിന്റെ ജനനകഥ വിസ്തരിച്ചു പറയുവാൻ ആരംഭിച്ച്, അതിന്റെ ഉപക്രമമായിട്ട് ഇത്രയും പറഞ്ഞുവെച്ചു. അശ്വത്ഥാമാവിന്റെ ബ്രഹ്മാസ്ത്രപ്രയോഗത്തിൽനിന്നു് ശ്രീകൃഷ്ണൻ പാണ്ഡവവംശത്തെ രക്ഷിച്ചതു്, കുന്തീദേവി ചെയ്ത അഭിനന്ദനസ്തുതി, ഭീഷ്മരുടെ മഹാപ്രസ്ഥാനം, പാണ്ഡവന്മാരുടെ രാജ്യസ്ഥിതികഥനം എന്നിവയിൽക്കൂടി ഭഗവന്മഹിമാനുവർണ്ണനം ചെയ്തശേഷം ഈ അദ്ധ്യായത്തോടെ ഭഗവാന്റെ ദ്വാരകാപുരപ്രവേശാഘോഷവും വിസ്തരിച്ച് ആ പ്രകൃതം ഉപസംഹരിച്ചു.

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
ഏകാദശോഽദ്ധ്യായഃ

ആദിതഃ ശ്ലോകാഃ 448.

പതിനൊന്നാമദ്ധ്യായം കഴിഞ്ഞു.

## ഷോഡശോദ്ധ്യായഃ : പന്ത്രണ്ടാമദ്ധ്യായം.

[പുരോക്തം യത് പ്രസംഗായ ദ്രൌണിഖണ്ഡാദിവർണ്ണനം
ഷോഡശേ തു തദേവാഥ പരീക്ഷിജ്ജന്മ വർണ്ണ്യതേ]

### ശ്രീപരീക്ഷിത്തിൻെറ ജനനം.

ശൌനക ഉവാച : ശൌനകൻ പറഞ്ഞു:—

1 അശ്വത്ഥാമ്നോപസൃഷ്ടേന ബ്രഹ്മശീർഷ്ണോരുതേജസാ
ഉത്തരായാ ഹതോ ഗർഭ ഈശേനാജീവിതഃ പുനഃ

| | | | |
|---|---|---|---|
| അശ്വത്ഥാമ്നാ | അശ്വത്ഥാമാവിനാൽ | ഉത്തരായാഃ | ഉത്തരയുടെ |
| ഉപസൃഷ്ടേന | വിട്ടയക്കപ്പെട്ടിരുന്ന | ഗർഭഃ | ഗർഭം |
| ഉരുതേജസാ | അതിശക്തിമത്തായ | ഈശേന | ശ്രീകൃഷ്ണനാൽ |
| ബ്രഹ്മശീർഷ്ണാ | ബ്രഹ്മാസ്ത്രത്താൽ | പുനഃ | വീണ്ടും |
| ഹതഃ | നശിപ്പിക്കപ്പെട്ട | ആജീവിതഃ | ഉജ്ജീവിപ്പിക്കപ്പെട്ട. |

2 തസ്യ ജന്മ മഹാബുദ്ധേഃ കർമ്മാണി ച മഹാത്മനഃ
നിധനം ച യഥൈവാസീത് സ പ്രേത്യ ഗതവാൻ യഥാ

3 തദിദം ശ്രോതുമിച്ഛാമി ഗദിതും യദി മന്യസേ
ബ്രൂഹി നഃ ശ്രദ്ദധാനാനാം യസ്യ ജ്ഞാനമദാച്ഛുകഃ.

| | | | |
|---|---|---|---|
| ശുകഃ | ശ്രീശുകബ്രഹ്മർഷി | സഃ | അദ്ദേഹം |
| യസ്യ | യാതൊരുവന്നു് | യഥാ | എപ്രകാരം |
| ജ്ഞാനം | തത്ത്വജ്ഞാനത്തെ | പ്രേത്യ | ദേഹത്യാഗം ചെയ്തു് |
| അദാത് | ഉപദേശിച്ചുവോ, | ഗതവാൻ | പോയി ? |
| മഹാബുദ്ധേഃ | അതിബുദ്ധിമാനും, | തത് ഇദം | എന്നുള്ളതിനെ |
| മഹാത്മനഃ | മഹാമനസ്കനുമായ | ശ്രോതും | കേൾക്കുവാൻ |
| തസ്യ | ആ പരീക്ഷിത്തിൻെറ | ഇച്ഛാമി | ആഗ്രഹിക്കുന്നു, |
| ജന്മ | ജനനവും, | ഗദിതും | പറയുവാൻ |
| കർമ്മാണി ച | ചെയ്തികളും | മന്യസേ യദി | വിചാരിക്കുന്നുവെങ്കിൽ |
| നിധനം ച | മരണവും | ശ്രദ്ദധാനാനാം | ശ്രദ്ധിച്ചിരിക്കുന്ന |
| യഥാ ഏവ | എവ്വിധം തന്നെ | നഃ | ഞങ്ങൾക്കു് |
| ആസീത് | സംഭവിച്ചു ? | ബ്രൂഹി | പറഞ്ഞുതന്നാലും. |

സൂത ഉവാച : സൂതൻ പറഞ്ഞു:—

4 അപീപലദ്ധർമ്മരാജഃ പിതൃവദ്രഞ്ജയൻ പ്രജാഃ
നിഃസ്പൃഹഃ സർവ്വകാമേഭ്യഃ കൃഷ്ണപാദാബ്ജസേവയാ.

| | | | |
|---|---|---|---|
| കൃഷ്ണപാദാ-ബ്ജസേവയാ | ശ്രീകൃഷ്ണന്റെ പാദാബ്ജസേവകൊണ്ട് | ധർമ്മരാജഃ | യുധിഷ്ഠിരൻ |
| | | പ്രജാഃ | പ്രജകളെ |
| | | പിതൃവത് | പിതാവെന്നപോലെ |
| സർവ്വകാമേഭ്യഃ | എല്ലാ കാമങ്ങളിൽ നിന്നും | രഞ്ജയൻ | സന്തോഷിപ്പിച്ചുകൊണ്ട് |
| നിഃസ്പൃഹഃ | ആശ കൈവിട്ട | അപീപലത് | പരിപാലിച്ചു. |

5 സംപദഃ ക്രതവോ ലോകാ മഹിഷീ ഭ്രാതരോ മഹീ
ജംബൂദ്വീപാധിപത്യം ച യശശ്ച ത്രിദിവം ഗതം

6 കിം തേ കാമാഃ സുരസ്പാർഹാ മുകുന്ദമനസോ ദ്വിജാഃ
അധിജഹ്രുർമ്മുദം രാജ്ഞഃ ക്ഷുധിതസ്യ യഥേതരേ

| | | | |
|---|---|---|---|
| സംപദഃ | ഐശ്വര്യങ്ങളും, | സുരസ്പാർഹാഃ | ദേവകളുംപോലും കൊതിക്കുന്ന |
| ക്രതവഃ | യാഗങ്ങളും, | തേ കാമാഃ | അത്തരം വിഷയങ്ങളും |
| ലോകാഃ | പുണ്യലോകങ്ങളും, | ദ്വിജാഃ | ഹേ ബ്രാഹ്മണരേ ! |
| മഹിഷീ | രാജ്ഞി, | മുകുന്ദ-മനസഃ | കൃഷ്ണനിൽ മനസ്സൎപ്പിച്ചിരിക്കുന്ന |
| ഭ്രാതരഃ | സഹോദരന്മാർ, | | |
| മഹീ | ഭൂമി, | രാജ്ഞഃ | യുധിഷ്ഠിരരാജാവിന്ന് |
| ജംബൂദ്വീപാ-ധിപത്യം ച | ജംബൂദ്വീപിന്റെ മേൽക്കോയ്മ എന്നിവയും, | ക്ഷുധിതസ്യ | വിശന്നവനു് |
| | | ഇതരേ | ഭക്ഷണം ഒഴിച്ചുള്ള മററു പദാർത്ഥങ്ങളും |
| ത്രിദിവം | സ്വൎഗ്ഗത്തോളം | യഥാ | എന്നപോലെ |
| ഗതം | ഉയർന്നുപോയ | മുദം | സംതൃപ്തിയെ |
| | | അധിജഹ്രുഃ | കൈവരുത്തി, |
| യശഃ ച | കീർത്തിയും— | കിം | എന്നുവരുമോ ? |

7 മാതുർഗർഭഗതോ വീരഃ സ തദാ ഭൃഗുനന്ദന
ദദർശ പുരുഷം കഞ്ചിദ്ദഹ്യമാനോഽസ്ത്രതേജസാ.

| | | | |
|---|---|---|---|
| ഭൃഗുനന്ദന | ഹേ ശൌനക ! | ദഹ്യമാനഃ | ദഹിക്കപ്പെട്ടുകയായിരുന്നു; |
| മാതുഃ | അമ്മയുടെ | തദാ | അപ്പോൾ |
| ഗർഭഗതഃ | ഗർഭത്തിലിരുന്ന | കഞ്ചിത് | ഒരു |
| സഃ വീരഃ | ആ കരുത്തുള്ള ശിശു | പുരുഷം | പുരുഷരൂപത്തെ |
| അസ്ത്രതേജസാ | അസ്ത്രതേജസ്സിനാൽ | ദദർശ | അവിടെ കണ്ടു. |

8 അങ്ഗുഷ്ഠമാത്രമമലം സ്ഫുരത്പുരടമൌലിനം
അപീച്യദർശനം ശ്യാമം തഡിദ്വാസസമച്യുതം

9 ശ്രീമദ്ദീർഘചതുർബാഹും തപ്തകാഞ്ചനകുണ്ഡലം
ക്ഷതജാക്ഷം ഗദാപാണിമാത്മനഃ സർവ്വതോദിശം
പരിഭ്രമന്തമുല്കാഭാം ഭ്രാമയന്തം ഗദാം മുഹുഃ

10 അസ്ത്രതേജഃ സ്വഗദയാ നീഹാരമിവ ഗോപതിഃ
വിധമന്തം സന്നികർഷേ പര്യൈക്ഷത ക ഇത്യസൌ.

| | |
|---|---|
| അംഗുഷ്ഠമാത്രം | ഒരു പെരുവിരലോളം മാത്രം പോന്നവനായി, |
| അമലം | നിർമ്മലനായി, |
| സ്ഫുരത്- പുരട- മൌലിനം | തിളങ്ങുന്ന പൊന്നിൻ കിരീടം ചാർത്തിയവനായി, |
| അപീച്യദർശനം | മോഹനരൂപനായി, |
| ശ്യാമം | ശ്യാമളവർണ്ണനായി, |
| തഡിദ്വാസസം | മിന്നലിൻെറ പ്രഭയുള്ള വസ്ത്രങ്ങൾ ധരിച്ചവനായി, |
| അച്യുതം | നിർവ്വികാരനായി, |
| ശ്രീമദ്ദീർഘ- ചതുർബാഹും | അഴകാർന്ന നീണ്ട നാലു ബാഹുക്കളോടു കൂടിയവനായി, |
| തപ്തകാഞ്ചന- കുണ്ഡലം | ഉരുക്കി ശുദ്ധിവന്ന തങ്കം കൊണ്ടുള്ള കുണ്ഡലങ്ങളണിഞ്ഞവനായി, |
| ക്ഷതജാക്ഷം | ആരക്തനേത്രനായി, |
| ഗദാപാണിം | കൈയിൽ ഗദയെടുത്തവനുമായി, |

| | |
|---|---|
| ആത്മനഃ | തൻെറ |
| സർവ്വതോദിശം | നാലുപുറവും |
| പരിഭ്രമന്തം | ചുററിത്തിരിയുന്നവനും, |
| ഉല്കാഭാം | തീക്കൊള്ളിപോലുള്ള |
| ഗദാം | ഗദയെ |
| മുഹുഃ | വീണ്ടും വീണ്ടും |
| ഭ്രാമയന്തം | ചുഴററിക്കൊണ്ടിരിക്കുന്നവനും, |
| ഗോപതിഃ | സൂര്യൻ |
| നീഹാരം | മഞ്ഞിനെ |
| ഇവ | എന്നപോലെ |
| സ്വഗദയാ | തൻെറ ഗദകൊണ്ട് |
| അസ്ത്രതേജഃ | അസ്ത്രജ്വാലയെ |
| വിധമന്തം | തട്ടിയകററുന്നവനുമായിട്ട് ഇരിക്കുന്ന പുരുഷനെ |
| സന്നികർഷേ | "അരികത്ത് |
| അസൌ കഃ | ഇവൻ ആര്?" |
| ഇതി | എന്നിങ്ങനെ |
| പര്യൈക്ഷത | ഉററുനോക്കി. |

11 വിധൂയ തദമേയാത്മാ ഭഗവാൻ ധർമ്മഗുബ്വിഭുഃ
മിഷതോ ദശമാസ്യസ്യ തത്രൈവാന്തർദധേ ഹരിഃ

| | |
|---|---|
| അമേയാത്മാ | തിട്ടപ്പെടുത്തുവാൻ ആവാത്ത സ്വരൂപത്തോടു ചേർന്നവനും, |
| ഭഗവാൻ | ഐശ്വര്യാദി ഗുണങ്ങൾ തികഞ്ഞവനും, |
| ധർമ്മഗുപ് | ധർമ്മപരിപാലകനും, |
| വിഭുഃ | സർവ്വവ്യാപിയുമായ |
| ഹരിഃ | ശ്രീകൃഷ്ണൻ |

| | |
|---|---|
| തത് | അതിനെ (ബ്രഹ്മാസ്ത്ര തേജസ്സിനെ) |
| വിധൂയ | തട്ടിയകററി, |
| ദശമാസ്യസ്യ | പത്തുമാസത്തെ വളച്ച്യെത്തിയ ഗർഭസ്ഥശിശു |
| മിഷതഃ | നോക്കിയിരിക്കെ, |
| തത്ര ഏവ | അവിടെത്തന്നെ |
| അന്തർദധേ | മറഞ്ഞു. |

12 തതഃ സർവ്വഗുണോദർക്കേ സാനുകൂലഗ്രഹോദയേ
ജജ്ഞേ വംശധരഃ പാണ്ഡോർഭൂയഃ പാണ്ഡുരിവൌജസാ.

| തതഃ | അതിൽപ്പിന്നെ | പാണ്ഡോഃ | പാണ്ഡുരാജാവിന്റെ |
|---|---|---|---|
| സർവ്വഗുണോ-ദർക്കേ | സർവ്വസൽഗുണങ്ങളും, ഭാവിയിൽ ഉണ്ടാകുമെന്നതിന്റെ സൂചന നൽകുന്ന | വംശധരഃ | വംശത്തെ നില നിർത്തുന്ന പുത്രൻ |
| | | ഓജസാ | ഓജസ്സിനാൽ |
| | | ഭൂയഃ | വീണ്ടും ഒരു |
| സാനുകൂല-ഗ്രഹോദയേ | അനുകൂലഗ്രഹങ്ങളും ഉദിച്ചിരിക്കും ശുഭലഗ്നത്തിൽ | പാണ്ഡുഃ ഇവ | പാണ്ഡുരാജാവോ എന്നുതോന്നും വിധം |
| | | ജജ്ഞേ | ജനിച്ചു. |

13 തസ്യ പ്രീതമനാ രാജാ വിപ്രൈർധൌമ്യകൃപാദിഭിഃ
ജാതകം കാരയാമാസ വാചയിത്വാഥ മങ്ഗലം.

| അഥ | അനന്തരം | തസ്യ | അവന്ന് |
|---|---|---|---|
| രാജാ | യുധിഷ്ഠിരരാജാവ് | മങ്ഗലം | പുണ്യാഹസൂക്തം |
| പ്രീതമനാഃ | സന്തുഷ്ടചിത്തനായിട്ട് | വാചയിത്വാ | ചൊല്ലിച്ച് |
| ധൌമ്യ-കൃപാദിഭിഃ | ധൌമ്യർ, കൃപർ മുതലായുള്ള | ജാതകം | ജാതകർമ്മത്തെ |
| വിപ്രൈഃ | ബ്രാഹ്മണരെക്കൊണ്ട് | കാരയാമാസ | ചെയ്യിച്ചു. |

14 ഹിരണ്യം ഗാം മഹീം ഗ്രാമാൻ
ഹസ്ത്യശ്വാൻ നൃപതിർവരാൻ
പ്രാദാത് സ്വന്നം ച വിപ്രേഭ്യഃ
പ്രജാതീർത്ഥേ സ തീർത്ഥവിത്.

| പ്രജാതീർത്ഥേ | സന്താനോദയത്തിന്റെ പുണ്യകാലത്തിൽ | മഹീം | ഭൂമിയേയും, |
|---|---|---|---|
| | | ഗ്രാമാൻ | ഗ്രാമങ്ങളെയും, |
| തീർത്ഥവിത് | ദാനധർമ്മവിധികളുടെ പരിജ്ഞാനമുള്ള | വരാൻ | നല്ലതരത്തിലുള്ള |
| സഃ | ആ | ഹസ്ത്യശ്വാൻ | ആനകളും, കുതിരകളും എന്നിവയേയും, |
| നൃപതിഃ | രാജാവ് | | |
| വിപ്രേഭ്യഃ | മഹാബ്രാഹ്മണർക്ക് | സ്വന്നം ച | സമൃദ്ധമായ സ്വാദിഷ്ഠഭക്ഷണത്തെയും |
| ഹിരണ്യം | സ്വർണ്ണത്തെയും, | | |
| ഗാം | പശുവിനെയും, | പ്രാദാത് | ധാരാളം ദാനം ചെയ്തു. |

15 തമൂചുർബ്രാഹ്മണാസ്തുഷ്ടാ രാജാനം പ്രശ്രയാന്വിതം
ഏഷ ഹ്യസ്മിൻ പ്രജാതന്തൌ കുരൂണാം പൌരവർഷഭ

16 ദൈവേനാപ്രതിഘാതേന ശുക്ലേ സംസ്ഥാമുപേയുഷി
രാതോ വോഽനുഗ്രഹാർത്ഥായ വിഷ്ണുനാ പ്രഭവിഷ്ണുനാ

17 തസ്മാന്നാമ്നാ വിഷ്ണുരാത ഇതി ലോകേ ബൃഹച്ഛ്രവാഃ
ഭവിഷ്യതി ന സന്ദേഹോ മഹാഭാഗവതോ മഹാൻ

| | |
|---|---|
| തുഷ്ടാഃ | സന്തോഷം ചേൎന്ന |
| ബ്രാഹ്മണാഃ | ബ്രാഹ്മണർ |
| പ്രശ്രയാന്വിതം | വിനയാന്വിതനായ |
| തം രാജാനം | ആ രാജാവിനോടു് |
| ഊചുഃ | പറഞ്ഞു— |
| പൌരവൎഷഭ | "ഹേ പൌരവശ്രേഷ്ഠാ! |
| കുരൂണാം | കുരുവംശ്യന്മാരുടെ |
| അസ്മിൻ ശുക്ലേ | ഈ വിശുദ്ധമായ |
| പ്രജാതന്തൌ | സന്താനവൃദ്ധി |
| അപ്രതി- ഘാതേന | തടഞ്ഞുനിൎത്താനാവതല്ലാത്ത |
| ദൈവേന | വിധിയോഗത്താൽ |
| സംസ്ഥാം | സ്തംഭനത്തെ |
| ഉപേയുഷി | പ്രാപിച്ചപ്പോൾ, |
| ഹി | ഉടൻതന്നെ |
| വഃ | നിങ്ങളുടെ |
| അനുഗ്രഹാ- ൎത്ഥായ | അനുഗ്രഹത്തിന്നായികൊണ്ടു് |
| പ്രഭവിഷ്ണുനാ | സൎവ്വശക്തനായ |
| വിഷ്ണുനാ | വിഷ്ണുവിനാൽ |
| രാതഃ | ദാനം ചെയ്യപ്പെട്ടവനായി; |
| തസ്മാത് | അക്കാരണംകൊണ്ടു് |
| ലോകേ | ലോകത്തിൽ |
| ഏഷഃ | ഇവൻ |
| വിഷ്ണുരാതഃ | "വിഷ്ണുരാതൻ" (വിഷ്ണുവിനാൽ നല്കപ്പെട്ടവൻ) |
| ഇതി നാമ്നാ | എന്നപേരോടെ |
| ബൃഹച്ഛ്രവാഃ | മഹാകീൎത്തിമാനായും, |
| മഹാ- ഭാഗവതഃ | വലിയ ഭഗവൽഭക്തനായും, |
| മഹാൻ | മഹിമചേൎന്നവനായും |
| ഭവിഷ്യതി | ഭവിക്കുന്നതാണ്; |
| നസന്ദേഹഃ | സംശയിപ്പാനില്ല." |

യുധിഷ്ഠിര ഉവാച : യുധിഷ്ഠിരൻ പറഞ്ഞു:—

18 അപ്യേഷ വംശ്യാൻ രാജൎഷീൻ പുണ്യശ്ലോകാൻ മഹാത്മനഃ
അനുവൎത്തിതാ സ്വിദ്യശസാ സാധുവാദേന സത്തമാഃ

| | |
|---|---|
| സത്തമാഃ | സജ്ജനോത്തമരേ! |
| ഏഷഃ | ഇവൻ |
| മഹാത്മനഃ | മഹാത്മാക്കളും, |
| പുണ്യശ്ലോകാൻ | പുണ്യകീൎത്തിമാന്മാരും ആയിരുന്ന |
| വംശ്യാൻ | സ്വവംശത്തിലുള്ള |
| രാജൎഷീൻ | രാജർഷിമാരെ |
| സാധുവാദേന | നല്ലവർ പുകഴ്ത്തിപ്പറയും പ്രകാരത്തിലുള്ള |
| യശസാ | കീൎത്തിയോടെ |
| അനുവൎത്തിതാ അപി സ്വിത് | അനുവൎത്തിക്കുമെന്നു് കരുതാമോ? |

ബ്രാഹ്മണാ ഊചുഃ : ബ്രാഹ്മണർ പറഞ്ഞു:—

19 പാൎത്ഥ പ്രജാവിതാ സാക്ഷാദിക്ഷ്വാകുരിവ മാനവഃ
ബ്രഹ്മണ്യഃ സത്യസന്ധശ്ച രാമോ ദാശരഥിൎയ്യഥാ

| | |
|---|---|
| പാൎത്ഥ | അല്ലയോ കുന്തീപുത്ര! |
| മാനവഃ | മനുവംശത്തിൽ ജനിച്ച |
| ഇക്ഷ്വാകുഃ ഇവ | ഇക്ഷ്വാകുമഹാരാജാവിനെപ്പോലെ |
| സാക്ഷാത് | ശരിക്കും |
| പ്രജാവിതാ | പ്രജാപാലകനായും, |
| ദാശരഥിഃ | ദശരഥപുത്രനായ |
| രാമഃ യഥാ | ശ്രീരാമനെപ്പോലെ |
| ബ്രഹ്മണ്യഃ | ബ്രാഹ്മണഭക്തനും |
| സത്യസന്ധഃ ച | സത്യസന്ധനുമായും ഇവൻ ഭവിക്കും. |

**20** ഏഷ ദാതാ ശരണ്യശ്ച യഥാ ഹ്യൗശീനരഃ ശിബിഃ
യശോ വിതനിതാ സ്വാനാം ദൌഷ്യന്തിരിവ യജ്വനാം.

| | |
|---|---|
| ഏഷഃ | ഇവൻ |
| ഔശീനരഃ | ഉശീനരദേശാധിപതിയായ |
| ശിബിഃ | ശിബിചക്രവൎത്തി |
| യഥാ ഹി | ഏതുപോലെയോ, അതുപോലെ |
| ദാതാ | ദാനശീലനായും, |
| ശരണ്യഃ ച | ശരണാഗതവത്സലനായും ഭവിക്കും. |
| ദൌഷ്യന്തിഃ ഇവ | ദുഷ്യന്തപുത്രനായ ഭരതനെപ്പോലെ |
| സ്വാനാം | സ്വവംശത്തിലുള്ളവൎക്കും |
| യജ്വനാം | യാജകന്മാൎക്കും |
| യശഃ | കീൎത്തിയെ |
| വിതനിതാ | വളൎത്തുന്നതാണ്. |

**21** ധന്വിനാമഗ്രണീരേഷ തുല്യശ്ചാൎജ്ജുനയോൎദ്വയോഃ
ഹുതാശ ഇവ ദുൎദ്ധൎഷഃ സമുദ്ര ഇവ ദുസ്തരഃ.

| | |
|---|---|
| ഏഷഃ | ഇവൻ |
| ധന്വിനാം | വില്ലാളികളിൽവെച്ച് |
| അഗ്രണീഃ | അഗ്രഗണ്യനായും |
| ദ്വയോഃ അൎജ്ജുനയോഃ | രണ്ട് അൎജ്ജുനന്മാൎക്കും (കാൎത്തവീൎയ്യനും പാൎത്ഥനും) |
| തുല്യഃ ച | സമനായും ഭവിക്കുന്നതാണ്. |
| ഹുതാശഃ ഇവ | അഗ്നിയെപ്പോലെ |
| ദുൎദ്ധൎഷഃ | അനതിക്രമണീയനായും, |
| സമുദ്രഃ ഇവ | സമുദ്രത്തെപ്പോലെ |
| ദുസ്തരഃ | അലംഘ്യനായും ഭവിച്ചേക്കും. |

**22** മൃഗേന്ദ്ര ഇവ വിക്രാന്തോ നിഷേവ്യോ ഹിമവാനിവ
തിതിക്ഷുൎവ്വസുധേവാസൌ സഹിഷ്ണുഃ പിതരാവിവ.

| | |
|---|---|
| അസൌ | ഇവൻ |
| മൃഗേന്ദ്രഃ ഇവ | സിംഹംപോലെ |
| വിക്രാന്തഃ | പരാക്രമിയായും, |
| ഹിമവാൻ | ഹിമാലയപൎവ്വതം |
| ഇവ | എന്നപോലെ |
| നിഷേവ്യഃ | സംസേവ്യനായും, |
| വസുധാ ഇവ | ഭൂമിയെപ്പോലെ |
| തിതിക്ഷുഃ | ക്ഷമാശീലമുള്ളവനായും, |
| പിതരൌ | മാതാപിതാക്കൾ |
| ഇവ | എന്നപോലെ |
| സഹിഷ്ണുഃ | സഹനശക്തിയുള്ളവനായും ഭവിക്കും. |

**23** പിതാമഹസമഃ സാമ്യേ പ്രസാദേ ഗിരിശോപമഃ
ആശ്രയഃ സൎവ്വഭൂതാനാം യഥാ ദേവോ രമാശ്രയഃ.

| | |
|---|---|
| സാമ്യേ | സമത്വത്തിൽ |
| പിതാമഹസമഃ | ബ്രഹ്മദേവനു തുല്യനായും, |
| പ്രസാദേ | പ്രസാദിപ്പതിൽ |
| ഗിരിശോപമഃ | ശിവനോടു സാദൃശ്യമുള്ളവനായും, |

| | |
|---|---|
| രമാശ്രയഃ | ലക്ഷ്മീപതിയായ |
| ദേവഃ യഥാ | ഭഗവാനെപ്പോലെ |
| സർവ്വഭൂതാനാം | എല്ലാ ജീവികൾക്കും |
| ആശ്രയഃ | ആശ്രയഭൂതനായും ഭവിക്കും. |

24 സർവ്വസദ്ഗുണമാഹാത്മ്യ ഏഷ കൃഷ്ണമനുവ്രതഃ
രന്തിദേവ ഇവോദാരോ യയാതിരിവ ധാർമ്മികഃ

| | |
|---|---|
| സർവ്വസദ്ഗുണ-മാഹാത്മ്യ | എല്ലാ നല്ലഗുണങ്ങളും ഒത്തുചേർന്നിരിക്കുക എന്ന മാഹാത്മ്യത്തിൽ |
| ഏഷഃ | ഇവൻ |
| കൃഷ്ണം | ശ്രീകൃഷ്ണനെ |
| അനുവ്രതഃ | അനുവർത്തിക്കുന്നവനായിരിക്കും. |
| രന്തിദേവഃ | രന്തിദേവൻ |
| ഇവ | എന്നപോലെ |
| ഉദാരഃ | ഉദാരനും |
| യയാതിഃ ഇവ | യയാതിയെന്നപോലെ |
| ധാർമ്മികഃ | ധർമ്മിഷ്ഠനുമായിരിക്കും |

25 ധൃത്യാ ബലിസമഃ കൃഷ്ണേ പ്രഹ്ളാദ ഇവ സദ്ഗ്രഹഃ
ആഹർത്തൈഷോശ്വമേധാനാം വൃദ്ധാനാം പര്യുപാസകഃ.

| | |
|---|---|
| ഏഷഃ | ഇവൻ |
| ധൃത്യാ | ധൈര്യംകൊണ്ട് |
| ബലിസമഃ | മഹാബലിക്കു തുല്യനായും, |
| പ്രഹ്ളാദഃ | പ്രഹ്ളാദൻ |
| ഇവ | എന്നപോലെ |
| കൃഷ്ണേ | മഹാവിഷ്ണുവിൽ |
| സദ്ഗ്രഹഃ | സൽഭാവമുള്ളവനായും, |
| അശ്വമേധാനാം ആഹർത്താ | അനേകം അശ്വമേധയാഗങ്ങൾ ചെയ്യുന്നവനായും |
| വൃദ്ധാനാം പര്യുപാസകഃ | വൃദ്ധജനങ്ങളെ ഉപാസിക്കുന്നവനായും ഭവിക്കും. |

26 രാജർഷീണാം ജനയിതാ ശാസ്താ ചോത്പഥഗാമിനാം
നിഗ്രഹീതാ കലേരേഷ ഭുവോ ധർമ്മസ്യ കാരണാത്.

| | |
|---|---|
| ഏഷഃ | ഇവൻ |
| രാജർഷീണാം | രാജർഷിമാരുടെ |
| ജനയിതാ | ജനകനായും, |
| ഉത്പഥ-ഗാമിനാം | സന്മാർഗ്ഗം വിട്ടു നടക്കുന്നവരുടെ |
| ശാസ്താ ച | ശാസിതാവായും |
| ഭുവഃ | ഭൂമിയുടെ |
| ധർമ്മസ്യ | ധർമ്മസ്ഥിതിക്ക് |
| കാരണാത് | വേണ്ടിയിട്ട് |
| കലേഃ | കലിയുടെ |
| നിഗ്രഹീതാ | നിഗ്രഹകർത്താവായും ഭവിക്കുന്നതാണ്. |

27 തക്ഷകാദാത്മനോ മൃത്യും ദ്വിജപുത്രോപസർജ്ജിതാത്
പ്രപത്സ്യത ഉപശ്രുത്യ മുക്തസംഗഃ പദം ഹരേഃ.

| | |
|---|---|
| ദ്വിജപുത്രോ-പസർജ്ജിതാത് | ബ്രാഹ്മണകുമാരനാൽ പ്രേരിതനായ |
| തക്ഷകാത് | തക്ഷകനിൽനിന്നു് |
| ആത്മനഃ | തന്റെ |
| മൃത്യും | മരണത്തെപ്പററി |
| ഉപശ്രുത്യ | കേട്ടിട്ട്, |

| | | | |
|---|---|---|---|
| മുക്തസംഗഃ | എല്ലാ വിഷയത്തിൽ നിന്നും മനസ്സിനെ വേർപ്പെടുത്തി, | ഹരേഃ | ശ്രീഹരിയുടെ |
| | | പദം | തൃപ്പാദത്തെ |
| | | പ്രപത്സ്യതേ | പ്രാപിക്കുന്നതാണ്. |

28 ജിജ്ഞാസിതാത്മയാഥാത്മ്യോ മുനേർവ്യാസസുതാദസൌ
ഹിത്വേദം നൃപ ഗംഗായാം യാസ്യത്യദ്ധാകുതോഭയം.

| | | | |
|---|---|---|---|
| നൃപ | രാജാവേ! | ഇദം | ഈ ശരീരത്തെ |
| അസൌ | ഇവൻ | ഗംഗായാം | ഗംഗാനദിയിൽ |
| വ്യാസസുതാത് | വ്യാസപുത്രനായ | ഹിത്വാ | ഉപേക്ഷിച്ച് |
| മുനേഃ | ശുകമുനിയിൽനിന്ന് | അകുതോഭയം | ഭയമകന്ന പരമ പദത്തെ |
| ജിജ്ഞാസിതാ-ത്മയാഥാത്മ്യഃ | ആത്മാവിന്റെ യഥാസ്ഥിതി അറിഞ്ഞവനായിട്ട് | അദ്ധാ | നിഷ്പ്രയാസം |
| | | യാസ്യതി | പ്രാപിക്കും. |

29 ഇതി രാജ്ഞ ഉപാദിശ്യ വിപ്രാ ജാതകകോവിദാഃ
ലബ്ധോപചിതയഃ സർവ്വേ പ്രതിജഗ്മുഃ സ്വകാൻ ഗൃഹാൻ

| | | | |
|---|---|---|---|
| ജാതക-കോവിദാഃ | ജാതകശാസ്ത്രത്തിൽ പണ്ഡിതന്മാരായ | ലബ്ധോ-പചിതയഃ | സംഭാവനകളാം കൈപ്പററിയവരായിട്ട് |
| വിപ്രാഃ | ബ്രാഹ്മണന്മാർ | സർവ്വേ | എല്ലാവരും |
| ഇതി | ഇപ്രകാരം | സ്വകാൻ | താന്താങ്ങളുടെ |
| രാജ്ഞേ | രാജാവിന്ന് | ഗൃഹാൻ | ഗൃഹങ്ങളിലേക്ക് |
| ഉപാദിശ്യ | ഉപദേശം കൊടുത്ത് | പ്രതിജഗ്മുഃ | മടങ്ങിപ്പോയി. |

30 സ ഏഷ ലോകവിഖ്യാതഃ പരീക്ഷിദിതി യത്പ്രഭുഃ
ഗർഭേ ദൃഷ്ടമനുധ്യായൻ പരീക്ഷേത നരേഷ്വിഹ.

| | | | |
|---|---|---|---|
| പ്രഭുഃ | പ്രാഭവം ചേർന്നുള്ള | പരീക്ഷേത | പരീക്ഷിച്ചുനോക്കും. |
| സഃ ഏഷഃ | ആ ഇവൻ | യത് | എന്ന യാതൊരു കാരണത്താൽ |
| ഗർഭേ | ഗർഭത്തിൽ | | |
| ദൃഷ്ടം | കാണപ്പെട്ടതിനെ | പരീക്ഷിത് ഇതി | "പരീക്ഷിത്ത്" എന്ന പേരുകൊണ്ട് |
| അനുധ്യായൻ | ഓർമ്മവെച്ചുകൊണ്ട് | | |
| ഇഹ | ഈ ലോകത്തിലുള്ള | ലോക-വിഖ്യാതഃ | ലോകത്തിൽ സുപ്രസിദ്ധനായിത്തീരും |
| നരേഷു | മനുഷ്യരിൽ | | |

നോട്ട്:— അമ്മയുടെ ഗർഭത്തിൽ കിടക്കുമ്പോൾ താൻ കണ്ട ദിവ്യരൂപം പിറന്നതിൽ പ്പിന്നെയും ബാലന്റെ ഓർമ്മയിൽ തങ്ങിനിന്നു. ലോകത്തിൽ കാണുന്ന മനുഷ്യരിലും ആ ദിവ്യരൂപമുണ്ടോ, ഇല്ലയോ എന്നു് അവൻ പരീക്ഷിച്ചു നോക്കിത്തുടങ്ങി. ഈ കാരണത്താൽ "പരീക്ഷിത്ത്" എന്ന അന്വർത്ഥനാമം

സിദ്ധിച്ചു. വിഷ്ണുവിനാൽ രാത (ദത്ത) നാകകൊണ്ട് "വിഷ്ണുരാതൻ" എന്നപേർ ബ്രാഹ്മണർ ആദ്യമേ കൊടുത്തിട്ടുമുണ്ട്.

31 സ രാജപുത്രോ വവൃധ ആശു ശുക്ല ഇവോഡുപഃ
ആപൂര്യമാണഃ പിതൃഭിഃ കാഷ്ഠാഭിരിവ സോന്വഹം.

| | | | |
|---|---|---|---|
| സഃ രാജപുത്രഃ | ആ രാജപുത്രൻ | കാഷ്ഠാഭി: | കലകളാൽ പോഷിക്കപ്പെട്ടുവളരുന്ന |
| പിതൃഭിഃ | പിതാക്കളാൽ | സഃ ഉഡുപഃ | ആ ചന്ദ്രൻ |
| ആപൂര്യമാണഃ | പോഷിപ്പിക്കപ്പെട്ടുകൊണ്ട് | ഇവ | എന്നപോലെ |
| | | ആശു | വേഗത്തിൽ |
| | | അന്വഹം | നാൾക്കുനാൾ |
| ശുക്ലേ | വെളുത്തപക്ഷത്തിൽ | വവൃധേ | വളർന്നുവന്നു. |

32 യക്ഷ്യമാണോഽശ്വമേധേന ജ്ഞാതിദ്രോഹജിഹാസയാ
രാജാഽലബ്ധധനോ ദധ്യാവന്യത്ര കരദണ്ഡയോഃ.

| | | | |
|---|---|---|---|
| രാജാ | രാജാവായ യുധിഷ്ഠിരൻ | കരദണ്ഡയോഃ } അന്യത്ര | നികുതി ചുമത്തിയും പിഴ ഈടാക്കിയും അല്ലാതെ മററു പ്രകാരത്തിൽ |
| ജ്ഞാതിദ്രോഹ- ജിഹാസയാ | സ്വജനഹത്യാദോഷം പരിഹരിക്കുവാനുള്ള ആഗ്രഹത്താൽ | | |
| അശ്വമേധേന യക്ഷ്യമാണഃ | അശ്വമേധയാഗം ചെയ്യുവാൻ ഒരുങ്ങിക്കൊണ്ട്, | അലബ്ധധനഃ | ധനം ലഭിക്കാത്തവനായിട്ട് |
| | | ദധ്യൗ | പര്യാലോചിച്ചു. |

നോട്ട്:— രാജാവ് ജനങ്ങളിൽനിന്ന് നികുതിയുടെ രൂപത്തിലും മററും ഈടാക്കുന്ന ധനം ജനങ്ങളുടെ യോഗക്ഷേമത്തിനുവേണ്ടിത്തന്നെ വിനിയോഗിക്കണം. സ്വജനദ്രോഹപാപം നീക്കുവാൻ അശ്വമേധയാഗം ചെയ്യുക എന്നതു് രാജാവിൻെറ സ്വന്തം ആവശ്യമാകയാൽ അതിലേക്കു പൊതുമുതൽ ചെലവഴിക്കരുതു്; വേറെ പോംവഴി കാണേണ്ടിയിരിക്കുന്നു. പോംവഴിയെന്തു്?— ഇതായിരുന്നു യുധിഷ്ഠിരൻെറ ആലോചന.

33 തദഭിപ്രേതമാലക്ഷ്യ ഭ്രാതരോഽച്യുതചോദിതാഃ
ധനം പ്രഹീണമാജഹ്രുരുദീച്യാം ദിശി ഭൂരിശഃ

| | | | |
|---|---|---|---|
| തദഭിപ്രേതം | അദ്ദേഹത്തിൻെറ അഭിപ്രായത്തെ | ഉദീച്യാം | വടക്കുള്ള |
| | | ദിശി | ഒരു ദിക്കിൽ |
| ആലക്ഷ്യ | അറിഞ്ഞിട്ട് | ഭൂരിശ: | വളരെയധികം |
| അച്യുത- ചോദിതാ: | ശ്രീകൃഷ്ണനാൽ പ്രേരിതരായ | പ്രഹീണം | ഉപേക്ഷിക്കപ്പെട്ടുകിടക്കുന്ന |
| | | ധനം | സമ്പത്തിനെ |
| ഭ്രാതര: | സഹോദരന്മാർ | ആജഹ്രു: | കൊണ്ടുവന്നു. |

നോട്ട്:— യുധിഷ്ഠിരന്റെ അഭിപ്രായമറിഞ്ഞ് ഭീമാദിസഹോദരന്മാർ ഭഗവാന്റെ പ്രേരണയോടെ വടക്കുദിക്കിൽ മരുത്തൻ എന്ന രാജാവിന്റെ യാഗത്തിൽ ബ്രാഹ്മണർ ഉപേക്ഷിച്ചുപോയ സ്വർണ്ണപാത്രാദിനിരവധി ധനം ശേഖരിച്ചു കൊണ്ടുവന്നു. അതുകൊണ്ട് യാഗം നിറവേററി.

34 തേന സംഭൃതസംഭാരോ ധർമ്മപുത്രോ യുധിഷ്ഠിരഃ
വാജിമേധൈസ്ത്രിഭിർഭീതോ യജ്ഞൈഃ സമയജദ്ധരിം.

| | | | |
|---|---|---|---|
| ഭീതഃ | സ്വജനദ്രോഹപാപത്തിൽ നിന്നും ഭയന്ന | ത്രിഭിഃ | മൂന്നു് |
| ധർമ്മപുത്രഃ | ധർമ്മനന്ദനായ | വാജിമേധൈഃ | അശ്വമേധങ്ങളായ |
| യുധിഷ്ഠിരഃ | യുധിഷ്ഠിരൻ | യജ്ഞൈഃ | യാഗങ്ങളാൽ |
| തേന | അതുകൊണ്ടു | ഹരിം | ശ്രീഹരിയെ |
| സംഭൃത—സംഭാരഃ | ഒരുക്കപ്പെട്ട ഒരുക്കമാനത്തോടുകൂടിയവനായിട്ട് | സമയജത് | സമാരാധിച്ചു. |

35 ആഹൂതോ ഭഗവാൻ രാജ്ഞാ യാജയിത്വാ ദ്വിജൈർനൃപം
ഉവാസ കതിചിന്മാസാൻ സുഹൃദാം പ്രിയകാമ്യയാ.

| | | | |
|---|---|---|---|
| രാജ്ഞാ | രാജാവിനാൽ | സുഹൃദാം | ബന്ധുക്കളുടെ |
| ആഹൂതഃ | ക്ഷണിച്ചുവരുത്തപ്പെട്ട | പ്രിയകാമ്യയാ | പ്രിയാകാംക്ഷയാൽ |
| ഭഗവാൻ | ശ്രീകൃഷ്ണൻ | കതിചിത് | ഏതാനും |
| ദ്വിജൈഃ | ബ്രാഹ്മണരെക്കൊണ്ട് | മാസാൻ | മാസങ്ങളോളം |
| നൃപം | രാജാവിനെ | ഉവാസ | അവിടെ വസിച്ചു. |
| യാജയിത്വാ | യാഗം ചെയ്യിച്ച്, | | |

36 തതോ രാജ്ഞാഽഭ്യനുജ്ഞാതഃ കൃഷ്ണയാ സഹ ബന്ധുഭിഃ
യയൗ ദ്വാരവതീം ബ്രഹ്മൻ സാർജ്ജുനോ യദുഭിർവൃതഃ.

| | | | |
|---|---|---|---|
| ബ്രഹ്മൻ | ബ്രാഹ്മണശ്രേഷ്ഠ! | | പ്പെട്ടവനായിട്ട് |
| തതഃ | പിന്നീട് | യദുഭിഃ | യാദവന്മാരാൽ |
| ബന്ധുഭിഃ | ബന്ധുജനങ്ങളോടു | വൃതഃ | പരിവൃതനായി, |
| സഹ | കൂടിയ | സാർജ്ജുനഃ | അർജ്ജുനനോടുകൂടെ |
| രാജ്ഞാ | രാജാവിനാലും, | ദ്വാരവതീം | ദ്വാരകയിലേക്ക് |
| കൃഷ്ണയാ | ദ്രൌപദിയാലും | യയൗ | യാത്രയായി. |
| അഭ്യനുജ്ഞാതഃ | യാത്രാനുവാദം നല്ക | | |

കുറിപ്പ്:— ഈ അദ്ധ്യായത്തിൽ ശൌനകന്റെ ആഗ്രഹമനുസരിച്ച് സൂതൻ പരീക്ഷിത്തിന്റെ ജനനവും ജാതകഫലവും വിസ്തരിച്ചു ജ്ഞാതിദ്രോഹം ചെയ്തതിന്റെ പ്രായശ്ചിത്തം എന്ന നിലയ്ക്ക് ധർമ്മപുത്രൻ മൂന്നു് അശ്വമേധങ്ങളും

നടത്തിയതും, ഭഗവാൻ ദ്വാരകയിൽനിന്നുവന്നു അതെല്ലാം യഥാവിധി നടത്തിച്ച് അർജ്ജുനനേയുംകൂട്ടി തിരിച്ചുപോയ വൃത്താന്തവും സംഗ്രഹേണ പറഞ്ഞു.

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
ദ്വാദശോऽദ്ധ്യായഃ

ആദിതഃ ശ്ലോകാഃ 484.

പന്ത്രണ്ടാമദ്ധ്യായം കഴിഞ്ഞു.

---

## ത്രയോദശോऽദ്ധ്യായഃ : പതിമൂന്നാമദ്ധ്യായം.

[നിർഗ്ഗമോ ധൃതരാഷ്ട്രസ്യ വിദുരോക്ത്യാ ത്രയോദശേ
ഉക്തഃ പൌത്രാഭിഷേകേണ വക്തും രാജ്ഞോ മഹാപഥം]

### വിദുരോപദേശത്താൽ ധൃതരാഷ്ട്രരുടെ വനവാസയാത്ര.

സൂത ഉവാച : സൂതൻ പറഞ്ഞു: —

1 വിദുരസ്തീർത്ഥയാത്രായാം മൈത്രേയാദാത്മനോ ഗതിം
ജ്ഞാത്വാഽഗാദ്ധാസ്തിനപുരം തയാऽവാപ്തവിവിത്സിതഃ

| | | | |
|---|---|---|---|
| വിദുരഃ | വിദുരൻ | ജ്ഞാത്വാ | അറിഞ്ഞിട്ട് |
| തീർത്ഥ-യാത്രായാം | തീർത്ഥാടനം ചെയ്ത അവസരത്തിൽ | തയാ | അതിനാൽ |
| മൈത്രേയാത് | മൈത്രേയനിൽനിന്നു് | അവാപ്ത-വിവിത്സിതഃ | അറിയേണ്ടുന്നതു് അറിഞ്ഞവനായിട്ട് |
| ആത്മനഃ | ആത്മാവിന്റെ (കൃഷ്ണ പരമാത്മാവിന്റെ) | ഹാസ്തിനപുരം | ഹസ്തിനാപുരത്തേക്ക് |
| ഗതിം | തത്ത്വത്തെ | ആഗാത് | തിരിച്ചെത്തി. |

2 യാവതഃ കൃതവാൻ പ്രശ്നാൻ ക്ഷത്താ കൌഷീരവാഗ്രതഃ
ജാതൈകഭക്തിർഗ്ഗോവിന്ദേ തേഭ്യശ്ചോപരരാമ ഹ.

| | | | |
|---|---|---|---|
| ക്ഷത്താ | വിദുരൻ | തേഭ്യഃ ച | അവയിൽ നിന്നെല്ലാം |
| കൌഷീരവാ-ഗ്രതഃ | മൈത്രേയമഹർഷിയുടെ മുമ്പാകെ | ഗോവിന്ദേ | ശ്രീകൃഷ്ണനിൽ |
| | | ജാതൈക-ഭക്തിഃ | സംജാതമായ കേവലഭക്തിയോടുകൂടിയവനായിട്ട് |
| യാവതഃ | എത്രത്തോളം | | |
| പ്രശ്നാൻ | ചോദ്യങ്ങളെ | ഉപരരാമ | പിൻവാങ്ങി, |
| കൃതവാൻ | ഉന്നയിച്ചിരുന്നുവോ, | ഹ | ആശ്ചര്യം! |

3 തം ബന്ധുമാഗതം ദൃഷ്ട്വാ ധർമ്മപുത്രഃ സഹാനുജഃ
ധൃതരാഷ്ട്രോ യുയുത്സുശ്ച സൂതഃ ശാരദ്വതഃ പൃഥാ.

4 ഗാന്ധാരീ ദ്രൗപദീ ബ്രഹ്മൻ സുഭദ്രാ ചോത്തരാ കൃപീ
അന്യാശ്ച ജാമയഃ പാണ്ഡോർ ജ്ഞാതയഃ സസുതാഃ സ്ത്രിയഃ

5 പ്രത്യുജ്ജഗ്മുഃ പ്രഹർഷേണ പ്രാണം തന്വ ഇവാഗതം
അഭിസംഗമ്യ വിധിവത് പരിഷ്വങ്ഗാഭിവാദനൈഃ

6 മുമുചുഃ പ്രേമബാഷ്പൌഘം വിരഹൌത്കണ്ഠ്യകാതരാഃ
രാജാ തമർഹയാഞ്ചക്രേ കൃതാസനപരിഗ്രഹം.

| | |
|---|---|
| ബ്രഹ്മൻ | ഹേ ബ്രാഹ്മണശ്രേഷ്ഠ ! |
| ആഗതം | വന്നുചേൎന്ന |
| തം ബന്ധും | ആ ബന്ധുവിനെ |
| ദൃഷ്ട്വാ | കണ്ടിട്ട്, |
| സഹാനുജഃ | അനുജന്മാരോടുകൂടിയ |
| ധർമ്മപുത്രഃ | ധർമ്മപുത്രരും, |
| ധൃതരാഷ്ട്രഃ | ധൃതരാഷ്ട്രരും, |
| യുയുത്സുഃ | യുയുത്സുവും, |
| സൂതഃ | സഞ്ജയനും, |
| ശാരദ്വതഃ | കൃപാചാര്യരും, |
| പൃഥാ ച | കുന്തീദേവിയും, |
| ഗാന്ധാരീ | ഗാന്ധാരിയും, |
| ദ്രൗപദീ | പാഞ്ചാലിയും, |
| സുഭദ്രാ | സുഭദ്രയും, |
| ഉത്തരാ | ഉത്തരയും, |
| കൃപീ ച | ദ്രോണപത്നിയും, |
| പാണ്ഡോഃ | പാണ്ഡുരാജാവിന്റെ |
| ജ്ഞാതയഃ | ജ്ഞാതികളും, |
| ജാമയഃ | ജ്ഞാതിപത്നിമാരും, |
| സസുതാഃ | മക്കളോടുകൂടിയ |
| അന്യാഃ | മററുള്ള |
| സ്ത്രിയഃ ച | സ്ത്രീജനങ്ങളും |

| | |
|---|---|
| തന്വാഃ | ശരീരാവയവങ്ങളാം |
| ആഗതം പ്രാണം ഇവ | മൂർച്ഛവിട്ടശേഷം വന്നുചേൎന്ന ഉണൎവ്വിനെയെന്നപോലെ |
| പ്രഹർഷേണ | സന്തോഷത്തോടെ |
| പ്രത്യുജ്ജഗ്മുഃ | എതിരേററു. |
| വിധിവത് | മുറപ്രകാരം |
| പരിഷ്വങ്ഗാഭിവാദനൈഃ | ആലിംഗനം, അഭിവാദനം എന്നിവയോടെ |
| അഭിസംഗമ്യ | കൂടിച്ചേൎന്ന് |
| വിരഹൌത്കണ്ഠ്യകാതരാഃ | വിയോഗദുഃഖത്തെ ഓൎത്തിട്ടുണ്ടായ വെമ്പല്കൊണ്ടു വിവശരായി |
| പ്രേമബാഷ്പൌഘം | സ്നേഹവായ്പിനാൽ ഉളവായ കണ്ണീരു് |
| മുമുചുഃ | വിട്ടു. |
| രാജാ | യുധിഷ്ഠിരരാജാവു് |
| കൃതാസനപരിഗ്രഹം | ഇരിപ്പിടം സ്വീകരിച്ചു് ഇരുന്നുകഴിഞ്ഞ |
| തം | അദ്ദേഹത്തെ |
| അർഹയാഞ്ചക്രേ | സൽക്കാരപൂർവ്വം പൂജിച്ചു. |

7 തം ഭുക്തവന്തം വിശ്രാന്തമാസീനം സുഖമാസനേ
പ്രശ്രയാവനതോ രാജാ പ്രാഹ സ്വാനാം വിശൃണ്വതാം.

| | | | |
|---|---|---|---|
| ഭുക്തവന്തം | ഭോജനം കഴിച്ചവനായി, | രാജാ | യുധിഷ്ഠിരൻ |
| വിശ്രാന്തം | വിശ്രമിച്ചവനായി, | പ്രശ്രയാ–വനതഃ | വിനയത്താൽ തലകുനിച്ചുകൊണ്ട് |
| ആസനേ | ഇരിപ്പിടത്തിൽ | | |
| സുഖം | സുഖമാംവണ്ണം | സ്വാനാം | സ്വന്തം ആളുകൾ |
| ആസീനം | ഇരിക്കുന്നവനുമായ | വിശൃണ്വതാം | കേട്ടുകൊണ്ടിരിക്കെ, |
| തം | ആ വിദുരനോട് | പ്രാഹ | പറഞ്ഞു. |

യുധിഷ്ഠിര ഉവാച : യുധിഷ്ഠിരൻ പറഞ്ഞു:—

8 അപി സ്മരഥ നോ യുഷ്മത്പക്ഷച്ഛായാസമേധിതാൻ
വിപദ്ഗണാദ്വിഷാഗ്ന്യാദേർമോചിതാ യത് സമാതൃകാഃ.

| | | | |
|---|---|---|---|
| യുഷ്മത്–പക്ഷച്ഛായാ–സമേധിതാൻ | അങ്ങയുടെ 'ചിറകിൻ തണലിൽ' വളർന്നുവന്നവരായ | വിഷാഗ്ന്യാദേഃ | വിഷം, അഗ്നി മുതലായ |
| | | വിപദ്–ഗണാത് | ആപത്തുകളുടെ സമൂഹത്തിൽനിന്നു് |
| നഃ | ഞങ്ങളെ | | |
| അപി സ്മരഥ | ഓർമ്മിക്കുന്നില്ലേ ? | സമാതൃകാഃ | അമ്മയോടൊന്നിച്ചുള്ള ഞങ്ങൾ |
| യത് | യാതൊരു ഓർമ്മയാൽ | മോചിതാഃ | മോചിക്കപ്പെട്ടവരാകുന്നു. |

9 കയാ വൃത്ത്യാ വർത്തിതം വശ്ചരദ്ഭിഃ ക്ഷിതിമണ്ഡലം
തീർത്ഥാനി ക്ഷേത്രമുഖ്യാനി സേവിതാനീഹ ഭൂതലേ

| | | | |
|---|---|---|---|
| ക്ഷിതി–മണ്ഡലം | ഭൂമണ്ഡലത്തെ ആകമാനം | | പ്പെട്ടു ? |
| | | ഇഹ | ഇങ്ങ് |
| ചരദ്ഭിഃ | ചുററിസഞ്ചരിച്ചു കൊണ്ടിരുന്ന | ഭൂതലേ | ഭൂമിയിൽ |
| | | ക്ഷേത്രമുഖ്യാനി | ക്ഷേത്രങ്ങൾകൊണ്ട് മുഖ്യങ്ങളായ |
| വഃ | അങ്ങയാൽ | | |
| കയാ വൃത്ത്യാ | ഏതു പ്രകാരത്താൽ | തീർത്ഥാനി | തീർത്ഥസ്ഥലങ്ങൾ |
| വർത്തിതം | ജീവിതം നിർവ്വഹിക്ക– | സേവിതാനി | സേവിക്കപ്പെട്ടുവോ? |

10 ഭവദ്വിധാ ഭാഗവതാ തീർത്ഥഭൂതാഃ സ്വയം വിഭോ
തീർത്ഥീകുർവ്വന്തി തീർത്ഥാനി സ്വാന്തഃസ്ഥേന ഗദാഭൃതാ

| | | | |
|---|---|---|---|
| വിഭോ | ഹേ വിഭോ ! | സ്വാന്തഃ–സ്ഥേന | തങ്ങളുടെ ഉള്ളിൽ കുടികൊള്ളുന്ന |
| ഭവദ്വിധാഃ | അങ്ങയെപ്പോലുള്ള | | |
| ഭാഗവതാഃ | ഭഗവത്ഭക്തന്മാർ | ഗദാഭൃതാ | വിഷ്ണുവിനാൽ |
| സ്വയം | സ്വതേതന്നെ | തീർത്ഥാനി | പുണ്യസ്ഥലങ്ങളെ |
| തീർത്ഥഭൂതാഃ | പരിശുദ്ധരായി, | തീർത്ഥീകുർവ്വന്തി | ശുദ്ധീകരിക്കുന്നു. |

11 അപി നഃ സുഹൃദസ്താത ബാന്ധവാഃ കൃഷ്ണദേവതാഃ
ദൃഷ്ടാ ശ്രുതാ വാ യദവഃ സ്വപുര്യാം സുഖമാസതേ.

| | | | |
|---|---|---|---|
| താത | പിതാവേ! | ദൃഷ്ടാഃ | കാണപ്പെട്ടകയോ, |
| നഃ | ഞങ്ങളുടെ | ശ്രുതാഃ വാ | കേൾക്കപ്പെട്ടകയോ ഉണ്ടായോ? |
| സുഹൃദഃ | സുഹൃത്തുക്കളും, | സ്വപുര്യാം | സ്വനഗരത്തിൽ |
| ബാന്ധവാഃ | ബന്ധുക്കളും, | സുഖം | സുഖമാംവണ്ണം |
| കൃഷ്ണ—ദേവതാഃ | ശ്രീകൃഷ്ണനാവുന്ന ദൈവത്തോടുകൂടിയവരുമായ | അപി | (അവർ) |
| യദവഃ | യാദവന്മാർ | ആസതേ | വസിച്ചുവരുന്നില്ലേ? |

12 ഇത്യുക്തോ ധർമ്മരാജേന സർവ്വം തത് സമവർണ്ണയത്
യഥാനുഭൂതം ക്രമശോ വിനാ യദുകുലക്ഷയം.

| | | | |
|---|---|---|---|
| ധർമ്മരാജേന | യുധിഷ്ഠിരനാൽ | തത് സർവ്വം | മററുള്ളതെല്ലാം |
| ഇതി | ഈ വിധം | യഥാനുഭൂതം | തനിക്കനുഭവപ്പെട്ട പ്രകാരം |
| ഉക്തഃ | ചോദിക്കപ്പെട്ട വിദുരൻ | | |
| യദുകുല—ക്ഷയം വിനാ | യദുവംശം നശിച്ചതൊഴികെ | ക്രമശഃ | യഥാക്രമം |
| | | സമവർണ്ണയത് | വിസ്തരിച്ചുപറഞ്ഞു. |

13 നന്വപ്രിയം ദുർവിഷഹം നൃണാം സ്വയമുപസ്ഥിതം
നാവേദയേത് സകരുണോ ദുഃഖിതാൻ ദ്രഷ്ടുമക്ഷമഃ.

| | | | |
|---|---|---|---|
| ദുഃഖിതാൻ | ദുഃഖമുള്ളവരെ | ഉപസ്ഥിതം | വന്നുകപ്പെട്ട |
| ദ്രഷ്ടും | കാണുവാൻ | ദുർവിഷഹം | സഹിപ്പാൻ പ്രയാസമുള്ള |
| അക്ഷമഃ | കഴിവില്ലാത്ത | അപ്രിയം | അനിഷ്ടത്തെ |
| സകരുണഃ | കാരുണികൻ | സ്വയം നനു ന ആവേദയേത് | തന്നെത്താൻ പറഞ്ഞറിയിക്കുന്നതല്ലോ. |
| നൃണാം | മനുഷ്യർക്ക് | | |

നോട്ട്:— യുധിഷ്ഠിരൻ യദുവംശത്തിന്റെ യോഗക്ഷേമം വിശേഷിച്ചും വിദുരരോട് അന്വേഷിച്ചതാണ്. ദേശസഞ്ചാരത്തിനിടയിൽ വിദുരൻ യദുവംശം നശിച്ചുപോയ സംഭവം അറിഞ്ഞിട്ടുമുണ്ട്. എങ്കിലും യുധിഷ്ഠിരനെ അറിയിച്ചില്ല. അതിനുള്ള കാരണമാണ് ഇവിടെ പറഞ്ഞതു്. അന്യരുടെ ദുഃഖം കാണാൻ കഴിയാത്ത കാരുണികർ കനത്ത ദുഃഖവാർത്തകളെ മനഃപൂർവ്വം മറച്ചുവെക്കും.

14 കഞ്ചിത് കാലമഥാവാത്സീത് സത്കൃതോ ദേവവത് സുഖം
ഭ്രാതുർജ്യേഷ്ഠസ്യ ശ്രേയസ്കൃത് സർവ്വേഷാം പ്രീതിമാവഹൻ.

| | | | |
|---|---|---|---|
| അഥ | പിന്നെയും | ശ്രേയസ്കൃത് | ശ്രേയസ്സുണ്ടാക്കുന്ന വനായും |
| കംചിത്കാലം | കുറച്ചുകാലത്തോളം | സർവ്വേഷാം | എല്ലാവർക്കും |
| ദേവവത് | ദേവനെന്നപോലെ | പ്രീതിം | സന്തോഷത്തെ |
| സത്കൃതഃ | സൽക്കരിക്കപ്പെട്ട വനായും | ആവഹൻ | ജനിപ്പിച്ചുകൊണ്ടും |
| ജ്യേഷ്ഠസ്യ ഭ്രാതുഃ | ജ്യേഷ്ഠസഹോദരന്നു് (തത്ത്വോപദേശത്താൽ) | സുഖം | സുഖമായി |
| | | അവാത്സീത് | താമസിച്ചു. |

15 അബിഭ്രദര്യമാ ദണ്ഡം യഥാവദഘകാരിഷു

യാവദ്ദധാര ശൂദ്രത്വം ശാപാദ്വർഷശതം യമഃ.

| | | | |
|---|---|---|---|
| യമഃ | യമധർമ്മരാജാവ് | അര്യമാ | അര്യമാ എന്ന ദേവൻ |
| ശാപാത് | ഋഷിശാപത്താൽ | അഘകാരിഷു | പാപം ചെയ്തവരിൽ |
| വർഷശതം | നൂറുവർഷത്തോളം | യഥാവത് | വേണ്ടവിധം |
| ശൂദ്രത്വം | ശൂദ്രഭാവത്തെ | ദണ്ഡം | ദണ്ഡനമുറയെ |
| ദധാര | ധരിച്ചിരുന്നു. | | |
| യാവത് | ഇത്രയുംകാലം | അബിഭ്രത് | ഏറ്റുനടത്തി. |

കുറിപ്പ്:— ശൂദ്രനായ വിദുരൻ തത്ത്വോപദേശം ചെയ്യുന്നതെങ്ങനെ? — ഈ ആശങ്കയെ പരിഹരിക്കുന്നു. മാണ്ഡവ്യമുനിയുടെ ശാപംകൊണ്ടു് ഭൂമിയിൽ ശൂദ്രനായി ജനിക്കുവാൻ സംഗതിവന്ന സാക്ഷാൽ യമധർമ്മദേവനായിരുന്നു അദ്ദേഹം. ശതവർഷാവധി നീണ്ടുനിന്ന ഈ ശാപകാലത്തിൽ യമധർമ്മന്റെ അധികാരം (പാപികളെ ശിക്ഷിക്കൽ) ഏറ്റു നടത്തിയിരുന്നതു് പിതൃക്കളുടെ രാജാവായ അര്യമാവെന്ന ദേവനും ആയിരുന്നു.

16 യുധിഷ്ഠിരോ ലബ്ധരാജ്യോ ദൃഷ്ട്വാ പൌത്രം കുലന്ധരം

ഭ്രാതൃഭിർല്ലോകപാലാഭൈർമ്മുമുദേ പരയാ ശ്രിയാ

| | | | |
|---|---|---|---|
| ലബ്ധരാജ്യഃ | രാജ്യം സിദ്ധിച്ച | ലോകപാലാഭൈഃ | ഇന്ദ്രാദിലോകപാലന്മാരോടു തുല്യരായ |
| യുധിഷ്ഠിരഃ | ധർമ്മപുത്രൻ | ഭ്രാതൃഭിഃ | സഹോദരന്മാരോടുകൂടി |
| കുലന്ധരം | വംശത്തെ നിലനിർത്തുന്ന | പരയാ | വർദ്ധിച്ച |
| പൌത്രം | പൌത്രനെ | ശ്രിയാ | ശോഭയോടെ |
| ദൃഷ്ട്വാ | കണ്ടു്, | മുമുദേ | സന്തോഷംകൊണ്ടു |

17 ഏവം ഗൃഹേഷു സക്താനാം പ്രമത്താനാം തദീഹയാ

അത്യക്രാമദവിജ്ഞാതഃ കാലഃ പരമദുസ്തരഃ.

| | | | |
|---|---|---|---|
| ഏവം | ഈ വിധം | പ്രമത്താനാം | മതിമറന്നുപോയവരും ആയ ജനങ്ങളുടെ |
| ഗൃഹേഷു | കുടുംബകാര്യങ്ങളിൽ | പരമദുസ്തരഃ | അതിദുസ്തരമായ |
| സക്താനാം | ആസക്തി പേന്നവരും | കാലഃ | ആയുഷ്കാലം |
| തദീഹയാ | തൽസംബന്ധമായ പ്രവൃത്തിയാൽ | അവിജ്ഞാതഃ | അറിയപ്പെടാത്തതായിട്ട് |
| | | അത്യക്രാമത് | കടന്നുപോയിരുന്നു. |

18 വിദുരസ്തദഭിപ്രേത്യ ധൃതരാഷ്ട്രമഭാഷത
രാജൻ നിർഗ്ഗമ്യതാം ശീഘ്രം പശ്യേദം ഭയമാഗതം.

| | | | |
|---|---|---|---|
| തത് | അതിനെ (കാലാതിക്രമണത്തെ) | രാജൻ | രാജാവേ ! |
| അഭിപ്രേത്യ | കണ്ടറിഞ്ഞു് | ശീഘ്രം | വേഗത്തിൽ |
| വിദുരഃ | വിദുരർ | നിർഗ്ഗമ്യതാം | പുറപ്പെട്ടുകൊൾക; |
| ധൃതരാഷ്ട്രം | ധൃതരാഷ്ട്രരോട് | ആഗതം | എത്തിക്കഴിഞ്ഞ |
| അഭാഷത | പറഞ്ഞു — | ഇദം ഭയം | ഈ ഭയപ്പാടിനെ |
| | | പശ്യ | നോക്കു ! |

19 പ്രതിക്രിയാ ന യസ്യേഹ കുതശ്ചിത് കർഹിചിത് പ്രഭോ
സ ഏവ ഭഗവാൻ കാലഃ സർവ്വേഷാം നഃ സമാഗതഃ

| | | | |
|---|---|---|---|
| പ്രഭോ | രാജാവേ ! | സഃ ഏവ | അതേ |
| യസ്യ | യാതൊന്നിനു് | ഭഗവാൻ | സർവ്വേശ്വരതയുള്ള |
| ഇഹ | ഈ ലോകത്തിൽ | കാലഃ | കാലം |
| കുതശ്ചിത് | ഒരു തരത്തിലും | നഃ | നമുക്കു് |
| കർഹിചിത് | ഒരിക്കലും | സർവ്വേഷാം | എല്ലാവർക്കും |
| പ്രതിക്രിയാ | പ്രതികാരം | സമാഗതഃ | വന്നുചേർന്നുകഴിഞ്ഞു |
| ന | ഇല്ലയോ, | | |

20 യേന ചൈവാഭിപന്നോയം പ്രാണൈഃ പ്രിയതമൈരപി
ജനഃ സദ്യോ വിയുജ്യേത കിമുതാന്യൈർധനാദിഭിഃ.

| | | | |
|---|---|---|---|
| യേന ച | യാതൊരു കാലത്താൽ | സദ്യഃ | ഉടനടി |
| അഭിപന്നഃ | കടന്നുപിടിക്കപ്പെട്ടതും | വിയുജ്യേത | വിയോജിക്കപ്പെടും; |
| ഏവ | തന്നെ | അന്യൈഃ | മററുള്ള |
| അയം ജനഃ | ഈ ജനത | ധനാദിഭിഃ | ധനാദികളാൽ |
| പ്രിയതമൈഃ | ഏററവും പ്രിയംകരങ്ങളായ | കിമുത | വിയോജിക്കപ്പെടുമെന്നു പിന്നെ പറയേണ്ടതുണ്ടോ ? |
| പ്രാണൈഃ | പ്രാണങ്ങളാൽ | | |
| അപി | കൂടിയും | | |

21 പിതൃഭ്രാതൃസുഹൃത്പുത്രാഃ ഹതാസ്തേ വിഗതം വയഃ
ആത്മാ ച ജരയാ ഗ്രസ്തഃ പരഗേഹമുപാസസേ

| | | | |
|---|---|---|---|
| തേ | അങ്ങയുടെ | ആത്മാ ച | ശരീരമാകട്ടെ |
| പിതൃഭ്രാതൃ-സുഹൃത്പുത്രാഃ | പിതാവും ഭ്രാതാവും സ്നേഹിതരും, പുത്രരും | ജരയാ | ജരയാൽ |
| ഹതാഃ | കൊല്ലപ്പെട്ടു ; | ഗ്രസ്തഃ | ഗ്രസിക്കപ്പെട്ടിരിക്കുന്നു; |
| വയഃ | വയസ്സും | പരഗേഹം | അന്യഗൃഹത്തെ |
| വിഗതം | കുറെ ആയിപ്പോയി ; | ഉപാസസേ | ആശ്രയിച്ചുകഴിയുന്നു. |

നോട്ട്:— ധൃതരാഷ്ട്രരുടെ മനസ്സിൽ വൈരാഗ്യം ജനിപ്പിക്കാൻവേണ്ടി വിദുരൻ അദ്ദേഹത്തെ അധിക്ഷേപിക്കുകയാണ്. 'പിതൃഭ്രാതൃസുഹൃത്പുത്രാഃ' എന്നു് അധിക്ഷേപത്തിന്നു് ശക്തികൂട്ടാൻവേണ്ടി പൊതുവിൽ പറഞ്ഞതാണ്. പിതൃതുല്യരും ഭ്രാതൃതുല്യരും മാത്രമേ കൊല്ലപ്പെട്ടിട്ടുള്ളു.

22 അഹോ മഹീയസീ ജന്തോർജ്ജീവിതാശാ യയാ ഭവാൻ
ഭീമേനാവർജ്ജിതം പിണ്ഡമാദത്തേ ഗൃഹപാലവത്

| | | | |
|---|---|---|---|
| അഹോ | അയ്യോ ! കഷ്ടം ! | ഭീമേന | ഭീമനാൽ |
| ജന്തോഃ | ഒരു ജീവിക്കു് | ആവർജ്ജിതം | കൊണ്ടുതരപ്പെട്ട |
| ജീവിതാശാ | ജീവിതത്തിലുള്ള മോഹം | പിണ്ഡം | പിണ്ഡത്തെ |
| മഹീയസീ | വളരെ വലുതുതന്നെ. | ഗൃഹപാലവത് | വീടുകാക്കുന്ന പട്ടിയെപ്പോലെ |
| യയാ | യാതൊരു മോഹം കൊണ്ടു് | | |
| ഭവാൻ | അങ്ങുന്നു് | ആദത്തേ | വാങ്ങിക്കഴിക്കുന്നു ! |

23 അഗ്നിർനിസൃഷ്ടോ ദത്തശ്ച ഗരോ ദാരാശ്ച ദൂഷിതാഃ
ഹൃതം ക്ഷേത്രം ധനം യേഷാം തദ്ദത്തൈരസുഭിഃ കിയത്

| | | | |
|---|---|---|---|
| അഗ്നിഃ | തീ (അരക്കില്ലത്തിനു്) | ക്ഷേത്രം ധനം | നാടും ധനവും |
| നിസൃഷ്ടഃ | വെക്കപ്പെട്ടു ; | ഹൃതം | അപഹരിക്കപ്പെട്ടുവോ |
| ഗരഃ | വിഷം | തദ്ദത്തൈഃ | അവരാൽ നല്കപ്പെടുന്ന |
| ദത്തഃ ച | കൊടുക്കപ്പെട്ടു , | അസുഭിഃ | ഭക്ഷണംകൊണ്ടുള്ള ആത്മരക്ഷയാൽ |
| ദാരാഃ ച | ഭാര്യയും | | |
| ദൂഷിതാഃ | അവമാനിക്കപ്പെട്ടു. | | |
| യേഷാം | യാതൊരുവരുടെ | കിയത് | എന്തു പ്രയോജനം ? |

24 തസ്യാപി തവ ദേഹോയം കൃപണസ്യ ജിജീവിഷോഃ
പരൈത്യനിച്ഛതോ ജീർണ്ണോ ജരയാ വാസസീ ഇവ.

| | | | |
|---|---|---|---|
| കൃപണസ്യ | ദൈന്യം അനുഭവിക്കുന്നവനും | ജീർണ്ണഃ | ജീർണ്ണിച്ചുപോയ |
| ജിജീവിഷോഃ | ഇനിയും ജീവിച്ചിരിക്കാൻ കൊതിക്കുന്നവനുമായ | അയം ദേഹഃ | ഈ ശരീരം |
| തസ്യ തവ അപി | ആ അങ്ങയുടെയും കൂടി | വാസസീ | പഴയ വസ്ത്രങ്ങൾ |
| ജരയാ | വാർദ്ധക്യത്താൽ | ഇവ | എന്നപോലെ |
| | | അനിച്ഛതഃ | ആശിക്കാതിരിക്കെത്തന്നെ |
| | | പരൈതി | നാശം പ്രാപിക്കുന്നു. |

25 ഗതസ്വാർത്ഥമിമം ദേഹം വിരക്തോ മുക്തബന്ധനഃ
അവിജ്ഞാതഗതിർജഹ്യാത് സ വൈ ധീര ഉദാഹൃതഃ.

| | | | |
|---|---|---|---|
| വിരക്തഃ | വിഷയവിരക്തി വന്നവനും, | ഗതസ്വാർത്ഥം | സ്വന്തം കാര്യങ്ങൾക്ക് ഉതകാത്തതായിക്കഴിഞ്ഞ |
| മുക്തബന്ധനഃ | മമതാബന്ധം വിട്ടവനും, | ഇമം ദേഹം | ഈ ശരീരത്തെ |
| അവിജ്ഞാതഗതിഃ | തന്റെ പോക്കിനെപ്പററി അന്യർക്ക് പിടികൊടുക്കാത്തവനും ആയിട്ട് | ജഹ്യാത് | ഉപേക്ഷിക്കുക. |
| | | സ വൈ | അങ്ങനെയുള്ളവൻ മാത്രമാണ് |
| | | ധീര: | ധീരനെന്ന് |
| | | ഉദാഹൃതഃ | പറയപ്പെടുന്നത്. |

26 യഃ സ്വകാത് പരതോ വേഹ ജാതനിർവ്വേദ ആത്മവാൻ
ഹൃദി കൃത്വാ ഹരിം ഗേഹാത് പ്രവ്രജേത് സ നരോത്തമഃ.

| | | | |
|---|---|---|---|
| യഃ | യാതൊരുവൻ | ഹരിം | ശ്രീഹരിയെ |
| സ്വകാത് | സ്വപ്രേരണയാലോ, | ഹൃദി കൃത്വാ | ഹൃദയത്തിൽ വെച്ച് |
| പരതഃ വാ | പരപ്രേരണയാലോ | ഗേഹാത് | ഗൃഹത്തിൽനിന്ന് |
| ഇഹ | ഈ ലോകത്തിൽ | പ്രവ്രജേത് | സന്യസിച്ചിറങ്ങുന്നുവോ, |
| ജാതനിർവ്വേദഃ | വീരക്തിയുണ്ടായവനായും, | സഃ | അവൻ |
| ആത്മവാൻ | മനക്കരുത്തുള്ളവനായും ഭവിച്ച് | നരോത്തമഃ | പുരുഷശ്രേഷ്ഠനാണ്. |

27 അധോദീചീം ദിശം യാതു സ്വൈരജ്ഞാതഗതിർഭവാൻ
ഇതോഽർവ്വാക് പ്രായശഃ കാലഃ പുംസാം ഗുണവികർഷണഃ.

| | | | |
|---|---|---|---|
| ഇതഃ അർവ്വാക് | ഇനിമേലുള്ള | പുംസാം | മനുഷ്യരുടെ |
| കാലഃ | കാലം | ഗുണവികർഷണഃ | ഗുണങ്ങൾക്ക് അപകർഷം വരുത്തുന്ന ഒന്നാണ്. |
| പ്രായശഃ | അധികപക്ഷവും | | |

| | |
|---|---|
| അഥ | ആകയാൽ |
| ഭവാൻ | അങ്ങുന്നു് |
| സ്വൈഃ | സ്വന്തം ജനങ്ങളാൽ |
| അജ്ഞാതഗതിഃ | അറിയപ്പെടാത്ത ഗമനത്തോടുകൂടിയവനായിട്ടു് |
| ഉദീചീം ദിശം | വടക്കേദിക്കിലേക്കു് |
| യാതു | യാത്രയായാലും. |

28 ഏവം രാജാ വിദുരേണാനുജേന
പ്രജ്ഞാചക്ഷുർബോധിതോ ഹ്യാജമീഢഃ
ഛിത്വാ സ്വേഷു സ്നേഹപാശാൻ ദ്രഢിമ്നോ
നിശ്ചക്രാമ ഭ്രാതൃസന്ദർശിതാദ്ധ്വാ.

| | |
|---|---|
| ഏവം | ഇപ്രകാരം |
| അനുജേന | അനുജനായ |
| വിദുരേണ | വിദുരനാൽ |
| ബോധിതഃ ഹി | ഉപദേശിക്കപ്പെട്ടതും തന്നെ |
| പ്രജ്ഞാചക്ഷുഃ | കണ്ണുകാണാത്ത |
| രാജാ | രാജാവായ |
| ആജമീഢഃ | ധൃതരാഷ്ട്രർ |
| സ്വേഷു | സ്വജനങ്ങളിലുള്ള |
| സ്നേഹപാശാൻ | സ്നേഹക്കയറുകളെ |
| ദ്രഢിമ്നഃ | മനസ്സുറപ്പിനാൽ |
| ഛിത്വാ | അറുത്തുകളഞ്ഞു് |
| ഭ്രാതൃസന്ദർശിതാദ്ധ്വാ | അനുജനാൽ കാട്ടിക്കൊടുക്കപ്പെട്ട മാർഗ്ഗത്തോടുകൂടിയവനായിട്ടു് |
| നിശ്ചക്രാമ | ഇറങ്ങിപ്പോയി. |

29 പതിം പ്രയാന്തം സുബലസ്യ പുത്രീ
പതിവ്രതാ ചാനുജഗാമ സാദ്ധ്വീ
ഹിമാലയം ന്യസ്തദണ്ഡപ്രഹർഷം
മനസ്വിനാമിവ സത് സംപ്രഹാരഃ.

| | |
|---|---|
| മനസ്വിനാം | വീരപുരുഷന്മാർക്കു് |
| സത്സംപ്രഹാരഃ | യുദ്ധഭൂമിയിൽവച്ചു കിട്ടുന്ന പ്രഹരം |
| ഇവ | ഏതുപോലെയോ, അതുപോലെ |
| ന്യസ്തദണ്ഡപ്രഹർഷം | സന്ന്യാസിമാർക്കു് ആത്മീയാനന്ദം ഉളവാക്കുന്ന |
| ഹിമാലയം | ഹിമവൽ പർവ്വതത്തിലേക്കു് |
| പ്രയാന്തം | യാത്രയായിരിക്കുന്ന |
| പതിം | ഭർത്താവിനെ |
| പതിവ്രതാ | പതിവ്രതയും |
| സാദ്ധ്വീ | സുശീലയും ആയുള്ള |
| സുബലസ്യ പുത്രീ ച | സുബലരാജപുത്രിയായ ഗാന്ധാരിയും |
| അനുജഗാമ | അനുഗമിച്ചു. |

30 അജാതശത്രുഃ കൃതമൈത്രോ ഹുതാഗ്നിർ-
വിപ്രാൻ നത്വാ തിലഗോഭൂമിരുക്മൈഃ
ഗൃഹം പ്രവിഷ്ടോ ഗുരുവന്ദനായ
ന ചാപശ്യത് പിതരൗ സൗബലീം ച

അജാതശത്രുഃ — ധർമ്മപുത്രർ
കൃതമൈത്രഃ — സൂര്യോപസ്ഥാനം ചെയ്തു,
ഹുതാഗ്നിഃ — അഗ്നിഹോത്രം കഴിച്ച്,
തിലഗോഭൂമി-രുക്മൈഃ — എള്ള്, പശുക്കൾ, ഭൂമി സ്വർണ്ണം എന്നിവയാൽ
വിപ്രാൻ — ബ്രാഹ്മണരെ
നത്വാ — തൃപ്തിപ്പെടുത്തി നമസ്കരിച്ച്

ഗുരുവന്ദനായ — ഗുരുജനങ്ങളെ വന്ദിക്കുന്നതിന്നായി
ഗൃഹം — ഗൃഹത്തിലേക്ക്
പ്രവിഷ്ടഃ — ചെന്നപ്പോൾ
പിതരൌ — പിതാക്കന്മാർ ഇരുവരെയും
സൌബലീം ച — ഗാന്ധാരിയേയും
ന അപശ്യത് ച — അവിടെ കാണുകയും ഉണ്ടായില്ല.

31 തത്ര സഞ്ജയമാസീനം പപ്രച്ഛോദ്വിഗ്നമാനസഃ
ഗാവല്ഗണേ ക്വ നസ്താതോ വൃദ്ധോ ഹീനശ്ച നേത്രയോഃ.
അംബാ ച ഹതപുത്രാർത്താ പിതൃവ്യഃ ക്വ ഗതഃ സുഹൃത്.

തത്ര — അവിടത്തിൽ
ആസീനം — ഇരിക്കുന്നതായ
സഞ്ജയം — സഞ്ജയനോടു
ഉദ്വിഗ്ന-മാനസഃ — പരിഭ്രമം പൂണ്ട മനസ്സോടുകൂടിയവനായിട്ട്
പപ്രച്ഛ — ചോദിച്ചു —
ഗാവല്ഗണേ — ഗവല്ഗണപുത്ര !
നേത്രയോഃ ഹീനഃ — കണ്ണുരണ്ടും കാണാതെ ഇരിക്കുന്നവനും
വൃദ്ധഃ ച — വയസ്സനുമായ

നഃ — ഞങ്ങളുടെ
താതഃ ക്വ — വലിയച്ഛൻ എവിടെ ?
ഹതപുത്രാ — ഹനിക്കപ്പെട്ട മക്കളോടുകൂടിയവളായി
ആർത്താ — ദുഃഖിതയായിരിക്കുന്ന
അംബാ ച — അമ്മയും എവിടെ ?
സുഹൃത് — ഇഷ്ടപ്പെട്ട
പിതൃവ്യഃ ച — ഇളയച്ഛനും
ക്വ ഗതഃ — എവിടെ പോയി ?

32 അപി മയ്യകൃതപ്രജ്ഞേ ഹതബന്ധുഃ സ ഭാര്യയാ
ആശംസമാനഃ ശമലം ഗംഗായാം ദുഃഖിതോഽപതത്.

ഹതബന്ധുഃ — ബന്ധുക്കൾ കൊല്ലപ്പെട്ടുപോയിരിക്കുന്ന
സഃ — അദ്ദേഹം
അകൃത-പ്രജ്ഞേ — ബുദ്ധിസംസ്കാരമില്ലാത്തവനായ
മയി — എന്നിൽ
ശമലം — അപരാധത്തെ

ആശംസമാനഃ — ആശങ്കിച്ചുകൊണ്ട്
ദുഃഖിതഃ — ദുഃഖിതനായിട്ട്
ഗംഗായാം — ഗംഗാനദിയിൽ
ഭാര്യയാ — പത്നിയോടുകൂടെ
അപതത് അപി — വീണുപോയിരിക്കുമോ, എന്തോ ?

33 പിതര്യുപരതേ പാണ്ഡൌ സർവ്വാന്നഃ സുഹൃദഃ ശിശൂൻ
അരക്ഷതാം വ്യസനതഃ പിതൃവ്യൌ ക്വ ഗതാവിതഃ.

| | | | |
|---|---|---|---|
| പിതരി | അച്ഛനായ | വ്യസനതഃ | സങ്കടത്തിൽനിന്നു് |
| പാണ്ഡൗ | പാണ്ഡുരാജാവു് | അരക്ഷതാം | സംരക്ഷിച്ചുവല്ലോ ; |
| ഉപരതേ | മരിച്ചപ്പോഠം | പിതൃവ്യൗ | ആ വലിയച്ഛനും വലിയമ്മയും |
| സുഹൃദഃ | പ്രിയപ്പെട്ട | ഇതഃ | ഇങ്ങുനിന്നു് |
| ശിശൂൻ | കുട്ടികളായ | ക്വ ഗതൗ | എങ്ങുപോയി ? |
| നഃ | ഞങ്ങളെ | | |
| സർവ്വാൻ | എല്ലാവരെയും | | |

സൂത ഉവാച : സൂതൻ പറഞ്ഞു —

34 കൃപയാ സ്നേഹവൈക്ലവ്യാത് സൂതോ വിരഹകർശിതഃ
ആത്മേശ്വരമചക്ഷാണോ ന പ്രത്യാഹാതിപീഡിതഃ

| | | | |
|---|---|---|---|
| ആത്മേശ്വരം | തന്റെ യജമാനനെ | സ്നേഹ-വൈക്ലവ്യാത് | സ്നേഹപാരവശ്യം കൊണ്ടും |
| അചക്ഷാണഃ | കാണാതെയായി, | അതിപീഡിതഃ | അത്യന്തം സങ്കടപ്പെട്ടുന്നവനുമായിരിക്കുന്ന |
| വിരഹ-കർശിതഃ | വേർപിരിവുകാരണം ക്ലേശിക്കുന്നവനുമായി, | സൂതഃ | സഞ്ജയൻ |
| കൃപയാ | കരുണകൊണ്ടും | ന പ്രത്യാഹ | മറുവടിപറഞ്ഞില്ല. |

35 വിമൃജ്യാശ്രൂണി പാണിഭ്യാം വിഷ്ടഭ്യാത്മാനമാത്മനാ
അജാതശത്രും പ്രത്യൂചേ പ്രഭോഃ പാദാവനുസ്മരൻ

| | | | |
|---|---|---|---|
| പാണിഭ്യാം | ഇരുകരങ്ങളാലും | പ്രഭോഃ | പ്രഭുവായ ധൃതരാഷ്ട്രരുടെ |
| അശ്രൂണി | കണ്ണീരിനെ | പാദൗ | പാദങ്ങളെ |
| വിമൃജ്യ | തുടച്ചു്, | അനുസ്മരൻ | അനുസ്മരിച്ചുകൊണ്ടു് |
| ആത്മനാ | ബുദ്ധികൊണ്ടു് | അജാതശത്രും | യുധിഷ്ഠിരനോടു് |
| ആത്മാനം | മനസ്സിനെ | | |
| വിഷ്ടഭ്യ | പിടിച്ചൊതുക്കി, | പ്രത്യൂചേ | പിന്നെ പറഞ്ഞു. |

സഞ്ജയ ഉവാച : സഞ്ജയൻ പറഞ്ഞു —

36 നാഹം വേദ വ്യവസിതം പിത്രോർവഃ കുലനന്ദന
ഗാന്ധാര്യാ വാ മഹാബാഹോ മുഷിതോസ്മി മഹാത്മഭിഃ.

| | | | |
|---|---|---|---|
| കുലനന്ദന | വംശത്തെ സന്തോഷിപ്പിക്കുന്ന | വ്യവസിതം | മനഃസങ്കല്പത്തെ |
| മഹാബാഹോ | മഹാബാഹുവായുള്ളോവേ ! | അഹം | ഞാൻ |
| വഃ | നിങ്ങളുടെ | ന വേദ | അറിഞ്ഞില്ല ; |
| പിത്രോഃ | പിതാക്കന്മാരുടെയോ, | മഹാത്മഭിഃ | ആ മഹാത്മാക്കളാൽ |
| ഗാന്ധാര്യാഃ വാ | ഗാന്ധാരിയുടെയോ | മുഷിതഃ അസ്മി | ഞാൻ വഞ്ചിതനായി ഭവിച്ചിരിക്കുന്നു. |

37 അഥാജഗാമ ഭഗവാൻ നാരദഃ സഹതുംബുരുഃ
പ്രത്യുത്ഥായാഭിവാദ്യാഹ സാനുജോഽഭ്യർച്ചയന്നിവ.

| | | | |
|---|---|---|---|
| അഥ | അങ്ങനെയിരിക്കെ, പിന്നെ ഒരിക്കൽ | സാനുജഃ | അനുജന്മാരോടുകൂടിയ യുധിഷ്ഠിരൻ |
| ഭഗവാൻ | സർവ്വജ്ഞനായ | പ്രത്യുത്ഥായ | എഴുന്നേററു സ്വീകരിച്ച്, |
| നാരദഃ | നാരദമഹർഷി | അഭിവാദ്യ | അഭിവാദ്യം ചെയ്ത് |
| സഹതുംബുരുഃ | തുംബുരുവോടുകൂടി | അഭ്യർച്ചയൻ ഇവ | ആരാധിക്കുന്നപോലെ കാട്ടിക്കൊണ്ട് * |
| ആജഗാമ | വന്നുചേർന്നു. | ആഹ | പറഞ്ഞു. |

* ശോകാവേഗത്താൽ യഥാവിധി ആരാധിക്കുകയുണ്ടായില്ല എന്നു സാരം.

യുധിഷ്ഠിര ഉവാച : യുധിഷ്ഠിരൻ പറഞ്ഞു:—

38 നാഹം വേദ ഗതിം പിത്രോർഭഗവൻ ക്വ ഗതാവിതഃ
അംബാ വാ ഹതപുത്രാർത്താ ക്വ ഗതാ ച തപസ്വിനീ
കർണ്ണധാര ഇവാപാരേ ഭഗവാൻ പാരദർശകഃ

| | | | |
|---|---|---|---|
| ഭഗവൻ | ഹേ ഭഗവാനേ ! | ഹതപുത്രാർത്താ | മക്കളെ കൊല്ലപ്പെട്ടതു കൊണ്ടു വിവശയുമായ |
| പിത്രോഃ | പിതാക്കളായ ധൃതരാഷ്ട്രരുടെയും വിദുരരുടെയും | അംബാ വാ | വലിയമ്മയാണെങ്കിൽ |
| ഗതിം | പോക്കിനെക്കുറിച്ച് | ക്വ ഗതാ ച | എവിടെ പോയയോ ? |
| അഹം | ഞാൻ | അപാരേ | കരകാണാക്കടലിൽ |
| ന വേദ | അറിയുന്നില്ല; | കർണ്ണധാരഃ | കപ്പിത്താൻ |
| ഇതഃ | ഇവിടെനിന്നു് | ഇവ | എന്നപോലെ |
| ക്വ ഗതൌ | എവിടെ പോയയോ ? | പാരദർശകഃ | കരകാട്ടിത്തരുന്നവൻ |
| | | ഭഗവാൻ | സർവ്വജ്ഞനായ |
| തപസ്വിനീ | സന്തപ്തയും | | നിന്തിരുവടിയാണ്. |

39 അഥാബഭാഷേ ഭഗവാൻ നാരദോ മുനിസത്തമഃ
മാ കംചന ശുചോ രാജൻ യദീശ്വരവശം ജഗത്.

| | | | |
|---|---|---|---|
| അഥ | അനന്തരം | കംചന | ഒരുത്തനെക്കുറിച്ചും |
| മുനിസത്തമഃ | മുനിശ്രേഷ്ഠനും | മാ ശുചഃ | ദുഃഖിക്കരുതു്, |
| ഭഗവാൻ | സർവ്വജ്ഞാനനിധിയുമായ | യത് | എന്തെന്നാൽ |
| നാരദഃ | ശ്രീനാരദൻ | ജഗത് | ലോകം |
| ആബഭാഷേ | പറഞ്ഞു- | ഈശ്വരവശം | ഈശ്വരനു് അധീനമായതാണല്ലോ. |
| രാജൻ | രാജാവേ ! | | |

40 ലോകാഃ സപാലാഃ യസ്യേമേ വഹന്തി ബലിമീശിതുഃ
സ സംയുനക്തി ഭൂതാനി സ ഏവ വിയുനക്തി ച

| | | | |
|---|---|---|---|
| ഈശിതുഃ | ഈശിതാവായ | സഃ | ആ ഈശിതാവ് |
| യസ്യ | യാതൊരുവന്റെ | ഭൂതാനി | പ്രാണിജാലങ്ങളെ |
| സപാലാഃ | ഇന്ദ്രാദിദിക്പാലകന്മാരാടുകൂടിയ | സംയുനക്തി | അന്യോന്യം കൂട്ടിച്ചേർക്കുന്നു ; |
| ഇമേ ലോകാഃ | ഈ ലോകങ്ങളെല്ലാം | സഃ ഏവ | ആ ഈശിതാവുതന്നെ |
| ബലിം | പൂജാദ്രവ്യത്തെ | വിയുനക്തി ച | പിരിച്ചുവിടുകയും ചെയ്യുന്നു. |
| വഹന്തി | എടുത്തുനില്ക്കുന്നു. | | |

41 യഥാ ഗാവോ നസി പ്രോതാസ്തന്ത്യാം ബദ്ധാ സ്വദാമഭിഃ
വാക്തന്ത്യാം നാമഭിർബദ്ധാ വഹന്തി ബലിമീശിതുഃ

| | | | |
|---|---|---|---|
| യഥാ | ഏതുവിധം | നാമഭിഃ | വർണ്ണാശ്രമസംബന്ധങ്ങളായ പേരുകൾകൊണ്ട് |
| നസി പ്രോതാഃ | മൂക്കിൽ തുളക്കപ്പെട്ട് | | |
| തന്ത്യാം | ചരടിൽ | | |
| സ്വദാമഭിഃ | സ്വന്തം കയറുകളാൽ | ബദ്ധാഃ | ബന്ധിക്കപ്പെട്ടിരിക്കുന്ന ജനങ്ങൾ |
| ബദ്ധാഃ | ബന്ധിക്കപ്പെട്ട | | |
| ഗാവഃ | കാളകൾ (പ്രവർത്തിക്കുന്നുവോ അതേവിധം) | ഈശിതുഃ | സർവ്വേശ്വരന്റെ |
| വാക്തന്ത്യാം | വിധിനിഷേധരൂപത്തിലുള്ള വേദവാക്യച്ചരടിൽ | ബലിം | പൂജാസാധനത്തെയും |
| | | വഹന്തി | ചുമന്നുനില്ക്കുന്നു. |

42 യഥാ ക്രീഡോപസ്കരാണാം സംയോഗവിഗമാവിഹ
ഇച്ഛയാ ക്രീഡിതുഃ സ്യാതാം തഥൈവേശേച്ഛയാ നൃണാം.

| | | | |
|---|---|---|---|
| ക്രീഡോപസ്കരാണാം | കളിസ്സാമാനങ്ങളുടെ | സ്യാതാം | ആയേക്കമോ, |
| സംയോഗവിഗമൌ | ചേർച്ചയും പിരിവും | തഥാ ഏവ | അതേവിധം |
| | | ഇഹ | ഈ ലോകത്തിൽ |
| യഥാ | ഏതുവിധം | നൃണാം | മനുഷ്യരുടേതും |
| ക്രീഡിതുഃ | കളിക്കാരന്റെ | ഈശേച്ഛയാ | ഈശ്വരേച്ഛയനുസരിച്ച് ആയേക്കം. |
| ഇച്ഛയാ | ഇഷ്ടമനുസരിച്ച് | | |

43 യന്മന്യസേ ധ്രുവം ലോകമധ്രുവം വാ ന ചോഭയം
സർവ്വഥാ ന ഹി ശോച്യാസ്തേ സ്നേഹാദന്യത്ര മോഹജാത്.

| | |
|---|---|
| ലോകം | ലോകത്തെ |
| ധ്രുവം | അനശ്വരമായോ, |
| അധ്രുവം | നശ്വരമായോ, |
| ന ച | അനശ്വരവും നശ്വരവും അല്ലാത്തതായോ, |
| ഉഭയം വാ | ഈ രണ്ടുതരത്തിലും ഉള്ളതായോ |
| മന്യസേ യത് | നീ വിചാരിക്കുന്ന പക്ഷത്തിൽ |
| സർവ്വഥാ ഹി | ഏതുപ്രകാരത്തിലും |
| മോഹജാത് | അറിവില്ലായ്മയിൽ നിന്നുണ്ടായ |
| സ്നേഹാത് | സ്നേഹം ഒന്നൊഴിച്ച് |
| അന്യത്ര | മറെറാരുതരത്തിലും |
| തേ | അവർ |
| ന ശോച്യാഃ | ശോചനീയരല്ല. |

കുറിപ്പ്:— അറിവില്ലായ്മയിൽനിന്നു് ഉത്ഭവിക്കുന്ന സ്നേഹമാണ് ശോകകാരണം. ലോകത്തിൻെറ സ്വഭാവമെന്തെന്നു് അറിഞ്ഞാൽ ആരുടെ വിയോഗത്തിലും ദുഃഖിപ്പാൻ ഇടവരുന്നതല്ല. ലോകസ്വഭാവത്തെ ഏതുരൂപത്തിൽ ധരിച്ചാലും കൊള്ളാം. ലോകം ജീവസ്വരൂപമാകയാൽ അനശ്വരമാണെന്നോ, ജഡസ്വരൂപമാകയാൽ നശ്വരമാണെന്നോ, രണ്ടുരൂപത്തിലും അല്ലാത്തതാകയാൽ അനിർവാച്യമായ ശുദ്ധബ്രഹ്മമാണെന്നോ, രണ്ടുരൂപത്തിലും ഉള്ളതാകയാൽ ജഡചൈതന്യമയമായതാണെന്നോ എങ്ങനെ ധരിച്ചാലും ദുഃഖത്തിന്നവകാശമില്ല.

44 തസ്മാജ്ജഹ്യംഗ വൈക്ലവ്യമജ്ഞാനകൃതമാത്മനഃ
കഥം ത്വനാഥാഃ കൃപണാഃ വർത്തേരംസ്തേ ച മാം വിനാ.

| | |
|---|---|
| അംഗ | പ്രിയംകരനായ രാജാവേ! |
| തസ്മാത് | അതുകൊണ്ടു് |
| അനാഥാഃ | "നാഥനില്ലാത്തവരും |
| കൃപണാഃ ച | ദയനീയന്മാരുമായിട്ടു് |
| തേ | അവർ |
| മാം വിനാ | എന്നെക്കൂടാതെ |
| കഥം ത്ു | എങ്ങനെയാണ് |
| വർത്തേരൻ | കഴിച്ചുകൂട്ടുക" എന്നിങ്ങനെ കരുതി |
| അജ്ഞാനകൃതം | അറിവില്ലായ്മമൂലം ഉണ്ടായ |
| ആത്മനഃ | തൻെറ |
| വൈക്ലവ്യം | ദുഃഖപാരവശ്യത്തെ |
| ജഹി | വിട്ടുകളയുക. |

45 കാലകർമ്മഗുണാധീനോ ദേഹോഽയം പാഞ്ചഭൌതികഃ
കഥമന്യാംസ്തു ഗോപായേത് സർപ്പഗ്രസ്തോ യഥാ പരം

| | |
|---|---|
| കാലകർമ്മ-ഗുണാധീനഃ | കാലകർമ്മഗുണങ്ങൾക്ക് അധീനമായതും |
| പാഞ്ച-ഭൌതികഃ | പഞ്ചഭൂതാത്മകമായിരിക്കുന്നതും ആയ |
| അയം ദേഹഃ | ഈ ശരീരം |
| കഥം ത്ു | എങ്ങനെയാണ് |
| അന്യാൻ | അന്യരെ |
| ഗോപായേത് | രക്ഷിക്കുക ? |
| സർപ്പഗ്രസ്തഃ | പെരുംപാമ്പിനാൽ വിഴുങ്ങപ്പെട്ടിരിക്കുന്നവൻ |
| പരം | മറെറാരുവനെ |
| യഥാ | രക്ഷിക്കാൻ ശക്തനാകാത്തതുപോലെയാണിതു്. |

**46** അഹസ്താനി സഹസ്താനാമപാദാനി ചതുഷ്പദാം
ഫല്ഗുനി തത്ര മഹതാം ജീവോ ജീവസ്യ ജീവനം.

| | |
|---|---|
| ജീവഃ | ഒരു ജീവൻ |
| ജീവസ്യ | മറെറാരു ജീവന്റെ |
| ജീവനം | ഉപജീവനമായിത്തീരുന്നു. |
| അഹസ്താനി | കൈകളില്ലാത്തവ (പക്ഷിമൃഗാദികൾ) |
| സഹസ്താനാം | കൈകളുള്ള മനുഷ്യരുടെയും, |
| അപാദാനി | കാലുകളും ഇല്ലാത്തവ (തൃണസസ്യാദികൾ) |
| ചതുഷ്പദാം | നാല്ക്കാലികളുടെയും, |
| ഫല്ഗുനി | ചെറിയവ |
| തത്ര | അതിലും |
| മഹതാം | വലിയവയുടെയും ആഹാരമാണ്. |

**47** തദിദം ഭഗവാൻ രാജന്നേക ആത്മാത്മനാം സ്വദൃക്
അന്തരോഽനന്തരോ ഭാതി പശ്യ തം മായയോരുധാ

| | |
|---|---|
| രാജൻ | ഹേ രാജാവേ ! |
| തത് ഇദം | ആ ഈ ലോകം |
| ആത്മനാം | ആത്മാക്കളുടെയും |
| ആത്മാ | ആത്മാവായി |
| സ്വദൃക് | സ്വയം പ്രകാശിക്കുന്നവനും, |
| അന്തരഃ | അന്തർഭാഗത്തിൽ സ്ഥിതിചെയ്യുന്നവനും, |
| അനന്തരഃ | ബഹിർഭാഗത്തിൽ സ്ഥിതിചെയ്യുന്നവനും, |
| ഏകഃ | ഏകനുമായ |
| ഭഗവാൻ | സർവ്വേശ്വരൻ |
| മായയാ | മായകൊണ്ട് |
| ഉരുധാ | ബഹുപ്രകാരത്തിൽ |
| ഭാതി | ശോഭിക്കുന്നതാകുന്നു. |
| തം | ആ സർവ്വേശ്വരനെ |
| പശ്യ | കണ്ടറിയുക. |

**48** സോഽയമദ്യ മഹാരാജ ഭഗവാൻ ഭൂതഭാവനഃ
കാലരൂപോഽവതീർണ്ണോഽസ്യാമഭവായ സുരദ്വിഷാം.

| | |
|---|---|
| മഹാരാജ | മഹാരാജാവേ ! |
| ഭൂതഭാവനഃ | സർവ്വപ്രാണികളെയും സൃഷ്ടിച്ചുരക്ഷിച്ച് അനുഗ്രഹിക്കുന്നവനും, |
| കാലരൂപഃ | കാലസ്വരൂപനുമായ |
| സഃ അയം | ആ ഈ |
| ഭഗവാൻ | സർവ്വേശ്വരൻ |
| സുരദ്വിഷാം | ദേവശത്രുക്കളുടെ |
| അഭവായ | വിനാശത്തിന്നായി |
| അദ്യ | ഇന്നിപ്പോൾ |
| അസ്യാം | ഈ ഭൂമിയിൽ |
| അവതീർണ്ണഃ | അവതരിച്ചിരിക്കുന്നു. |

**49** നിഷ്പാദിതം ദേവകൃത്യമവശേഷം പ്രതീക്ഷതേ
താവദ്യൂയമവേക്ഷധ്വം ഭവേദ്യാവദിഹേശ്വരഃ.

| | |
|---|---|
| ദേവകൃത്യം | ദേവന്മാർക്കുവേണ്ടി ചെയ്യേണ്ടതായ കൃത്യം |
| നിഷ്പാദിതം | നിറവേററപ്പെട്ടു ; |
| അവശേഷം | ഇനി അവശേഷിച്ചിട്ടുള്ളതിനെ |
| പ്രതീക്ഷതേ | കാത്തുകൊണ്ടിരിക്കുന്നു. |

| | | | |
|---|---|---|---|
| ഈശ്വരഃ | സർവ്വേശ്വരൻ | ഭവേത് | 'ഉണ്ടായിരിക്കുമോ, |
| യാവത് | ഏതുകാലംവരെക്കും | താവത് | അപ്പോഴെക്ക് |
| ഇഹ | ഈ ഭൂമിയിൽ | യൂയം | നിങ്ങൾ |
| | | അവേക്ഷധ്വം | കാര്യം കണ്ടുകൊൾവിൻ. |

50 ധൃതരാഷ്ട്രഃ സഹ ഭ്രാത്രാ ഗാന്ധാര്യാ ച സ്വഭാര്യയാ
ദക്ഷിണേന ഹിമവത ഋഷീണാമാശ്രമം ഗതഃ.

| | | | |
|---|---|---|---|
| ധൃതരാഷ്ട്രഃ | ധൃതരാഷ്ട്രർ | ഹിമവതഃ | ഹിമാലയത്തിന്റെ |
| ഭ്രാത്രാ | സഹോദരനോടും | ദക്ഷിണേന | തെക്കുഭാഗത്തിൽ |
| സ്വഭാര്യയാ | സ്വന്തം പത്നിയായ | ഋഷീണാം | ഋഷിമാരുടെ |
| ഗാന്ധാര്യാ ച | ഗാന്ധാരിയോടും | ആശ്രമം | ആശ്രമത്തിലേക്ക് |
| സഹ | കൂടി | ഗതഃ | പോയിരിക്കയാണ്. |

51 സ്രോതോഭിഃ സപ്തഭിര്യാ വൈ സ്വർധുനീ സപ്തധാ വ്യധാത്
സപ്താനാം പ്രീതയേ നാനാ സപ്തസ്രോതഃ പ്രചക്ഷതേ.

| | | | |
|---|---|---|---|
| യാ വൈ | യാതൊരു പ്രസിദ്ധമായ | സ്രോതോഭിഃ | പ്രവാഹങ്ങളോടെ |
| സ്വർധുനീ | ദേവഗംഗ | സപ്തധാ | ഏഴുപ്രകാരത്തിൽ |
| സപ്താനാം | സപ്തർഷിമാരുടെ | വ്യധാത് | വേറിട്ടു ഒഴുകിയോ, |
| പ്രീതയേ | പ്രീതിക്കുവേണ്ടി | | ആ സ്ഥലത്തെ |
| നാനാ | വെവ്വേറെ | സപ്തസ്രോതഃ | 'സപ്തസ്രോതസ്സ്'' എന്നു് |
| സപ്തഭിഃ | ഏഴ് | പ്രചക്ഷതേ | പറഞ്ഞുവരുന്നു. |

52 സ്നാത്വാനുസവനം തസ്മിൻ ഹുത്വാ ചാഗ്നീൻ യഥാവിധി
അബ്ഭക്ഷ ഉപശാന്താത്മാ സ ആസ്തേ വിഗതൈഷണഃ.

| | | | |
|---|---|---|---|
| തസ്മിൻ | ആ സപ്തസ്രോതസ്സിൽ | അബ്ഭക്ഷഃ | ജലം മാത്രം ആഹരിച്ചു കൊണ്ട്, |
| അനുസവനം | ത്രിസന്ധ്യകൾതോറും | ഉപശാന്താത്മാ | ഉപശാന്തമായ മനസ്സോടുകൂടിയവനായി, |
| സ്നാത്വാ | സ്നാനം ചെയ്തും, | വിഗതൈഷണഃ | ഏഷണാത്രയത്തെ കൈവിട്ടുകൊണ്ട് |
| അഗ്നീൻ | ത്രേതാഗ്നികളെ | സഃ ആസ്തേ | അദ്ദേഹം ഇരിക്കുന്നു. |
| യഥാവിധി | വിധിപ്രകാരം | | |
| ഹുത്വാ ച | ഹോമിച്ചും, | | |

53 ജിതാസനോ ജിതശ്വാസഃ പ്രത്യാഹൃതഷഡിന്ദ്രിയഃ
ഹരിഭാവനയാ ധ്വസ്തരജഃസത്ത്വതമോമലഃ

54 വിജ്ഞാനാത്മനി സംയോജ്യ ക്ഷേത്രജ്ഞേ പ്രവിലാപ്യ തം
ബ്രഹ്മണ്യാത്മാനമാധാരേ ഘടാംബരമിവാംബരേ.

55 ധ്വസ്തമായാഗുണോദർക്കോ നിരുദ്ധകരണാശയഃ
നിവർത്തിതാഖിലാഹാര ആസ്തേ സ്ഥാണുരിവാചലഃ.

| | |
|---|---|
| ജിതാസനഃ | ആസനമുറകളെ അഭ്യസിച്ച് വശത്താക്കിയവനായും, |
| ജിതശ്വാസഃ | പ്രാണായാമത്താൽ ശ്വാസഗതിയെ നിയന്ത്രിച്ചവനായും, |
| പ്രത്യാഹൃതഷഡിന്ദ്രിയഃ | ആറ് ജ്ഞാനേന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു വേർപെടുത്തിയവനായും, |
| ഹരിഭാവനയാ | ശ്രീഹരിയുടെ നിരന്തരാനുദ്ധ്യാനത്താൽ |
| ധ്വസ്തരജഃസത്ത്വതമോമലഃ | രജസ്സ്, സത്ത്വം, തമസ്സ് എന്നീ ഗുണങ്ങളാലുള്ള മാലിന്യത്തെ നീക്കികളഞ്ഞവനായും ഭവിച്ച് |
| ആത്മാനം | അഹംകാരാസ്പദമായ മനസ്സിനെ |
| വിജ്ഞാനാത്മനി | (സ്ഥൂലദേഹത്തിൽ നിന്നു) ബോധാത്മകമായ ബുദ്ധിയിൽ |
| സംയോജ്യ | ഏകീകരിച്ചശേഷം |
| ക്ഷേത്രജ്ഞേ | (ആ ദൃശ്യത്തിൽനിന്നു്) ദ്രഷ്ടാവായ ക്ഷേത്രജ്ഞനിൽ |
| പ്രവിലാപ്യ | ലയിപ്പിച്ച്, |
| തം | ആ ക്ഷേത്രജ്ഞനെ |
| ആധാരേ | എല്ലാത്തിനും ആശ്രയഭൂതമായ |
| ബ്രഹ്മണി | പരബ്രഹ്മത്തിലും |
| ഘടാംബരം | ഘടാകാശത്തെ (കുടത്തിൽ ഒതുങ്ങിയ ആകാശത്തെ) |
| അംബരേ | മഹാകാശത്തിൽ |
| ഇവ | എന്നപോലെ |
| (പ്രവിലാപ്യ) | വിലയിപ്പിച്ച് |
| ധ്വസ്തമായാഗുണോദർക്കഃ | മായാഗുണങ്ങളുടെ ഫലമായുള്ള വാസനയെ നശിപ്പിച്ചവനായും, |
| നിരുദ്ധകരണാശയഃ | ഇന്ദ്രിയങ്ങളെയും മനസ്സിനെയും നിരോധിച്ചവനായും |
| നിവർത്തിതാഖിലാഹാരഃ | എല്ലാ ആഹാരങ്ങളും കൈവെടിഞ്ഞവനായും ഭവിച്ചുകൊണ്ട് |
| സ്ഥാണുഃ ഇവ | ഒരു കുററിപോലെ |
| അചലഃ | ഇളക്കമില്ലാത്തവനായി |
| ആസ്തേ | സ്ഥിതി ചെയ്യുന്നു. |

56 തസ്യാന്തരായോ മൈവാഭൂഃ സന്ന്യസ്താഖിലകർമ്മണഃ
സ വാ അദ്യതനാദ്രാജൻ പരതഃ പഞ്ചമേഽഹനി
കളേബരം ഹാസ്യതി സ്വം തച്ച ഭസ്മീഭവിഷ്യതി.

| | |
|---|---|
| രാജൻ | രാജാവേ! |
| സന്ന്യസ്താഖിലകർമ്മണഃ | സർവ്വകർമ്മങ്ങളെയും പരിത്യജിച്ചിരിക്കുന്ന |
| തസ്യ | ആ ധൃതരാഷ്ട്രർക്ക് |
| അന്തരായഃ | വിഘ്നകാരിയായിട്ട് |
| മാ ഏവ അഭൂഃ | ഒരിക്കലും തന്നെ ആകരുത്. |
| സഃ വൈ | അദ്ദേഹമാകട്ടെ |
| അദ്യതനാത് | ഇന്നുമുതല്ക്ക് |

| പരതഃ | അപ്പുറം | ഹാസ്യതി | ഉപേക്ഷിക്കും ; |
|---|---|---|---|
| പഞ്ചമേ | അഞ്ചാമത്തെ | തത് ച | അതാകട്ടെ |
| അഹനി | നാളിൽ | | |
| സ്വം | സ്വന്തം | ഭസ്മീ-ഭവിഷ്യതി | സ്വയം വെന്തു വെണ്ണീറാകയും ചെയ്യും. |
| കളേവരം | ശരീരത്തെ | | |

57 ദഹ്യമാനേഽഗ്നിഭിർദ്ദേഹേ പത്യുഃ പത്നീ സഹോടജേ
ബഹിഃ സ്ഥിതാ പതിം സാധ്വീ തമഗ്നിമനു വേക്ഷ്യതി.

| പത്യുഃ | ഭർത്താവിൻെറ | സാധ്വീ | പതിവ്രതയായ |
|---|---|---|---|
| ദേഹേ | ശരീരം | പത്നീ | പത്നി (ഗാന്ധാരി) |
| സഹോടജേ | പർണ്ണശാലയോടുകൂടെ | തം പതിം | ആ ഭർത്താവിനെ |
| അഗ്നിഭിഃ | ത്രേതാഗ്നികളാൽ | അനു | പിന്തുടൎന്നുകൊണ്ടു് |
| ദഹ്യമാനേ | ദഹിക്കപ്പെടുമ്പോൾ | അഗ്നിം | അഗ്നിയിലേക്കു് |
| ബഹിഃ | പുറത്തു് | വേക്ഷ്യതി | പ്രവേശിക്കുന്നതാണു്. |
| സ്ഥിതാ | നില്ക്കുന്ന | | |

58 വിദുരസ്തു തദാശ്ചര്യം നിശാമ്യ കുരുനന്ദന
ഹർഷശോകയുതസ്തസ്മാദ് ഗന്താ തീർത്ഥനിഷേവകഃ

| കുരുനന്ദന | ഹേ കുരുവംശജ ! | ഹർഷശോക-യുതഃ | സന്തോഷത്തോടും സന്താപത്തോടും കൂടിയവനായി, |
|---|---|---|---|
| വിദുരഃ തു | വിദുരനാകട്ടെ | തസ്മാത് | അവിടെനിന്നു് |
| തത് ആശ്ചര്യം | ആ ആശ്ചര്യത്തെ | തീർത്ഥ-നിഷേവകഃ | പുണ്യസ്ഥലങ്ങളുടെ സന്ദർശകനായിട്ടു് |
| നിശാമ്യ | കണ്ടു് | ഗന്താ | പോകുന്നതാണു്. |

59 ഇത്യുക്ത്വാഥാരുഹത് സ്വർഗ്ഗം നാരദഃ സഹതുംബുരുഃ
യുധിഷ്ഠിരോ വചസ്തസ്യ ഹൃദി കൃത്വാജഹാച്ഛുചഃ

| നാരദഃ | ശ്രീനാരദൻ | യുധിഷ്ഠിരഃ | ധർമ്മപുത്രൻ |
|---|---|---|---|
| ഇതി ഉക്ത്വാ | ഇവ്വിധം പറഞ്ഞു്, | തസ്യ | അദ്ദേഹത്തിൻെറ |
| അഥ | പിന്നെ | വചഃ | വാക്കിനെ |
| സഹതുംബുരുഃ | തുംബുരുവിനോടുകൂടി | ഹൃദി കൃത്വാ | മനസ്സിൽ ധരിച്ചു് |
| സ്വർഗ്ഗം | സ്വർഗ്ഗത്തിലേക്കു് | ശുചഃ | ദുഃഖത്തെ |
| ആരുഹത് | കയറിപ്പോയി. | അജഹാത് | ഉപേക്ഷിച്ചു. |

കുറിപ്പ്:— പരീക്ഷിത്ത്രാജാവിൻെറ അദ്ഭുതകൃത്യങ്ങളെ വിസ്തരിച്ചു പറയുവാൻ വേണ്ടി സൂതൻ അതിന്നു ഉപോൽഘാതമായിട്ടു പാണ്ഡവന്മാരുടെ മഹാപ്രസ്ഥാനപര്യന്തമുള്ള കഥാഭാഗത്തെ ഇതു മുതൽ മൂന്നദ്ധ്യായങ്ങൾകൊണ്ടു പറഞ്ഞവസാനിപ്പിക്കുന്നു. അതിൽ ആദ്യം വിദുരാഗമനം, വിദുരോപദേശത്താൽ ധൃതരാഷ്ട്രർ അവിജ്ഞാതഗതിയായി രാജ്യം വിട്ടുപോയതു്, യുധിഷ്ഠിരൻെറ പശ്ചാത്താപം, ശ്രീനാരദോപദേശത്താൽ യുധിഷ്ഠിരന്നു താപശാന്തിയുണ്ടായതു് എന്നീ സംഗതികൾ ഈ അദ്ധ്യായത്തിൽ പ്രതിപാദിച്ചുകഴിഞ്ഞു.

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
ത്രയോദശോऽദ്ധ്യായഃ

ആദിതഃ ശ്ലോകാഃ 543.

പതിമൂന്നാമദ്ധ്യായം കഴിഞ്ഞു.

---

## ചതുർദ്ദശോऽദ്ധ്യായഃ : പതിനാലാമദ്ധ്യായം.

[ചതുർദ്ദശേ ത്വരിഷ്ടാനി ദൃഷ്ട്വാ രാജാ വിശങ്കിതഃ
അശൃണോദർജ്ജുനാത് കൃഷ്ണതിരോധാനമിതീര്യതേ]

### യുധിഷ്ഠിരൻെറ ആപച്ഛങ്കയും ദ്വാരകയിൽനിന്നു് അർജ്ജുനൻ വരുന്നതും.

സൂത ഉവാച : സൂതൻ പറഞ്ഞു:—

1 സംപ്രസ്ഥിതേ ദ്വാരകായാം ജിഷ്ണൌ ബന്ധുദിദൃക്ഷയാ
ജ്ഞാതും ച പുണ്യശ്ലോകസ്യ കൃഷ്ണസ്യ ച വിചേഷ്ടിതം

2 വ്യതീതാഃ കതിചിന്മാസാസ്തദാ നായാത്തതോऽർജ്ജുനഃ
ദദർശ ഘോരരൂപാണി നിമിത്താനി കുരൂദ്വഹഃ

| | | | |
|---|---|---|---|
| ബന്ധു-ദിദൃക്ഷയാ | ബന്ധുക്കളെ കാണാനുള്ള ആഗ്രഹംകൊണ്ടും, | ജിഷ്ണൌ | അർജ്ജുനൻ |
| പുണ്യശ്ലോകസ്യ | പുണ്യചരിതനായ | ദ്വാരകായാം | ദ്വാരകയിൽ |
| കൃഷ്ണസ്യ | ശ്രീകൃഷ്ണൻെറ | സംപ്രസ്ഥിതേ | പോയിരിക്കേ, |
| വിചേഷ്ടിതം | ചെയ്തികളെ | കതിചിത് | ഏതാനും |
| ച | പ്രത്യേകിച്ചും | മാസാഃ | മാസങ്ങൾ |
| ജ്ഞാതും ച | അറിവാൻവേണ്ടിയും | വ്യതീതാഃ | കഴിഞ്ഞു; |
| | | അർജ്ജുനഃ | അർജ്ജുനൻ |

| | | | |
|---|---|---|---|
| തതഃ | അവിടെനിന്നു് | ഘോരരൂപാണി | ഭയങ്കരങ്ങളായ |
| ന ആയാത് | തിരിച്ചുവന്നില്ല; | നിമിത്താനി | ദുർന്നിമിത്തങ്ങളും |
| തദാ | അപ്പോഴ് | | |
| കുരുദ്വഹഃ | യുധിഷ്ഠിരൻ | ദദശ് | കണ്ടു. |

3 കാലസ്യ ച ഗതിം രൌദ്രാം വിപര്യസ്തർത്തുധർമ്മിണഃ
പാപീയസീം നൃണാം വാർത്താം ക്രോധലോഭാനൃതാത്മനാം

4 ജിഹ്മപ്രായം വ്യവഹൃതം ശാഠ്യമിശ്രം ച സൌഹൃദം
പിതൃമാതൃസുഹൃദ്ഭ്രാതൃദംപതീനാം ച കല്ക്കനം.

5 നിമിത്താന്യത്യരിഷ്ടാനി കാലേ ത്വനുഗതേ നൃണാം
ലോഭാദ്യധർമ്മപ്രകൃതിം ദൃഷ്ട്വോവാചാനുജം നൃപഃ.

| | | | |
|---|---|---|---|
| വിപര്യസ്തർത്തുധർമ്മിണഃ | വിപരീതകാലാവസ്ഥയോടുചേർന്നുള്ള | പിതൃമാതൃസുഹൃദ്ഭ്രാതൃദംപതീനാം | അച്ഛനമ്മമാർ, ബന്ധുജനങ്ങൾ, സഹോദരന്മാർ, ഭാര്യാഭർത്താക്കന്മാർ എന്നിവർക്കു തമ്മിൽത്തമ്മിലുള്ള |
| കാലസ്യ | കാലത്തിന്റെ | കല്ക്കനം ച | വഴക്കിനെയും, |
| രൌദ്രാം | ഭീകരമായ | അനുഗതേ | അനുകൂലമായ |
| ഗതിം ച | പോക്കിനെയും, | കാലേ തു | കാലത്തിൽപോലും |
| ക്രോധലോഭാനൃതാത്മനാം | കോപം, അത്യാശ, കളവു് എന്നിവയെ ഉൾക്കൊള്ളുന്ന | അത്യരിഷ്ടാനി | അധികം ദോഷകരമായ |
| നൃണാം | ജനങ്ങളുടെ | നിമിത്താനി | ലക്ഷണങ്ങളേയും, |
| പാപീയസീം | പാപഭൂയിഷ്ഠമായ | നൃണാം | മനുഷ്യർക്കിടയിൽ |
| വാർത്താം | ജീവിതചര്യയെയും, | ലോഭാദ്യധർമ്മപ്രകൃതിം | അതിമോഹം തുടങ്ങിയ അധർമ്മസ്വഭാവത്തേയും |
| ജിഹ്മപ്രായം | കുടിലതന്ത്രങ്ങൾ ഏറിയ | ദൃഷ്ട്വാ | കണ്ടിട്ടു് |
| വ്യവഹൃതം | പെരുമാററത്തെയും, | നൃപഃ | യുധിഷ്ഠിരരാജാവു് |
| ശാഠ്യമിശ്രം | വഞ്ചനകലർന്നുള്ള | അനുജം | അനുജനായ ഭീമസേനനോടു് |
| സൌഹൃദം ച | സ്നേഹബന്ധത്തെയും, | ഉവാച | പറഞ്ഞു. |

യുധിഷ്ഠിര ഉവാച : യുധിഷ്ഠിരൻ പറഞ്ഞു:—

6 സംപ്രേഷിതോ ദ്വാരകായാം ജിഷ്ണുർബന്ധുദിദൃക്ഷയാ
ജ്ഞാതും ച പുണ്യശ്ലോകസ്യ കൃഷ്ണസ്യ ച വിചേഷ്ടിതം.

| | | | |
|---|---|---|---|
| ബന്ധുദിദൃക്ഷയാ | ബന്ധുക്കളെ കാണാനുള്ള ആഗ്രഹംകൊണ്ടും, | കൃഷ്ണസ്യ | ശ്രീകൃഷ്ണന്റെ |
| | | വിചേഷ്ടിതം | ചെയ്തികളെ |
| പുണ്യശ്ലോകസ്യ | പുണ്യചരിതനായ | ച | പ്രത്യേകിച്ചും |

| ജ്ഞാതും ച | അറിവാൻവേണ്ടിയും | ജിഷ്ണുഃ | അർജ്ജുനൻ |
|---|---|---|---|
| ദ്വാരകായാം | ദ്വാരകയിലേക്ക് | സംപ്രേഷിതഃ | അയക്കപ്പെട്ടിരുന്നു. |

7 ഗതാഃ സപ്താധുനാ മാസാ ഭീമസേന തവാനുജഃ
നായാതി കസ്യ വാ ഹേതോർനാഹം വേദേദമഞ്ജസാ.

| ഭീമസേന | ഭീമസേന! | വാ | ആവോ |
|---|---|---|---|
| അധുനാ | ഇപ്പോൾ | ന ആയാതി | വരുന്നില്ല. |
| സപ്ത മാസാഃ | ഏഴു മാസങ്ങൾ | ഇദം | ഇതേപ്പറ്റി |
| ഗതാഃ | കഴിഞ്ഞു. | അഞ്ജസാ | എളുപ്പത്തിലൊന്നും |
| തവ | നിന്റെ | അഹം | ഞാൻ |
| അനുജഃ | അനുജൻ | | |
| കസ്യ ഹേതോഃ | എന്തുകാരണത്താൽ | ന വേദ | അറിയുന്നില്ല. |

8 അപി ദേവർഷിണാഽഽദിഷ്ടഃ സ കാലോഽയമുപസ്ഥിതഃ
യദാത്മനോഽങ്ഗമാക്രീഡം ഭഗവാനുത്സിസൃക്ഷതി.

| ഭഗവാൻ | ശ്രീകൃഷ്ണഭഗവാൻ | ദേവർഷിണാ | ശ്രീനാരദനാൽ |
|---|---|---|---|
| ആത്മനഃ | തന്റെ | ആദിഷ്ടഃ | പറയപ്പെട്ടിരുന്ന |
| ആക്രീഡം | ക്രീഡാസാധനമായ | സഃ കാലഃ | ആ കാലം |
| അംഗം | ശരീരത്തെ | അയം | ഇതാ ഇപ്പോൾ |
| യദാ | യാതൊരിക്കൽ | ഉപസ്ഥിതഃ അപി | എത്തിച്ചേർന്നിരിക്കുന്നുവെന്നോ? |
| ഉത്സിസൃക്ഷതി | ഉപേക്ഷിക്കുമെന്ന് | | |

9 യസ്മാന്നഃ സമ്പദോ രാജ്യം ദാരാഃ പ്രാണാഃ കുലം പ്രജാഃ
ആസൻ സപത്നവിജയോ ലോകാശ്ച യദനുഗ്രഹാത്.

| യസ്മാത് | യാതൊരു ഭഗവാൻ | കുലം | വംശവും, |
|---|---|---|---|
| | നിമിത്തമായി | സപത്നവിജയഃ | ശത്രുജയവും, |
| നഃ | നമുക്ക് | പ്രജാഃ | ജനങ്ങളും, |
| സമ്പദഃ | ഐശ്വര്യങ്ങളും, | ആസൻ | ഉണ്ടായി; |
| രാജ്യം | രാജഭോഗവും | യദനുഗ്രഹാത് | യാതൊരു ഭഗവാന്റെ |
| ദാരാഃ | പത്നിമാരും | | അനുഗ്രഹംകൊണ്ട് |
| പ്രാണാഃ | ജീവനും, | ലോകാഃ ച | ലോകങ്ങളും നേടി. |

10 പശ്യോത്പാതാന്നരവ്യാഘ്ര ദിവ്യാൻ ഭൗമാൻ സദൈഹികാൻ
ദാരുണാൻ ശംസതോഽദൂരാദ് ഭയം നോ ബുദ്ധിമോഹനം.

| | | | |
|---|---|---|---|
| നരവ്യാഘ്ര | ഹേ വീരപുരുഷ ! | ബുദ്ധിമോഹനം | ബുദ്ധിയെ വ്യാമോഹിപ്പിക്കുന്ന |
| ദിവ്യാൻ | ആകാശത്തിലുള്ളവയും, | ഭയം | ഭീതിയെ |
| സദൈഹികാൻ | ദേഹത്തിൽ അനുഭവപ്പെടുന്നവയുംപ്പെടെ | ശംസതഃ | സൂചിപ്പിക്കുന്നവയുമായ |
| ഭൌമാൻ | ഭൂമിയിൽ സംഭവിക്കുന്നവയും, | ഉത്പാതാൻ | ദുർന്നിമിത്തങ്ങളെ |
| ദാരുണാൻ | ഭീഷണങ്ങളായവയും, | അദൂരാത് | അടുത്തിട്ടുള്ളതായി |
| നഃ | നമ്മുടെ | പശ്യ | നോക്കുക ! |

11 ഉവ്വക്ഷിബാഹവോ മഹ്യം സ്ഫുരന്ത്യംഗ പുനഃ പുനഃ
വേപഥുശ്ചാപി ഹൃദയേ ആരാദ്ദാസ്യന്തി വിപ്രിയം.

| | | | |
|---|---|---|---|
| അംഗ | അല്ലേ ഭീമ ! | വേപഥുഃ / ച അപി | നടുക്കവും അനുഭവപ്പെടുന്നു. |
| ഉവ്വക്ഷി– ബാഹവഃ | (ഇടത്തെ) തുടയും, കണ്ണും, കരവും | മഹ്യം | (ഇവ) എനിക്ക് |
| പുനഃ പുനഃ | അടിക്കടി | ആരാത് | അടുത്തുതന്നെ |
| സ്ഫുരന്തി | തുടിക്കുന്നു | വിപ്രിയം | അനിഷ്ടത്തെ |
| ഹൃദയേ | മനസ്സിൽ | ദാസ്യന്തി | നൽകിയേക്കും |

12 ശിവൈഷോദ്യന്തമാദിത്യമഭിരൌത്യനലാനനാ
മാമംഗ സാരമേയോഽയമഭിരൌതി ഹ്യഭീരുവത്.

| | | | |
|---|---|---|---|
| ഏഷാ ശിവാ | ഈ പെൺകുറുക്കൻ | അയം | ഈ നില്ക്കുന്ന |
| അനലാനനാ | തീ കക്കിക്കൊണ്ട്, | സാരമേയഃ | നായ |
| ഉദ്യന്തം | ഉദിച്ചുയരുന്ന | അഭീരുവത് | പേടിയില്ലാത്തപോലെ |
| ആദിത്യം / അഭിരൌതി | സൂര്യനെ നോക്കി ഓരിയിടുന്നു. | മാം ഹി / അഭിരൌതി | എന്നെത്തന്നെ നോക്കി ഓളിയിടുന്നു. |
| അംഗ | അല്ലേ ഭീമ ! | | |

13 ശസ്താഃ കുർവ്വന്തി മാം സവ്യം ദക്ഷിണം പശവോഽപരേ
വാഹാംശ്ച പുരുഷവ്യാഘ്ര ലക്ഷയേ രുദതോ മമ.

| | | | |
|---|---|---|---|
| ശസ്താഃ | ഉത്തമങ്ങളായ | ദക്ഷിണം / കുർവ്വന്തി | വലം വച്ചു ചുററിപ്പോകുന്നു. |
| പശവഃ | മൃഗങ്ങൾ (പശുക്കൾ മുതലായവ) | പുരുഷവ്യാഘ്ര | ഹേ പുരുഷവ്യാഘ്ര ! |
| മാം | എന്നെ | മമ | എന്റെ |
| സവ്യം | ഇടംവച്ചും, | വാഹാൻ ച | തേർക്കുതിരകളേയും |
| അപരേ | മററുള്ളവ (ഉത്തമങ്ങ ല്ലാത്ത മൃഗങ്ങൾ) | രുദതഃ | നിലവിളിക്കുന്നവയായിട്ട് |
| | | ലക്ഷയേ | ഞാൻ കാണുന്നു. |

14 മൃത്യുദൂതഃ കപോതോയമുലൂകഃ കംപയൻ മനഃ
പ്രത്യുലൂകശ്ച കുഹ്വാനൈരനിദ്രഃ ശൂന്യമിച്ഛതഃ

| | | | |
|---|---|---|---|
| അയം | ഈ | പ്രത്യുലൂകഃ ച | കാക്കയും |
| കപോതഃ | മാടപ്രാവ് | അനിദ്രഃ | ഉറക്കമില്ലാതെയിരുന്ന് |
| മൃത്യുദൂതഃ | മൃത്യുദേവതയുടെ സന്ദേശ വാഹകനായിരിക്കുന്നു ; | കുഹ്വാനൈഃ | ശബ്ദങ്ങൾകൊണ്ട് |
| മനഃ | മനസ്സിനെ | ശൂന്യം | വിനാശത്തെ |
| കംപയൻ | വിറപ്പിച്ചുകൊണ്ട് | ഇച്ഛതഃ | അറിയിക്കുവാൻ വെമ്പുന്നു. |
| ഉലൂകഃ | കൂമനും | | |

15 ധൂമ്രാഃ ദിശഃ പരിധയഃ കംപതേ ഭൂഃ സഹാദ്രിഭിഃ
നിർഘാതശ്ച മഹാനാസീത് സാകം ച സ്തനയിത്നുഭിഃ.

| | | | |
|---|---|---|---|
| ദിശഃ | ദിക്കുകൾ | ഭൂഃ | ഭൂമി |
| ധൂമ്രാഃ | ധൂമ്രവർണ്ണങ്ങളായിരിക്കുന്നു ; | കംപതേ | കുലുങ്ങുന്നു ; |
| പരിധയഃ | ഗ്രഹങ്ങൾക്കു പരിവേഷങ്ങൾ കാണപ്പെടുന്നു; | സ്തനയിത്നുഭിഃ | മിന്നലുകളോടു |
| അദ്രിഭിഃ | മലകളോടു | സാകം ച | കൂടെത്തന്നെ |
| സഹ | കൂടെ | മഹാൻ | വലിയ |
| | | നിർഘാതഃ ച | ഇടിമുഴക്കവും |
| | | ആസീത് | ഉണ്ടായിരിക്കുന്നു. |

16 വായുർവാതി ഖരസ്പർശോ രജസാ വിസൃജംസ്തമഃ
അസൃഗ്വർഷന്തി ജലദാ ബീഭത്സമിവ സർവ്വതഃ.

| | | | |
|---|---|---|---|
| രജസാ | പൊടികൊണ്ട് | ജലദാഃ | മേഘങ്ങൾ |
| തമഃ | ഇരുട്ടിനെ | സർവ്വതഃ | എല്ലായിടവും |
| വിസൃജൻ | വ്യാപിപ്പിച്ച് | ബീഭത്സം ഇവ | അറപ്പുണ്ടാക്കും പ്രകാരത്തിൽ |
| വായുഃ | കാററ് | | |
| ഖരസ്പർശഃ | കഠിനസ്പർശത്തോടെ | അസൃക് | രക്തം |
| വാതി | വീശുന്നു. | വർഷന്തി | വർഷിക്കുന്നു. |

17 സൂര്യം ഹതപ്രഭം പശ്യ ഗ്രഹമർദ്ദം മിഥോ ദിവി
സസങ്കുലൈർഭൂതഗണൈർജ്വലിതേ ഇവ രോദസീ.

| | | | |
|---|---|---|---|
| സൂര്യം | സൂര്യനെ | മിഥഃ | അന്യോന്യം |
| ഹതപ്രഭം | പ്രഭയററിരിക്കുന്നതായും, | ഗ്രഹമർദ്ദം | ഗ്രഹങ്ങൾ കലഹിക്കുന്നതായും, |
| ദിവി | ആകാശത്തിൽ | | |

| | | | |
|---|---|---|---|
| സസങ്കലൈഃ | പ്രാണിജാലങ്ങളോടു കൂടികലർന്നുള്ള | രോദസീ | ഭൂമിയും അന്തരീക്ഷവും |
| | | ജ്വലിതേ ഇവ | ജ്വലിക്കുംപ്രകാരം ഇരിക്കുന്നതായും |
| ഭൂതഗണൈഃ | ശിവഭൂതഗണങ്ങളാൽ | പശ്യ | നോക്കു ! |

18 നദ്യോ നദാശ്ച ക്ഷുഭിതാഃ സരാംസി ച മനാംസി ച

ന ജ്വലത്യഗ്നിരാജ്യേന കാലോഽയം കിം വിധാസ്യതി.

| | | | |
|---|---|---|---|
| നദ്യഃ | നദികളും, | ആജ്യേന | നെയ്യുകൊണ്ട് (ഹോമിക്കുമ്പോൾ) |
| നദാഃ ച | നദങ്ങളും, | | |
| സരാംസി ച | തടാകങ്ങളും, | ന ജ്വലതി | കത്തിയെരിയുന്നില്ല. |
| മനാംസി ച | മനസ്സുകളും | അയം കാലഃ | ഈ കാലം |
| ക്ഷുഭിതാഃ | ക്ഷോഭിച്ചിരിക്കുന്നു ; | കിം | എന്തിനെ |
| അഗ്നിഃ | തീയ് | വിധാസ്യതി | വരുത്തി വയ്ക്കുമോ ! |

19 ന പിബന്തി സ്തനം വത്സാഃ ന ദുഹ്യന്തി ച മാതരഃ

രുദന്ത്യശ്രുമുഖാ ഗാവോ ന ഹൃഷ്യന്ത്യൃഷഭാ വ്രജേ.

| | | | |
|---|---|---|---|
| വത്സാഃ | പശുക്കിടാങ്ങൾ | ഗാവഃ | പശുക്കൾ |
| സ്തനം ന പിബന്തി | മുല കുടിക്കുന്നില്ല ; | അശ്രുമുഖാഃ | കണ്ണീരൊഴുകുന്ന മുഖത്തോടുകൂടിയവയായിട്ട് |
| മാതരഃ | തള്ളകൾ | രുദന്തി | നിലവിളിക്കുന്നു ; |
| ന ദുഹ്യന്തി ച | ചുരത്തിക്കൊടുക്കുന്നതുമില്ല. | ഋഷഭാഃ | കാളകൾ |
| വ്രജേ | ഗോശാലയിൽ | ന ഹൃഷ്യന്തി | പുളക്കുന്നില്ല. |

20 ദൈവതാനി രുദന്തീവ സ്വിദ്യന്തി ഹ്യുച്ചലന്തി ച

ഇമേ ജനപദാ ഗ്രാമാഃ പുരോദ്യാനാകരാശ്രമാഃ

ഭ്രഷ്ടശ്രിയോ നിരാനന്ദാഃ കിമഘം ദർശയന്തി നഃ

| | | | |
|---|---|---|---|
| ദൈവതാനി | ദേവപ്രതിമകൾ | ജനപദാഃ | ജനവാസകേന്ദ്രങ്ങളും |
| രുദന്തി ഇവ | കരയുന്നതുപോലെ ഇരിക്കുന്നു ; | പുരോദ്യാനാകരാശ്രമാഃ | നഗരങ്ങളും ഉദ്യാനങ്ങളും ഖനികളും ആശ്രമങ്ങളും |
| സ്വിദ്യന്തി ഹി | വിയർത്തൊലിക്കുന്നു ; | | |
| ഉച്ചലന്തി ച | ഇളകുകയും ചെയ്യുന്നു. | നഃ | നമുക്ക് |
| ഭ്രഷ്ടശ്രിയഃ | ശോഭയററവയും | കിം അഘം | എന്തു ദോഷത്തെ |
| നിരാനന്ദാഃ | സന്തോഷമകന്നവയുമായ | ദർശയന്തി | കാണിക്കുന്നുവോ ? |
| ഇമേ ഗ്രാമാഃ | ഈ ഗ്രാമങ്ങളും | | |

21 മന്യ ഏതൈർമ്മഹോത്പാതൈർ നൂനം ഭഗവതഃ പദൈഃ
അനന്യപുരുഷശ്രീഭിർഹീനാ ഭൂർഹതസൗഭഗാ.

| | |
|---|---|
| മഹോത്- പാതൈഃ | വമ്പിച്ച ദോഷലക്ഷണങ്ങളായ |
| ഏതൈഃ | ഇവകളാൽ, |
| ഭൂഃ | ഭൂമി |
| അനന്യ- പുരുഷശ്രീഭിഃ | അന്യപുരുഷന്മാർക്കില്ലാത്ത ശോഭയോടുകൂടിയ |
| ഭഗവതഃ | ശ്രീകൃഷ്ണഭഗവാന്റെ |
| പദൈഃ | തൃപ്പാദങ്ങളോട് |
| ഹീനാ | വേർപിരിഞ്ഞതും |
| ഹത- സൗഭഗാ | സൗഭാഗ്യം നഷ്ടപ്പെട്ടതും ആയിരിക്കുന്നുവെന്ന് |
| നൂനം | തീർച്ചയായും |
| മന്യേ | ഞാൻ കരുതുന്നു. |

22 ഇതി ചിന്തയതസ്തസ്യ ദൃഷ്ടാരിഷ്ടേന ചേതസാ
രാജ്ഞഃ പ്രത്യാഗമദ് ബ്രഹ്മൻ യദുപുര്യാഃ കപിധ്വജഃ.

| | |
|---|---|
| ബ്രഹ്മൻ | ഹേ ബ്രാഹ്മണോത്തമ! |
| ഇതി | ഇപ്രകാരം |
| ദൃഷ്ടാരിഷ്ടേന | കണ്ടനുഭവപ്പെട്ട ലക്ഷണക്കേടുകളോടുകൂടിയ |
| ചേതസാ | മനസ്സുകൊണ്ട് |
| തസ്യ രാജ്ഞഃ | ആ രാജാവ് |
| ചിന്തയതഃ | വിചാരപ്പെട്ടുകൊണ്ടിരിക്കേ, |
| കപിധ്വജഃ | അർജ്ജുനൻ |
| യദുപുര്യാഃ | ദ്വാരകയിൽനിന്ന് |
| പ്രത്യാഗമത് | തിരികെ എത്തി. |

23 തം പാദയോർന്നിപതിതമയഥാപൂർവ്വമാതുരം
അധോവദനമബ്ബിന്ദൂൻ മുഞ്ചന്തം നയനാബ്ജയോഃ

24 വിലോക്യോദ്വിഗ്നഹൃദയോ വിച്ഛായമനുജം നൃപഃ
പൃച്ഛതി സ്മ സുഹൃന്മധ്യേ സംസ്മരൻ നാരദേരിതം.

| | |
|---|---|
| നൃപഃ | ധർമ്മപുത്രരാജാവ് |
| പാദയോഃ | തന്റെ പാദങ്ങളിൽ |
| നിപതിതം | വീണു നമസ്കരിച്ചവനും, |
| അയഥാപൂർവ്വം | മുൻപോലെയല്ലാത്തവനും, |
| ആതുരം | പരവശനും, |
| അധോവദനം | മുഖം താഴ്ത്തി നില്ക്കുന്നവനും, |
| നയനാ- ബ്ജയോഃ | ചെന്താരിനോടൊത്ത കണ്ണിണയിൽനിന്ന് |
| അബ്ബിന്ദൂൻ | കണ്ണീർക്കണങ്ങളെ |
| മുഞ്ചന്തം | പൊഴിക്കുന്നവനും, |
| വിച്ഛായം | കാന്തിയകന്നവനുമായ |
| തം അനുജം | ആ അനുജനെ |
| വിലോക്യ | കണ്ടിട്ട് |
| ഉദ്വിഗ്ന- ഹൃദയഃ | ഉദ്വേഗംകൊണ്ട ഹൃദയത്തോടുകൂടിയവനായി, |
| നാരദേ- രിതം | നാരദമഹർഷി പറഞ്ഞിരുന്ന വാക്കിനെ |
| സംസ്മരൻ | ഓർമ്മിച്ചുകൊണ്ട് |
| സുഹൃന്മധ്യേ | ഉററവരുടെ മദ്ധ്യത്തിൽ വച്ച് |
| പൃച്ഛതി സ്മ | ചോദിച്ചു. |

യുധിഷ്ഠിര ഉവാച : യുധിഷ്ഠിരൻ പറഞ്ഞു:—

25 കച്ചിദാനർത്തപുര്യാം നഃ സ്വജനാഃ സുഖമാസതേ
മധുഭോജദശാർഹാർഹാഃ സാത്വതാന്ധക വൃഷ്ണയഃ.

| | | | |
|---|---|---|---|
| ആനർത്തപുര്യാം | ദ്വാരകയിൽ | സാത്വതാ— ന്ധകവൃഷ്ണയഃ | സാത്വതന്മാരും, വൃഷ്ണികളും |
| നഃ | നമ്മുടെ | | |
| സ്വജനാഃ | സ്വജനങ്ങളായ | സുഖം | സൌഖ്യമായിട്ട് |
| മധുഭോജ— ദശാർഹാർഹാഃ | മധുക്കളും, ഭോജന്മാരും, ദശാർഹന്മാരും, അർഹന്മാരും, | ആസതേ കച്ചിത് | ഇരിക്കുന്നുവോ ? |

26 ശൂരോ മാതാമഹഃ കച്ചിത് സ്വസ്ത്യാസ്തേ വാഥ മാരിഷഃ
മാതുലഃ സാനുജഃ കച്ചിത് കുശല്യാനകദുന്ദുഭിഃ

| | | | |
|---|---|---|---|
| മാരിഷഃ | ബഹുമാന്യനായ | മാതുലഃ | അമ്മാമനായ |
| മാതാമഹഃ | മുത്തച്ഛൻ | ആനകദുന്ദുഭിഃ | വസുദേവൻ |
| ശൂരഃ | ശൂരസേനൻ | സാനുജഃ | അനുജന്മാരോടുകൂടെ |
| സ്വസ്തി | സുഖമായി | | |
| ആസ്തേ കച്ചിത് വാ | ഇരിക്കുന്നുവോ ? | കുശലീ കച്ചിത് | ക്ഷേമവാനായി ഇരിക്കുന്നുവോ ? |

27 സപ്ത സ്വസാരഃ തത്പത്ന്യോ മാതുലാന്യഃ സഹാത്മജാഃ
ആസതേ സസ്നുഷാഃ ക്ഷേമം ദേവകീപ്രമുഖാഃ സ്വയം.

| | | | |
|---|---|---|---|
| തത്പത്ന്യഃ | അദ്ദേഹത്തിൻെറ ഭാര്യമാരും | സ്വസാരഃ | സോദരിമാർ |
| | | സഹാത്മജാഃ | പുത്രന്മാരോടുകൂടെയും |
| മാതുലാന്യഃ | നമ്മുടെ അമ്മായിമാരുമായ | സസ്നുഷാഃ | പുത്രഭാര്യമാരോടുകൂടെയും |
| ദേവകീ— പ്രമുഖാഃ | ദേവകീദേവി തുടങ്ങിയ | സ്വയം | തന്നെത്താൻ |
| | | ക്ഷേമം | ക്ഷേമമായിട്ട് |
| സപ്ത | ഏഴ് | ആസതേ | ഇരിക്കുന്നുവല്ലോ. |

28 കച്ചിദ്രാജാഽഹുകോ ജീവത്യസത്പുത്രോഽസ്യ ചാനുജഃ
ഹൃദീകഃ സസുതോഽക്രൂരോ ജയന്തഗദസാരണാഃ

| | | | |
|---|---|---|---|
| അസത്പുത്രഃ | അസത്തായ പുത്രനുണ്ടായിരുന്ന | ജീവതി കച്ചിത് | ജീവിച്ചിരിക്കുന്നുവോ ? |
| ആഹുകഃ | ഉഗ്രസേനനെന്ന | അസ്യ | ഇദ്ദേഹത്തിൻെറ |
| രാജാ | രാജാവ് | അനുജഃ | അനുജനും |

| | | | |
|---|---|---|---|
| സസുതഃ | പുത്രനോടുകൂടിയവനു മായ | ജയന്തഗദ– സാരണാഃ ച | ജയന്തൻ, ഗദൻ, സാരണൻ എന്നിവരും സുഖമായിരിക്കുന്നുവോ? |
| ഏദീകഃ | ഏദീകനും, | | |
| അക്രൂരഃ | അക്രൂരനും, | | |

29 ആസതേ കുശലം കച്ചിദ്യേ ച ശത്രുജിദാദയഃ
കച്ചിദാസ്തേ സുഖം രാമോ ഭഗവാൻ സാത്വതാം പതിഃ.

| | | | |
|---|---|---|---|
| ശത്രുജിദാ– ദയഃ യേ ച | ശത്രുജിത്ത് തുടങ്ങിയുള്ളവരും | പ്രഭുഃ | പ്രഭുവും |
| കുശലം | ക്ഷേമമായി | ഭഗവാൻ | ഭഗവാനും ആയ |
| ആസതേ കച്ചിത് | ഇരിക്കുന്നുവോ ? | രാമഃ | ശ്രീബലരാമൻ |
| സാത്വതാം | യാദവന്മാരുടെ | സുഖം ആസ്തേ കച്ചിത് | സുഖമായിരിക്കുന്നുവോ? |

30 പ്രദ്യുമ്നഃ സർവ്വവൃഷ്ണീനാം സുഖമാസ്തേ മഹാരഥഃ
ഗംഭീരരയോഽനിരുദ്ധോ വർദ്ധതേ ഭഗവാനുത.

| | | | |
|---|---|---|---|
| സർവ്വ– വൃഷ്ണീനാം | എല്ലാ വൃഷ്ണികളുടെയും ഇടയിൽ | ഗംഭീരരയഃ | അതിപരാക്രമിയും |
| | | ഭഗവാൻ | മഹാനുഭാവനുമായ |
| മഹാരഥഃ | മഹാരഥികനായ | അനിരുദ്ധഃ | അനിരുദ്ധൻ |
| പ്രദ്യുമ്നഃ | പ്രദ്യുമ്നൻ | വർദ്ധതേ ഉത | സർവ്വോൽകഷേണ വർത്തിക്കുന്നുണ്ടോ ? |
| സുഖം ആസ്തേ | സുഖമായിരിക്കുന്നുവോ? | | |

31 സുഷേണശ്ചാരുദേഷ്ണശ്ച സാംബോ ജാംബവതീസുതഃ
അന്യേ ച കാർഷ്ണിപ്രവരാഃ സപുത്രാ ഋഷഭാദയഃ.
32 തഥൈവാനുചരാഃ ശൌരേഃ ശ്രുതദേവോദ്ധവാദയഃ
സുനന്ദനന്ദശീർഷണ്യാ യേ ചാന്യേ സാത്വതർഷഭാഃ.
33 അപി സ്വസ്ത്യാസതേ സർവ്വേ രാമകൃഷ്ണഭുജാശ്രയാഃ
അപി സ്മരന്തി കുശലമസ്മാകം ബദ്ധസൌഹൃദാഃ.

| | | | |
|---|---|---|---|
| സുഷേണഃ | സുഷേണനും, | ഋഷഭാദയഃ | ഋഷഭൻ തുടങ്ങിയവരും, |
| ചാരുദേഷ്ണഃ | ചാരുദേഷ്ണനും, | അന്യേ ച | മററുപേരും, |
| ജാംബവതീ– സുതഃ | ജാംബവതിയുടെ പുത്രനായ | തഥാ ഏവ | അവ്വിധംതന്നെ |
| | | ശൌരേഃ | ശ്രീകൃഷ്ണൻെറ |
| സാംബഃ ച | സാംബനും | അനുചരാഃ | അനുചരന്മാരായ |
| കാർഷ്ണിപ്രവരാഃ | കൃഷ്ണപുത്രന്മാരിൽ യോഗ്യന്മാരായ | ശ്രുതദേവോ– ദ്ധവാദയഃ | ശ്രുതദേവൻ – ഉദ്ധവൻ തുടങ്ങിയുള്ളവരും, |
| സപുത്രാഃ | സപുത്രരായുള്ള | സുനന്ദനന്ദ– ശീർഷണ്യാഃ | സുനന്ദൻ – നന്ദൻ മുതലായുള്ള |

| | | | |
|---|---|---|---|
| സാത്വതർഷഭാഃ | യാദവപുംഗവന്മാർ | അപി ആസതേ | നിവസിക്കുന്നുവോ ? |
| അന്യേ | വേറെ | ബദ്ധ-സൌഹൃദാഃ | സ്നേഹബന്ധത്തോടു കൂടിയ അവർ |
| യേ ച | ആരെല്ലാമുണ്ടോ, | അസ്മാകം | നമ്മുടെ |
| സർവ്വേ | അവരെല്ലാരും | കുശലം | യോഗക്ഷേമത്തെ |
| രാമകൃഷ്ണ-ഭുജാശ്രയാഃ | രാമകൃഷ്ണന്മാരുടെ ഭുജബലത്തെ ആശ്രയിച്ചവരായിട്ട് | അപി സ്മരന്തി | ചിന്തിക്കുന്നുണ്ടോ ? |
| സ്വസ്തി | സുഖമായി | | |

34 ഭഗവാനപി ഗോവിന്ദോ ബ്രഹ്മണ്യോ ഭക്തവത്സലഃ
കച്ചിത് പുരേ സുധർമ്മായാം സുഖമാസ്തേ സുഹൃദ്വൃതഃ.

| | | | |
|---|---|---|---|
| ബ്രഹ്മണ്യഃ | ബ്രാഹ്മണഭക്തനും | സുധർമ്മായാം | സുധർമ്മയെന്ന ദേവസഭയിൽ |
| ഭക്തവത്സലഃ | ഭക്തവത്സലനും | സുഹൃദ്വൃതഃ | സുഹൃത്തുകളാൽ പരിവൃതനായി |
| ഭഗവാൻ | ഷഡ്ഗുണസംപൂർണ്ണനായ | സുഖം | സൌഖ്യമായി |
| ഗോവിന്ദഃ അപി | ശ്രീകൃഷ്ണനും | ആസ്തേ കച്ചിത് | വാഴുന്നുവോ ? |
| പുരേ | ദ്വാരകാപുരത്തിലെ | | |

35 മംഗളായ ച ലോകാനാം ക്ഷേമായ ച ഭവായ ച
ആസ്തേ യദുകുലാംഭോധാവാദ്യോഽനന്തസഖഃ പുമാൻ.

| | | | |
|---|---|---|---|
| യദുകുലാം-ഭോധൌ | യദുവംശമാകുന്ന സമുദ്രത്തിൽ | ലോകാനാം | ലോകങ്ങളുടെ |
| അനന്തസഖഃ | ആദിശേഷമൂർത്തിയായ ബലരാമനോടുകൂടി അവതാരം ചെയ്ത | മംഗളായ ച | മംഗളത്തിന്നും |
| ആദ്യഃ പുമാൻ | ആദിപുരുഷനായ ശ്രീകൃഷ്ണൻ | ക്ഷേമായ ച | ക്ഷേമത്തിന്നും |
| | | ഭവായ ച | നന്മക്കുംവേണ്ടി |
| | | ആസ്തേ | വാഴുകയാണ്. |

36 യദ്ബാഹുദണ്ഡഗുപ്തായാം സ്വപുര്യാം യദവോഽർച്ചിതാഃ
ക്രീഡന്തി പരമാനന്ദം മഹാപൌരുഷികാ ഇവ

| | | | |
|---|---|---|---|
| യദ്ബാഹു-ദണ്ഡ-ഗുപ്തായാം | യാതൊരു ഭഗവാന്റെ ഭുജദണ്ഡത്താൽ പരിരക്ഷിതമായ | മഹാ-പൌരുഷികാഃ | മഹാവിഷ്ണുവിന്റെ പാർഷദന്മാർ |
| സ്വപുര്യാം | സ്വന്തം രാജധാനിയിൽ | ഇവ | എന്നപോലെ |
| അർച്ചിതാഃ | സംപൂജിതരായികഴിയുന്ന | പരമാനന്ദം | അത്യാനന്ദത്തോടെ |
| യദവഃ | യാദവന്മാർ | ക്രീഡന്തി | വിഹരിക്കുന്നു. |

37 യത്പാദശുശ്രൂഷണമുഖ്യകർമ്മണാ
സത്യാദയോ ദ്വ്യഷ്ടസഹസ്രയോഷിതഃ
നിർജ്ജിത്യ സംഖ്യേ ത്രിദശാംസ്തദാശിഷോ
ഹരന്തി വജ്രായുധവല്ലഭോചിതാഃ.

| | | | |
|---|---|---|---|
| യത്പാദശുശ്രൂഷണമുഖ്യകർമ്മണാ | യാതൊരു ഭഗവാന്റെ പാദപരിചര്യയാവുന്ന ഉത്തമകർമ്മംകൊണ്ട് | സംഖ്യേ | സമരത്തിൽ |
| സത്യാദയഃ | സത്യഭാമാദികളായ | നിർജ്ജിത്യ | തോല്പിച്ച്, |
| ദ്വ്യഷ്ടസഹസ്രയോഷിതഃ | പതിനാറായിരം സ്ത്രീകൾ | വജ്രായുധവല്ലഭോചിതാഃ | ശചീദേവിക്കുമാത്രം സമുചിതങ്ങളായ |
| ത്രിദശാൻ | ദേവന്മാരെയുംകൂടി | തദാശിഷഃ | അവരുടെ ഭോഗ്യങ്ങളെ (പാരിജാതാദികളെ) |
| | | ഹരന്തി | പിടിച്ചുപറ്റിയിരിക്കുന്നു. |

38 യദ്ബാഹുദണ്ഡാഭ്യുദയാനുജീവിനോ
യദുപ്രവീരാ ഹ്യകുതോഭയാ മുഹുഃ
അധിക്രമന്ത്യങ്ഘ്രിഭിരാഹൃതാം ബലാത്
സഭാം സുധർമ്മാം സുരസത്തമോചിതാം.

| | | | |
|---|---|---|---|
| യദ്ബാഹുദണ്ഡാഭ്യുദയാനുജീവിനഃ | യാതൊരു ഭഗവാന്റെ ഭുജദണ്ഡവൈഭവത്തെ അവലംബിച്ചു ജീവിതം നയിക്കുന്ന | സുരസത്തമോചിതാം | ദേവരാജാവിനുമാത്രം യോജിച്ചതായ |
| യദുപ്രവീരാഃ | യാദവവീരന്മാർ | സുധർമ്മാം | സുധർമ്മയെന്ന |
| അകുതോഭയാഃ | എങ്ങുനിന്നും ഭയമില്ലാത്തവരായിട്ട് | സഭാം | സഭാമന്ദിരത്തെ |
| ബലാത് | ബലാൽക്കാരേണ | മുഹുഃ | വീണ്ടും വീണ്ടും |
| ആഹൃതാം | ഭഗവാനാൽ കൊണ്ടുവരപ്പെട്ട | അങ്ഘ്രിഭിഃ അധിക്രമന്തി ഹി | കാലുകൾകൊണ്ടു ചവിട്ടിക്കയറി ഇരിക്കുന്നുണ്ടല്ലോ. |

39 കച്ചിത്തേƽനാമയം താത ഭ്രഷ്ടതേജാ വിഭാസി മേ
അലബ്ധമാനോƽവജ്ഞാതഃ കിം വാ താത ചിരോഷിതഃ.

| | | | |
|---|---|---|---|
| താത | വത്സ, അർജ്ജുന! | താത | ഉണ്ണീ! |
| തേ | നിനക്ക് | ചിരോഷിതഃ | അധികം നാൾ അവിടെ പാർത്തിരുന്ന നീ |
| അനാമയം കച്ചിത് | സുഖംതന്നെയോ? | അലബ്ധമാനഃ കിം | ബഹുമാനം ലഭിക്കാത്തവനായോ? |
| ഭ്രഷ്ടതേജാഃ | തേജസ്സുവിട്ടവനായിട്ട് | അവജ്ഞാതഃ വാ | അവമതിക്കപ്പെട്ടവനായെന്നോ? |
| മേ വിഭാസി | എനിക്കു തോന്നുന്നു. | | |

40 കച്ചിന്നാഭിഹതോഽഭാവൈഃ ശബ്ദാദിഭിരമംഗലൈഃ
ന ദത്തമുക്തമർത്ഥിഭ്യ ആശയാ യത് പ്രതിശ്രുതം.

| | | | |
|---|---|---|---|
| അഭാവൈഃ | സ്നേഹഭാവമില്ലാത്ത | പ്രതിശ്രുതം | വാക്കു നല്കപ്പെട്ട |
| അമംഗലൈഃ | കടുപ്പമുള്ള | യത് | ഏതെങ്കിലുമൊന്നു് |
| ശബ്ദാദിഭിഃ | വാക്കുകൊണ്ടോ മററോ | ഉക്തം | പറയപ്പെട്ടതു് |
| അഭിഹതഃ ന കച്ചിത് | പ്രഹരമേററവനായിട്ടില്ലല്ലോ ? | അർത്ഥിഭ്യഃ | യാചകർക്കു് |
| ആശയാ | ആശയോടെ | ദത്തം ന | കൊടുപ്പാനായില്ലയോ? |

41 കച്ചിത്ത്വം ബ്രാഹ്മണം ബാലം ഗാം വൃദ്ധം രോഗിണം സ്ത്രീയം
ശരണോപസൃതം സത്ത്വം നാത്യാക്ഷീഃ ശരണപ്രദഃ

| | | | |
|---|---|---|---|
| ശരണപ്രദഃ | ശരണാഗതരക്ഷകനായ | വൃദ്ധം | വയസ്സനെയോ, |
| ത്വം | നീ | രോഗിണം | രോഗിയെയോ, |
| ശരണോപസൃതം | ശരണാർത്ഥിയായി വന്നുചേർന്ന | സ്ത്രീയം | സ്ത്രീയെയോ, |
| ബ്രാഹ്മണം | ബ്രാഹ്മണനെയോ, | സത്ത്വം | പ്രാണിയെയോ |
| ബാലം | കുട്ടിയെയോ, | അത്യാക്ഷീഃ കച്ചിത് ന | രക്ഷിക്കാതെ കൈവിട്ടു എന്നതല്ലല്ലോ? |
| ഗാം | പശുവിനെയോ, | | |

42 കച്ചിത്ത്വം നാഗമോഽഗമ്യാം ഗമ്യാം വാഽസത്കൃതാം സ്ത്രീയം
പരാജിതോ വാഥ ഭവാൻ നോത്തമൈർന്നാസമൈഃ പഥി

| | | | |
|---|---|---|---|
| അഗമ്യാം | പ്രാപിക്കരുതാത്ത | അഥ | അതുമല്ലെങ്കിൽ, |
| സ്ത്രീയം ത്വം | സ്ത്രീയെ നീ | ഉത്തമൈഃ | സമന്മാരാലോ |
| ന അഗമഃ കച്ചിത് | പ്രാപിച്ചിട്ടില്ലല്ലോ. | അസമൈഃ | സമന്മാരല്ലാത്തവരാലോ |
| വാ | അല്ലെങ്കിൽ, | ഭവാൻ | നീ |
| ഗമ്യാം | പ്രാപിക്കാവുന്നവളെ | പഥി | വഴിക്കുവെച്ചു് |
| അസത്കൃതാം | സൽകൃതയല്ലെന്നുവെച്ചു് പ്രാപിക്കാതിരുന്നിട്ടില്ലല്ലോ. | പരാജിതഃ വാ, ന | തോല്പിക്കപ്പെട്ടുവോ, ഇല്ലയോ ? |

43 അപിസ്വിത് പര്യഭുങ്ക്ഥാസ്ത്വം സംഭോജ്യാൻ വൃദ്ധബാലകാൻ
ജുഗുപ്സിതം കർമ്മ കിഞ്ചിത് കൃതവാൻ ന യദക്ഷമം

| | | | |
|---|---|---|---|
| ത്വം | നീ | | |
| സംഭോജ്യാൻ | വേണ്ടവിധം ഭുജിപ്പിക്കേണ്ടവനായ | വൃദ്ധബാലകാൻ | വൃദ്ധന്മാരെയും കിടാങ്ങളെയും |

| | | | |
|---|---|---|---|
| പര്യഭുങ്ക്ഥാഃ അപിസ്വിത് | വിട്ട് തനിച്ചിരുന്ന് ഭക്ഷണം കഴിച്ചുവോ? | യത്കിഞ്ചിത് | വേറെ ഏതെങ്കിലും |
| ജുഗുപ്സിതം | നിന്ദിതവും | കർമ്മ | ഒരു പ്രവൃത്തി |
| അക്ഷമം | അയോഗ്യവുമായ | കൃതവാൻ ന | ചെയ്തവനല്ലല്ലോ. |

44 കച്ചിത് പ്രേഷ്ഠതമേനാഥ ഹൃദയേനാത്മബന്ധുനാ
ശൂന്യോഽസ്മി രഹിതോ നിത്യം മന്യസേ തേഽന്യഥാ ന രുക്.

| | | | |
|---|---|---|---|
| അഥ | ഒരുപക്ഷേ | രഹിതഃ | വേർപിരിഞ്ഞിരിക്കുന്ന ഞാൻ |
| നിത്യം | "ഏതു നേരത്തും | ശൂന്യഃ അസ്മി | ഒന്നുമല്ലാതെയായിരിക്കുന്നു" എന്ന് |
| പ്രേഷ്ഠതമേന | വളരെയേറെ പ്രിയംകരനായി വർത്തിക്കുന്നവനും | മന്യസേ കച്ചിത് | നീ വിചാരപ്പെടുകയാണോ? |
| ഹൃദയേന | സ്വന്തം അന്തരംഗം തന്നെയായിക്കഴിഞ്ഞവനുമായ | അന്യഥാ | മററുതരത്തിൽ |
| ആത്മബന്ധുനാ | സ്വബന്ധുവിനോട് (ശ്രീകൃഷ്ണനോട്) | തേ | നിനക്ക് |
| | | ന രുക് | ദുഃഖം സംഭാവ്യമല്ല. |

കുറിപ്പ്:- ശ്രീനാരദോപദേശംകൊണ്ട് പിതൃജനവിരഹദുഃഖത്തിൽനിന്ന് ഒരുവിധം വിമുക്തനായ യുധിഷ്ഠിരൻ രാജ്യകാര്യങ്ങളിൽ വ്യാപൃതനായി. അന്നൊരിക്കൽ ശ്രീകൃഷ്ണാദിസുഹൃജ്ജനങ്ങളുടെ വൃത്താന്തം ഗ്രഹിച്ചുവരുവാനായി അർജ്ജുനൻ ദ്വാരകയിലേക്ക് അയയ്ക്കപ്പെട്ടു. മാസങ്ങളും കഴിഞ്ഞിട്ടും ആ സഹോദരന്റെ പ്രത്യാഗമനം കാണുന്നില്ല. ദുർന്നിമിത്തങ്ങളാകട്ടെ പലതും കാണ്മാനുമുണ്ട്. ധർമ്മജൻ ആപച്ഛങ്കാഭരിതനായി, ഭീമനോട് ഓരോന്നു പറഞ്ഞുകൊണ്ടിരിക്കേ, അർജ്ജുനൻ വിഷാദമൂകതയോടെ എത്തിച്ചേർന്നു. രാജാവിന്ന് ആദ്യമേ ഉണ്ടായിരുന്ന മനഃക്ലേശം വർദ്ധിച്ചു. യദുപുരിയിലെ ഓരോരുത്തരുടെയും വൃത്താന്തം എടുത്തെടുത്തു ചോദിച്ചു; അർജ്ജുനന്റെ മട്ടുമാറുവാനുള്ള കാരണം അന്വേഷിച്ചു. ഭഗവത്തിരോധാനത്തെപ്പററി നാരദൻ സൂചിപ്പിച്ചതും, ദുർന്നിമിത്തങ്ങളുടെ ദർശനവും അർജ്ജുനന്റെ ഭാവത്തളർച്ചയും എല്ലാംകൂടി യുധിഷ്ഠിരനെ എന്തെന്നില്ലാതെ വ്യാകുലപ്പെടുത്തിയിരിക്കയാണ്.

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ

ചതുർദശോഽധ്യായഃ

ആദിതഃ ശ്ലോകാഃ 587.

പതിനാലമദ്ധ്യായം കഴിഞ്ഞു.

## പഞ്ചദശോഽദ്ധ്യായഃ : പതിനഞ്ചാമദ്ധ്യായം.

[കലിപ്രവേശമാലക്ഷ്യ ധുരം ന്യസ്യ പരീക്ഷിതി
ആരുരോഹ നൃപഃ സ്വർഗ്ഗമിതി പഞ്ചദശേബ്രവീത്.]

### ശ്രീ പരീക്ഷിത്തിൻെറ രാജ്യാഭിഷേകവും, പാണ്ഡവന്മാരുടെ സ്വർഗ്ഗാരോഹണവും.

സൂത ഉവാച : സൂതൻ പറഞ്ഞു:—

1 ഏവം കൃഷ്ണസഖഃ കൃഷ്ണോ ഭ്രാത്രാ രാജ്ഞാഽവികല്പിതഃ
നാനാശങ്കാസ്പദം രൂപം കൃഷ്ണവിശ്ലേഷകർശിതഃ

2 ശോകേന ശുഷ്യദ്വദനഹൃത്സരോജോ ഹതപ്രഭഃ
വിഭും തമേവാനുധ്യായൻ നാശക്നോത് പ്രതിഭാഷിതും.

| | |
|---|---|
| ഏവം | ഇപ്രകാരം |
| ഭ്രാത്രാ | ജ്യേഷ്ഠസോദരനായ |
| രാജ്ഞാ | രാജാവിനാൽ |
| നാനാശങ്കാസ്പദം | വിവിധശങ്കകൾക്ക ഇടം നല്കുന്ന |
| രൂപം | തൻെറ രൂപത്തെക്കുറിച്ച് |
| അവികല്പിതഃ | അഭ്യൂഹിക്കപ്പെട്ടവാൻ പാത്രമായി ഭവിച്ചവനും, |
| കൃഷ്ണവിശ്ലേഷകർശിതഃ | ഭഗവദ്വിരഹദുഃഖത്താൽ ദേഹം മെലിഞ്ഞവനും, |
| ശോകേന | ആ ദുഃഖം നിമിത്തം |
| ശുഷ്യദ് വദനഹൃത് സരോജഃ | വാടിക്കരിഞ്ഞ താമരപ്പൂ ഒത്ത മുഖത്തോടും ഹൃദയത്തോടും കൂടിയിരിക്കുന്നവനും, |
| ഹതപ്രഭഃ | തേജസ്സററവനും, |
| കൃഷ്ണസഖഃ | ഭഗവാൻെറ ഉററ ചങ്ങാതിയുമായ |
| കൃഷ്ണഃ | അർജ്ജുനൻ |
| തം വിഭും ഏവ | ആ സർവ്വേശ്വരനെ തന്നെ |
| അനുധ്യായൻ | വിടാതെ ചിന്തിച്ചുകൊണ്ടിരുന്നു് |
| പ്രതിഭാഷിതും | മറുപടിപറയുവാൻ |
| ന അശക്നോത് | കഴിവുള്ളവനായില്ല. |

3 കൃച്ഛ്രേണ സംസ്തഭ്യ ശുചഃ പാണിനാഽഽമൃജ്യ നേത്രയോഃ
പരോക്ഷേണ സമുന്നദ്ധപ്രണയൌത്കണ്ഠ്യകാതരഃ

4 സഖ്യം മൈത്രീം സൌഹൃദം ച സാരഥ്യാദിഷു സംസ്മരൻ
നൃപമഗ്രജമിത്യാഹ ബാഷ്പഗദ്ഗദയാ ഗിരാ.

| | |
|---|---|
| പരോക്ഷേണ | കൺമറഞ്ഞുപോയ ഭഗവാൻ നിമിത്തം |
| സമുന്നദ്ധപ്രണയൌത്കണ്ഠ്യകാതരഃ | വളർന്നുവന്ന പ്രണയത്താലും ഉൽക്കണ്ഠയാലും അതിവിഹ്വലനായിരിക്കുന്ന അർജ്ജുനൻ |
| കൃച്ഛ്രേണ | പ്രയാസപ്പെട്ടു് |
| നേത്രയോഃ | കണ്ണുകളിൽ |
| ശുചഃ | ശോകാശ്രുക്കളെ |
| സംസ്തഭ്യ | തടഞ്ഞുനിറുത്തിയും, |
| പാണിനാ | കൈത്തലംകൊണ്ടു് |

ആമൃജ്യ തുടച്ചും,
സാരഥ്യാദിഷു സാരഥ്യാദികർമ്മങ്ങളിൽ
സഖ്യം തൻെറ ഗുണത്തെക്ക രുതിപ്രവർത്തിച്ചിരുന്ന ഒരു സഖാവു് എന്ന നിലയേയും
മൈത്രീം പരമോപകാരിയായി രുന്ന ഒരു സ്നേഹിതൻ എന്ന നിലയേയും

സൌഹൃദം തന്നോടുണ്ടായിരുന്ന വേഴ്ച്ചയേയും കുറിച്ച്
സംസ്മരൻ ഓർത്തുകൊണ്ടും
ബാഷ്പ— ഗദ്ഗദയാ } കണ്ണീർ തങ്ങുകയാൽ ഇടറിവരുന്ന
ഗിരാ വാക്കുകൊണ്ടു്
അഗ്രജം ജ്യേഷ്ഠനായ
നൃപം രാജാവിനോടു്
ഇതി ആഹ ഇങ്ങനെ പറഞ്ഞു.

അര്ജ്ജുന ഉവാച : അര്ജ്ജുനൻ പറഞ്ഞു:—

5 വഞ്ചിതോഹം മഹാരാജ ഹരിണാ ബന്ധുരൂപിണാ
യേന മേऽപഹൃതം തേജോ ദേവവിസ്മാപനം മഹത്.

മഹാരാജ മഹാരാജാവേ !
ബന്ധു- രൂപിണാ } ബന്ധുവിൻെറ രൂപത്തിൽ ഉണ്ടായിരുന്ന
ഹരിണാ ശ്രീകൃഷ്ണനാൽ
അഹം ഞാൻ
വഞ്ചിതഃ വഞ്ചിക്കപ്പെട്ടു !

ദേവ- വിസ്മാപനം } ദേവന്മാരെയും വിസ്മയിപ്പിക്കുമാറുള്ള
മേ മഹത് എൻെറ മഹത്തായ
തേജഃ തേജസ്സ്
യേന യാതൊരുവനാൽ
അപഹൃതം അപഹരിക്കപ്പെട്ടു !

6 യസ്യ ക്ഷണവിയോഗേന ലോകോ ഹ്യപ്രിയദര്ശനഃ
ഉക്ഥേന രഹിതോ ഹ്യേഷ മൃതകഃ പ്രോച്യതേ യഥാ

ഉക്ഥേന പ്രാണചൈതന്യത്തോടു്
രഹിതഃ വേർപിരിഞ്ഞ
ഏഷഃ ഇയ്യുള്ള ജനം
മൃതകഃ ജഡമെന്നു്
പ്രോച്യതേ പറയപ്പെടാറുള്ളതു്
യഥാ ഹി ഏതുപോലെയോ, അതുപോലെ

യസ്യ യാതൊരുവൻെറ
ക്ഷണ— വിയോഗേന } ക്ഷണികമായ വേർപാടുകൊണ്ടു്
ലോകഃ ഹി ലോകം ആകെത്തന്നെ
അപ്രിയ— ദര്ശനഃ } കാഴ്ച്ചക്കു് ഇഷ്ടമല്ലാത്തതായിത്തീർന്നിരിക്കുന്നുവോ; *

* ഇതു മുതൽ ഏഴുശ്ലോകങ്ങൾ 'തേനാഹമദ്യ മുഷിതഃ പുരുഷേണ ഭൂമ്നാ' (ശ്ലോ 18) എന്നു് മേൽവരുന്ന വാക്യത്തോടു് അന്വയിപ്പിച്ച് വാക്യപൂർത്തിവരുത്തണം

7

യത്സംശ്രയാദ് ദ്രുപദഗേഹമുപാഗതാനാം
രാജ്ഞാം സ്വയംവരമുഖേ സ്മരദുർമ്മദാനാം
തേജോ ഹൃതം ഖലു മയാഽഭിഹതശ്ച മത്സ്യഃ
സജ്ജീകൃതേന ധനുഷാഽധിഗതാ ച കൃഷ്ണാ.

| | |
|---|---|
| ദ്രുപദഗേഹം | പാഞ്ചാലരാജാവിന്റെ ഗൃഹത്തിലേക്ക് |
| ഉപാഗതാനാം | വന്നുചേർന്നവരും |
| സ്മര–ദുർമ്മദാനാം | കാമത്താൽ ദുർമ്മദം കൊണ്ടവരുമായ |
| രാജ്ഞാം | രാജാക്കന്മാരുടെ |
| തേജഃ | വീര്യപ്രകർഷം |
| സ്വയംവര–മുഖേ | സ്വയംവരത്തിന്റെ തുടക്കത്തിൽവച്ച് |
| സജ്ജീകൃതേന | ഞാണേററിയ |
| ധനുഷാ | വില്ലുകൊണ്ട് |
| മയാ | എന്നാൽ |
| ഹൃതം ഖലു | അപഹൃതമായതും, |
| മത്സ്യഃ | മത്സ്യരൂപയന്ത്രം |
| അഭിഹതഃ ച | എയ്തുമുറിക്കപ്പെട്ടതും, |
| കൃഷ്ണാ | പാഞ്ചാലി |
| അധിഗതാ ച | കൈക്കലാക്കപ്പെട്ടതും |
| യത്സംശ്രയാത് | യാതൊരാളുടെ പിൻബലം കൊണ്ടായിത്തന്നുവോ ; |

8

യത്സന്നിധാവഹമു ഖാണ്ഡവമഗ്നയേഽദാ–
മിന്ദ്രം ച സാമരഗണം തരസാ വിജിത്യ
ലബ്ധാ സഭാ മയകൃതാദ്ഭുതശില്പമായാ
ദിഗ്ഭ്യോഽഹരൻ നൃപതയോ ബലിമധ്വരേ തേ.

| | |
|---|---|
| ഉ അഹം | ആശ്ചര്യം ! ഞാൻ |
| സാമരഗണം | ദേവസംഘത്തോടുകൂടിയ |
| ഇന്ദ്രം ച | ഇന്ദ്രനെപ്പോലും |
| തരസാ | അനായാസേന |
| വിജിത്യ | ജയിച്ചിട്ട് |
| ഖാണ്ഡവം | ഖാണ്ഡവവനത്തെ |
| അഗ്നയേ | അഗ്നിക്ക് |
| അദാം | കൊടുത്തു– |
| മയകൃതാ | മയനെന്ന അസുരശില്പിയാൽ ഉണ്ടാക്കപ്പെട്ടതും |
| അദ്ഭുത–ശില്പമായാ | ആശ്ചര്യകരമായ ശില്പങ്ങളാൽ മായാവിലാസം ചേർന്നതുമായ |
| സഭാ | ആസ്ഥാനസഭ |
| ലബ്ധാ | ലഭിക്കപ്പെട്ടു— |
| തേ | അങ്ങയുടെ |
| അധ്വരേ | രാജസൂയയാഗത്തിൽ |
| ദിഗ്ഭ്യഃ | നാനാദിക്കുകളിൽനിന്ന് |
| നൃപതയഃ | രാജാക്കന്മാർ |
| ബലിം | കപ്പം |
| അഹരൻ | കൊണ്ടുവന്നു. |
| യത്സന്നിധൌ | ഇതെല്ലാം യാതൊരാളുടെ സാന്നിദ്ധ്യത്തിന്മേൽ ആയിരുന്നുവോ;– |

9

യത്തേജസാ നൃപശിരോങ്ഘ്രിമഹന്മഖാർത്ഥേ
ആര്യോഽനുജസ്തവ ഗജായുതസത്ത്വവീര്യഃ

തേനാഹൃതാ പ്രമഥനാഥമഖായ ഭൂപാ
യന്മോചിതാസ്തദനയൻ ബലിമദ്ധ്വരേ തേ

| | | | |
|---|---|---|---|
| ഗജായുത–സത്വവീര്യഃ | പതിനായിരം ആനകളുടെ ഊക്കം കരുത്തുമുള്ള | തേന | അവനാൽ |
| തവ | അമ്മയുടെ | പ്രമഥനാഥ–മഖായ | കാലഭൈരവൻെറ ബലിക്കായിക്കൊണ്ടു് |
| അനുജഃ | അനുജനായ | ആഹൃതാഃ | കൊണ്ടുവന്നുബന്ധിക്കപ്പെട്ടിരുന്ന |
| ആര്യഃ | എൻെറ ജ്യേഷ്ഠൻ | ഭൂപാഃ | രാജാക്കന്മാർ |
| നൃപ–ശിരോങ്ഘ്രിം | അനേകം രാജാക്കന്മാരെ കാൽക്കീഴിൽ ഒതുക്കിയ ജരാസന്ധനെ | മോചിതാഃ | വിമോചിതരായി, |
| യത്തേജസാ | യാതൊരു ഭഗവാൻെറ തേജസ്സിനാലാണോ | യത് യത് | തന്നിമിത്തം (അവർ) |
| മഖാത്ഥേ | രാജസൂയയാഗത്തിനുവേണ്ടി | തേ | അമ്മയുടെ |
| അഹൻ | വധിച്ചതും, | അധ്വരേ | യാഗത്തിൽ |
| | | ബലിം | തിരുമുൽക്കാഴ്ച |
| | | അനയൻ | കൊണ്ടുവന്നതും;— |

10

പത്ന്യാസ്തവാധിമഖക്ലൃപ്തമഹാഭിഷേക–
ശ്ലാഘിഷ്ഠചാരുകബരം കിതവൈഃ സഭായാം
സ്പൃഷ്ടം വികീര്യ പദയോഃ പതിതാശ്രുമുഖ്യാ
യൈസ്തത്സ്ത്രീയോഽകൃത ഹതേശവിമുക്തകേശാഃ

| | | | |
|---|---|---|---|
| തവാഃ | അമ്മയുടെ | വികീര്യ | വിതറിയിട്ടു്, |
| പത്ന്യാഃ | പത്നിയായ ദ്രൌപദിയുടെ | പദയോഃ | തൃപ്പാദങ്ങളിൽ |
| അധിമഖ–ക്ലൃപ്തമഹാ–ഭിഷേക–ശ്ലാഘിഷ്ഠ–ചാരുകബരം | യാഗത്തിൽ വച്ചു് ചെയ്യപ്പെട്ട മഹാഭിഷേകത്താൽ ഏററവും ശ്ലാഘ്യമായും മനോഹരമായും ഉള്ള തലമുടി | പതിതാ–ശ്രുമുഖ്യം | വീണ കണ്ണീർവാർത്ത അവയം മൂലമായി |
| സഭായാം | രാജസഭയിൽവച്ചു് | തത്സ്ത്രീയഃ | അവരുടെ (തലമുടി തൊട്ടവരുടെ) സ്ത്രീകളെ |
| കിതവൈഃ | ധൂർത്തന്മാരായ | ഹതേശ–വിമുക്തകേശാഃ അകൃത | ഭർത്താക്കന്മാർ വധിക്കപ്പെട്ടതുകൊണ്ടു് അഴിച്ചിട്ട തലമുടിയോടുകൂടിയവരാക്കി വിട്ടു – ഇതു് യാതൊരാളായിരുന്നുവോ;— |
| യൈഃ | യാതൊരുവരാൽ | | |
| സ്പൃഷ്ടം | സ്പർശിക്കപ്പെട്ടിരുന്നതിനെ | | |

11

യോ നോ ജുഗോപ വനമേത്യ ദുരന്തകൃച്ഛ്രാദ്
ദുർവ്വാസസോഽരിവിഹിതാദയുതാഗ്രഭുഗ് യഃ
ശാകാന്നശിഷ്ടമുപയുജ്യ യതസ്ത്രിലോകീം
തൃപ്താമമംസ്ത സലിലേ വിനിമഗ്നസംഘഃ

| | |
|---|---|
| യഃ | യാതൊരു ഋഷി |
| അയുതാഗ്രഭുക് | പതിനായിരം ശിഷ്യരോടുകൂടി മുൻപന്തിയിലിരുന്നു ഭക്ഷണം കഴിക്കുന്ന പതിവുകാരനാണോ, |
| അരിവിഹിതാത് | ശത്രുവിനാൽ പ്രേരിതനായ |
| ദുർവ്വാസസഃ | ആ ദുർവ്വാസാവുനിമിത്തം |
| വനം ഏത്യ | വനത്തിലേക്കു വന്നു് |
| ശാകാന്നശിഷ്ടം | ഇലക്കറിയുടെ അവശിഷ്ടത്തെ |
| ഉപയുജ്യ | അനുഭവിച്ചു്, — |
| യതഃ | യാതൊരു കാരണത്താൽ |
| സലിലേ | വെള്ളത്തിൽ |
| വിനിമഗ്നസംഘഃ | ശിഷ്യസംഘത്തോടൊപ്പം മുങ്ങിയിരുന്ന ദുർവ്വാസാവ് |
| ത്രിലോകീം | മൂന്നുലോകത്തെയും |
| തൃപ്താം | തൃപ്തിയടഞ്ഞതായി |
| അമംസ്ത | കരുതി — |
| ദുരന്തകൃച്ഛ്രാത് | ഈവിധം അപാരമായ ദുർഘടത്തിൽനിന്നു് |
| നഃ | നമ്മെ |
| യഃ | യാതൊരാൾ |
| ജുഗോപ | സംരക്ഷിച്ചുവോ; — |

12 യത്തേജസാഽഥ ഭഗവാൻ യുധി ശൂലപാണിർ-
വിസ്മാപിതഃ സഗിരിജോഽസ്ത്രമദാന്നിജം മേ
അന്യേഽപി ചാഹമമുനൈവ കളേബരേണ
പ്രാപ്തോ മഹേന്ദ്രഭവനേ മഹദാസനാർദ്ധം

| | |
|---|---|
| അഥ | അതിനും പുറമെ, |
| യത്തേജസാ | യാതൊരാളുടെ തേജസ്സിനാൽ |
| സഗിരിജഃ | പാർവ്വതീസമേതനായ |
| ഭഗവാൻ | ഭഗവാൻ |
| ശൂലപാണിഃ | പരമശിവൻ |
| യുധി | യുദ്ധത്തിൽ |
| വിസ്മാപിതഃ | വിസ്മയിക്കപ്പെട്ടവനായിട്ടു് |
| നിജം അസ്ത്രം | തന്റെ പാശുപതാസ്ത്രം |
| മേ | എനിക്കു് |
| അദാത് | തന്നുവോ; — |
| അന്യേ അപി | മററു ദേവന്മാരും അങ്ങനെ തന്നിരുന്നുവോ; — |
| അഹം | ഞാൻ |
| അമുനാ കളേബരേണ ഏവ | ഇതേ ശരീരത്തോടുകൂടി തന്നെ ചെന്നു് |
| മഹേന്ദ്രഭവനേ | ദേവരാജാവിന്റെ രാജധാനിയിൽ |
| മഹത് | മഹിമയുള്ള |
| അർദ്ധാസനം പ്രാപ്തഃ ച | ഒരേ ഇരിപ്പിടത്തിൽ ഒപ്പം ഇരിക്കുകയും ചെയ്തുവോ; — |

13 തത്രൈവ മേ വിഹരതോ ഭുജദണ്ഡയുഗ്മം
ഗാണ്ഡീവലക്ഷണമരാതിവധായ ദേവാഃ
സേന്ദ്രാഃ ശ്രിതാ യദനുഭാവിതമാജമീഢ
തേനാഹമദ്യ മുഷിതഃ പുരുഷേണ ഭൂമ്നാ.

| | | | |
|---|---|---|---|
| അജമീഢ | ഹേ അജമീഢവംശജ! | ഭുജദണ്ഡ–യുഗ്മം | ഇരുഭുജദണ്ഡങ്ങളെ |
| തത്ര ഏവ | ആ ഇന്ദ്രഭവനത്തിൽ തന്നെ | സേന്ദ്രാഃ | ഇന്ദ്രനോടുകൂടിയ |
| മേ വിഹരതഃ | ഞാൻ വിഹരിച്ചു കൊണ്ടിരുന്നപ്പോൾ, | ദേവാഃ | ദേവന്മാർ |
| യദനുഭാവിതം | യാതൊരു ഭഗവാന്റെ അനുഭാവത്താൽ സിദ്ധിച്ചതും | അരാതി–വധായ | ശത്രുസംഹാരത്തിനു വേണ്ടി |
| | | ശ്രിതാഃ | ആശ്രയിക്കുകയുണ്ടായോ, |
| | | തേന ഭൂമ്നാ | ആ പരിപൂർണ്ണനായ |
| ഗാണ്ഡീവ–ലക്ഷണം | ഗാണ്ഡീവചാപത്തിന്റെ പ്രത്യേകതയോടുകൂടി യതുമായ | പുരുഷേണ | പുരുഷനാൽ |
| | | അഹം അദ്യ | ഞാൻ ഇന്നു് |
| | | മുഷിതഃ | വഞ്ചിതനായിരിക്കുന്നു. |

**14**

യദ്ബാന്ധവഃ കുരുകുലാബ്ധിമനന്തപാര–
മേകോ രഥേന തതരേഽഹമതീര്യസത്ത്വം
പ്രത്യാഹൃതം ബഹുധനം ച മയാ പരേഷാം
തേജാസ്പദം മണിമയം ച ഹൃതം ശിരോഭ്യഃ

| | | | |
|---|---|---|---|
| യദ്ബാന്ധവഃ | യാതൊരാളെ ബന്ധുവായി ലഭിച്ച | ബഹുധനം | അധികരിച്ച സമ്പത്തു് |
| അഹം | ഞാൻ | പ്രത്യാഹൃതം | തിരിച്ചെടുക്കപ്പെടുകയും, |
| ഏകഃ | ഏകനായിട്ടു് | പരേഷാം | എതിരാളികളുടെ |
| അനന്തപാരം | കരകാണാത്തതും | ശിരോഭ്യഃ | ശിരസ്സുകളിൽനിന്നു |
| അതീര്യ–സത്ത്വം | കരുത്തരായ (ഭീഷ്മാദി) ജലജന്തുക്കളോടുകൂടിയതുമായ | മണിമയം | രത്നരൂപമായ |
| | | തേജാസ്പദം | പരാക്രമചിഹ്നം |
| കുരുകുലാബ്ധിം | കുരുസൈന്യക്കടലിനെ | ഹൃതം ച | പിടിച്ചെടുക്കപ്പെടുകയും ഉണ്ടായോ, |
| രഥേന | തേരിലേറി | | (ആ മഹാപുരുഷനാൽ ' ഞാനിന്നു് വഞ്ചിതനായി) |
| തതരേ ച | കടന്നുപോരികയും, | | |
| മയാ | എന്നാൽ | | |

ഇതുമുതലുള്ള മൂന്നു ശ്ലോകങ്ങളും അന്വയിക്കുന്നതു "തേനാഹമദ്യമുഷിതഃ' എന്ന പൂർവ്വവാക്യത്തോടാകുന്നു.

**15**

യോ ഭീഷ്മകർണ്ണഗുരുശല്യചമൂഷ്വദഭ്ര–
രാജന്യവര്യരഥമണ്ഡലമണ്ഡിതാസു
അഗ്രേചരോ മമ വിഭോ രഥയൂഥപാനാ–
മായുർമനാംസി ച ദൃശാ സഹ ഓജ ആർച്ഛത്.

| | |
|---|---|
| വിഭോ | രാജാവേ! |
| യഃ | യാതൊരാൾ |
| അദഭ്രരാജന്യ-വര്യരഥ-മണ്ഡല-മണ്ഡിതാസു | അനേകം രാജപ്രമുഖന്മാരുടെ രഥസമൂഹത്താൽ അലംകൃതമായ |
| ഭീഷ്മകർണ്ണ-ഗുരുശല്യ-ചമൂഷു | ഭീഷ്മർ, കർണ്ണൻ, ദ്രോണർ, ശല്യർ എന്നിവരുടെ സേനകൾക്കിടയിൽ |
| മമ | എന്റെ |
| അഗ്രേചരഃ | മുന്നിൽനടന്നുകൊണ്ട് |
| ദൃശാ | ഒരു നോട്ടത്താൽ |
| രഥയൂഥപാനാം | മഹാരഥികന്മാരുടെ |
| ആയുഃ | ആയുസ്സും |
| മനാംസി | ചിത്തവൃത്തികളും |
| സഹഃ | മനോബലവും |
| ഓജഃ ച | കൌശലവും |
| ആർച്ഛത് | അപഹരിച്ചുവോ, (ആ മഹാപുരുഷനാൽ ഞാനിന്നു വഞ്ചിതനായി.) |

16 യദ്ദോഃഷു മാ പ്രണിഹിതം ഗുരുഭീഷ്മകർണ്ണ-
ദ്രൌണിത്രിഗർത്തശലസൈന്ധവബാഹ്ലികാദ്യൈഃ
അസ്ത്രാണ്യമോഘമഹിമാനി നിരൂപിതാനി
നോപസ്പൃശുർനൃഹരിദാസമിവാസുരാണി.

| | |
|---|---|
| യദ്ദോഃഷു | യാതൊരാളുടെ കരങ്ങളിൽ |
| പ്രണിഹിതം | ഏല്പിച്ചുകൊടുക്കപ്പെട്ട |
| മാ | എന്നെ |
| ഗുരുഭീഷ്മ-കർണ്ണദ്രൌണി-ത്രിഗർത്തശല-സൈന്ധവ-ബാഹ്ലി-കാദ്യൈഃ | ദ്രോണർ, ഭീഷ്മർ, കർണ്ണൻ, അശ്വത്ഥാമാ, ത്രിഗർത്തൻ, ശല്യർ, ജയദ്രഥൻ, ബാഹ്ലികൻ മുതലായവരാൽ |
| നിരൂപിതാനി | പ്രയോഗിക്കപ്പെട്ടവയും |
| അമോഘ-മഹിമാനി | ഫലവത്തായ മഹാത്മ്യമുള്ളവയും ആയ |
| അസ്ത്രാണി | ശരങ്ങൾ |
| നൃഹരിദാസം | പ്രഹ്ലാദനെ |
| ആസുരാണി | അസുരാസ്ത്രങ്ങൾ |
| ഇവ | എന്നപോലെ |
| ന ഉപസ്പൃശുഃ | സ്പർശിക്കതന്നെ ഉണ്ടായില്ലയോ, (ആ മഹാപുരുഷനാൽ ഞാനിന്നു വഞ്ചിതനായി.) |

17 സൌത്യേ വൃതഃ കുമതിനാത്മദ ഈശ്വരോ മേ
യത്പാദപദ്മമഭവായ ഭജന്തി ഭവ്യാഃ
മാം ശ്രാന്തവാഹമരയോ രഥിനോ ഭുവിഷ്ഠം
ന പ്രാഹരൻ യദനുഭാവനിരസ്തചിത്താഃ.

| | |
|---|---|
| ഭവ്യാഃ | മഹാത്മാക്കൾ |
| അഭവായ | സംസാരനിവൃത്തിക്കു വേണ്ടി |
| യത്പാദ-പദ്മം | യാതൊരുവന്റെ തൃപ്പാദപദ്മത്തെ |
| ഭജന്തി | ഭജിക്കുന്നുവോ, |
| രഥിനഃ | തേരിലേറിയ |
| അരയഃ | ശത്രുക്കൾ |
| ശ്രാന്തവാഹം | തളർന്ന കുതിരകളോടു കൂടിയവനായി |

| | |
|---|---|
| ഭൂവിഷ്ടം | ഭൂമിയിലിറങ്ങി നില്ക്കുന്ന |
| മാം | എന്നെ |
| യദനേഭാവ-നിരസ്തചിത്താഃ | യാതൊരുവൻെറ വൈഭവത്താൽ മറവിൽപ്പെട്ട മനോവൃത്തികളോടു കൂടിയവരായിട്ടു് ഭവിക്കയാൽ |
| ന പ്രാഹരത് | പ്രഹരിക്കയുണ്ടായില്ലയോ, |
| ആത്മദഃ | ആത്മാവിനെ ദാനം ചെയ്യുന്നവനും, |
| ഭഗവാൻ | ഷാഡ്ഗുണ്യസംപൂർണ്ണനമായ |
| ഈശ്വരഃ | ആ സർവ്വലോക നിയന്താവ് |
| കുമതിനാ | ബുദ്ധിശൂന്യനായ |
| മേ | എന്നാൽ |
| സൌത്യേ | സാരഥ്യകർമ്മത്തിൽ |
| വൃതഃ | വരിക്കപ്പെട്ടുവല്ലോ. |

**18**

നർമ്മാണ്യുദാരരുചിരസ്മിതശോഭിതാനി
ഹേ പാർത്ഥ ഹേർജ്ജുന സഖേ കുരുനന്ദനേതി
സംജല്പിതാനി നരദേവ ഹൃദിസ്പൃശാനി
സ്മർത്തുർല്ലുഠന്തി ഹൃദയം മമ മാധവസ്യ.

| | |
|---|---|
| നരദേവ | രാജാവേ! |
| മാധവസ്യ | ശ്രീഭഗവാൻെറ |
| ഉദാര-രുചിരസ്മിത-ശോഭിതാനി | മഹത്തും മനോമോഹനവുമായ മന്ദസ്മിതത്താൽ പരിശോഭയാന്ന |
| നർമ്മാണി | നേരംപോക്കുകളേയും |
| ഹേ പാർത്ഥ | "അല്ലയോ പാർത്ഥ! |
| ഹേ അർജ്ജുന | അല്ലയോ അർജ്ജുന! |
| സഖേ | സ്നേഹിതാ! |
| കുരുനന്ദന | കുരുപുത്ര!" |
| ഇതി | എന്നിപ്രകാരം |
| ഹൃദി-സ്പൃശാനി | ഹൃദയത്തിൽ സ്പർശിക്കുന്ന |
| സംജല്പിതാനി | മധുരവചനങ്ങളേയും |
| സ്മർത്തുഃ | ഓർമ്മിക്കുമ്പോഠം |
| മമ ഹൃദയം | എൻെറ ഹൃദയം |
| ലുഠന്തി | തകരുന്നു. |

**19**

ശയ്യാസനാടനവികത്ഥനഭോജനാദി-
ഷ്വൈക്യാദ്വയസ്യ ഋതവാനിതി വിപ്രലബ്ധഃ
സഖ്യുഃ സഖേവ പിതൃവത്തനയസ്യ സർവ്വം
സേഹേ മഹാൻ മഹിതയാ കുമതേരഘം മേ

| | |
|---|---|
| ശയ്യാസനാടന-വികത്ഥന-ഭോജനാദിഷ്വ | കിടപ്പ്, ഇരിപ്പ്, നടത്തം, മേനിപറയൽ, ഭക്ഷണംകഴിക്കൽ എന്നിവയിലെല്ലാം |
| ഐക്യാത് | ഒത്തിണക്കംകൊണ്ട് |
| വയസ്യ | "ചങ്ങാതി! |
| ഋതവാൻ അസി | താൻ നല്ല നേരുള്ളവനാണ്" |
| ഇതി | എന്നും മററും പറഞ്ഞു |
| വിപ്രലബ്ധഃ | കളിയാക്കപ്പെട്ടിരുന്ന |
| മഹാൻ | ആ മഹാത്മാവ് |
| മഹിതയാ | മഹാമനസ്സതയോടെ |
| കുമതേഃ | ബുദ്ധിശൂന്യനായ |
| മേ | എൻെറ |
| സർവ്വം അഘം | എല്ലാ തെററിനെയും |
| സഖ്യുഃ | സ്നേഹിതൻേറതു് |

| | | | |
|---|---|---|---|
| സഖാ | സ്നേഹിതൻ | പിതൃവത് | അച്ഛനെന്നപോലെയും |
| ഇവ | എന്നപോലെയും, | | |
| തനയസ്യ | മകന്റേതു് | സേഹേ | പൊറുത്തിരുന്നു. |

20 സോഽഹം നൃപേന്ദ്ര രഹിതഃ പുരുഷോത്തമേന
സഖ്യാ പ്രിയേണ സുഹൃദാ ഹൃദയേന ശൂന്യഃ
അധ്വന്യുരുക്രമപരിഗ്രഹമംഗ രക്ഷൻ
ഗോപൈരസദ്ഭിരബലേവ വിനിർജ്ജിതോഽസ്മി.

| | | | |
|---|---|---|---|
| നൃപേന്ദ്ര | രാജാവേ! | ശൂന്യഃ | ശൂന്യനായിഭവിച്ചു് |
| അംഗ | പ്രിയജ്യേഷ്ഠ! | ഉരുക്രമ-പരിഗ്രഹം | ഭഗവാന്റെ അന്തഃപുര സ്ത്രീകളെ |
| സഖ്യാ | ചങ്ങാതിയും | | |
| പ്രിയേണ | പ്രീതിഭാജനവും | രക്ഷൻ | രക്ഷിച്ചുവരവേ, |
| സുഹൃദാ | ആത്മബന്ധുവും | അധ്വനി | വഴിക്കുവച്ചു് |
| പുരുഷോ-ത്തമേന | പുരുഷശ്രേഷ്ഠനുമായ ശ്രീകൃഷ്ണഭഗവാനോടു് | അസദ്ഭിഃ | നീചന്മാരായ |
| | | ഗോപൈഃ | ഇടയന്മാരാൽ |
| രഹിതഃ | വേർപിരിഞ്ഞ | അബലാ ഇവ | ഒരു സ്ത്രീയെന്നവിധം |
| സഃ അഹം | ആ ഞാൻ | വിനിർജ്ജിതഃ അസ്മി | തികച്ചും പരാജിതനാക്കപ്പെട്ടു. |
| ഹൃദയേന | ഹൃദയംകൊണ്ടു് | | |

21 തദ്വൈ ധനുസ്ത ഇഷവഃ സ രഥോ ഹയാസ്തേ
സോഽഹം രഥീ നൃപതയോ യത ആനമന്തി
സർവ്വം ക്ഷണേന തദഭൂദസദീശരിക്തം
ഭസ്മൻ ഹുതം കുഹകരാദ്ധമിവോപ്തമൂഷ്യാം

| | | | |
|---|---|---|---|
| ധനുഃ | വില്ലു് | ഈശരിക്തം | ഭഗവാനോടു വേർപിരിഞ്ഞതായപ്പോൾ |
| തത് വൈ | അതു തന്നെയായിരുന്നു; | | |
| ഇഷവഃ | ശരങ്ങൾ | ഭസ്മൻ | ഭസ്മത്തിൽ |
| തേ | അവ തന്നെയായിരുന്നു; | ഹുതം | ഹോമിച്ചതും |
| രഥഃ സഃ | തേരും അതുതന്നെ; | കുഹകരാദ്ധം | നീചപാത്രത്തിൽ ദാനം ചെയ്തതും |
| ഹയാഃ | കുതിരകളും | | |
| തേ | അവതന്നെ; | ഊഷ്യാം | തരിശുമണ്ണിൽ |
| രഥീ അഹം | തേരിലേറിയ ഞാനും | ഉപ്തം | വിതച്ചതും |
| സഃ | അതേ ആൾതന്നെ. | ഇവ | ഏതുപോലെയോ അതുപോലെ |
| യതഃ | യാതൊന്നുനിമിത്തം | | |
| നൃപതയഃ | രാജാക്കന്മാർ | ക്ഷണേന | അല്പനേരംകൊണ്ടു് |
| ആനമന്തി | തലകുനിച്ചിരുന്നുവോ, | അസത് | നിഷ്ഫലമായി |
| തത് സർവ്വം | ആ വൈഭവമെല്ലാം | അഭൂത് | ഭവിച്ചു |

കുറിപ്പ്:— യുധിഷ്ഠിരൻെറ ഉത്കണ്ഠാനിർഭരമായ ചോദ്യങ്ങൾക്ക് പെട്ടെന്ന് ഉത്തരം പറയാൻ കൃഷ്ണവിയോഗദുഃഖിതനായ അർജ്ജുനന്ന് കഴിഞ്ഞില്ല. പിന്നെ സാവകാശം ദുഃഖത്തെ നിയന്ത്രിച്ച പറയാൻ ശ്രമിച്ചപ്പോഴെക്കും ഭഗവാൻ തങ്ങൾക്കവേണ്ടിചെയ്ത ഓരോരോ അനുഗ്രഹങ്ങളെ ഓത്ത് അർജ്ജുനൻ കരഞ്ഞു. പാഞ്ചാലീസ്വയംവരംമുതൽ കുരുക്ഷേത്രയുദ്ധം കഴിവോളവും പാണ്ഡവന്മാക്ക സിദ്ധിച്ച സവ്വവിജയങ്ങൾക്കും കാരണം ശ്രീകൃഷ്ണൻെറ കാരുണ്യം ഒന്നുമാത്രമാണ്. അവിടത്തെ അനന്തമഹിമ ശരിക്കും ഗ്രഹിക്കാതെ താൻ പെരുമാറിയിരുന്നതോത്ത് അർജ്ജുനൻ പശ്ചാത്തപിച്ചു. ഭഗവാൻെറ പത്നിമാരെ വഴിക്കവച്ച് തട്ടിപ്പറിക്കാരിൽനിന്ന് രക്ഷപ്പെടുത്താൻ ഗാണ്ഡീവചാപാദികൾ ഉണ്ടായിട്ടും തനിക്കാകാതെ വന്നതിൽ അർജ്ജുനന്ന് സങ്കടവും അത്ഭുതവും തോന്നി. ഇനി യുധിഷ്ഠിരനെ വസ്തുത വ്യക്തമായി പറഞ്ഞു ധരിപ്പിക്കുന്നു

22 രാജംസ്ത്വയാഽഭിപൃഷ്ടാനാം സുഹൃദാം നഃ സുഹൃത്പുരേ
വിപ്രശാപവിമൂഢാനാം നിഘ്നതാം മുഷ്ടിഭിർമിഥഃ

23 വാരുണീം മദിരാം പീത്വാ മദോന്മഥിതചേതസാം
അജാനതാമിവാന്യോന്യം ചതുഷ്പഞ്ചാവശേഷിതാഃ

| | | | |
|---|---|---|---|
| രാജൻ | രാജാവേ! | മദോന്മഥിതചേതസാം | ലഹരിയാൽ വിക്ഷുബ്ധമായ മനസ്സോടുകൂടിയവരും |
| സുഹൃത്പുരേ | ബന്ധുനഗരത്തിൽ | അന്യോന്യം | തമ്മിൽത്തമ്മിൽ |
| ത്വയാ | അങ്ങയാൽ | അജാനതാം ഇവ | തിരിച്ചറിയാതെയായവരെപ്പോലെ |
| അഭിപൃഷ്ടാനാം | ഉത്കണ്ഠയോടെ കുശലം അന്വേഷിക്കപ്പെട്ട | മിഥഃ | പരസ്പരം. |
| നഃ സുഹൃദാം | നമ്മുടെ ബന്ധുക്കളുടെ ഇടയിൽ | മുഷ്ടിഭിഃ നിഘ്നതാം | കൈചുരുട്ടി ഇടിക്കുന്നവരുമായി ഭവിച്ചവരിൽ |
| വിപ്രശാപവിമൂഢാനാം | ബ്രാഹ്മണശാപത്താൽ ബുദ്ധിഭ്രംശം ബാധിച്ചവരും | ചതുഷ്പഞ്ചാഃ | നാലോ അഞ്ചോ പേർ മാത്രം. |
| വാരുണീം | വാരുണിയെന്ന | അവശേഷിതാഃ | അവശേഷിച്ചിട്ടുണ്ട്. |
| മദിരാം | മദ്യത്തെ | | |
| പീത്വാ | പാനം ചെയ്ത് | | |

24 പ്രായേണൈതദ് ഭഗവത ഈശ്വരസ്യ വിചേഷ്ടിതം
മിഥോ നിഘ്നന്തി ഭൂതാനി ഭാവയന്തി ച യന്മിഥഃ.

| | | | |
|---|---|---|---|
| ഭൂതാനി | ജീവജാലങ്ങൾ | യത് ഏതത് | യാതൊരു ഈ വസ്തുത |
| മിഥഃ | അന്യോന്യം | പ്രായേണ | സവ്വസാധാരണമായി |
| നിഘ്നന്തി | തല്ലിക്കൊല്ലുന്നു; | ഭഗവതഃ | സവ്വജ്ഞതാനഗുണോപേതനായ |
| മിഥഃ | അന്യോന്യം | ഈശ്വരസ്യ | സവ്വേശ്വരൻെറ |
| ഭാവയന്തി ച | ഇണങ്ങിക്കഴിയുകയും ചെയ്യുന്നു — | വിചേഷ്ടിതം | ലീലാവ്യാപാരമാണ്. |

25 ജലൌകസാം ജലേ യദ്വന്മഹാന്തോഽദന്ത്യണീയസഃ
ദുർബലാൻ ബലിനോ രാജൻ മഹാന്തോ ബലിനോ മിഥഃ.

26 ഏവം ബലിഷ്ഠൈര്യദുഭിർമ്മഹദ്ഭിരിതരാൻ വിഭുഃ
യദൂൻ യദുഭിരന്യോന്യം ഭൂഭാരാൻ സംജഹാര ഹ.

| | |
|---|---|
| രാജൻ | രാജാവേ! |
| ജലേ | വെള്ളത്തിൽ |
| ജലൌകസാം | ജലജന്തുക്കളുടെ ഇടയിൽ |
| മഹാന്തഃ | വലിയവ |
| അണീയസഃ | ചെറിയവയേയും, |
| ബലിനഃ | ഊക്കുള്ളവ |
| ദുർബലാൻ | ഊക്കുകുറഞ്ഞവയേയും, |
| മഹാന്തഃ | വലിയവയും |
| ബലിനഃ | ഊക്കുള്ളവയും ആയവ |
| മിഥഃ | തമ്മിൽത്തമ്മിലും |
| യദ്വത് | എപ്രകാരം |
| അദന്തി | കൊന്നൊടുക്കുന്നുവോ, |
| ഏവം | അപ്രകാരം |
| വിഭുഃ | സർവ്വേശ്വരൻ |
| മഹദ്ഭിഃ | മഹത്തുക്കളും |
| ബലിഷ്ഠൈഃ | മഹാബലശാലികളുമായ |
| യദുഭിഃ | യാദവന്മാരെക്കൊണ്ട് |
| ഇതരാൻ | മററുള്ളവരേയും, |
| യദുഭിഃ | യാദവന്മാരെക്കൊണ്ട് |
| യദൂൻ ഹ | യാദവന്മാരെത്തന്നെ |
| അന്യോന്യം | തമ്മിൽത്തമ്മിലും കൊന്നൊടുക്കിച്ച്, |
| ഭൂഭാരാൻ | ഭൂമിയുടെ ഭാരത്തെ |
| സംജഹാര | സംഹരിച്ചു. |

27 ദേശകാലാർത്ഥയുക്താനി ഹൃത്താപോപശമാനി ച
ഹരന്തി സ്മരതശ്ചിത്തം ഗോവിന്ദാഭിഹിതാനി മേ.

| | |
|---|---|
| ദേശകാലാ– ർത്ഥയുക്താനി | ദേശകാലങ്ങളോടു യോജിക്കുന്ന അർത്ഥത്തോടുകൂടിയവയും |
| ഹൃത്താപോ– പശമാനി ച | ഹൃദയതാപത്തെ കെടുത്തുന്നവയും ആയ |
| ഗോവിന്ദാ– ഭിഹിതാനി | ഭഗവദ്വചനങ്ങളെ |
| സ്മരതഃ | ഓർക്കുംതോറും (അവ) |
| മേ ചിത്തം | എന്റെ മനസ്സിനെ |
| ഹരന്തി | ആകർഷിക്കുന്നു. |

സൂത ഉവാച : സൂതൻ പറഞ്ഞു: —

28 ഏവം ചിന്തയതോ ജിഷ്ണോഃ കൃഷ്ണപാദസരോരുഹം
സൌഹാർദ്ദേനാതിഗാഢേന ശാന്താഽസീദ്വിമലാ മതിഃ

| | |
|---|---|
| ഏവം | ഇപ്രകാരം |
| അതിഗാഢേന | ഏററവും ആഴത്തിലൂന്നിയ |
| സൌഹാർദ്ദേന | പ്രേമവായ്പോടെ |
| കൃഷ്ണപാദ– സരോരുഹം | ശ്രീകൃഷ്ണഭഗവാന്റെ പാദാരവിന്ദത്തെ |
| ചിന്തയതഃ | അനുധ്യാനംചെയ്തുകൊണ്ടിരുന്ന |
| ജിഷ്ണോഃ | അർജ്ജുനന്റെ |
| മതിഃ | അന്തഃകരണം |
| വിമലാ | പരിശുദ്ധമായും |
| ശാന്താ | ശമഗുണോപേതമായും |
| ആസീത് | ഭവിച്ചു. |

29 വാസുദേവാങ്ഘ്ര്യനുധ്യാനപരിബൃംഹിതരംഹസാ
ഭക്ത്യാ നിർമ്മഥിതാശേഷകഷായധിഷണോഽർജ്ജുനഃ

30 ഗീതം ഭഗവതാ ജ്ഞാനം യത്തത് സംഗ്രാമമൂർദ്ധനി
കാലകർമ്മതമോരുദ്ധം പുനരധ്യഗമദ്വിഭുഃ

| പദം | അർത്ഥം |
|---|---|
| വാസുദേവാങ്ഘ്ര്യനുധ്യാനപരിബൃംഹിതരംഹസാ | ശ്രീവാസുദേവന്റെ തൃപ്പാദാനുസ്മരണത്താൽ അധികരിച്ച ശക്തിയോടുകൂടിയ |
| ഭക്ത്യാ | ഭക്തിയാൽ |
| നിർമ്മഥിതാശേഷകഷായധിഷണഃ | നിശ്ശേഷം നശിപ്പിക്കപ്പെട്ട സമസ്തകാമാദിദോഷങ്ങളാൽ വിശുദ്ധബുദ്ധിയായി ഭവിച്ച |
| വിഭുഃ | ബുദ്ധിവൈഭവമുള്ള |
| അർജ്ജുനഃ | അർജ്ജുനൻ |
| സംഗ്രാമമൂർദ്ധനി | പോർക്കളത്തിൽവച്ച് |
| ഭഗവതാ | ഭഗവാനാൽ |
| ഗീതം | ചൊല്ലിക്കൊടുക്കപ്പെട്ടിരുന്നതും |
| കാലകർമ്മതമോരുദ്ധം | കാലം, കർമ്മം, അറിവുകേട് എന്നിവയിൽ മറയ്ക്കപ്പെട്ടിരുന്നതുമായ |
| ജ്ഞാനം | തത്ത്വാവബോധം |
| യത് | യാതൊന്നോ, |
| തത് പുനഃ | അതിനെ വീണ്ടും |
| അധ്യഗമത് | പ്രാപിച്ചു. |

31 വിശോകോ ബ്രഹ്മസംപത്ത്യാ സംച്ഛിന്നദ്വൈതസംശയഃ
ലീനപ്രകൃതിനൈർഗ്ഗുണ്യാദലിംഗത്വാദസംഭവഃ.

| പദം | അർത്ഥം |
|---|---|
| ബ്രഹ്മസംപത്ത്യാ | ബ്രഹ്മസംപത്തിയാൽ ('അഹം ബ്രഹ്മാസ്മി' എന്ന അനുഭവജ്ഞാനത്തിന്റെ പൂർണ്ണതയാൽ) |
| സംച്ഛിന്നദ്വൈതസംശയഃ | വേരറുക്കപ്പെട്ട ദ്വന്ദ്വഭാവനയോടും സംശയത്തോടും കൂടിയവനായി- |
| ലീനപ്രകൃതിനൈർഗ്ഗുണ്യാത് | പ്രകൃതിയുടെ വിലയത്താൽ നിർഗ്ഗുണഭാവം ഉണ്ടായതുകൊണ്ട് |
| അലിംഗത്വാത് | പുനർജ്ജന്മഹേതുകമായ ലിംഗശരീരംതന്നെ നശിക്കയാൽ |
| അസംഭവഃ | ജന്മാദികളായ സംസൃതിധർമ്മങ്ങളെ അതിക്രമിച്ചവനുമായി ഭവിച്ച അർജ്ജുനൻ |
| വിശോകഃ | ദുഃഖവിമുക്തനായി. |

കുറിപ്പ്:— ഭഗവദ്വിയോഗംമൂലം ദുഃഖിതനായ അർജ്ജുനന്റെ ഹൃദയം സ്വാഭാവികമായിത്തന്നെ ഭഗവൽപാദാനുചിന്തയിൽ ഉറച്ചു. അപ്പോഴ് ഹൃദയം നിർമ്മലവും പ്രശാന്തവുമായി. ഭഗവാൻ മുമ്പ് യുദ്ധഭൂമിയിൽവച്ച് ഉപദേശിച്ചതായ ആത്മതത്ത്വത്തെക്കുറിച്ച് ഇത്തരുണത്തിൽ അർജ്ജുനൻ തികച്ചും ബോധവാനായിത്തീർന്നു. അതിനാൽ ദ്വന്ദ്വഭാവന നിർമ്മൂലം നശിച്ചു, പ്രാപഞ്ചിക

തയെ അതിലംഘിച്ചു സ്വയം ദുഃഖവിമുക്തിയിലെത്തി. ഇതും ഭഗവാന്റെ അനുഗ്രഹം തന്നെ. ഭഗവൽഭക്തന്മാർ ഒരു കാരണത്താലും ആത്യന്തികമായി ദുഃഖിക്കുന്നതല്ല.

**32** നിശമ്യ ഭഗവന്മാർഗ്ഗം സംസ്ഥാം യദുകുലസ്യ ച
സ്വഃപഥായ മതിം ചക്രേ നിഭൃതാത്മാ യുധിഷ്ഠിരഃ

| | |
|---|---|
| നിഭൃതാത്മാ | സ്ഥിരപ്രജ്ഞനായ |
| യുധിഷ്ഠിരഃ | ധർമ്മപുത്രൻ |
| ഭഗവന്മാർഗ്ഗം | ശ്രീകൃഷ്ണന്റെ സ്വസ്ഥാനപ്രാപ്തിയേയും |
| യദുകുലസ്യ | യദുവംശത്തിന്റെ |

| | |
|---|---|
| സംസ്ഥാം ച | വിനാശത്തേയും |
| നിശമ്യ | കേട്ടിട്ട് |
| സ്വഃപഥായ | സ്വർല്ലോകമാർഗ്ഗത്തിന്നായിക്കൊണ്ട് |
| മതിം ചക്രേ | മനഃസങ്കല്പംചെയ്തു. |

**33** പൃഥാപ്യനുശ്രുത്യ ധനഞ്ജയോദിതം
നാശം യദൂനാം ഭഗവദ്ഗതിം ച താം
ഏകാന്തഭക്ത്യാ ഭഗവത്യധോക്ഷജേ
നിവേശിതാത്മോപരരാമ സംസൃതേഃ

| | |
|---|---|
| പൃഥാ അപി | കുന്തീദേവിയും |
| ധനഞ്ജയോദിതം | അർജ്ജുനനാൽ പറഞ്ഞു ധരിപ്പിക്കപ്പെട്ട |
| യദൂനാം | യാദവന്മാരുടെ |
| നാശം | വിനാശത്തെയും |
| താം | ആ വിധത്തിലുള്ള |
| ഭഗവദ്ഗതിം ച | ശ്രീകൃഷ്ണന്റെ സ്വസ്ഥാനപ്രാപ്തിയേയും കുറിച്ച് |
| അനുശ്രുത്യ | കേട്ടിട്ട് |

| | |
|---|---|
| അധോക്ഷജേ | ഇന്ദ്രിയങ്ങൾക്ക് അഗോചരനായ |
| ഭഗവതി | ശ്രീകൃഷ്ണഭഗവാനിൽ |
| ഏകാന്തഭക്ത്യാ | ഏകാഗ്രമായുറച്ച ഭക്തിയോടെ |
| നിവേശിതാത്മാ | സമർപ്പിക്കപ്പെട്ട ചിത്തത്തോടുകൂടിയവളായി, |
| സംസൃതേഃ | സംസാരത്തിൽനിന്ന് |
| ഉപരരാമ | വിരമിച്ചു. |

**34** യയാഹരദ് ഭുവോ ഭാരം താം തനും വിജഹാവജഃ
കണ്ടകം കണ്ടകേനേവ ദ്വയം ചാപീശിതുഃ സമം

| | |
|---|---|
| അജഃ | അജന്മാവായ സർവ്വേശ്വരൻ |
| യയാ | യാതൊരു ശരീരംകൊണ്ട് |
| ഭുവഃ | ഭൂമിയുടെ |
| ഭാരം | ഭാരത്തെ |
| കണ്ടകേന | മുള്ളുകൊണ്ട് |
| കണ്ടകം ഇവ | മുള്ളിനെ എന്നപോലെ |
| അഹരത് | നീക്കിക്കളഞ്ഞുവോ, |

| | |
|---|---|
| താം തനും | ആ ശരീരത്തെയും |
| വിജഹൌ | ഉപേക്ഷിച്ചു. |
| ഈശിതുഃ | ഈശ്വരന്ന് |
| ദ്വയം ച അപി | രണ്ടും (സ്വശരീരവും ഭൂഭാരഭൂതമായ പരശരീരവും) |
| സമം | ഒരുപോലെയാണ്. |

കുറിപ്പ്:– കാലിൽ തറച്ചുകയറിയ മുള്ളെടുക്കുവാൻ മററൊരു മുള്ളിനെ പ്രയോജനപ്പെടുത്തുന്നു. എടുത്തു കഴിഞ്ഞാൽ പിന്നെ അതിനെ സൂക്ഷിക്കാറില്ല. രണ്ടിനേയും അകലെക്കളയുന്നു. അതുപോലെ ഭൂഭാരഹരണാൎത്ഥം സേ്വച്ഛയാ സ്വീകരിച്ച ആത്മശരീരത്തെ തൽകൃത്യം നിറവേറിക്കഴികയാൽ ഭഗവാൻ ഉപേക്ഷിച്ചു. അവിടുത്തേക്കു സ്വശരീരവും പരശരീരവും തുല്യമാണ്.

35 യഥാ മത്സ്യാദിരൂപാണി ധത്തേ ജഹ്യാദ്യഥാ നടഃ
ഭൂഭാരഃ ക്ഷപിതോ യേന ജഹൌ തച്ച കളേവരം

| | | | |
|---|---|---|---|
| നടഃ | ഒരു നടൻ | | (അതുപോലെ, ഭഗവാൻ) |
| മത്സ്യാദി–രൂപാണി | മത്സ്യാകൃതി മുതലായ നാനാരൂപങ്ങളെ | യേന | യാതൊന്നുകൊണ്ട് |
| യഥാ | യാതൊരുപ്രകാരം | ഭൂഭാരഃ | ഭൂമിയുടെ ഭാരം |
| ധത്തേ | ധരിക്കുന്നുവോ, | ക്ഷപിതഃ | ക്ഷയിപ്പിക്കപ്പെട്ടുവോ, |
| യഥാ | യാതൊരുപ്രകാരം | തത് കളേവരം ച | ആ ശരീരത്തെ തന്നെയും |
| ജഹ്യാത് | പിന്നെ കളകയും ചെയ്യുന്നുവോ, | ജഹൌ | കളഞ്ഞു. |

36 യദാ മുകുന്ദോ ഭഗവാനിമാം മഹീം
ജഹൌ സ്വതന്വാ ശ്രവണീയസത്കഥഃ
തദാഹരേവാപ്രതിബുദ്ധചേതസാ–
മധൎമ്മഹേതുഃ കലിരന്വവൎത്തത.

| | | | |
|---|---|---|---|
| ശ്രവണീയ–സത്കഥഃ | ശ്രവണാൎഹമായ സൽകഥയോടുകൂടിയ– | അഹഃ ഏവ | ആ ദിവസംതന്നെ |
| മുകുന്ദഃ | മുക്തിദാതാവായ | അപ്രതിബുദ്ധ–ചേതസാം | പ്രതിബുദ്ധമല്ലാത്ത മനസ്സോടുകൂടിയ ജനങ്ങൾക്ക് |
| ഭഗവാൻ | ശ്രീകൃഷ്ണഭഗവാൻ | | |
| യദാ | എപ്പോൾ | | |
| സ്വതന്വാ | തന്റെ ശരീരംകൊണ്ട് | അധൎമ്മഹേതുഃ | അധൎമ്മത്തിന്നു കാരണഭൂതമായ |
| ഇമാം മഹീം | ഈ ഭൂമിയെ | | |
| ജഹൌ | ഉപേക്ഷിച്ചുവോ, | കലിഃ | കലിയുഗം |
| തദാ | അപ്പോൾ– | അന്വവൎത്തത | പ്രവൎത്തിച്ചുതുടങ്ങി. |

37 യുധിഷ്ഠിരസ്തത്പരിസൎപ്പണം ബുധഃ
പുരേ ച രാഷ്ട്രേ ച ഗൃഹേ തദാത്മനി
വിഭാവ്യ ലോഭാനൃതജിഹ്മഹിംസനാ–
ദ്യധൎമ്മചക്രം ഗമനായ പൎയ്യധാത്.

| | | | |
|---|---|---|---|
| തദാ | അപ്പോഠം | അധർമ്മചക്രം | അധർമ്മസമൂഹത്തോടു കൂടിയ |
| ബുധഃ | ജ്ഞാനിയായ | തത്— പരിസപ്പണം | ആ കലിയുഗത്തിൻെറ ആഞ്ഞുകയററത്തെ |
| യുധിഷ്ഠിരഃ | യുധിഷ്ഠിരൻ | വിഭാവ്യ | ചിന്തിച്ചറിഞ്ഞു് |
| പുരേ | നഗരത്തിലും, | ഗമനായ | മഹാപ്രസ്ഥാനത്തിന്നു് |
| രാഷ്ട്രേ ച | രാഷ്ട്രത്തിലും, | പര്യധാത് | ഒരുക്കുട്ടി. |
| ഗൃഹേ | ഗൃഹത്തിലും, | | |
| ആത്മനി ച | ഹൃദയത്തിലും | | |
| ലോഭാനൃത— ജിഹ്മ— ഹിംസനാദി | അത്യാശ, കള്ളം, ചതി അറുകൊല തുടങ്ങിയുള്ള | | |

38 സ്വരാട് പൌത്രം വിനയിനമാത്മനഃ സുസമം ഗുണൈഃ
തോയനീവ്യാഃ പതിം ഭൂമേരഭ്യഷിഞ്ചത് ഗജാഹ്വയേ.

| | | | |
|---|---|---|---|
| സ്വരാട് | ചക്രവർത്തിയായ യുധിഷ്ഠിരൻ | പൌത്രം | പൌത്രനെ |
| വിനയിനം | വിനയവാനും | തോയനീവ്യാഃ | സമുദ്രപര്യന്തമുള്ള |
| ഗുണൈഃ | ഗുണങ്ങഠംകൊണ്ടു് | ഭൂമേഃ | ഭൂമിയുടെ |
| ആത്മനഃ | തനിക്കു് | പതിം | നായകനാക്കി |
| സുസമം | ഏററവും ഒത്തവനമായ | ഗജാഹ്വയേ | ഹസ്തിനാപുരത്തിൽ |
| | | അഭ്യഷിഞ്ചത് | അഭിഷേചിച്ചു. |

39 മഥുരായാം തഥാ വജ്രം ശൂരസേനപതിം തതഃ
പ്രാജാപത്യാം നിരൂപ്യേഷ്ടിമഗ്നീനപിബദീശ്വരഃ

| | | | |
|---|---|---|---|
| തഥാ | അപ്രകാരം | ഈശ്വരഃ | മഹാപ്രഭുവായ യുധിഷ്ഠിരൻ |
| വജ്രം | അനിരുദ്ധപുത്രനായ വജ്രൻ എന്ന യാദവ കുമാരനെ | പ്രാജാപത്യാം | പ്രാജാപത്യം എന്ന |
| മഥുരായാം | മഥുരാപുരിയിൽ | ഇഷ്ടിം | ഇഷ്ടിയെ (യജ്ഞ വിശേഷത്തെ) |
| ശൂരസേന— പതിം | ശൂരസേനരാജ്യത്തിൻെറ നായകനായും വാഴിച്ചു. | നിരൂപ്യ | കഴിച്ചു്, |
| തതഃ | അതിൽപ്പിന്നെ | അഗ്നീൻ | ത്രേതാഗ്നികളെ |
| | | അപിബത് | ആത്മസമാരോപണം ചെയ്തു. |

40 വിസൃജ്യ തത്ര തത് സർവ്വം ദുകൂലവലയാദികം
നിർമ്മമോ നിരഹംകാരഃ സംഛിന്നാശേഷബന്ധനഃ

41 വാചം ജുഹാവ മനസി തത് പ്രാണ ഇതരേ ച തം
മൃത്യാവപാനം സോത്സർഗ്ഗം തം പഞ്ചത്വേ ഹ്യജോഹവീത്.

| | |
|---|---|
| തത് ദുകൂലവലയാദികം | ആ പട്ടും വളയും തൊട്ടുള്ള ആഭൂഷണത്തെ |
| സൎവ്വം തത്ര | മുഴുവനും അവിടെ |
| വിസൃജ്യ | പരിത്യജിച്ച് |
| നിൎമ്മമഃ | 'എന്റേതു്' എന്ന തോന്നൽ വിട്ടവനായും |
| നിരഹങ്കാരഃ | 'ഞാൻ' എന്ന ഭാവം അകന്നവനായും |
| സംഛിന്നാശേഷബന്ധനഃ | ശരിക്കും അറുക്കപ്പെട്ട സമസ്തബന്ധനങ്ങളോടുകൂടിയവനായും ഭവിച്ച്, |
| വാചം | വാക്കിനെ |
| മനസി | മനസ്സിലും, |
| തത് | അതിനെ |
| പ്രാണേ | പ്രാണനിലും, |
| തം | ആ പ്രാണനെ |
| ഇതരേ ച | ഇതരത്തിലും (അപാനവായുവിലും) |
| ജുഹാവ | ഹോമിച്ചു (ലയിപ്പിച്ചു) |
| സോത്സൎഗ്ഗം | ഉത്സൎഗ്ഗത്തോടുകൂടിയ |
| അപാനം | അപാനനെ |
| മൃത്യൗ | അതിന്റെ അധിഷ്ഠാനമായ മൃത്യുവിങ്കലും |
| തം ഹി | അതിനെത്തന്നെ |
| പഞ്ചത്വേ | പഞ്ചഭൂതാത്മകശരീരത്തിലും |
| അജോഹവീത് | ഹോമിച്ചു. |

42 ത്രിത്വേ ഹുത്വാഥ പഞ്ചത്വം തച്ചൈകത്വേഽജുഹോന്മുനിഃ
സൎവ്വമാത്മന്യജുഹവീത് ബ്രഹ്മണ്യാത്മാനമവ്യയേ

| | |
|---|---|
| അഥ | അതിൽപ്പിന്നെ |
| പഞ്ചത്വം | പഞ്ചഭൂതാത്മകശരീരത്തെ |
| ത്രിത്വേ | ത്രിഗുണത്തിൽ |
| ഹുത്വാ | ഹോമിച്ച് |
| തത് | അതിനെ |
| ഏകത്വേ | ഏകത്വത്തിലും (ഗുണവ്യതികരത്തിന് ഏകകാരണമായ അവിദ്യയിലും) |
| അജുഹോത് | ഹോമിച്ചു |
| മുനിഃ | മനനശീലനായ യുധിഷ്ഠിരൻ |
| സൎവ്വം | എല്ലാത്തിനേയും (എല്ലാ ആരോപത്തിനും ഹേതുവായ ആ അവിദ്യയെ) |
| ആത്മനി | ജീവാത്മാവിലും, |
| ആത്മാനം | ജീവാത്മാവിനെ |
| അവ്യയേ | വികാരരഹിതമായ |
| ബ്രഹ്മണി | പരബ്രഹ്മത്തിലും |
| അജുഹവീത് | ഹോമിച്ചു (ലയിപ്പിച്ചു) |

43 ചീരവാസാ നിരാഹാരോ ബദ്ധവാങ് മുക്തമൂൎദ്ധജഃ
ദൎശയന്നാത്മനോ രൂപം ജഡോന്മത്തപിശാചവത്
അനവേക്ഷമാണോ നിരഗാദശൃണ്വൻ ബധിരോ യഥാ.

| | |
|---|---|
| ചീരവാസാഃ | മരവുരി ധരിച്ചും |
| നിരാഹാരഃ | ആഹാരം വൎജ്ജിച്ചും |
| ബദ്ധവാക് | മൌനം അവലംബിച്ചും |
| മുക്തമൂൎദ്ധജഃ | തലമുടി വിതൎത്തിയിട്ടും |
| ജഡോന്മത്തപിശാചവത് | ഒരു ഭോഷനെന്നോ, ഭ്രാന്തനെന്നോ, പിശാചെന്നോ തോന്നിക്കുമാറു് |
| ആത്മനഃ | തന്റെ |
| രൂപം | സ്വരൂപത്തെ |
| ദൎശയൻ | കാണിച്ചുകൊണ്ടു്, |
| അനവേക്ഷമാണഃ | ആരേയും തിരിഞ്ഞുനോക്കാതെ, |
| ബധിരഃ | കാതുകേൾക്കാത്തവൻ |
| യഥാ | എന്നപോലെ |
| അശൃണ്വൻ | യാതൊന്നും കേൾക്കാതെ |
| നിരഗാത് | ഇറങ്ങിപ്പോയി. |

44 ഉദീചിം പ്രവിവേശാശാം ഗതപൂൎവ്വാം മഹാത്മഭിഃ
ഹൃദി ബ്രഹ്മ പരം ധ്യായന്നാവൎത്തേത യതോ ഗതഃ.

| | | | |
|---|---|---|---|
| ഹൃദി | ഹൃദയത്തിൽ | ആശാം | ദിക്കിലേക്ക് |
| പരം ബ്രഹ്മ | പരബ്രഹ്മത്തെ | പ്രവിവേശ | പ്രവേശിച്ചു. |
| ധ്യായൻ | ധ്യാനിച്ചുകൊണ്ട്, | യതഃ | യാതൊരു ഈ ദിക്കിലേക്ക് |
| മഹാത്മഭിഃ | മഹാത്മാക്കളാൽ | | |
| ഗതപൂൎവ്വാം | മുമ്പ് ഗമിക്കപ്പെട്ടതായ | ഗതഃ | യാത്രയായവൻ |
| ഉദീചീം | വടക്കു | ന ആവൎത്തേത | മടങ്ങിവരികയില്ല. |

45 സൎവ്വേ തമനു നിൎജ്ജഗ്മുൎഭ്രാതരഃ കൃതനിശ്ചയാഃ
കലിനാഽധൎമ്മമിത്രേണ ദൃഷ്ട്വാ സ്പൃഷ്ടാഃ പ്രജാ ഭുവി

| | | | |
|---|---|---|---|
| ഭുവി | ഭൂമിയിൽ | ദൃഷ്ട്വാ | കണ്ടിട്ട് |
| പ്രജാഃ | ജനങ്ങൾ | ഭ്രാതരഃ | സഹോദരന്മാർ |
| അധൎമ്മമിത്രേണ | അധൎമ്മത്തിന്റെ കൂട്ടുകാരനായ | സൎവ്വേ | എല്ലാവരും |
| കലിനാ | കലിയാൽ | കൃതനിശ്ചയാഃ | തീരുമാനം എടുത്തവരായിട്ട് |
| സ്പൃഷ്ടാഃ | സ്പൎശിക്കപ്പെട്ടിരിക്കുന്നുവെന്നു | തം അനു | അദ്ദേഹത്തെ പിൻതുടൎന്ന് |
| | | നിൎജ്ജഗ്മുഃ | യാത്രയായി. |

46 തേ സാധുകൃതസൎവ്വാൎത്ഥാ ജ്ഞാത്വാഽത്യന്തികമാത്മനഃ
മനസാ ധാരയാമാസുൎവൈകുണ്ഠചരണാംബുജം.

| | | | |
|---|---|---|---|
| സാധുകൃതസൎവ്വാൎത്ഥാഃ | വേണ്ടുംവിധം നിറവേററപ്പെട്ട സകല പുരുഷാൎത്ഥങ്ങളോടുകൂടിയവരായ | ആത്യന്തികം | മികച്ച ശരണമായുള്ളത് |
| | | വൈകുണ്ഠചരണാംബുജം | ശ്രീകൃഷ്ണഭഗവാന്റെ പാദപത്മമാണെന്നു |
| | | ജ്ഞാത്വാ | അറിഞ്ഞ് |
| തേ | ആ പാണ്ഡവന്മാർ | മനസാ | മനസ്സുകൊണ്ട് |
| ആത്മനഃ | തങ്ങൾക്ക് | ധാരയാമാസുഃ | അതിനെ ധ്യാനിച്ചു. |

47 തദ്ധ്യാനോദ്രിക്തയാ ഭക്ത്യാ വിശുദ്ധധിഷണാഃ പരേ
തസ്മിന്നാരായണപദേ ഏകാന്തമതയോ ഗതിം

48 അവാപുൎദ്ദുരവാപാം തേ അസദ്ഭിൎവ്വിഷയാത്മഭിഃ
വിധൂതകല്മഷാസ്ഥാനം വിരജേനാത്മനൈവ ഹി.

| | | | |
|---|---|---|---|
| തദ്ധ്യാനോദ്രിക്തയാ | ഭഗവദ്ധ്യാനംകൊണ്ട് അധികരിച്ച | വിശുദ്ധധിഷണാഃ | വിശുദ്ധമായ ബുദ്ധിയോടുകൂടിയവരായ |
| ഭക്ത്യാ | ഭക്തിയാൽ | തേ | അവർ |

| | | | |
|---|---|---|---|
| പരേ | ശ്രേഷ്ഠമായുള്ള | വിഷയാത്മഭിഃ | വിഷയങ്ങളിൽ മനസ്സുചേർന്ന |
| തസ്മിൻ നാരായണ- പദേ | ആ ശ്രീനാരായണ തൃപ്പദത്തിൽത്തന്നെ | അസദ്ഭി | അസജ്ജനങ്ങളാൽ |
| | | ദുരവാപം | ദുഷ്പ്രാപമായുള്ളതും ആയിരിക്കുന്ന |
| ഏകാന്ത- മതയഃ | ഏകാഗ്രചിത്തത്തോടു കൂടിയവരായിട്ട് | ഗതിം | സദ്ഗതിയെ |
| | | വിരജേന | രജോഗുണംവിട്ടുപോയ |
| വിധൂത- കല്മഷാ- സ്ഥാനം | പാപമകന്നവരുടെ ആസ്ഥാനവും | ആത്മനാ ഏവ ഹി | ആത്മസ്വരൂപത്തോടു കൂടെത്തന്നെ |
| | | അവാപുഃ | പ്രാപിച്ചു. |

49 വിദുരോപി പരിത്യജ്യ പ്രഭാസേ ദേഹമാത്മവാൻ
കൃഷ്ണാവേശേന തച്ചിത്തഃ പിതൃഭിഃ സ്വക്ഷയം യയൌ.

| | | | |
|---|---|---|---|
| ആത്മവാൻ | ആത്മതത്വജ്ഞനായ | ദേഹം | ശരീരത്തെ |
| വിദുരഃ അപി | വിദുരരും | പരിത്യജ്യ | ഉപേക്ഷിച്ച് |
| പ്രഭാസേ | പ്രഭാസതീർത്ഥത്തിൽ | പിതൃഭിഃ | പിതൃദേവന്മാരോടുകൂടി |
| കൃഷ്ണാവേശേന | കൃഷ്ണാനുധ്യാനംകൊണ്ട് | സ്വക്ഷയം | തൻെറ അധികാരസ്ഥാനത്തിലേക്ക് |
| തച്ചിത്തഃ | കൃഷ്ണാർപ്പിതചിത്തനായി ഭവിച്ച്, | യയൌ | പ്രയാണം ചെയ്തു. |

50 ദ്രൌപദീ ച തദാജ്ഞായ പതീനാമനപേക്ഷതാം
വാസുദേവേ ഭഗവതി ഹ്യേകാന്തമതിരാപ തം

| | | | |
|---|---|---|---|
| തദാ | അപ്പോൾ | ഭഗവതി | സർവൈശ്വര്യപൂർണ്ണനായ |
| ദ്രൌപദീ ച | പാഞ്ചാലിയും | വാസുദേവേ | ശ്രീവാസുദേവനിൽ |
| പതീനാം | ഭർത്താക്കന്മാരുടെ | ഏകാന്തമതിഃ | ഏകാഗ്രചിത്തയായി, |
| അനപേക്ഷതാം | സ്വാപേക്ഷയില്ലായ്മയെ | തം ഹി | അവിടുത്തെത്തന്നെ |
| ആജ്ഞായ | അറിഞ്ഞിട്ട് | ആപ | പ്രാപിച്ചു, |

51 യഃ ശ്രദ്ധയൈതത് ഭഗവത്പ്രിയാണാം
പാണ്ഡോഃ സുതാനാമിതി സംപ്രയാണം
ശൃണോത്യലം സ്വസ്ത്യയനം പവിത്രം
ലബ്ധ്വാ ഹരൌ ഭക്തിമുപൈതി സിദ്ധിം.

| | | | |
|---|---|---|---|
| ഭഗവത്- പ്രിയാണാം | ശ്രീകൃഷ്ണഭഗവാൻെറ പ്രീതിക്കു പാത്രീഭവിച്ചവരായ | പാണ്ഡോഃ സുതാനാം ഇതി | പാണ്ഡുപുത്രന്മാരുടെ ഈവിധം |

| | | | |
|---|---|---|---|
| സ്വസ്ത്യയനം | മംഗളകരമായതും | ശൃണോതി | ശ്രവിക്കുന്നുവോ, അവൻ |
| പവിത്രം | പരിശുദ്ധമായതുമായ | ഹരൌ | ശ്രീകൃഷ്ണനിൽ |
| ഏതത് | ഈ മഹാപ്രസ്ഥാന | ഭക്തിം | ഭക്തിയെ |
| സംപ്രയാണം | ചരിതത്തെ | ലബ്ധ്വാ | ലഭിച്ച് |
| യഃ | യാതൊരുവൻ | സിദ്ധിം | സൽഗതിയെ |
| അലം | പര്യാപ്തമാകുംവണ്ണം | ഉപൈതി | പ്രാപിക്കുന്നു. |

കുറിപ്പ്:— അർജ്ജുനനിൽനിന്നു യദുകുലക്ഷയത്തെയും ഭഗവദന്തർദ്ധാനത്തെയും സംബന്ധിച്ച വൃത്താന്തമറിഞ്ഞതോടെ യുധിഷ്ഠിരൻ പരീക്ഷിത്തിന്നു രാജ്യഭാരം ഏല്പിച്ച് സന്ന്യസ്തവൃത്തിയായി മഹാപ്രസ്ഥാനം ചെയ്തു പരമഗതി പ്രാപിച്ചു. കുന്തിയും ഭീമാദിസഹോദരന്മാരും ദ്രൌപദി, വിദുരർ എന്നിവരും ഭൂലോകവാസം വെടിഞ്ഞു. പാണ്ഡവന്മാർ ഭഗവൽപ്രീതിക്കു തികച്ചും പാത്രീഭവിച്ച അനുഗ്രഹീതപുരുഷന്മാരാകയാൽ അവരുടെ ചരിതവും ഭഗവച്ചരിതം തന്നെയാണ്. അതിനാൽ പാണ്ഡവകഥാനുശ്രവണം സൽഗതി പ്രാപകമാകുമെന്നുള്ള ഫലശ്രുതിയോടുകൂടെയാണ് ഈ അദ്ധ്യായം ഉപസംഹരിക്കുന്നതു്.

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
പഞ്ചദശോऽദ്ധ്യായഃ

ആദിതഃ ശ്ലോകാഃ 638.

പതിനഞ്ചാമദ്ധ്യായം കഴിഞ്ഞു.

---

## ഷോഡശോऽദ്ധ്യായഃ : പതിനാറാമദ്ധ്യായം.

[തതശ്ച ഷോഡശേ ഭൂമിധർമ്മയോഃ കലിഖിന്നയോഃ
സംവാദേ വർണ്ണ്യതേ പ്രാപ്തിഃ പാലകസ്യ പരീക്ഷിതഃ]

### ഭൂമിദേവിയും ധർമ്മദേവനും തമ്മിലുള്ള സംഭാഷണം.

സൂത ഉവാച : സൂതൻ പറഞ്ഞു—

1 തതഃ പരീക്ഷിദ്ദ്വിജവര്യശിക്ഷയാ
മഹീം മഹാഭാഗവതഃ ശശാസ ഹ
യഥാ ഹി സൂത്യാമഭിജാതകോവിദാഃ
സമാദിശൻ വിപ്ര മഹദ്ഗുണസ്തഥാ.

| | |
|---|---|
| വിപ്ര | ഹേ ശൌനക ! |
| അഭിജാത–കോവിദാഃ | ജാതകഫലം പ്രവചിച്ച പണ്ഡിതന്മാർ |
| സൂത്യാം | ജനനസമയത്തിൽ |
| യഥാ ഹി | യാതൊരുവിധം |
| സമാദിശൻ | പറഞ്ഞിരുന്നുവോ, |
| തഥാ | അതേവിധത്തിൽ |
| മഹദ്ഗുണഃ | മഹാത്മാക്കളുടെ ഗുണങ്ങൾ ചേർന്നിരുന്ന |
| മഹാ–ഭാഗവതഃ | വലിയ ഭഗവൽഭക്തനായ |
| പരീക്ഷിത് | പരീക്ഷിത്ത്രാജാവ് |
| തതഃ | അനന്തരം |
| മഹീം | ഭൂമിയെ |
| ദ്വിജവര്യ–ശിക്ഷയാ | ബ്രാഹ്മണോത്തമന്മാരുടെ ഉപദേശപ്രകാരം |
| ശശാസ ഹ | പരിപാലിച്ചു. |

2 സ ഉത്തരസ്യ തനയാമുപയേമ ഇരാവതീം
ജനമേജയാദീംശ്ചതുരസ്തസ്യാമുത്പാദയത് സുതാൻ

| | |
|---|---|
| സഃ | അദ്ദേഹം |
| ഉത്തരസ്യ | ഉത്തരന്റെ |
| തനയാം | പുത്രിയായ |
| ഇരാവതീം | ഇരാവതിയെ |
| ഉപയേമേ | വേട്ടു. |
| തസ്യാം | അവളിൽ |
| ജനമേജയാ–ദീൻ | ജനമേജയൻ മുതലായ |
| ചതുരഃ | നാല് |
| സുതാൻ | പുത്രന്മാരെയും |
| ഉത്പാദയത് | ജനിപ്പിച്ചു. |

3 ആജഹാരാശ്വമേധാംസ്ത്രീൻ ഗംഗായാം ഭൂരിദക്ഷിണാൻ
ശാരദ്വതം ഗുരും കൃത്വാ ദേവാ യത്രാക്ഷിഗോചരാഃ

| | |
|---|---|
| ശാരദ്വതം | കൃപാചാര്യരെ |
| ഗുരും കൃത്വാ | ഗുരുവാക്കിയിട്ട് |
| ഗംഗായാം | ഗംഗാതടത്തിൽവച്ച് |
| ഭൂരി–ദക്ഷിണാൻ | ധാരാളം ദക്ഷിണ കൊടുത്തുകൊണ്ടുള്ള |
| ത്രീൻ | മൂന്ന് |
| അശ്വമേധാൻ | അശ്വമേധങ്ങളെ |
| ആജഹാര | ചെയ്തു. |
| യത്ര | യാതൊരു ആ യാഗങ്ങളിൽ |
| ദേവാഃ | ദേവകൾ |
| അക്ഷി–ഗോചരാഃ | പ്രത്യക്ഷമായി കാണപ്പെട്ടിരുന്നുപോൽ. |

4 നിജഗ്രാഹൌജസാ വീരഃ കലിം ദിഗ്വിജയേ ക്വചിത്
നൃപലിംഗധരം ശൂദ്രം ഘ്നന്തം ഗോമിഥുനം പദാ.

| | |
|---|---|
| വീരഃ | വീര്യശാലിയായ പരീക്ഷിത്ത് |
| ദിഗ്വിജയേ | ദിഗ്വിജയം നടത്തുന്ന വേളയിൽ |
| ക്വചിത് | ഒരിടത്തുവച്ച് |
| ശൂദ്രം | ശൂദ്രനൊന്നിരിക്കിലും |
| നൃപലിംഗ–ധരം | രാജലക്ഷണങ്ങളെ ധരിച്ചിട്ടുള്ളവനും |
| ഗോമിഥുനം | പശുവേയും കാളയേയും |
| പദാ | കാലാൽ |
| ഘ്നന്തം | തൊഴിക്കുന്നവനുമായ |
| കലിം | കലിപുരുഷനെ |
| ഓജസാ | പ്രാഭവംകൊണ്ട് |
| നിജഗ്രാഹ | പിടിച്ചൊതുക്കി. |

ശൌനക ഉവാച : ശൌനകൻ പറഞ്ഞു:—

5 കസ്യ ഹേതോർന്നിജഗ്രാഹ കലിം ദിഗ്വിജയേ നൃപഃ
നൃദേവചിഹ്നധൃക് ശൂദ്രഃ കോഽസൌ ഗാം യഃ പദാഽഹനത്.

| | | | |
|---|---|---|---|
| നൃപഃ | രാജാവു് | നൃദേവ— ചിഹ്നധൃക് | രാജലക്ഷണങ്ങളെ ധരിച്ചുകൊണ്ടു് |
| കസ്യ ഹേതോഃ | എന്തുകാരണത്താൽ | ഗാം | പശുവിനെ |
| ദിഗ്വിജയേ | ദിഗ്വിജയത്തിൽവച്ചു് | പദാ | കാലാൽ |
| കലിം | കലിയെ | അഹനത് | തൊഴിച്ചിരുന്നുവോ, |
| നിജഗ്രാഹ | പിടിച്ചൊതുക്കി ? | അസൌ കഃ | അവൻ ആരാണു് ? |
| യഃ ശൂദ്രഃ | യാതൊരു ശൂദ്രൻ | | |

6 തത് കഥ്യതാം മഹാഭാഗ യദി കൃഷ്ണകഥാശ്രയം
അഥവാസ്യ പദാംഭോജമകരന്ദലിഹാം സതാം.

| | | | |
|---|---|---|---|
| മഹാഭാഗ | മഹാഭാഗ്യശാലിൻ ! | പദാംഭോജ— മകരന്ദലിഹാം | തൃപ്പാദകമലത്തിലെ മധുവിനെ നുകരുന്ന |
| തത് | ആയതു് | സതാം | സത്തുക്കളുടെ കഥയെ |
| കൃഷ്ണകഥാ— ശ്രയം | ശ്രീകൃഷ്ണൻെറ കഥയെ ആശ്രയിച്ചുള്ളതോ, | | ആശ്രയിച്ചുള്ളതോ |
| അഥവാ | അല്ലെങ്കിൽ | യദി | ആണെങ്കിൽ |
| അസ്യ | അവിടുത്തെ | കഥ്യതാം | കഥിക്കപ്പെട്ടാലും. |

7 കിമന്യൈരസദാലാപൈരായുഷോ യദസദ്വ്യയഃ
ക്ഷുദ്രായുഷാം നൃണാമംഗ മർത്ത്യാനാമൃതമിച്ഛതാം.

| | | | |
|---|---|---|---|
| അംഗ | പ്രിയംകരനായ സൂത ! | അന്യൈഃ | മററുള്ള |
| ഋതം | സത്യത്തെ | അസദാ— ലാപൈഃ | അസൽസംഭാഷണങ്ങളെക്കൊണ്ടു് |
| ഇച്ഛതാം | അന്വേഷിക്കുന്നവരും | കിം | എന്തുഫലമാണു് ? |
| ക്ഷുദ്രായുഷാം | അല്പായുസ്സോടെ ഇരിക്കുന്നവരും | യത് | യാതൊന്നിൽ |
| മർത്ത്യാനാം | സ്വതേ മരണധർമ്മം ഉള്ളവരുമായ | ആയുഷഃ | ജീവിതകാലത്തിൻെറ |
| നൃണാം | മനുഷ്യർക്കു് | അസദ്— വ്യയഃ | ദുർവ്യയം മാത്രം ഉണ്ടാവുന്നു |

8 ഇഹോപഹൂതോ ഭഗവാൻ മൃത്യുഃ ശാമിത്രകർമ്മണി
ന കശ്ചിൻമ്രിയതേ താവദ്യാവദാസ്ത ഇഹാന്തകഃ.

| | | | |
|---|---|---|---|
| മൃത്യുഃ | മൃത്യുദേവനെന്ന | അന്തകഃ | മൃത്യുദേവൻ |
| ഭഗവാൻ | ഭഗവാനാകട്ടെ | ഇഹ | ഇങ്ങു് |
| ഇഹ | ഇങ്ങു്, യാഗത്തിൽ | യാവത് ആസ്തേ താവത് | ഇരിക്കുന്നിടത്തോളം കാലം |
| ശാമിത്ര– കർമ്മണി | പശുഹിംസനാദികർമ്മം നിർവ്വഹിപ്പാനായി | കശ്ചിത് | യാതൊരാളും |
| ഉപഹൂതഃ | വിളിച്ചുവരുത്തപ്പെട്ടിരിക്കുന്നു. | ന മ്രിയതേ | മരിക്കുകയില്ല. |

9 ഏതദർത്ഥം ഹി ഭഗവാനാഹൂതഃ പരമർഷിഭിഃ
അഹോ നൃലോകേ പീയേത ഹരിലീലാമൃതം വചഃ

| | | | |
|---|---|---|---|
| നൃലോകേ | "മർത്ത്യലോകത്തിൽ | ഏതദർത്ഥം | ഇതിന്നുവേണ്ടി |
| ഹരിലീലാ– മൃതം | ശ്രീഹരിയുടെ ലീലയാവുന്ന അമൃതരസമുള്ള | പരമർഷിഭിഃ | ഋഷിശ്രേഷ്ഠന്മാരാൽ |
| വചഃ | വചസ്സ് | ഭഗവാൻ | മൃത്യുഭഗവാൻ |
| പീയേത | പാനം ചെയ്യപ്പെടാനാകണം" | ആഹൂതഃ ഹി | ഇവിടേക്കു ക്ഷണിച്ചു വരുത്തപ്പെട്ടതാണല്ലോ! |
| | | അഹോ | അത്ഭുതം നോക്കുക! |

10 മന്ദസ്യ മന്ദപ്രജ്ഞസ്യ വയോ മന്ദായുഷശ്ച വൈ
നിദ്രയാ ഹ്രിയതേ നക്തം ദിവാ ച വ്യർത്ഥകർമ്മഭിഃ.

| | | | |
|---|---|---|---|
| മന്ദസ്യ | മടിയനും | നക്തം | രാത്രിയിൽ |
| മന്ദപ്രജ്ഞസ്യ | ബുദ്ധിശക്തികുറഞ്ഞവനും | നിദ്രയാ ച | ഉറക്കത്താലും |
| | | ദിവാ | പകലിൽ |
| മന്ദായുഷഃ | അല്പായുസ്സുള്ളവനുമായ മനുഷ്യന്റെ | വ്യർത്ഥകർമ്മഭിഃ ച വൈ | നിഷ്പ്രയോജനകർമ്മങ്ങളാലും |
| വയഃ | ജീവിതകാലം | ഹ്രിയതേ | അപഹരിക്കപ്പെടുന്നു. |

സൂത ഉവാച : സൂതൻ പറഞ്ഞു:—

11 യദാ പരീക്ഷിത് കുരുജാംഗലേ വസൻ
കലിം പ്രവിഷ്ടം നിജചക്രവർത്തിതേ
നിശമ്യ വാർത്താമനതിപ്രിയാം തതഃ
ശരാസനം സംയുഗശൌണ്ഡിരാദദേ.

| | | | |
|---|---|---|---|
| കുരുജാംഗലേ | കുരുജാംഗലദേശത്തിൽ | നിജചക്ര- വർത്തിതേ | സ്വസേനാവ്യൂഹത്താൽ പരിപാലിതമായ രാജ്യത്തിൽ |
| വസൻ | വസിച്ചുകൊണ്ടിരുന്ന | | |
| പരീക്ഷിത് | പരീക്ഷിത്ത് രാജാവു് | പ്രവിഷ്ടം | വന്നുകയറിയ |

| | | | |
|---|---|---|---|
| കലിം | കലിയെക്കുറിച്ച് | നിശമ്യ | കേട്ട് |
| യദാ | എപ്പോൾ | തതഃ | ഉടൻതന്നെ |
| (ശുശ്രാവ) | കേട്ടുവോ, അപ്പോൾ | സംയുഗ-ശൌണ്ഡിഃ | രണനിപുണനായ അദ്ദേഹം |
| അനതിപ്രിയാം | തനിക്കധികം ഇഷ്ട മല്ലാത്ത | ശരാസനം | പടവില്ലിനെ |
| വാർത്താം | ആ വൃത്താന്തത്തെ | ആദദേ | കൈയിലെടുത്തു. |

12 സ്വലംകൃതം ശ്യാമതുരംഗയോജിതം
രഥം മൃഗേന്ദ്രധ്വജമാശ്രിതഃ പുരാത്
വൃതോ രഥാശ്വദ്വിപപത്തിയുക്തയാ
സ്വസേനയാ ദിഗ്വിജയായ നിർഗ്ഗതഃ

| | | | |
|---|---|---|---|
| സ്വലംകൃതം | നന്നായലങ്കരിക്കപ്പെട്ടതും | ദിഗ്വിജയായ | ദിഗ്വിജയത്തിന്നായി, |
| ശ്യാമതുരംഗ-യോജിതം | പച്ചക്കുതിരകളെ പൂട്ടിക്കെട്ടിയതും, | രഥാശ്വ-ദ്വിപപത്തി യുക്തയാ | തേർ - കുതിര - ആന - കാലാൾ എന്നിവയോട് കൂടിയ |
| മൃഗേന്ദ്രധ്വജം | സിംഹക്കൊടിയടയാള മുള്ളതുമായ | സ്വസേനയാ | സ്വന്തം സേനയാൽ |
| | | വൃതഃ | പരിവൃതനായിട്ട് |
| രഥം ആശ്രിതഃ | തേരിൽ കയറിയിട്ട് | പുരാത് | നഗരത്തിൽനിന്ന് |
| | | നിർഗതഃ | പുറപ്പെട്ടു. |

13 ഭദ്രാശ്വം കേതുമാലം ച ഭാരതം ചോത്തരാൻ കുരൂൻ
കിംപുരുഷാദീനി വർഷാണി വിജിത്യ ജഗൃഹേ ബലിം.

| | | | |
|---|---|---|---|
| ഭദ്രാശ്വം | ഭദ്രാശ്വത്തെയും, | കിംപുരുഷാ-ദീനി | കിംപുരുഷം തുടങ്ങി യുള്ള |
| കേതുമാലം | കേതുമാലത്തെയും, | | |
| ഭാരതം | ഭാരതത്തെയും, | വർഷാണി ച | മററു ഭൂവിഭാഗങ്ങളെയും |
| ഉത്തരാൻ | വടക്കുദിക്കിലുള്ള | വിജിത്യ | വിജയിച്ച് |
| കുരൂൻ ച | കുരുദേശത്തെയും, | ബലിം ജഗൃഹേ | കപ്പം വാങ്ങി. |

14 തത്ര തത്രോപശൃണ്വാനഃ സ്വപൂർവ്വേഷാം മഹാത്മനാം
പ്രഗീയമാനം ച യശഃ കൃഷ്ണമാഹാത്മ്യസൂചകം

15 ആത്മാനം ച പരിത്രാതമശ്വത്ഥാമ്നോഽസ്ത്രതേജസഃ
സ്നേഹം ച വൃഷ്ണിപാർത്ഥാനാം തേഷാം ഭക്തിം ച കേശവ

16 തേഭ്യഃ പരമസന്തുഷ്ടഃ പ്രീത്യുജ്ജൃംഭിതലോചനഃ
മഹാധനാനി വാസാംസി ദദൌ ഹാരാൻ മഹാമനാഃ

| | | | |
|---|---|---|---|
| കൃഷ്ണമാഹാത്മ്യ-സൂചകം | ശ്രീകൃഷ്ണമഹിമയെ സൂചിപ്പിക്കുംപ്രകാരത്തിലുള്ള | ഭക്തിം ച | ഭക്തിയെക്കുറിച്ചും |
| സ്വപൂർവ്വേഷാം | സ്വപൂർവ്വികന്മാരായ | തത്ര തത്ര | അതാതിടത്തു് |
| മഹാത്മനാം | മഹാത്മാക്കളുടെ | പ്രഗീയമാനം | വാഴ്ത്തപ്പെട്ടതിനെ |
| യശഃ ച | കീർത്തിയെക്കുറിച്ചും, | ഉപശൃണ്വാനഃ | കേട്ടുകൊണ്ടു് |
| അശ്വത്ഥാമ്നഃ | അശ്വത്ഥാമാവിൻെറ | പ്രീത്യു-ജ്ജൃംഭിത-ലോചനഃ | മനഃസംതൃപ്തിയാൽ വിടൎന്ന കണ്ണിണയോടു കൂടിയവനായി, |
| അസ്ത്രതേജസഃ | അസ്ത്രതേജസ്സിൽനിന്നു് | പരമസന്തുഷ്ടഃ | അതിസന്തുഷ്ടനമായി ഭവിച്ച |
| പരിത്രാതം | രക്ഷിക്കപ്പെട്ട | മഹാമനാഃ | മഹാമനസ്സനായ രാജാവു് |
| ആത്മാനം ച | തന്നെക്കുറിച്ചും, | തേഭ്യഃ | അവൎക്കു് (ഭഗവന്മഹിമയെ വാഴ്ത്തുന്നവൎക്കു്) |
| വൃഷ്ണി-പാൎത്ഥാനാം | യാദവന്മാരും പാണ്ഡവന്മാരും തമ്മിലുണ്ടായിരുന്ന | മഹാധനാനി | പെരുത്തസമ്പത്തും |
| സ്നേഹം ച | സ്നേഹത്തെക്കുറിച്ചും, | വാസാംസി | വസ്ത്രങ്ങളും |
| തേഷാം | അവൎക്കു് | ഹാരാൻ | മുത്തുമാലകളും |
| കേശവേ | കൃഷ്ണനിലുണ്ടായിരുന്ന | ദദൌ | ദാനംചെയ്തു. |

17 സാരഥ്യപാരഷദസേവനസഖ്യദൌത്യ-
വീരാസനാനുഗമനസ്തവനപ്രണാമം
സ്നിഗ്ദ്ധേഷു പാണ്ഡുഷു ജഗത്പ്രണതിം ച വിഷ്ണോർ-
ഭക്തിം കരോതി നൃപതിശ്ചരണാരവിന്ദേ.

| | | | |
|---|---|---|---|
| സ്നിഗ്ദ്ധേഷു | ഇഷ്ടന്മാരായ | | നടക്കൽ, വാഴ്ത്തിപ്പറയൽ, നമസ്കരിക്കൽ എന്നിവയെക്കുറിച്ചും, |
| പാണ്ഡുഷു | പാണ്ഡവന്മാരുടെ വിഷയത്തിൽ | | |
| വിഷ്ണോഃ | ശ്രീകൃഷ്ണഭഗവാൻ ചെയ്ത | ജഗത്-പ്രണതിം | ലോകത്തിലുള്ളവർ ഭഗവാനു ചെയ്യുന്ന പ്രണാമത്തെക്കുറിച്ചും |
| സാരഥ്യ-പാരഷദ-സേവന സഖ്യദൌത്യ-വീരാസനാ-നുഗമന-സ്തവന-പ്രണാമം | തേരുതെളിക്കൽ, സദസ്സിൽ അദ്ധ്യക്ഷത വഹിക്കൽ, മനസ്സറിഞ്ഞുപ്രവൎത്തിക്കൽ, ചങ്ങാതിയായിരിക്കൽ, ദൂതുപറയൽ, ആയുധപാണിയായി രാത്രി കാവലിരിക്കൽ, പിന്നാലെ | (ശൃണ്വാനഃ) | കേട്ടുകൊണ്ടു് |
| | | നൃപതിഃ | രാജാവു് |
| | | ചരണാ-രവിന്ദേ | ഭഗവാൻെറ തൃപ്പാദ പദ്മത്തിൽ |
| | | ഭക്തിം | ഭക്തിയെ |
| | | കരോതി | നിലനിൎത്തിവന്നു. |

18 തസ്യൈവം വൎത്തമാനസ്യ പൂൎവ്വേഷാം വൃത്തിമന്വഹം
നാതിദൂരേ കിലാശ്ചര്യം യദാസീത്തന്നിബോധ മേ.

| | | | |
|---|---|---|---|
| പൂർവ്വേഷാം | പൂർവ്വികന്മാരുടെ | നാതിദൂരേ | അധികം ദൂരെയല്ലാതെ ഒരിടത്ത് |
| വൃത്തിം | വൃത്തിയെ | ആശ്ചര്യം കില | ആശ്ചര്യകരമായി |
| ഏവം | ഇപ്രകാരം | യത് | യാതൊന്ന് |
| അനുഹം | ദിനംതോറും | ആസീത് | സംഭവിച്ചുവോ, |
| തസ്യ | അദ്ദേഹം | തത് | അതിനെ |
| വർത്തമാനസ്യ | അനുവർത്തിച്ചുവരവേ, | നിബോധ | കേട്ടറിയുക. |

19 ധർമ്മഃ പദൈകേന ചരൻ വിച്ഛായാമുപലഭ്യ ഗാം
പൃച്ഛതി സ്മാശ്രുവദനാം വിവത്സാമിവ മാതരം.

| | | | |
|---|---|---|---|
| ഏകേന | ഒരു | അശ്രുവദനാം | കണ്ണീരൊഴുകുന്ന മുഖത്തോടുകൂടിയവളും |
| പദാ | കാൽകൊണ്ട് | വിച്ഛായാം | ശോഭയില്ലാത്തവളുമായ |
| ചരൻ | സഞ്ചരിക്കുന്ന | ഗാം | ഗോരൂപധരയായ ഭൂമിദേവിയെ |
| ധർമ്മഃ | ധർമ്മദേവൻ | | |
| വിവത്സാം | കുട്ടികഴിഞ്ഞ | ഉപലഭ്യ | കണ്ടിട്ട് |
| മാതരം ഇവ | അമ്മയെപ്പോലെ | പൃച്ഛതി സ്മ | ചോദിച്ചു. |

ധർമ്മ ഉവാച : ധർമ്മദേവൻ പറഞ്ഞു:—

20 കച്ചിത് ഭദ്രേഽനാമയമാത്മനസ്തേ
വിച്ഛായാസി മ്ലായതേഷന്മുഖേന
ആലക്ഷയേ ഭവതീമന്തരാധിം
ദൂരേബന്ധും ശോചസി കഞ്ചിദംബ

| | | | |
|---|---|---|---|
| ഭദ്രേ | അല്ലയോ കല്യാണി ! | ഭവതീം | ഭവതിയെ |
| തേ | ഭവതിയുടെ | അന്തരാധിം | മനസ്സിൽ ആധിയുള്ള വളായിട്ട് |
| ആത്മനഃ | ദേഹത്തിന്ന് | | |
| അനാമയം / കച്ചിത് | അസുഖം യാതൊന്നും ഇല്ലല്ലോ ? | ആലക്ഷയേ | തോന്നുന്നു. |
| | | അംബ | അമ്മേ ! |
| വിച്ഛായാ / അസി | എങ്കിലും, ഗതപ്രഭയായിരിക്കുന്നു ; | കഞ്ചിത് | ഏതെങ്കിലും |
| ഈഷത് | അല്പം | ദൂരേബന്ധും | അകലത്തുള്ള ബന്ധുവിനെക്കുറിച്ച് |
| മ്ലായതാ | വാടിയിരിക്കുന്ന | | |
| മുഖേന | മുഖംകൊണ്ട് | ശോചസി | ദുഃഖിക്കുകയാണോ ? |

21 പാദൈർന്യൂനം ശോചസി മൈകപാദ-
മാത്മാനം വാ വൃഷലൈർഭോക്ഷ്യമാണം
അഹോ സുരാദീൻ ഹൃതയജ്ഞഭാഗാൻ
പ്രജാ ഉതസ്വിന്മഘവത്യവർഷതി

| | |
|---|---|
| പാദൈഃ ന്യൂനം | കാലുകാം തികച്ചും ഇല്ലാത്തവനായി, |
| ഏകപാദം | ഒരു കാലുമാത്രം അവ ശേഷിച്ചിരിക്കുന്ന |
| മാ | എന്നെക്കുറിച്ചോ, |
| വൃഷലൈഃ | അധർമ്മിഷ്ഠന്മാരായ രാജക്കന്മാരാൽ |
| ഭോക്ഷ്യമാണം | അനുഭവിക്കപ്പെടാൻ പോകുന്ന |
| ആത്മാനം വാ | തന്നെക്കുറിച്ചോ, |
| അഥോ | അതല്ലെങ്കിൽ |
| ഹൃതയജ്ഞ-ഭാഗാൻ | അപഹരിക്കപ്പെട്ട ഹവിർഭാഗത്തോടു കൂടിയിരിക്കുന്ന |
| സുരാദീൻ | ദേവാദികളെപ്പററിയോ, |
| ഉതസ്വിത് | അതുമല്ലെങ്കിൽ |
| മഘവതി | ഇന്ദ്രൻ |
| അവർഷതി | മഴ പെയ്യിക്കാതെയാവുമ്പോൾ (കഷ്ടത്തിലാവുന്ന) |
| പ്രജാഃ | ബഹുജനങ്ങളെക്കുറിച്ചോ |
| ശോചസി | ദുഃഖിക്കുന്നതു് ? |

22 അരക്ഷ്യമാണാഃ സ്ത്രീയ ഉർവ്വി ബാലാൻ
ശോചസ്യഥോ പുരുഷാദൈരിവാർത്താൻ
വാചം ദേവീം ബ്രഹ്മകുലേ കുകർമ്മ-
ണ്യബ്രഹ്മണ്യേ രാജകുലേ കുലാഗ്ര്യാൻ.

| | |
|---|---|
| ഉർവ്വി | അല്ലയോ ഭൂമി ! |
| അരക്ഷ്യമാണാഃ | ഭർത്താക്കന്മാരാൽ രക്ഷിക്കപ്പെടാതെയാവുന്ന |
| സ്ത്രീയഃ | സ്ത്രീകളെപ്പററിയോ, |
| അഥോ | അതല്ലെങ്കിൽ |
| പുരുഷാദൈഃ ഇവ | മനുഷ്യഭോജികളോടു തുല്യരായ മാതാപിതാക്കന്മാരാൽ |
| ആർത്താൻ | കഷ്ടപ്പെട്ടവാൻപോകുന്ന |
| ബാലാൻ | കുട്ടികളെപ്പററിയോ, |
| കുകർമ്മണി | നികൃഷ്ടപ്രവൃത്തിചെയ്യുന്ന |
| ബ്രഹ്മകുലേ | ബ്രാഹ്മണകുലത്തിൽ എത്തുവാൻ പോകുന്ന |
| വാചം ദേവീം | വേദസ്വരൂപിണിയായ സരസ്വതീദേവിയെക്കുറിച്ചോ, |
| അബ്രഹ്മണ്യേ | ബ്രാഹ്മണഭക്തിയില്ലാത്ത |
| രാജകുലേ | രാജകുടുംബത്തിൽ (സേവകന്മാരായി കഴിയാൻ പോകുന്ന) |
| കുലാഗ്ര്യാൻ | വംശമഹിമയുള്ള ബ്രാഹ്മണരെക്കുറിച്ചോ |
| ശോചസി | ദുഃഖിക്കുന്നതു് ? |

23 കിം ക്ഷത്രബന്ധൂൻ കലിനോപസൃഷ്ടാൻ
രാഷ്ട്രാണി വാ തൈരവരോപിതാനി
ഇതസ്തതോ വാശനപാനവാസഃ—
സ്നാനവ്യവായോന്മുഖജീവലോകം.

| | |
|---|---|
| കലിനാ | കലിയാൽ |
| ഉപസൃഷ്ടാൻ | ബാധിതരായ |
| ക്ഷത്രബന്ധൂൻ | ക്ഷത്രിയാധമന്മാരെക്കുറിച്ചു് |
| കിം | ദുഃഖിക്കയാണോ ? |
| തൈഃ | അവരാൽ |
| അവരോപിതാനി | അധോഗതിയിലേക്കു് എത്തിക്കപ്പെട്ട |

| | | | |
|---|---|---|---|
| രാഷ്ട്രാണി വാ | രാജ്യങ്ങളെക്കുറിച്ചോ ? | അശനപാന- വാസഃസ്നാന- വ്യവായോന്മുഖ- ജീവലോകം വാ | ഊണും കുടിയും ഉടപ്പും കുളിയും ഇണചേരലും നടത്താൻ അഭിലാഷം കൊള്ളുന്ന മനുഷ്യരാശിയെക്കുറിച്ചോ ? |
| ഇതഃ തതഃ | അങ്ങുമിങ്ങും—വേണ്ടതും വേണ്ടാത്തതുമറിയാതെ? | | |

**24**

യദ്വാംബ തേ ഭൂരിഭരാവതാര-
കൃതാവതാരസ്യ ഹരേർധരിത്രി
അന്തർഹിതസ്യ സ്മരതീ വിസൃഷ്ടാ
കർമ്മാണി നിർവ്വാണവിലംബിതാനി.

| | | | |
|---|---|---|---|
| അംബ | അമ്മേ ! | ഹരേഃ | ശ്രീഹരിയുടെ |
| ധരിത്രി | ഭൂമിദേവി ! | നിർവ്വാണ- വിലംബിതാനി | മോക്ഷത്തിന്നു് ആശ്രയമായുള്ള |
| യദ്വാ | അല്ലെങ്കിൽ | | |
| തേ | ഭവതിയുടെ | കർമ്മാണി | കർമ്മങ്ങളെ |
| ഭൂരിഭരാ- വതാരകൃതാ- വതാരസ്യ | കൊടുംഭാരത്തെ ഇറക്കുവാനായി അവതാരം ചെയ്തവനും | സ്മരതീ | ഓർമ്മിച്ചുകൊണ്ടു് |
| | | വിസൃഷ്ടാ | തൻതിരുവടിയാൽ പരിത്യക്തയായി |
| അന്തർഹിതസ്യ | ഇപ്പോഴം മറഞ്ഞിരിക്കുന്നവനുമായ | (ശോചസി) | ദുഃഖിക്കുന്നുവോ ? |

**25**

ഇദം മമാചക്ഷ്വ തവാധിമൂലം
വസുന്ധരേ യേന വികർഷിതാസി
കാലേന വാ തേ ബലിനാം ബലീയസാ
സുരാർച്ചിതം കിം ഹൃതമംബ സൌഭഗം.

| | | | |
|---|---|---|---|
| അംബ | മാതാവേ ! | വാ | ഒരു പക്ഷേ, |
| വസുന്ധരേ | ഭൂമിദേവി ! | ബലിനാം | കരുത്തുള്ളവയിൽവച്ചു് |
| തവ ഇദം | ഭവതിയുടെ ഈ | ബലീയസാ | ഏററവും കരുത്തുള്ള |
| ആധിമൂലം | ദുഃഖകാരണത്തെ | കാലേന | കാലത്താൽ |
| മമ | എനിക്കു് | തേ | ഭവതിയുടെ |
| ആചക്ഷ്വ | വിവരിച്ചുതരിക. | സുരാർച്ചിതം | ദേവസംപൂജിതമായ |
| യേന | യാതൊന്നിനാൽ | സൌഭഗം | സൌഭാഗ്യം |
| വികർഷിതാ അസി | ഭവതി വല്ലാതെ കൃശയായിത്തീർന്നിരിക്കുന്നു. | ഹൃതം കിം | അപഹൃതമായെന്നോ ? |

ധരണ്യുവാച = ഭൂമിദേവി പറഞ്ഞു.

**26** ഭവാൻ ഹി വേദ തത് സർവ്വം യന്മാം ധർമ്മാനുപൃച്ഛസി
ചതുർഭിർ വർത്തസേ യേന പാദൈർല്ലോകസുഖാവഹൈഃ

27 സത്യം ശൌചം ദയാ ക്ഷാന്തിസ്ത്യാഗഃ സന്തോഷ ആൎജ്ജവം
ശമോ ദമസ്തപഃ സാമ്യം തിതിക്ഷോപരതിഃ ശ്രുതം.

28 ജ്ഞാനം വിരക്തിരൈശ്വര്യം ശൌര്യം തേജോ ബലം സ്മൃതിഃ
സ്വാതന്ത്ര്യം കൌശലം കാന്തിർധൈര്യം മാൎദ്ദവമേവ ച

29 പ്രാഗല്ഭ്യം പ്രശ്രയഃ ശീലം സഹ ഓജോ ബലം ഭഗഃ
ഗാംഭീര്യം സ്ഥൈര്യമാസ്തിക്യം കീൎത്തിർമ്മാനോഽനഹംകൃതിഃ.

30 ഏതേ ചാന്യേ ച ഭഗവന്നിത്യാ യത്ര മഹാഗുണാഃ
പ്രാൎത്ഥ്യാ മഹത്ത്വമിച്ഛദ്ഭിന്ന വിയന്തി സ്മ കൎഹിചിത്.

31 തേനാഹം ഗുണപാത്രേണ ശ്രീനിവാസേന സാംപ്രതം
ശോചാമി രഹിതം ലോകം പാപ്മനാ കലിനേക്ഷിതം.

| | |
|---|---|
| ധൎമ്മ! | ഹേ ധൎമ്മദേവ! |
| മാം | എന്നോട് |
| യത് | യാതൊന്ന് |
| അനുപൃച്ഛസി | അനുക്രമമായി അങ്ങ് ചോദിക്കുന്നുവോ, |
| തത് സൎവ്വം | അതെല്ലാം |
| ഭവാൻ ഹി | അങ്ങുതന്നെ |
| വേദ | അറിയുന്നുണ്ട്. |
| യേന | യാതൊരുവൻ നിമിത്ത മായിട്ടാണോ |
| ലോകസുഖാ- വഹൈഃ | ലോകത്തിന്ന് സൌഖ്യം ജനിപ്പിക്കുന്ന |
| ചതുർഭിഃ | നാല് |
| പാദൈഃ | പാദങ്ങളോടെ |
| വൎത്തസേ | അങ്ങ് വൎത്തിക്കുന്നതു്; |
| യത്ര ച | യാതൊരുവനിൽ |
| സത്യം | യഥാൎത്ഥഭാഷണം, |
| ശൌചം | പരിശുദ്ധി, |
| ദയാ | പരദുഃഖം സഹിച്ചു കൂടായ്മ, |
| ക്ഷാന്തിഃ | മനസ്സടക്കം, |
| ത്യാഗഃ | യാചകന്മാൎക്കു കൈയയച്ചു ദാനം ചെയ്യൽ, |
| സന്തോഷഃ | ആത്മസംതൃപ്തി, |
| ആൎജ്ജവം | നിഷ്കപടത, |
| ശമഃ | മനോനിശ്ചലത, |
| ദമഃ | ഇന്ദ്രിയനിഗ്രഹം, |

| | |
|---|---|
| തപഃ | സ്വധൎമ്മനിഷ്ഠ, |
| സാമ്യം | ശത്രുമിത്രങ്ങളില്ലാതിരിക്കൽ |
| തിതിക്ഷാ | സഹനശീലം, |
| ഉപരതിഃ | നേട്ടത്തിലും മതിപ്പുതോന്നാതിരിക്കൽ, |
| ശ്രുതം | ശാസ്ത്രവിചാരം, |
| ജ്ഞാനം | അദ്ധ്യാത്മബോധം, |
| വിരക്തിഃ | വൈരാഗ്യം, |
| ഐശ്വര്യം | നിയന്ത്രണശക്തി, |
| ശൌര്യം | യുദ്ധത്തിൽ കരുത്ത്, |
| തേജഃ | പ്രഭാവം, |
| ബലം | സാമൎത്ഥ്യം, |
| സ്മൃതിഃ | കൎത്തവ്യങ്ങളെ ഓൎമ്മവെക്കൽ |
| സ്വാതന്ത്ര്യം | പരാധീനത്വമില്ലായ്മ, |
| കൌശലം | കൎമ്മനൈപുണ്യം, |
| കാന്തിഃ | സൌന്ദര്യം, |
| ധൈര്യം | വ്യാകുലത്വമില്ലായ്മ, |
| മാൎദ്ദവം ഏവ ച | മനസ്സിന്നു കാഠിന്യമില്ലായ്മ, |
| പ്രാഗല്ഭ്യം | പ്രതിഭാവിലാസം, |
| പ്രശ്രയഃ | വിനയം, |
| ശീലം | സൽസ്വഭാവം, |
| സഹഃ | മാനസികപാടവം, |
| ഓജഃ | ജ്ഞാനേന്ദ്രിയപാടവം, |
| ബലം | കൎമ്മേന്ദ്രിയപാടവം, |

ഭഗഃ — ഭോഗാസ്പദത്വം,
ഗാംഭീര്യം — അക്ഷോഭ്യത,
സ്ഥൈര്യം — അചഞ്ചലത,
ആസ്തിക്യം — ഈശ്വരശ്രദ്ധ,
കീർത്തിഃ — യശസ്സ്,
മാനഃ — സംപൂജ്യത,
അനഹംകൃതിഃ — അഹംകാരമില്ലായ്മ,
ഏതേ ച — എന്നിവയും
മഹത്ത്വം — മഹത്ത്വത്തെ
ഇച്ഛദ്ഭിഃ — ആഗ്രഹിക്കുന്നവരാൽ
പ്രാർത്ഥ്യാഃ — അഭിലഷിക്കപ്പെടുന്ന
അന്യേ ച — മററുള്ള
മഹാഗുണാഃ — മഹാഗുണങ്ങളും
നിത്യാഃ — എന്നുംനിലനിന്നുകൊണ്ട്
കർഹിചിത് — ഒരു നാളും
ന വിയന്തി സ്മ — ക്ഷയമേല്ക്കാതെ ഇരിക്കുന്നു;
തേന — അങ്ങനെയുള്ള
ഗുണപാത്രേണ — സർവ്വഗുണാശ്രയഭൂതനായിരിക്കുന്ന
ശ്രീനിവാസേന — ശ്രീനിവാസനോട്
രഹിതം — വേർപിരിഞ്ഞിട്ടുള്ളതും
സാംപ്രതം — ഇപ്പോൾ
പാപ്മനാ — പാപനായ
കലിനാ — കലിയാൽ
ഈക്ഷിതം — ദൃഷ്ടിപതിപ്പിക്കപ്പെട്ടിരിക്കുന്നതും ആയ
ലോകം — ലോകത്തെക്കുറിച്ച്
അഹം — ഞാൻ
ശോചാമി — അനുതപിക്കുന്നു

32 ആത്മാനം ചാനുശോചാമി ഭവന്തം ചാമരോത്തമ
ദേവാൻ പിതൄനൃഷീൻ സാധൂൻ സർവ്വാൻ വർണ്ണാംസ്തഥാഽശ്രമാൻ

ആത്മാനം ച — എന്നെയും,
അമരോത്തമ — ദേവോത്തമനായ
ഭവന്തം ച — അങ്ങയേയും,
ദേവാൻ — ദേവന്മാരെയും,
പിതൄൻ — പിതൃക്കളെയും,
ഋഷീൻ — ഋഷിമാരെയും,
സാധൂൻ — സജ്ജനങ്ങളെയും,
തഥാ — അതേവിധം
സർവ്വാൻ — എല്ലാ
വർണ്ണാൻ — വർണ്ണങ്ങളെയും,
ആശ്രമാൻ — ആശ്രമങ്ങളെയും കുറിച്ച്
അനുശോചാമി — അനുതപിക്കുന്നു.

33 ബ്രഹ്മാദയോ ബഹുതിഥം യദപാംഗമോക്ഷ-
കാമാസ്തപഃ സമചരൻ ഭഗവത്പ്രപന്നാഃ
സാ ശ്രീഃ സ്വവാസമരവിന്ദവനം വിഹായ
യത്പാദസൗഭഗമലം ഭജതേഽനുരക്താ.

ഭഗവത്- പ്രപന്നാഃ — ഭഗവാനെ ശരണം പ്രാപിച്ചിരിക്കുന്ന
ബ്രഹ്മാദയഃ — ബ്രഹ്മാവുതുടങ്ങിയുള്ള ദേവന്മാർ
യദപാംഗ- മോക്ഷകാമാഃ — യാതൊരുവളുടെ കടാക്ഷവിക്ഷേപത്തെ ആശിക്കുന്നവരായിട്ട്
ബഹുതിഥം — സുദീർഘകാലം
തപഃ — തപസ്സിനെ
സമചരൻ — വേണ്ടവിധം ആചരിച്ചിരുന്നുവോ,
സാ ശ്രീഃ — ആ മഹാലക്ഷ്മി
സ്വവാസം — തന്റെ വാസസ്ഥാന

| | |
|---|---|
| അരവിന്ദവനം | ചെന്താമരപ്പൂങ്കാവനത്തെ |
| വിഹായ | പരിത്യജിച്ച് |
| യത്പാദസൌഭഗം | യാതൊരു ശ്രീകൃഷ്ണഭഗവാൻെറ തൃപ്പാദസൌന്ദര്യത്തെ |
| അലം | ഏററവും |
| അനുരക്താ | അനുരാഗവതിയായിട്ട് |
| ഭജതേ | ഭജിച്ചുകൊണ്ടിരിക്കുന്നു. |

34 തസ്യാഹമബ്ജകുലിശാങ്കുശകേതുകേതൈഃ

ശ്രീമത്പദൈർഭഗവതഃ സമലംകൃതാംഗീ

ത്രീനത്യരോച ഉപലഭ്യ യതോ വിഭൂതിം

ലോകാൻ സ മാം വ്യസൃജദുത്സ്മയതീം തദന്തേ.

| | |
|---|---|
| അബ്ജകുലിശാങ്കുശകേതുകേതൈഃ | താമര, വജ്രായുധം, തോട്ടി, കൊടിമരം എന്നിവയുടെ അടയാളങ്ങളുള്ള |
| തസ്യ ഭഗവതഃ | ആ ഭഗവാൻെറ |
| ശ്രീമത്പദൈഃ | സുശോഭിതപാദമുദ്രകളാൽ |
| സമലംകൃതാംഗീ | നന്നായി അലങ്കരിക്കപ്പെട്ട ശരീരത്തോടുകൂടിയിരുന്ന |
| അഹം | ഞാൻ |
| ത്രീൻ ലോകാൻ | മൂന്നു ലോകത്തേയും |
| അത്യരോചേ | അതിശയിച്ചിരുന്നു. |
| യതഃ | യാതൊരുവനിൽനിന്നു് |
| വിഭൂതിം | ഐശ്വര്യത്തെ |
| ഉപലഭ്യ | പ്രാപിച്ച് |
| ഉത്സ്മയതീം | ഗർവ്വിച്ചിരുന്ന |
| മാം | എന്നെ |
| സഃ | അദ്ദേഹം |
| തദന്തേ | അതിൻെറ മുടിവ് എത്തിയപ്പോരം |
| വ്യസൃജത് | കൈവിട്ടുകളഞ്ഞു. |

35 യോ വൈ മമാതിഭരമാസുരവംശരാജ്ഞാ-

മക്ഷൌഹിണീശതമപാനുദദാത്മതന്ത്രഃ

ത്വാം ദുഃസ്ഥമൂനപദമാത്മനി പൌരുഷേണ

സംപാദയൻ യദുഷ്വ രമ്യമബിഭ്രദംഗം.

| | |
|---|---|
| ആത്മതന്ത്രഃ | സ്വതന്ത്രനായ |
| യഃ വൈ | യാതൊരു ആ ഭഗവാൻ |
| ആസുരവംശരാജ്ഞാം | അസുരവംശജന്മാരായ രാജാക്കന്മാരുടെ |
| അക്ഷൌഹിണീശതം | അസംഖ്യം ചതുരംഗപ്പടയാവുന്ന |
| മമ | എൻെറ |
| അതിഭരം | അതിഭാരത്തെ |
| അപാനുദത് | അകററി; |
| ഊനപദം | കാലുമൂന്നും ഒടിഞ്ഞു് |
| ദുഃസ്ഥം | ദുരവസ്ഥയിലായ |
| ത്വാം | അങ്ങയെ |
| ആത്മനി | തന്നിലെ |
| പൌരുഷേണ | പൌരുഷത്താൽ |
| സംപാദയൻ | പൂർണ്ണപാദനും സ്വസ്ഥനുമാക്കിത്തീർക്കുവാൻ |
| യദുഷ്വ | യാദവകുലത്തിൽ |
| രമ്യം | മോഹനമായ |
| അംഗം | ശരീരത്തെ |
| അബിഭ്രത് | ധരിച്ചു. |

36 കാ വാ സഹേത വിരഹം പുരുഷോത്തമസ്യ
പ്രേമാവലോകരുചിരസ്മിതവല്ഗുജല്പൈഃ
സ്ഥൈര്യം സമാനമഹരന്മധുമാനിനീനാം
രോമോത്സവോ മമ യദങ്ഘ്രിവിടങ്കിതായാഃ.

| | | | |
|---|---|---|---|
| യഃ | യാതൊരുവൻ | യദംഘ്രി-വിടങ്കിതായാഃ | യാതൊരുവന്റെ പാദപാംസുക്കളാൽ അലംകൃതയായ |
| പ്രേമാവലോക-രുചിരസ്മിത-വല്ഗു-ജല്പൈഃ | സപ്രേമകടാക്ഷം, അഴകാന്ന മന്ദഹാസം, ആകർഷകമായ സംഭാഷണം എന്നിവകൊണ്ട് | മമ | എനിക്ക് |
| മധു-മാനിനീനാം | സത്യഭാമാദികളായ മാനവതികളുടെ | രോമോത്സവഃ | സസ്യപുളകാങ്കുരം സംജാതമായിരുന്നുവോ, |
| സമാനം | അഭിമാനത്തോടുകൂടിയ | പുരുഷോത്തമസ്യ | ആ പുരുഷശ്രേഷ്ഠന്റെ |
| സ്ഥൈര്യം | മനോധൈര്യത്തെ | വിരഹം | വേർപാടിനെ |
| അഹരത് | അപഹരിച്ചിരുന്നുവോ, | കാ വാ | ആരാണ് |
| | | സഹേത | സഹിക്കുക? |

37 തയോരേവം കഥയതോഃ പൃഥിവീധർമ്മയോസ്തദാ
പരീക്ഷിന്നാമ രാജർഷിഃ പ്രാപ്തഃ പ്രാചീം സരസ്വതീം.

| | | | |
|---|---|---|---|
| പൃഥിവീ-ധർമ്മയോഃ | ഭൂമിദേവിയും ധർമ്മദേവനും ആയിരുന്ന | രാജർഷി: | ഋഷിതുല്യനായ രാജാവു് |
| തയോഃ | അവരിരുവരും | പ്രാചീം | കുരുക്ഷേത്രത്തിൽ പൂർവ്വാഭിമുഖം പ്രവഹിക്കുന്ന |
| ഏവം | ഈ വിധം | | |
| കഥയതോഃ | സംഭാഷണംചെയ്തുകൊണ്ടിരിക്കവേ, | സരസ്വതീം | സരസ്വതിയുടെ തീരത്തിലേക്ക് |
| പരീക്ഷിത് നാമ | പരീക്ഷിത്തെന്ന പേരുകൊണ്ട് വിഖ്യാതനായ | തദാ | അപ്പോഠം |
| | | പ്രാപ്തഃ | എത്തി. |

കുറിപ്പ്:- ഭഗവത്തിരോധാനത്തിന്നുശേഷം ലോകത്തിൽ കലിയുഗ് ശക്തി കൂടി. ധർമ്മം വികലാംഗമായി. ഭൂമി സമ്പൽക്ഷയത്തെ അഭിമുഖീകരിച്ചു. സദാചാരങ്ങാം ലോപിച്ചവശായി. ഈ വസ്തുതയാണ് പൃഥിവീസംവാദരൂപേണ ഈ അദ്ധ്യായത്തിൽ പറഞ്ഞതു്. ധർമ്മത്തെ വൃഷരൂപമായും ഭൂമിയെ ഗോരൂപമായും സങ്കല്പിക്കുന്നതു് പൌരാണികകവിസങ്കേതമാകുന്നു.

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
ഷോഡശോऽദ്ധ്യായഃ

ആദിതഃ ശ്ലോകാഃ 675.

പതിനാറാമദ്ധ്യായം കഴിഞ്ഞു.

## സപ്തദശോ ഽദ്ധ്യായഃ : പതിനേഴാമദ്ധ്യായം.

[തതഃ സപ്തദശേ രാജ്ഞഃ കലിനിഗ്രഹ ഉച്യതേ
തസ്യൈവം വീര്യഭാജോഽപി വക്തും വൈരാഗ്യമദ്ഭുതം]

### പരീക്ഷിദ്ധർമ്മസംവാദവും കലിനിഗ്രഹണവും.

സൂത ഉവാച : സൂതൻ പറഞ്ഞു—

1 തത്ര ഗോമിഥുനം രാജാ ഹന്യമാനമനാഥവത്
ദണ്ഡഹസ്തം ച വൃഷളം ദദൃശേ നൃപലാഞ്ഛനം

| | | | |
|---|---|---|---|
| തത്ര | അവിടെ | ദണ്ഡഹസ്തം | കൈയിൽ വടിയെടുത്തിരിക്കുന്ന |
| അനാഥവത് | ഉടമസ്ഥനില്ലാത്തവയെപ്പോലെ | നൃപലാഞ്ഛനം | രാജലക്ഷണങ്ങളോടുകൂടിയ |
| ഹന്യമാനം | അടിക്കപ്പെട്ടുകൊണ്ടിരുന്ന | വൃഷളം ച | ഒരു ശൂദ്രനേയും |
| ഗോമിഥുനം | ഒരു പശുവിനേയും കാളയേയും, | രാജാ | പരീക്ഷിത്തുരാജാവു് |
| | | ദദൃശേ | കണ്ടു. |

2 വൃഷം മൃണാളധവളം മേഹന്തമിവ ബിഭ്യതം
വേപമാനം പദൈകേന സീദന്തം ശൂദ്രതാഡിതം

3 ഗാം ച ധർമ്മദുഘാം ദീനാം ഭൃശം ശൂദ്രപദാഹതാം
വിവത്സാം സാശ്രുവദനാം ക്ഷാമാം യവസമിച്ഛതീം.

| | | | |
|---|---|---|---|
| മൃണാളധവളം | താമരവളയംപോലെ വെളുത്തിട്ടുള്ളതും | ദീനാം | ദുഃഖിക്കുന്നതും |
| മേഹന്തം ഇവ | മൂത്രം വീഴുന്ന വിധത്തിൽ | ഭൃശം | ഏററവും |
| ബിഭ്യതം | ഭയന്നിരിക്കുന്നതും | ശൂദ്രപദാഹതാം | ശൂദ്രൻെറ കാൽകൊണ്ടുള്ള പ്രഹരമേല്ക്കപ്പെട്ടതും |
| വേപമാനം | വിറച്ചുകൊണ്ടിരിക്കുന്നതും | വിവത്സാം | കുട്ടിയില്ലാത്തതും |
| ഏകേന പദാ | ഒരേ ഒരു കാലോടുകൂടെ | സാശ്രുവദനാം | കണ്ണീരൊഴുകുന്ന മുഖത്തോടുകൂടിയതും |
| സീദന്തം | ക്ലേശിച്ചുകൊണ്ടിരിക്കുന്നതും | ക്ഷാമാം | മെലിഞ്ഞതും |
| ശൂദ്രതാഡിതം | ശൂദ്രനാൽ അടിക്കപ്പെട്ടുകൊണ്ടിരിക്കുന്നതുമായ | യവസം | തൃണത്തെ |
| വൃഷം | കാളയേയും, | ഇച്ഛതീം | ആഗ്രഹിക്കുന്നതുമായ |
| ധർമ്മദുഘാം | ധാർമ്മികകർമ്മങ്ങൾക്കാവശ്യമായ ക്ഷീരത്തെ കറക്കുന്നതും | ഗാം ച | ഒരു പശുവേയും |
| | | (ദദൃശേ) | കണ്ടു. |

4 പപ്രച്ഛ രഥമാരൂഢഃ കാര്‍ത്തസ്വരപരിച്ഛദം
മേഘഗംഭീരയാ വാചാ സമാരോപിതകാര്‍മ്മുകഃ

| | | | |
|---|---|---|---|
| കാര്‍ത്തസ്വര-പരിച്ഛദം | തങ്കക്കോപ്പുകളാല്‍ അലങ്കരിച്ച | മേഘ ഗംഭീരയാ | ഇടിനാദംപോലെ ഗാംഭീര്യം കലര്‍ന്ന |
| രഥം ആരൂഢഃ | തേരില്‍കയറി, | വാചാ | വാക്കുകൊണ്ടു് |
| സമാരോപിത-കാര്‍മ്മുകഃ | ഞാണ്‍ കെട്ടിമുറുക്കിയ വില്ലേന്തിക്കൊണ്ടു് | പപ്രച്ഛ | ചോദിച്ചു. |

5 കസ്ത്വം മച്ഛരണേ ലോകേ ബലാദ്ധംസ്യബലാന്‍ ബലീ
നരദേവോസി വേഷേണ നടവത് കര്‍മ്മണാഽദ്വിജഃ

| | | | |
|---|---|---|---|
| കഃ ത്വം | ആരാണു് നീ? | ഹംസി | ഹിംസിക്കുന്നു. |
| മച്ഛരണേ | എന്റെ രക്ഷയിലിരിക്കുന്ന | നടവത് | നടനെപ്പോലെ |
| ലോകേ | ലോകത്തില്‍ | വേഷേണ | വേഷംകൊണ്ടു് |
| ബലീ | ശക്തനായിരുന്നുകൊണ്ടു് | നരദേവഃ | രാജാവായിട്ടു് |
| അബലാന്‍ | അശക്തന്മാരെ | അസി | ഇരിക്കുന്നു; |
| ബലാത് | ബലാല്‍ക്കാരമായി | കര്‍മ്മണാ | പ്രവൃത്തികൊണ്ടു് |
| | | അദ്വിജഃ | ശൂദ്രനമാണു്. |

6 കസ്ത്വം കൃഷ്ണേ ഗതേ ദൂരം സഹ ഗാണ്ഡീവധന്വനാ
ശോച്യോഽസ്യശോച്യാന്‍ രഹസി പ്രഹരന്‍ വധമര്‍ഹസി

| | | | |
|---|---|---|---|
| ത്വം കഃ | നീ ആരു് ? | രഹസി | ആരുമില്ലാത്ത ഇടത്തില്‍ വെച്ചു് |
| കൃഷ്ണേ | ശ്രീകൃഷ്ണഭഗവാന്‍ | പ്രഹരന്‍ | ദ്വേഷിക്കുന്ന നീ |
| ഗാണ്ഡീവ-ധന്വനാ സഹ | ഗാണ്ഡീവഹസ്തനായ അര്‍ജ്ജുനനോടുകൂടെ | ശോച്യഃ അസി | അപരാധിയാണു്; |
| ദൂരം | അകലത്തേയ്ക്കു് | വധം | വധശിക്ഷയെ |
| ഗതേ | പോയിരിക്കവേ, | അര്‍ഹസി | അര്‍ഹിക്കുന്നുണ്ടു്. |
| അശോച്യാന്‍ | നിരപരാധികളെ | | |

7 ത്വം വാ മൃണാളധവളഃ പാദൈര്‍ന്യൂനഃ പദാ ചരന്‍
വൃഷരൂപേണ കിം കശ്ചിദ്ദേവോ നഃ പരിഖേദയന്‍

| | | | |
|---|---|---|---|
| ത്വം വാ | നീയും ആരാണു് ? | വൃഷരൂപേണ | കാളയുടെ ആകൃതിയോടുകൂടിയ |
| മൃണാള-ധവളഃ | താമരവളയംപോലെ വെളുത്ത | കശ്ചിത് | ഏതെങ്കിലും ഒരു |
| പാദൈഃ ന്യൂനഃ | കാലുകളം തികച്ചും ഇല്ലാത്ത | ദേവഃ കിം | ദേവനാണോ ? |
| പദാ | ഒററക്കാലുകൊണ്ടു് | നഃ | നമ്മെ |
| ചരന്‍ | നടക്കുന്ന | പരിഖേദയന്‍ | നീ വ്യസനിപ്പിച്ചു കൊണ്ടിരിക്കുന്നു. |

8 ന ജാതു പൌരവേന്ദ്രാണാം ദോർദ്ദണ്ഡപരിരംഭിതേ
ഭൂതലേ ഽനുപതന്ത്യസ്മിൻ വിനാ തേ പ്രാണിനാം ശുചഃ

| | | | |
|---|---|---|---|
| പൌരവേ-ന്ദ്രാണാം | പൂരുവംശത്തിലുള്ള രാജാക്കന്മാരുടെ | ശുചഃ വിനാ | കണ്ണീരൊഴികെ |
| ദോർദ്ദണ്ഡ-പരിരംഭിതേ | ഭുജദണ്ഡങ്ങളാൽ ആശ്ലേഷിക്കപ്പെട്ട | പ്രാണിനാം | മററു പ്രാണികളുടെ (കണ്ണീർ) |
| അസ്മിൻ ഭൂതലേ | ഈ ഭൂമണ്ഡലത്തിൽ | ജാതു | ഒരിക്കലും |
| തേ | നിന്റെ | ന അനു-പതന്തി | വീഴുന്നില്ല. |

9 മാ സൌരഭേയാനുശുചോ വ്യേതു തേ വൃഷളാദ്ഭയം
മാ രോദീരംബ ഭദ്രം തേ ഖലാനാം മയി ശാസ്തരി

| | | | |
|---|---|---|---|
| സൌരഭേയ | ഹേ സുരഭിപുത്ര ! | മാ രോദീഃ | കരയേണ്ടാ. |
| മാ അനുശുചഃ | വ്യസനിക്കരുതു്. | ഖലാനാം | ദുഷ്ടന്മാരുടെ |
| വൃഷളാത് | ശൂദ്രനിൽനിന്നു് | ശാസ്തരി | ശാസകനായ |
| തേ | നിനക്കുള്ള | മയി | ഞാനുള്ളപ്പോൾ |
| ഭയം വ്യേതു | പേടി നീങ്ങട്ടെ. | തേ | നിനക്കു് |
| അംബ | ഗോമാതാവേ ! | ഭദ്രം | ക്ഷേമമേ ഉണ്ടാവൂ |

10 യസ്യ രാഷ്ട്രേ പ്രജാഃ സർവ്വാസ്ത്രസ്യന്തേ സാധ്വ്യസാധുഭിഃ
തസ്യ മത്തസ്യ നശ്യന്തി കീർത്തിരായുർഭഗോ ഗതിഃ

| | | | |
|---|---|---|---|
| സാധ്വി | സാധുശീലേ ! | തസ്യ | ആ രാജാവിന്റെ |
| യസ്യ | ഏതു രാജാവിന്റെ | കീർത്തിഃ | നല്ലപേരും |
| രാഷ്ട്രേ | രാജ്യത്തിൽ | ആയുഃ | ആയുസ്സും |
| പ്രജാഃ സർവ്വാഃ | പ്രജകളെല്ലാം | ഭഗഃ | സൌഭാഗ്യവും |
| അസാധുഭിഃ | അസജ്ജനങ്ങളാൽ | ഗതിഃ | സൽഗതിയും |
| ത്രസ്യന്തേ | ഭയപ്പെട്ടുകഴിയുന്നുവോ, | | |
| മത്തസ്യ | ബുദ്ധിഭ്രംശമുള്ള | നശ്യന്തി | നശിച്ചുപോകുന്നു. |

11 ഏഷ രാജ്ഞാം പരോ ധർമ്മോ ഹ്യാർത്താനാമാർത്തിനിഗ്രഹഃ
അത ഏനം വധിഷ്യാമി ഭൂതദ്രുഹമസത്തമം

| | | | |
|---|---|---|---|
| ആർത്താനാം | ദുഃഖിതന്മാരുടെ | അതഃ | ആകയാൽ |
| ആർത്തിനിഗ്രഹഃ | ദുഃഖം അകററുക | ഭൂതദ്രുഹം | പ്രാണിദ്രോഹിയും |
| ഏഷഃ ഹി | എന്നതത്രേ | അസത്തമം | വല്ലാത്ത അസത്തും ആയിരിക്കുന്ന |
| രാജ്ഞാം | രാജാക്കന്മാരുടെ | ഏനം | ഇവനെ |
| പരഃ ധർമ്മഃ | വലിയ കടമ. | വധിഷ്യാമി | കൊന്നുകളഞ്ഞേക്കാം. |

12 കോऽവൃശ്ചത്തവ പാദാംസ്ത്രീൻ സൌരഭേയ ചതുഷ്പദഃ
മാ ഭൂവംസ്ത്വാദൃശാ രാഷ്ട്രേ രാജ്ഞാം കൃഷ്ണാനുവത്തിനാം

| | | | |
|---|---|---|---|
| സൌരഭേയ | എടോ വൃഷഭമേ ! | കൃഷ്ണാനുവത്തിനാം | ശ്രീകൃഷ്ണന്റെ കാലടിപ്പാടുകളെ പിന്തുടരുന്ന |
| ചതുഷ്പദഃ | നാൽക്കാലിയായ | രാജ്ഞാം | രാജാക്കന്മാരുടെ |
| തവ | നിന്റെ | രാഷ്ട്രേ | രാജ്യത്തിൽ |
| ത്രീൻ | മൂന്നു് | ത്വാദൃശാഃ | നിന്നെപ്പോലുള്ള ദീനന്മാർ |
| പാദാൻ | കാലുകളെയും | മാ ഭൂവൻ | ഉണ്ടാകവയ്യാ. |
| കഃ | ആർ | | |
| അവൃശ്ചത് | വെട്ടിമുറിച്ചു ? | | |

13 ആഖ്യാഹി വൃഷ ഭദ്രം വഃ സാധൂനാമകൃതാഗസാം
ആത്മവൈരൂപ്യകത്താരം പാത്ഥാനാംകീത്തിദൂഷണം.

| | | | |
|---|---|---|---|
| വൃഷ | വൃഷഭമേ ! | ആഖ്യാഹി | പറഞ്ഞുതരിക. |
| ആത്മവൈരൂപ്യകത്താരം | തനിക്കു് അംഗവൈകല്യം വരുത്തിവച്ചവനും | അകൃതാഗസാം | അപരാധം ചെയ്യാത്ത |
| | | സാധൂനാം | സാധുപ്രകൃതിയുള്ള |
| പാത്ഥാനാം | പാണ്ഡവന്മാരുടെ | വഃ | നിങ്ങൾക്കെല്ലാം |
| കീത്തിദൂഷണം | യശസ്സിനു കളങ്കമേല്പിച്ചവനും ആയ വ്യക്തിയെ | ഭദ്രം | ക്ഷേമമേ ഉണ്ടാവൂ. |

14 ജനേऽനാഗസ്യഘം യുഞ്ജൻ സവ്വതോऽസ്യ ച മദ്ഭയം
സാധൂനാം ഭദ്രമേവ സ്യാദസാധുദമനേ കൃതേ.

| | | | |
|---|---|---|---|
| അനാഗസി | അപരാധിയല്ലാത്ത | ഭയം | ഭയമേല്ക്കുന്നു. |
| ജനേ | ജനത്തിൽ | അസാധുദമനേ | ദുഷ്ടരെ അടിച്ചമർത്തുക എന്ന കൃത്യം |
| അഘം | ദ്രോഹത്തെ | | |
| യുഞ്ജൻ | ഏല്പിക്കുന്നവൻ ആരായാലും | കൃതേ | നിർവ്വഹിക്കപ്പെട്ടു കഴിഞ്ഞാൽ |
| അസ്യ | അവന്നു് | സാധൂനാം | ശിഷ്ടർക്കു് |
| സവ്വതഃ ച | എവിടെയും, എപ്പോഴും | ഭദ്രം ഏവ | നന്മമാത്രമേ |
| മത് | എന്നിൽനിന്നു് | സ്യാത് | പിന്നെയുണ്ടാവൂ. |

15 അനാഗഃസ്വിഹ ഭൂതേഷു യ ആഗസ്കൃന്നിരങ്കുശഃ
ആഹത്താസ്മി ഭുജം സാക്ഷാദമത്ത്യസ്യാപി സാംഗദം

| | | | |
|---|---|---|---|
| യഃ | യാവനൊരുത്തൻ | അനാഗഃസു | നിരുപദ്രവികളായ |
| ഇഹ | ഈ ലോകത്തിൽ | ഭൂതേഷു | പ്രാണികളിൽ |

| | | | |
|---|---|---|---|
| നിരങ്കുശഃ | നിയന്ത്രണമില്ലാതെ | അമർത്ത്യസ്യ അപി | ഒരു ദേവനാണെങ്കിലും കൂടി അവൻെറ |
| ആഗസ്കൃത് | ദ്രോഹമേല്പിക്കുന്നവ നായിരിക്കുന്നുവോ, | ഭുജം | ഭുജത്തെ |
| | | സാംഗദം | തോൾവളയോടുകൂടെ |
| സാക്ഷാത് | സാക്ഷാത്തായ | ആഹർത്താസ്മി | വെട്ടിയെടുക്കും. |

16 രാജ്ഞോ ഹി പരമോ ധർമ്മഃ സ്വധർമ്മസ്ഥാനുപാലനം
ശാസതോഽന്യാൻ യഥാശാസ്ത്രമനാപദ്യുത്പഥാനിഹ.

| | | | |
|---|---|---|---|
| ഹി | എന്തെന്നാൽ, | ശാസതഃ | ശാസിക്കുന്ന |
| ഇഹ | ഈ ലോകത്തിൽ | രാജ്ഞഃ | രാജാവിനു് |
| അനാപദി | ആപത്തില്ലാത്ത കാല ത്തിൽകൂടി | സ്വധർമ്മസ്ഥാ- നുപാലനം | സ്വന്തം ധർമ്മങ്ങളിൽ അടിയുറച്ചിരിക്കുന്ന വരെ രക്ഷിക്കുക എന്നതു് |
| ഉത്പഥാൻ | സ്വധർമ്മമാർഗ്ഗം തെററിനടക്കുന്ന | പരമഃ | ഏററവും വലിയ |
| അന്യാൻ | അന്യന്മാരെ | | |
| യഥാശാസ്ത്രം | നീതിമുറയനുസരിച്ചു് | ധർമ്മഃ | കടമയാണു്. |

ധർമ്മ ഉവാച : ധർമ്മദേവൻ പറഞ്ഞു:—

17 ഏതദ്വഃ പാണ്ഡവേയാനാം യുക്തമാർത്താഭയം വചഃ
യേഷാം ഗുണഗണൈഃ കൃഷ്ണോ ദൌത്യാദൌ ഭഗവാൻ കൃതഃ

| | | | |
|---|---|---|---|
| ആർത്താഭയം | ദുഃഖിതർക്കു് അഭയം നല്കുന്ന | യേഷാം | യാതൊരു പാണ്ഡ വരുടെ |
| ഏതത് വചഃ | ഈ വാക്കു് | ഗുണഗണൈഃ | ഗുണസമൂഹങ്ങളാൽ |
| പാണ്ഡവേ- യാനാം | പാണ്ഡവരുടെ വംശത്തിൽ പിറന്ന | ഭഗവാൻ | ഷഡ്ഗുണസമ്പന്നനായ |
| | | കൃഷ്ണഃ | ശ്രീകൃഷ്ണൻ |
| വഃ | നിങ്ങൾക്കു് | ദൌത്യാദൌ | ദൂതു പറയുക മുതലായ കാര്യങ്ങളിൽകൂടി |
| യുക്തം | ചേർന്നതുതന്നെ. | കൃതഃ | നിയുക്തനായിരുന്നു. |

18 ന വയം ക്ലേശബീജാനി യതഃ സ്യുഃ പുരുഷർഷഭ
പുരുഷം തം വിജാനീമോ വാക്യഭേദവിമോഹിതാഃ.

| | | | |
|---|---|---|---|
| പുരുഷർഷഭ | ഹേ പുരുഷപുംഗവ ! | ക്ലേശബീജാനി | ദുഃഖഹേതുക്കൾ |
| വാക്യഭേദ- വിമോഹിതാഃ | വ്യത്യസ്തങ്ങളായ അഭി പ്രായവാക്യങ്ങളാൽ ഭ്രമിച്ചിരിക്കുന്ന | യതഃ | യാതൊരാളിൽനിന്നു |
| | | സ്യുഃ | ഉണ്ടാകാമോ, |
| | | തം പുരുഷം | ആ പുരുഷനെ |
| വയം | ഞങ്ങൾ, | ന വിജാനീമഃ | അറിയുന്നില്ല. |

19 കേചിദ്വികല്പവസനാ ആഹുരാത്മാനമാത്മനഃ
ദൈവമന്യേ പരേ കർമ്മ സ്വഭാവമപരേ പ്രഭും.

| | | | |
|---|---|---|---|
| വികല്പ-വസനാഃ | ഭേദവിചാരം മറച്ചു വെച്ചു വാദിക്കുന്ന | ദൈവം | ഗ്രഹപ്പിഴയേയും, |
| കേചിത് | ചിലർ (യോഗശാസ്ത്രജ്ഞന്മാർ) | പരേ | വേറെച്ചിലർ (മീമാംസാപണ്ഡിതന്മാർ) |
| ആത്മനഃ | തനിക്ക് | കർമ്മ | കർമ്മത്തെയും, |
| പ്രഭും | ദുഃഖമുണ്ടാക്കാൻ കഴിവുള്ള ആൾ | അപരേ | വേറിട്ടും ചിലർ (ചാർവ്വാകസിദ്ധാന്തജ്ഞന്മാർ) |
| ആത്മാനം | താൻ തന്നെ എന്നു് | | |
| ആഹുഃ | പറയുന്നുണ്ടു്. | സ്വഭാവം | ലോകപ്രകൃതിയേയും |
| അന്യേ | മററുചിലർ (ജ്യോതിഃശാസ്ത്രജ്ഞന്മാർ) | | ദുഃഖനിമിത്തമായി പറയുന്നുണ്ടു്. |

20 അപ്രതർക്ക്യാദനിർദ്ദേശ്യാദിതി കേഷ്വപി നിശ്ചയഃ
അത്രാനുരൂപം രാജർഷേ വിമൃശ സ്വമനീഷയാ.

| | | | |
|---|---|---|---|
| കേഷ്വപി | ഏതാനും ചിലരുടെ (ഈശ്വരവിശ്വാസികളുടെ) ഇടയിലുള്ള | ഇതി | എന്നത്രേ. |
| | | രാജർഷേ | തത്വജ്ഞനായ രാജാവേ! |
| നിശ്ചയഃ | തീരുമാനം | അത്ര | ഇവയിൽ |
| അപ്രതർക്ക്യാത് | മനസ്സിന്നു വിഷയീഭവിക്കാത്തതും | അനുരൂപം | ശരിയായതിനെ |
| അനിർദ്ദേശ്യാത് | ഇന്നതെന്നു നിർദ്ദേശിക്കപ്പെടുവാൻ കഴിയാത്തതുമായ ഒന്നിൽ നിന്നാണ് | സ്വമനീഷയാ | സ്വന്തം ബുദ്ധികൊണ്ടു് |
| | | വിമൃശ | ചിന്തിച്ചറിഞ്ഞുകൊൾക. |

കുറിപ്പ്:— ദുഃഖകാരണത്തെ പറഞ്ഞറിയിക്കാൻ സാദ്ധ്യമല്ലെന്നു് ധർമ്മദേവൻ പറയുന്നു. എന്തെന്നാൽ താത്വികമായി അതിനെക്കുറിച്ചുള്ള നിഗമനങ്ങൾ പലതാണ്. യോഗശാസ്ത്രജ്ഞന്മാർ ഒരുവൻ അനുഭവിക്കുന്ന ദുഃഖത്തിന്നു് അവൻ തന്നെയാണ് കാരണഭൂതനെന്നു പറയുന്നു. ജ്യോതിഷക്കാരുടെ പക്ഷത്തിൽ സുഖദുഃഖാനുഭവത്തിന്നുനിമിത്തം ഗ്രഹങ്ങളുടെ ഗതിവിഗതികളാണ്. മീമാംസകന്മാരുടെപക്ഷത്തിൽ അനാദിയായ കർമ്മവാസനയാണതു്. ലോകസ്വഭാവം മാത്രമാണെന്നു ചാർവ്വാകന്മാർ സിദ്ധാന്തിക്കുന്നുണ്ടു്. സുഖദുഃഖഹേതു ഈശ്വരനാണെന്നു് ആസ്തികന്മാരും വിശ്വസിച്ചുവരുന്നു. ഈ വാദങ്ങളിൽ ഏതു ശരി? രാജാവുതന്നെ ചിന്തിച്ചറിയണം.

21 ഏവം ധർമ്മേ പ്രവദതി സ സമ്രാഡ്ദ്വിജസത്തമ
സമാഹിതേന മനസാ വിഖേദഃ പര്യചഷ്ട തം.

| | | | |
|---|---|---|---|
| ദ്വിജസത്തമ | ബ്രാഹ്മണോത്തമനായ ശൌനക! | വിഖേദഃ | ഖേദമകന്നവനായിട്ട് |
| ധർമ്മേ | ധർമ്മദേവൻ | സമാഹിതേന | സമാധാനത്തോടുകൂടിയ |
| ഏവം | ഇപ്രകാരം | മനസാ | മനസ്സോടെ |
| പ്രവദതി | പറഞ്ഞപ്പോൾ | തം | അവനോട് |
| സഃ സമ്രാട് | ആ രാജാധിരാജൻ | പര്യചഷ്ട | പറഞ്ഞു |

രാജോവാച : രാജാവു് പറഞ്ഞു —

22 ധർമ്മം ബ്രവീഷി ധർമ്മജ്ഞ ധർമ്മോസി വൃഷരൂപധൃക്
യദധർമ്മകൃതഃ സ്ഥാനം സൂചകസ്യാപി തദ്ഭവേത്.

| | | | |
|---|---|---|---|
| ധർമ്മജ്ഞ | ധർമ്മം അറിയുന്നോവേ! | അധർമ്മകൃതഃ | അധർമ്മം ചെയ്യുന്നവന്നു് |
| ധർമ്മം | ധർമ്മതത്വത്തെ കുറിച്ച് | യത് | യാതൊരു |
| ബ്രവീഷി | അങ്ങുന്ന് പ്രവചിക്കുന്നു; | സ്ഥാനം | സ്ഥലമാണോ, |
| വൃഷരൂപധൃക് | കാളയുടെ വടിവുപൂണ്ട | തത് | അതുതന്നെ |
| ധർമ്മഃ | ധർമ്മദേവൻ | സൂചകസ്യ അപി | അവന്റെ പേരെടുത്തു പറയുന്നവനും |
| അസി | ആകുന്നു | ഭവേത് | ഉണ്ടാകും |

23 അഥവാ ദേവമായായാ നൂനം ഗതിരഗോചരാ
ചേതസോ വചസശ്ചാപി ഭൂതാനാമിതി നിശ്ചയഃ.

| | | | |
|---|---|---|---|
| അഥവാ | അല്ലെങ്കിൽ | അഗോചരാ | വിഷയീഭവിക്കാത്തതാകുന്നു |
| ദേവമായായാഃ | ഈശ്വരമായയുടെ | | |
| ഗതിഃ | പോക്ക് | ഇതി | എന്നുള്ള |
| ഭൂതാനാം | പ്രാണികളുടെ | | |
| ചേതസഃ | മനസ്സിനും | നിശ്ചയഃ | അഭിപ്രായം |
| വചസഃ ച അപി | വാക്കിനും | നൂനം | ആയിരിക്കണം |

24 തപഃ ശൌചം ദയാ സത്യമിതി പാദാഃ പ്രകീർത്തിതാഃ
അധർമ്മാംശൈസ്ത്രയോ ഭഗ്നാഃ സ്മയസംഗമദൈസ്തവ

| | | | |
|---|---|---|---|
| തപഃ | തപസ്സ് (സ്വധർമ്മാനുഷ്ഠാനം) | ദയാ | ഭൂതാനുകമ്പ, |
| | | സത്യം | യഥാർത്ഥഭാഷണം |
| ശൌചം | ബാഹ്യാഭ്യന്തരശുദ്ധി, | ഇതി | എന്നിവ (നാലും) |

| | | | |
|---|---|---|---|
| തവ | അങ്ങയുടെ | സ്മയസംഗ— മദൈഃ | അഹന്ത, വിഷയാസക്തി, മദം എന്നിവയാൽ |
| പാദാഃ | കാലുകളായിട്ട് | ത്രയഃ | മൂന്നുകാലുകളും |
| പ്രകീർത്തിതാഃ | പറയപ്പെട്ടിരിക്കുന്നു. | ഭഗ്നാഃ | ഒടിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. |
| അധർമ്മാംശൈഃ | അധർമ്മത്തിൻെറ അംശങ്ങളായ | | |

25 ഇദാനീം ധർമ്മ പാദസ്തേ സത്യം നിർവ്വർത്തയേദ്യതഃ
തം ജിഘൃക്ഷത്യധർമ്മോऽയമനൃതേനേധിതഃ കലിഃ

| | | | |
|---|---|---|---|
| ധർമ്മ | ഹേ ധർമ്മമൂർത്തേ ! | നിർവ്വർത്തയേത് | അങ്ങ് തന്നെത്താൻ ഒരു വിധം നിലനിർത്തിക്കൊണ്ടുവരുന്നുവോ, |
| ഇദാനീം | ഇപ്പോൾ (ഈ കലിയുഗത്തിൽ) | തം | അതിനെയും |
| തേ | അങ്ങയ്ക്ക് | അനൃതേന | അസത്യത്താൽ |
| സത്യം | സത്യം എന്ന | ഏധിതഃ | മൂപ്പെത്തിയിരിക്കുന്ന |
| പാദഃ | ഒരേ പാദമാണുള്ളത്. | അധർമ്മഃ | അധർമ്മമൂർത്തിയായ |
| യതഃ | യാതൊരു സത്യമെന്ന പാദത്താൽ | അയം കലിഃ | ഈ കലി |
| | | ജിഘൃക്ഷതി | തല്ലിത്തകർക്കാൻ ആശിക്കുകയാണ്. |

കുറിപ്പ്:— ധർമ്മവൃഷത്തിൻെറ നാലുപാദങ്ങൾ തപസ്സ്, ശുദ്ധി, ദയ, സത്യം എന്നിവയാകുന്നു. ആദ്യം കൃതയുഗത്തിൽ പൂർണ്ണപാദത്വമുണ്ടായിരുന്ന ധർമ്മത്തിനു ത്രേതയിൽ നാലിലൊന്നും, ദ്വാപരത്തിൽ പകുതിയും കലിയിൽ മുക്കാലും പാദാംശങ്ങൾ നഷ്ടപ്പെടുന്നു. കലി പ്രബലപ്പെടുമ്പോൾ അവശേഷിച്ച ഏകപാദവും നാശിക്കും. അധർമ്മാംശങ്ങളായ അഹന്ത, സ്ത്രീസേവ, മദ്യമദം, കള്ളം എന്നിവ യഥാക്രമം ധർമ്മാംശങ്ങളെ അടിച്ചമർത്തുന്നു.

26 ഇയം ച ഭൂർഭഗവതാ ന്യാസിതോരുഭരാ സതീ
ശ്രീമദ്ഭിസ്തത്പദന്യാസൈഃ സർവ്വതഃ കൃതകൗതുകാ.

| | | | |
|---|---|---|---|
| ഇയം ഭൂഃ ച | ഈ ഭൂമിദേവിയും | തത്പദ— ന്യാസൈഃ | അവിടുത്തെ തൃപ്പാദവിന്യാസങ്ങൾകൊണ്ട് |
| ഭഗവതാ | ശ്രീകൃഷ്ണഭഗവാനാൽ | സർവ്വതഃ | എല്ലായിടത്തും |
| ന്യാസിതോ— രുഭരാ സതീ | ഇറക്കിവെക്കപ്പെട്ട ഭൂരിഭാരത്തോടുകൂടിയവളായിട്ട്, | കൃതകൗതുകാ | മംഗളദായിനിയായി വർത്തിച്ചു. |
| ശ്രീമദ്ഭിഃ | ശ്രീത്വമുള്ള | | |

27 ശോചത്യശ്രുകലാ സാധ്വീ ദുർഭഗേവോജ്ഝിതാऽധുനാ
അബ്രഹ്മണ്യാ നൃപവ്യാജാഃ ശൂദ്രാ ഭോക്ഷ്യന്തി മാമിതി.

| | | | |
|---|---|---|---|
| സാധ്വീ | ഉത്തമയായ ഇവരം | നൃപവ്യാജാഃ | രാജത്വം നടിക്കുന്ന നവരുമായ |
| അധുനാ | ഇപ്പോഠം | ശൂദ്രാഃ | ശൂദ്രന്മാർ |
| ഉജ്ഝിതാ | ഭഗവാനാൽ കൈ വിടപ്പെട്ടു് | മാം | എന്നെ |
| ദുർഭഗാ ഇവ | ഭാഗ്യംകെട്ടവളെപ്പോലെ ആയിരിക്കുന്നു. | ഭോക്ഷ്യന്തി | അനുഭവിക്കാൻ പോകുന്നുവല്ലോ |
| | | ഇതി | എന്നോൎത്തു് |
| അബ്രഹ്മണ്യാഃ | ബ്രാഹ്മണഭക്തിയില്ലാത്തവരും | അശ്രുകലാ | കണ്ണീരൊഴുക്കി |
| | | ശോചതി | കരയുന്നു. |

28 ഇതി ധൎമ്മം മഹീം ചൈവ സാന്ത്വയിത്വാ മഹാരഥഃ
നിശാതമാദദേ ഖഡ്ഗം കലയേƒധൎമ്മഹേതവേ.

| | | | |
|---|---|---|---|
| മഹാരഥഃ | പരാക്രമശാലിയായ പരീക്ഷിത്തു് | അധൎമ്മഹേതവേ | അധൎമ്മത്തിന്നു ഹേതുഭൂതനായ |
| ഇതി | ഈവിധം | കലയേ | കലിയുടെ നേൎക്കു് |
| ധൎമ്മം ച | ധൎമ്മദേവനേയും | നിശാതം | മൂൎച്ചയേറിയ |
| മഹീം ഏവ | ഭൂമിദേവിയേയും | ഖഡ്ഗം | വാഠം |
| സാന്ത്വയിത്വാ | സമാധാനിപ്പിച്ചു്, | ആദദേ | എടുത്തു. |

29 തം ജിഘാംസുമഭിപ്രേത്യ വിഹായ നൃപലാഞ്ഛനം
തത്പാദമൂലം ശിരസാ സമഗാദ്ഭയവിഹ്വലഃ.

| | | | |
|---|---|---|---|
| തം ജിഘാംസും അഭിപ്രേത്യ | അദ്ദേഹം തന്നെക്കൊല്ലുവാൻ ഭാവിക്കുകയാണെന്നു് അറിഞ്ഞു് | വിഹായ | ഉപേക്ഷിച്ചു് |
| | | തത്പാദമൂലം | അദ്ദേഹത്തിന്റെ പാദാന്തികത്തെ |
| ഭയവിഹ്വലഃ | ഭയത്താൽ അവശനായിത്തീൎന്ന കലി | ശിരസാ | ശിരസ്സുകൊണ്ടു് |
| നൃപലാഞ്ഛനം | രാജലക്ഷണത്തെ | സമഗാത് | സമാശ്രയിച്ചു. |

30 പതിതം പാദയോൎവ്വീക്ഷ്യ കൃപയാ ദീനവത്സലഃ
ശരണ്യോ നാവധീച്ഛ്ലോക്യ ആഹ ചേദം ഹസന്നിവ.

| | | | |
|---|---|---|---|
| പാദയോഃ | പാദങ്ങളിൽ | കൃപയാ | കാരുണ്യത്താൽ |
| പതിതം | വീണ കലിയെ | ന അവധീത് | വധിച്ചില്ല ; |
| വീക്ഷ്യ | കണ്ടു്, | ഹസൻ ഇവ | അല്പം പുഞ്ചിരിതൂകിക്കൊണ്ടു് |
| ദീനവത്സലഃ | ദീനാനുകമ്പയുള്ളവനും | | |
| ശരണ്യഃ | ശരണപ്രദനും | ഇദം | ഇങ്ങനെ |
| ശ്ലോക്യഃ | പ്രശംസനീയനുമായ രാജാവു് | ആഹ ച | പറകയും ചെയ്തു. |

രാജോവാച : പരീക്ഷിത്ത് രാജാവു് പറഞ്ഞു:—

31 ന തേ ഗുഡാകേശയശോധരാണാം
ബദ്ധാഞ്ജലേർവൈ ഭയമസ്തി കിഞ്ചിത്
ന വർത്തിതവ്യം ഭവതാ കഥഞ്ചന
ക്ഷേത്രേ മദീയേ ത്വമധർമ്മബന്ധുഃ

| | | | |
|---|---|---|---|
| ഗുഡാകേശ— യശോധരാണാം | അർജ്ജുനന്റെ കീർത്തിയെ നിലനിർത്തുന്നവർക്കു് | ക്ഷേത്രേ | രാജ്യത്തിൽ |
| ബദ്ധാഞ്ജലേഃ | കൂപ്പുകൈയർപ്പിച്ച | ഭവതാ | നിന്നാൽ |
| തേ | നിനക്കു് | കഥഞ്ചന | ഒരു പ്രകാരത്തിലും |
| കിഞ്ചിത് | അല്പംപോലും | ന വർത്തിതവ്യം | വർത്തിക്കപ്പെട്ടുകവയ്യാ. |
| ഭയം വൈ | ഭയമെന്നതു് | ത്വം | (എന്തെന്നാൽ) നീ |
| ന അസ്തി | സംഭവിക്കയില്ല. | അധർമ്മ— ബന്ധുഃ | അധർമ്മത്തിന്റെ ബന്ധുവാണ്. |
| മദീയേ | (എങ്കിലും) എന്റേതായ | | |

32 ത്വാം വർത്തമാനം നരദേവദേഹേ—
ഷ്വനുപ്രവൃത്തോഽയമധർമ്മപൂഗഃ
ലോഭോഽനൃതം ചൌര്യമനാര്യമംഹോ
ജ്യേഷ്ഠാ ച മായാ കലഹശ്ച ദംഭഃ.

| | | | |
|---|---|---|---|
| നരദേവ— ദേഹേഷു | രാജാക്കന്മാരുടെ ശരീരങ്ങളിൽ | അനൃതം | നുണ, |
| വർത്തമാനം | നിവസിക്കുന്ന | ചൌര്യം | കളവു്, |
| ത്വാം അനു | നിന്നെത്തുടർന്നു് | അനാര്യം | നീചത, |
| അയം | ഇപ്പറയുന്ന | അംഹഃ | സ്വധർമ്മത്യാഗം, |
| അധർമ്മപൂഗഃ | അധർമ്മസമൂഹം | ജ്യേഷ്ഠാ ച | അശ്രീകരത എന്നിവയും |
| പ്രവൃത്തഃ | ഏർപ്പെട്ടിരിക്കുന്നു | മായാ | കപടം, |
| ലോഭഃ | അന്യധനാഭിലാഷം, | കലഹഃ | ശണ്ഠ, |
| | | ദംഭഃ ച | ഗർവ്വ് എന്നിവയും. |

33 ന വർത്തിതവ്യം തദധർമ്മബന്ധോ
ധർമ്മേണ സത്യേന ച വർത്തിതവ്യേ
ബ്രഹ്മാവർത്തേ യത്ര യജന്തി യജ്ഞൈ—
ര്യജ്ഞേശ്വരം യജ്ഞവിതാനവിജ്ഞാഃ.

| | | | |
|---|---|---|---|
| തത് | അതുകൊണ്ടു്, | യജ്ഞവിതാന— വിജ്ഞാഃ | ബഹുവിധം യാഗാനുഷ്ഠാനങ്ങളിൽ നൈപുണ്യമുള്ളവർ |
| യത്ര | യാതൊരിടത്തിൽ | | |

| | | | |
|---|---|---|---|
| യജ്ഞേശ്വരം | യാഗങ്ങളുടെ അധിഷ്ഠാനമൂർത്തിയായ ശ്രീഹരിയെ | സത്യേന ച | സത്യത്തോടുംകൂടി |
| യജ്ഞൈഃ | യാഗങ്ങളാംകൊണ്ട് | വർത്തിതവ്യേ | വർത്തിക്കപ്പെടേണ്ടുന്ന |
| യജന്തി | സമാരാധിക്കുന്നുവോ, അങ്ങനെയുള്ള — | ബ്രഹ്മാവർത്തേ | ബ്രഹ്മാവർത്തഭൂമിയിൽ, |
| ധർമ്മേണ | ധർമ്മത്തോടും | അധർമ്മബന്ധോ | അധർമ്മത്തിന്റെ ബന്ധുവായുള്ളോവേ ! |
| | | ന വർത്തിതവ്യം | നിന്നാൽ വസിക്കപ്പെട്ടുകൂടാ. |

34 യസ്മിൻ ഹരിർഭഗവാനിജ്യമാന
ഇജ്യാമൂർത്തിര്യജതാം ശം തനോതി
കാമാനമോഘാൻ സ്ഥിരജംഗമാനാ-
മന്തർബഹിർവായുരിവൈഷ ആത്മാ.

| | | | |
|---|---|---|---|
| ഇജ്യാമൂർത്തിഃ | യജ്ഞസ്വരൂപനും | ഏഷഃ ഹരിഃ | ഈ ശ്രീഹരി |
| സ്ഥിരജംഗമാനാം | സ്ഥാവരജംഗമങ്ങളുടെ | യസ്മിൻ | യാതൊരു ബ്രഹ്മാവർത്തഭൂമിയിൽവച്ച് |
| അന്തഃ | അകത്തും | ഇജ്യമാനഃ | യജ്ഞങ്ങളാംകൊണ്ട് ആരാധിക്കപ്പെടുന്നതായാൽ |
| ബഹിഃ | പുറത്തും | യജതാം | ആരാധകന്മാർക്ക് |
| വായുഃ ഇവ | വായുവെന്നപോലെ | അമോഘാൻ | സാഫല്യമുള്ള |
| ആത്മാ | പ്രാണചൈതന്യമായി വ്യാപിച്ചിരിക്കുന്നവനും | കാമാൻ | ആഗ്രഹങ്ങളെയും |
| ഭഗവാൻ | ഷഡ്ഗുണപൂർണ്ണനും ആയ | ശം | നിത്യസുഖത്തെയും |
| | | തനോതി | അരുളുന്നു. |

സൂത ഉവാച : സൂതൻ പറഞ്ഞു: —

35 പരീക്ഷിതൈവമാദിഷ്ടഃ സ കലിർജാതവേപഥുഃ
തമുദ്യതാസിമാഹേദം ദണ്ഡപാണിമിവോദ്യതം.

| | | | |
|---|---|---|---|
| പരീക്ഷിതാ | പരീക്ഷിത്തിനാൽ | ഉദ്യതാസിം | ഉയർത്തിയ വാളോടുകൂടിയവനായി |
| ഏവം | ഇപ്രകാരം | ദണ്ഡപാണിം ഇവ | അന്തകനെപ്പോലെ |
| ആദിഷ്ടഃ | ആജ്ഞാപിക്കപ്പെട്ട | ഉദ്യതം | ഒരുങ്ങിനില്ക്കുന്ന |
| സഃ കലിഃ | ആ കലിപുരുഷൻ | തം | അദ്ദേഹത്തോട് |
| ജാതവേപഥുഃ | പേടിച്ചുവിറച്ചുകൊണ്ട് | ഇദം ആഹ | ഈവിധം പറഞ്ഞു. |

കലിരുവാച = കലി പറഞ്ഞു.

36 യത്ര കച്വന വത്സ്യാമി സാവ്വഭൌമ തവാജ്ഞയാ
ലക്ഷയേ തത്ര തത്രാപി ത്വാമാത്തേഷുശരാസനം.

| | | | |
|---|---|---|---|
| സാവ്വഭൌമ | എല്ലാ നാട്ടിന്നും അധിപനായിരിക്കുന്ന മഹാരാജാവേ! | വത്സ്യാമി | ഞാൻ വസിക്കേണ്ടതു്? |
| തവ | അങ്ങയുടെ | തത്ര തത്ര അപി | അവിടെയവിടെ, എല്ലായിടത്തും |
| ആജ്ഞയാ | ചൊൽപ്പടിക്ക് | ത്വാം | അങ്ങയെ |
| യത്ര കച്വന | ഏതിടത്താണ് | ആത്തേഷു-ശരാസനം | അമ്പും വില്ലും എടുത്തു നില്ക്കുന്നതായി |
| | | ലക്ഷയേ | കാണുന്നു. |

37 തന്മേ ധമ്മഭൃതാം ശ്രേഷ്ഠ സ്ഥാനം നിർദ്ദേഷ്ടുമർഹസി
യത്രൈവ നിയതോ വത്സ്യ ആതിഷ്ഠംസ്തേഽനുശാസനം

| | | | |
|---|---|---|---|
| ധർമ്മഭൃതാം | ധർമ്മത്തെ ഭരിക്കുന്നവരുടെ ഇടയിൽ | നിയതഃ | ഇളക്കംതട്ടാത്തവനായി |
| ശ്രേഷ്ഠ | അഗ്രഗണ്യനായ രാജാവേ! | യത്ര ഏവ | യാതൊരിടത്തിൽ മാത്രം |
| തേ | അങ്ങയുടെ | വത്സ്യേ | വസിക്കാമോ, |
| അനുശാസനം | കല്പനയെ | തത് സ്ഥാനം | ആ സ്ഥാനത്തെ |
| ആതിഷ്ഠൻ | നിറവേററിക്കൊണ്ടു് | മേ | എനിക്ക് |
| | | നിർദ്ദേഷ്ടും | കാട്ടിത്തരുവാൻ |
| | | അർഹസി | അർഹിക്കുന്നു. |

സൂത ഉവാച : സൂതൻ പറഞ്ഞു—

38 അഭ്യർത്ഥിതസ്തദാ തസ്മൈ സ്ഥാനാനി കലയേ ദദൌ
ദ്യൂതം പാനം സ്ത്രിയഃ സൂനാ യത്രാധമ്മശ്ചതുർവിധഃ.

| | | | |
|---|---|---|---|
| അഭ്യർത്ഥിതഃ | ഇങ്ങനെ അഭ്യർത്ഥിക്കപ്പെട്ട രാജാവ് | ചതുർവിധഃ | നാലുതരത്തിലുള്ള |
| തദാ | അന്നേരത്തു്, | അധർമ്മഃ | അധർമ്മം |
| ദ്യൂതം | ചൂതുകളി, | യത്ര | യാതൊരിടത്തിലുണ്ടോ, |
| പാനം | മദ്യപാനം, | സ്ഥാനാനി | ആ സ്ഥാനങ്ങളെ |
| സ്ത്രിയഃ | സ്ത്രീസേവ, | തസ്മൈ | ആ |
| സൂനാ | പ്രാണിഹിംസ എന്നിങ്ങനെ | കലയേ | കലിക്കായിക്കൊണ്ടു് |
| | | ദദൌ | കല്പിച്ചുകൊടുത്തു. |

39 പുനശ്ച യാചമാനായ ജാതരൂപമദാത് പ്രഭുഃ
തതോഽനൃതം മദം കാമം രജോ വൈരം ച പഞ്ചമം

| | |
|---|---|
| പുനഃ ച | പിന്നെയും |
| യാചമാനായ | യാചിച്ചുകൊണ്ടിരുന്ന കലിക്കു് |
| പ്രഭുഃ | രാജാവു് |
| ജാതരൂപം | സ്വർണ്ണത്തെയും (വാസസ്ഥാനമായിട്ടു്) |
| അദാത് | കൊടുത്തു. |
| തതഃ | അതുമൂലം |
| അനൃതം | നുണ, |
| മദം | ഉന്മത്തത, |
| കാമം | സ്ത്രീലമ്പടത്വം, |
| രജഃ | ഹിംസ എന്നിവയേയും |
| പഞ്ചമം | അഞ്ചാമതായിട്ടു് |
| വൈരം ച | വിരോധവും (കലിക്കു് വാസസ്ഥാനങ്ങളായി കൊടുത്തു). |

നോട്ടു്:— നാലു് അധർമ്മങ്ങളും ഒത്തുചേർന്നുള്ള ഒരു പ്രത്യേകവാസസ്ഥാനം അനുവദിച്ചുതരണമെന്നു കലി വീണ്ടും അപേക്ഷിച്ചപ്പോൾ രാജാവു് സ്വർണ്ണം വാസസ്ഥാനമായിട്ടു് അനുവദിച്ചു. ഈ സ്വർണ്ണത്തെ നിമിത്തീകരിച്ചു് അനൃതം (ചൂതുകളി), മദം (മദ്യപാനം), കാമം (സ്ത്രീസേവ), രജസ്സ് (ഹിംസ) എന്നീ നാലുകൾക്കുപുറമെ വൈരം എന്ന അഞ്ചാമതൊരുസ്ഥാനവും കലിക്കുണ്ടായി.

40 അമൂനി പഞ്ച സ്ഥാനാനി ഹ്യധർമ്മപ്രഭവഃ കലിഃ
ഔത്തരേയേണ ദത്താനി ന്യവസത്തന്നിദേശകൃത്.

| | |
|---|---|
| അധർമ്മപ്രഭവഃ | അധർമ്മത്തിന്റെ ജന്മസ്ഥാനമായുള്ള |
| കലിഃ | കലിയാകട്ടെ |
| ഔത്തരേയേണ | പരീക്ഷിത്തിനാൽ |
| ദത്താനി | നല്കപ്പെട്ടതായ |
| അമൂനി | ഇപ്പറഞ്ഞ |
| പഞ്ച | അഞ്ചു് |
| സ്ഥാനാനി ഹി | സ്ഥാനങ്ങളെമാത്രം |
| തന്നിദേശകൃത് | അദ്ദേഹത്തിന്റെ ആജ്ഞയെ പരിപാലിച്ചുകൊണ്ടു് |
| ന്യവസത് | അധിവസിച്ചു. |

41 അഥൈതാനി ന സേവേത ബുഭൂഷുഃ പുരുഷഃ ക്വചിത്
വിശേഷതോ ധർമ്മശീലോ രാജാ ലോകപതിർഗ്ഗുരുഃ.

| | |
|---|---|
| അഥ | അതുകൊണ്ടു് |
| ബുഭൂഷുഃ | ഉത്കർഷത്തെ ആഗ്രഹിക്കുന്ന |
| പുരുഷഃ | മനുഷ്യൻ |
| ക്വചിത് | ഒരിക്കലും |
| ഏതാനി | ഇവയെ |
| ന സേവേത | സേവിക്കരുതു്. |
| ധർമ്മശീല | ധാർമ്മികസ്വഭാവമുള്ളവനും |
| ലോകപതിഃ | ലോകത്തിന്റെ രക്ഷിതാവും |
| ഗുരുഃ | ശാസിതാവുമായ |
| രാജാ | രാജാവു് |
| വിശേഷതഃ | പ്രത്യേകിച്ചും അരുതു്. |

42 വൃഷസ്യ നഷ്ടാംസ്ത്രീൻ പാദാംസ്തപഃ ശൌചം ദയാമിതി
പ്രതിസന്ദധ ആശ്വാസ്യ മഹീം ച സമവർദ്ധയത്.

| | | | |
|---|---|---|---|
| വൃഷസ്യ | ധർമ്മവൃഷഭത്തിൻെറ | ദയാം | ദയയേയും |
| നഷ്ടാൻ | നശിച്ചുപോയിരുന്ന | ഇതി | ഈവിധം |
| ത്രീൻ | മൂന്നു് | പ്രതിസന്ദധേ | വീണ്ടും സന്ധാനം ചെ[യ്തു; |
| പാദാൻ | പാദങ്ങളാവുന്ന | മഹീം ച | ഭൂമിയേയും |
| തപഃ | തപസ്സിനെയും | ആശ്വാസ്യ | ആശ്വസിപ്പിച്ചു് |
| ശൌചം | ശൌചത്തെയും | സമവർദ്ധയത് | അഭിവൃദ്ധിപ്പെടുത്തി. |

43 സ ഏഷ ഏതർഹ്യധ്യാസ്ത ആസനം പാർത്ഥിവോചിതം
പിതാമഹേനോപന്യസ്തം രാജ്ഞാഽരണ്യം വിവിക്ഷതാ.

| | | | |
|---|---|---|---|
| സഃ | അങ്ങനെയുള്ള | ഉപന്യസ്തം | ഏല്പിച്ചുകൊടുക്കപ്പെട്ട |
| ഏഷഃ | ഈ പരീക്ഷിത്ത് രാജാവു് | പാർത്ഥിവോചിതം | രാജോചിതമായ |
| അരണ്യം | വനത്തിലേക്ക | ആസനം | സിംഹാസനത്തെ |
| വിവിക്ഷതാ | പോകാൻ തുടങ്ങുന്ന | ഏതർഹി | ഇപ്പോഴും |
| പിതാമഹേന | തൻെറ മുത്തച്ഛനായ | അധ്യാസ്തേ | കൈയടക്കി ഇരിക്കുന്നുണ്ടു്. |
| രാജ്ഞാ | യുധിഷ്ഠിരരാജാവിനാൽ | | |

44 ആസ്തേഽധുനാ സ രാജർഷിഃ കൌരവേന്ദ്രശ്രിയോല്ലസൻ
ഗജാഹ്വയേ മഹാഭാഗശ്ചക്രവർത്തീ ബൃഹച്ഛ്രവാഃ.

| | | | |
|---|---|---|---|
| മഹാഭാഗഃ | ഭാഗ്യശാലിയും | കൌരവേന്ദ്രശ്രിയാ | കുരുവംശരാജാക്കന്മാരുടെ രാജ്യലക്ഷ്മിയാൽ |
| ചക്രവർത്തീ | സാർവ്വഭൌമനും | ഉല്ലസൻ | പരിലസിച്ചുകൊണ്ടു് |
| ബൃഹച്ഛ്രവാഃ | അധികം കീർത്തിയെഴുന്നവനുമായ | അധുനാ | ഇപ്പോഴും |
| | | ഗജാഹ്വയേ | ഹസ്തിനാപുരത്തിൽ |
| സഃ രാജർഷിഃ | ആ രാജർഷി | ആസ്തേ | വാഴുന്നു. |

45 ഇത്ഥംഭൂതാനുഭാവോഽയമഭിമന്യുസുതോ നൃപഃ
യസ്യ പാലയതഃ ക്ഷോണീം യൂയം സത്രായ ദീക്ഷിതാഃ.

| | | | |
|---|---|---|---|
| അഭിമന്യുസുതഃ | അഭിമന്യുവിൻെറ പുത്രനായ | യസ്യ ക്ഷോണീം പാലയതഃ | യാതൊരുവൻ രാജ്യം പാലിച്ചുകൊണ്ടിരിക്കേ |
| അയം നൃപഃ | ഈ രാജാവു് | | |
| ഇത്ഥംഭൂതാനുഭാവഃ | ഇപ്രകാരത്തിലുള്ള മഹിമാതിശയം ചേർന്നവനാണ്. | യൂയം | നിങ്ങൾ |
| | | സത്രായ | ദീർഘിച്ച യാഗത്തിന്നായി |
| | | ദീക്ഷിതാഃ | വ്രതം കൊണ്ടിരിക്കുന്നു. |

കുറിപ്പ്:— പരീക്ഷിത്ത്മഹാരാജാവു് അധർമ്മമൂർത്തിയായ കലിയെ കീഴൊതുക്കിനിയന്ത്രിച്ചു് ധർമ്മത്തെയും ഭൂമിയെയും സംരക്ഷിച്ച കഥയാണ് ഈ അദ്ധ്യായ

യത്തിൽ പറഞ്ഞവസാനിപ്പിച്ചതു്. ഇപ്രകാരം ആ രാജാവു് ധർമ്മസ്ഥാപനം ചെയ്തതുകൊണ്ടത്രേ കലിയുടെ കാലം ആരംഭിച്ചതിനുശേഷവും ശൌനകാദികൾക്കു് നൈമിഷാരണ്യത്തിൽ ദീർഘസത്രം ദീക്ഷിക്കുവാൻ സാധിച്ചതെന്നു സൂതൻ അവരെ ഓർമ്മിപ്പിക്കുന്നു.

ശൌനകാദികളുടെ സത്രം പരീക്ഷിത്തിന്റെ കാലത്തു തുടങ്ങിയതാകാം. എങ്കിലും സത്രസദസ്സിൽവച്ചു് സൂതൻ ചെയ്ത ഭാഗവതപുരാണോപന്യാസം പരീക്ഷിത്തിന്റെ കാലം കഴിഞ്ഞതിൽപിന്നെയാകണമല്ലോ. എന്നിരിക്കെ, "ആസ്തേധുനാ സ രാജർഷിഃ = ആ രാജർഷി ഇപ്പോഴും വാഴുന്നു." എന്നുള്ള വർത്തമാനകാലപ്രയോഗം അതു് അടുത്തു നടന്ന സംഭവമായതുകൊണ്ടാണെന്നു കരുതിയാൽ മതി.

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ

സപ്തദശോഽദ്ധ്യായഃ

ആദിതഃ ശ്ലോകാഃ 720.

പതിനേഴാമദ്ധ്യായം കഴിഞ്ഞു.

---

## അഷ്ടാദശോഽദ്ധ്യായഃ : പതിനെട്ടാമദ്ധ്യായം.

[രാജ്ഞസ്തപഷ്ടാദശേ തസ്യ ബ്രഹ്മശാപോ നിരൂപ്യതേ
സ ചാനുഗ്രഹ ഏവാസ്യ ജാതോ വൈരാഗ്യമാവഹൻ ]

### ശ്രീപരീക്ഷിത്തിന്നുണ്ടായ ബ്രാഹ്മണശാപം.

സൂത ഉവാച : സൂതൻ പറഞ്ഞു:—

1 യോ വൈ ദ്രൌണ്യസ്ത്രവിപ്ലുഷ്ടോ ന മാതുരുദരേ മൃതഃ
അനുഗ്രഹാദ്ഭഗവതഃ കൃഷ്ണസ്യാദ്ഭുതകർമ്മണഃ

2 ബ്രഹ്മകോപോത്ഥിതാദ്യസ്തു തക്ഷകാത് പ്രാണവിപ്ലവാത്
ന സമ്മുമോഹോരുഭയാദ് ഭഗവത്യർപ്പിതാശയഃ

3 ഉത്സൃജ്യ സർവ്വതഃ സംഗം വിജ്ഞാതാജിതസംസ്ഥിതിഃ
വൈയാസകേർജഹൌ ശിഷ്യോ ഗംഗായാം സ്വം കളേബരം.

| | | | |
|---|---|---|---|
| യഃ വൈ | യാതൊരുവനാകട്ടെ | ദ്രൌണ്യസ്ത്ര- വിപ്ലുഷ്ടഃ | അശ്വത്ഥാമാവിന്റെ അസ്ത്രത്താൽ ദഗ്ധനാ |
| മാതുഃ | അമ്മയുടെ | | |
| ഉദരേ | വയററിൽ കിടക്കുമ്പോൾ | | യിട്ടുപോലും |

| | |
|---|---|
| അദ്ഭുത- കർമ്മണഃ | വിസ്മയിപ്പിക്കുമാറുള്ള ഓരോ പ്രവൃത്തികാം ചെയ്തിരുന്ന |
| ഭഗവതഃ | മാഹാത്മ്യശാലിയായ |
| കൃഷ്ണസ്യ | ശ്രീകൃഷ്ണൻെറ |
| അനുഗ്രഹാത് | അനുഗ്രഹത്താൽ |
| ന മൃതഃ | മരിക്കയുണ്ടായില്ല; |
| യഃ തു | യാതൊരുവനാകട്ടെ |
| ബ്രഹ്മകോപോ- ത്ഥിതാത് | ബ്രാഹ്മണകോപംമൂലം വന്നുകപ്പെട്ട |
| തക്ഷകാത് | തക്ഷകനിൽനിന്നുണ്ടായ |
| പ്രാണ- വിപ്ലവാത് | പ്രാണാപായകരമായുള്ള |
| ഉരുഭയാത് | മഹാഭയംകൊണ്ടും |
| ഭഗവതി | ശ്രീകൃഷ്ണഭഗവാനിൽ |
| അപ്പിതാശയഃ | സമർപ്പിതബുദ്ധിയായിരുന്നു |
| ന സമ്മുമോഹ | അമ്പരക്കകയുണ്ടായില്ല; |
| (സഃ) | അങ്ങനെയുള്ള ആ പരീക്ഷിത്തു് രാജാവു് |
| സവ്വതഃ | എല്ലാററിലുമുള്ള |
| സംഗം | ആസക്തിയെ |
| ഉത്സൃജ്യ | വെടിഞ്ഞു് |
| വൈയാസകേഃ | വ്യാസപുത്രനായ ശ്രീശുകബ്രഹ്മഷിയുടെ |
| ശിഷ്യഃ | ശിഷ്യനായിട്ടു് |
| വിജ്ഞാതാ- ജിത- സംസ്ഥിതിഃ | അറിയപ്പെട്ട ഭഗവാൽ തത്വത്തോടുകൂടിയവനായി |
| സ്വം | തൻെറ |
| കളേബരം | ശരീരത്തെ |
| ഗംഗായാം | ഗംഗാനദിയിൽ |
| ജഹൌ | ഉപേക്ഷിച്ചു. |

4 നോത്തമശ്ലോകവാത്താനാം ജുഷതാം തത്കഥാമൃതം
സ്യാത്സംഭ്രമോന്തകാലേപി സ്മരതാം തത്പദാംബുജം.

| | |
|---|---|
| ഉത്തമശ്ലോക- വാത്താനാം | ശ്രീവാസുദേവൻെറ വാർത്താകഥനം ചെയ്യുന്നവക്കും, |
| തത്- കഥാമൃതം | അവിടുത്തെ കഥാമൃതത്തെ |
| ജുഷതാം | സേവിപ്പവക്കും, |
| തത്- പദാംബുജം | അവിടുത്തെ ശ്രീപാദപദ്മത്തെ |
| സ്മരതാം | ധ്യാനിപ്പവക്കും |
| അന്തകാലേ അപി | അവസാനകാലത്തിൽകൂടി |
| സംഭ്രമഃ | പരിഭ്രമം |
| ന സ്യാത് | ഉണ്ടാകയില്ല. |

5 താവത് കലിർന്ന പ്രഭവേത് പ്രവിഷ്ടോപീഹ സവ്വതഃ
യാവദീശോ മഹാനുർവ്യാമാഭിമന്യവ ഏകരാട്

| | |
|---|---|
| മഹാൻ | മഹാനായ |
| ആഭിമന്യവഃ | ശ്രീപരീക്ഷിത്ത് |
| ഉർവ്യാം | ഭൂമിയിൽ |
| ഏകരാട് | ഏകാധിപതിയായ |
| യാവത് ഈശഃ താവത് | നായകനായി വാഴുന്ന കാലത്തോളം |
| കലിഃ | കലിയെന്നവൻ |
| ഇഹ | ഈ ലോകത്തിൽ |
| സവ്വതഃ | എല്ലായിടത്തും |
| പ്രവിഷ്ടഃ അപി | കടന്നുകൂടിയാൽപ്പോലും |
| ന പ്രഭവേത് | കരുത്തുകാട്ടുകയില്ല. |

6 യസ്മിന്നഹനി യഹ്യേവ ഭഗവാനുത്സസജ്ജ ഗാം
തദൈവേഹാനുവൃത്തോഽസാവധമ്മപ്രഭവഃ കലിഃ

യസ്മിൻ ഏതൊരു
അഹനി നാളിൽ,
യർഹി ഏവ ഏതൊരു ക്ഷണത്തിൽ
ഭഗവാൻ ശ്രീകൃഷ്ണൻ
ഗാം ഭൂമിയെ
ഉത്സസർജ്ജ വിട്ടുപോയോ,

തദാ ഏവ അപ്പോഴുംതന്നെ
അധർമ്മപ്രഭവഃ അധർമ്മത്തിന്റെ ഉറവിടമായ
അസൌ കലിഃ ഈ കലി
ഇഹ ഇവിടെ
അനുവൃത്തഃ കടന്നുകൂടി.

7 നാനുദ്വേഷ്ടി കലിം സമ്രാട് സാരങ്ഗ ഇവ സാരഭുക
കുശലാന്യാശു സിദ്ധ്യന്തി നേതരാണി കൃതാനി യത്.

സാരങ്ഗഃ } വണ്ട്
ഇവ } (പൂന്തേനിന്റെ) പോലെ
സാരഭുക് സാരഭൂതമായതിനെ സ്വീകരിക്കുന്ന
സമ്രാട് ചക്രവർത്തി
കലിം കലിയെ
ന } ദ്വേഷിച്ചുകൊണ്ടേ
അനുദ്വേഷ്ടി } ഇരിക്കുന്നില്ല.

യത് എന്തെന്നാൽ, (ഈ കലിയിൽ)
കൃതാനി ചെയ്യപ്പെട്ട
കുശലാനി സത്കർമ്മങ്ങൾ
ആശു അതിവേഗം
സിദ്ധ്യന്തി ഫലപ്രദങ്ങളാകുന്നു;
ഇതരാണി മറിച്ചുള്ളവ (ദുഷ്കർമ്മങ്ങൾ)
ന അങ്ങനെ ആകുന്നതുമില്ല.

കുറിപ്പ്:– കലികാലത്തു സത്കർമ്മങ്ങൾ ചെയ്താൽ ഫലം ഉടനെ സിദ്ധിക്കും. ദുഷ്കർമ്മങ്ങളുടെ ഫലമാകട്ടെ വേഗത്തിൽ സിദ്ധിക്കയുമില്ല. കലിയുടെ ഈ ഗുണാംശം അറിഞ്ഞതുകൊണ്ടാണ് ശ്രീപരീക്ഷിത്തു് അവനെ നിശ്ശേഷം നശിപ്പിക്കാതെ വിട്ടുകളഞ്ഞതു്.

8 കിം നു ബാലേഷു ശൂരേണ കലിനാ ധീരഭീരുണാ
അപ്രമത്തഃ പ്രമത്തേഷു യോ വൃകോ നൃഷു വർത്തതേ.

ബാലേഷു ബുദ്ധിയുറയ്ക്കാത്തവരിൽ
ശൂരേണ കരുത്തനും
ധീര– } ബുദ്ധിയുറച്ചവരിൽ
ഭീരുണാ } ഭീരുവുമായ
കലിനാ കലിയാൽ
കിം നു എന്തുതന്നെ നടക്കും?

യഃ വൃകഃ യാതൊരു ഈ കലി യാകുന്ന ചെന്നായ
പ്രമത്തേഷു ബുദ്ധിമോശമുള്ള
നൃഷു ജനങ്ങളിൽ
അപ്രമത്തഃ ജാഗരൂകനായിട്ട്
വർത്തതേ പ്രവർത്തിച്ചുകൊണ്ടിരിക്കുകയാണ്.

9 ഉപവർണ്ണിതമേതദ്വഃ പുണ്യം പാരീക്ഷിതം മയാ
വാസുദേവകഥോപേതമാഖ്യാനം യദപൃച്ഛത.

| | | | |
|---|---|---|---|
| വാസുദേവ-കഥോപേതം | ശ്രീകൃഷ്ണകഥയോടു ചേൎന്നിരിക്കുന്നതും | ആഖ്യാനം | കഥ |
| പുണ്യം | പുണ്യകരവും ആയ | മയാ വഃ | എന്നാൽ നിങ്ങൾക്ക് |
| പാരീക്ഷിതം | പരീക്ഷിത്തിനെ സംബന്ധിച്ച | ഉപവൎണ്ണിതം | ചൊല്ലിത്തരപ്പെട്ടിരിക്കുന്നു ; |
| ഏതത് | ഈ | യത് | യാതൊന്നിനെ |
| | | അപൃച്ഛത | നിങ്ങൾ ചോദിച്ചുവല്ലോ. |

10 യാ യാഃ കഥാ ഭഗവതഃ കഥനീയോരുകൎമ്മണഃ
ഗുണകൎമ്മാശ്രയാഃ പുംഭിഃ സംസേവ്യാസ്താ ബുഭൂഷുഭിഃ

| | | | |
|---|---|---|---|
| കഥനീയോരുകൎമ്മണഃ | കീൎത്തനീയങ്ങളും മഹത്തുക്കളുമായ കൎമ്മങ്ങൾ ചെയ്യുന്ന | കഥാഃ താഃ | കഥകളുണ്ടോ, അവ |
| ഭഗവതഃ | ശ്രീഭഗവാൻെറ | ബുഭൂഷുഭിഃ | ഉദ്ഗതിയെ ആഗ്രഹിക്കുന്ന |
| ഗുണകൎമ്മാശ്രയാഃ | ഗുണങ്ങളെയും കൎമ്മങ്ങളെയും ആശ്രയിച്ചിരിക്കുന്ന | പുംഭിഃ | ജനങ്ങളാൽ |
| യാഃ യാഃ | ഏതേതു് | സംസേവ്യാഃ | വഴിപോലെ കേട്ട് ആസ്വാദിക്കപ്പെടേണ്ടവയാകുന്നു. |

ശൌനക ഉവാച : ശൌനകൻ പറഞ്ഞു:—

11 സൂത ജീവ സമാഃ സൌമ്യ ശാശ്വതീൎവ്വിശദം യശഃ
യസ്ത്വം ശംസസി കൃഷ്ണസ്യ മൎത്ത്യാനാമമൃതം ഹി നഃ

| | | | |
|---|---|---|---|
| സൂത സൌമ്യ | ഹേ സൂത ! ശാന്തശീല ! | നഃ | ഞങ്ങൾക്ക് |
| ശാശ്വതീഃ | അഴിവില്ലാത്ത | അമൃതം | അമൃതുപോലുള്ള |
| സമാഃ | കാലത്തോളം | കൃഷ്ണസ്യ | ശ്രീകൃഷ്ണൻെറ |
| ജീവ | ജീവിച്ചിരിക്കുക. | വിശദം | സ്വച്ഛമായ |
| യഃ ത്വം | യാതൊരു അങ്ങു് | യശഃ | കീൎത്തിയെ |
| മൎത്ത്യാനാം | മരണധൎമ്മികളായ | ശംസസി ഹി | ചൊല്ലിത്തരുന്നുവല്ലോ. |

12 കൎമ്മണ്യസ്മിന്നനാശ്വാസേ ധൂമധൂമ്രാത്മനാം ഭവാൻ
ആപായയതി ഗോവിന്ദപാദപദ്മാസവം മധു

| | | | |
|---|---|---|---|
| ധൂമധൂമ്രാത്മനാം | ഹോമപ്പുകകൊണ്ടു് ചെമ്പിച്ചുപോയ ശരീരത്തോടുകൂടിയ ഞങ്ങൾക്ക് | ഗോവിന്ദപാദപദ്മാസവം | ശ്രീകൃഷ്ണൻെറ ചരണാരവിന്ദത്തിലെ പൂന്തേനായ |
| അനാശ്വാസേ | ആശ്വാസം ജനിക്കാത്ത | മധു | മാദകരസത്തെ |
| അസ്മിൻ | ഈ | | |
| കൎമ്മണി | യാഗകൎമ്മത്തിൽവച്ചു് | ആപായയതി | വേണ്ടുവോളം പാനം ചെയ്യിക്കുന്നു. |
| ഭവാൻ | അങ്ങു് | | |

13 തുലയാമ ലവേനാപി ന സ്വർഗ്ഗം നാപുനർഭവം
ഭഗവത്സംഗിസംഗസ്യ മർത്ത്യാനാം കിമുതാശിഷഃ

| | |
|---|---|
| ഭഗവത്-സംഗിസംഗസ്യ | ഭഗവൽപ്രേമികളായ ജനങ്ങളോടുള്ള സമ്പർക്കത്തിന്റെ |
| ലവേന അപി | സ്വല്പാംശത്തോടുകൂടി പ്പോലും |
| സ്വർഗ്ഗം | സ്വർഗ്ഗസുഖത്തെ |
| ന തുലയാമ | ഞങ്ങൾ സാദൃശ്യപ്പെടുത്തുന്നില്ല; |
| അപുനർഭവം | മോക്ഷസുഖത്തെയും |
| ന | ഇല്ല. |
| മർത്ത്യാനാം | മനുഷ്യർക്കുള്ള |
| ആശിഷഃ | മികച്ച സുഖങ്ങളെ |
| കിമുത | പിന്നെ പറയേണമോ? |

14 കോ നാമ തൃപ്യേദ്രസവിത് കഥായാം
മഹത്തമൈകാന്തപരായണസ്യ
നാന്തം ഗുണാനാമഗുണസ്യ ജഗ്മു-
ര്യോഗേശ്വരാ യേ ഭവപാദ്മമുഖ്യാഃ

| | |
|---|---|
| മഹത്തമൈ-കാന്ത-പരായണസ്യ | ഏററവും വലിയ മഹാത്മാക്കൾക്കുപോലും ഏകാശ്രയമായ ശ്രീഹരിയുടെ |
| കഥായാം | കഥയിൽ |
| രസവിത് | രസജ്ഞനായ |
| കഃ നാമ | ഏതൊരുവനാണ് |
| തൃപ്യേത് | മതിവരിക ? |
| അഗുണസ്യ | സ്വതവേ പ്രാകൃതഗുണരഹിതനായിരിക്കുന്നവന്റെ |
| ഗുണാനാം | ഗുണങ്ങളുടെ |
| അന്തം | അവസാനത്തെ |
| ഭവപാദ്മ-മുഖ്യാഃ | ശിവൻ, ബ്രഹ്മാവ് തുടങ്ങിയുള്ള |
| യോഗേശ്വരാഃ | യോഗാചാര്യന്മാർ |
| യേ | ആരെല്ലാമോ, അവർക്കുടെ |
| ന ജഗ്മുഃ | എത്തിയിട്ടില്ല. |

15 തന്നോ ഭവാൻ വൈ ഭഗവത്പ്രധാനോ
മഹത്തമൈകാന്തപരായണസ്യ
ഹരേരുദാരം ചരിതം വിശുദ്ധം
ശുശ്രൂഷതാം നോ വിതനോതു വിദ്വൻ

| | |
|---|---|
| തത് | ആകയാൽ, |
| വിദ്വൻ | ഹേ ജ്ഞാനസമ്പന്ന ! |
| നഃ | ഞങ്ങളുടെ കൂട്ടത്തിൽ |
| ഭഗവത്-പ്രധാനഃ | ഭഗവാനെത്തന്നെ പ്രധാനമായി കരുതുന്ന |
| ഭവാൻ വൈ | അങ്ങ് തന്നെ |
| മഹത്തമൈ-കാന്ത-പരായണസ്യ | ഏററവും വലിയ മഹാത്മാക്കൾക്കുപോലും ഏകാശ്രയമായി വർത്തിക്കുന്ന |
| ഹരേഃ | ശ്രീഹരിയുടെ |
| ഉദാരം | അഭീഷ്ടപ്രദവും |

| | | | |
|---|---|---|---|
| വിശുദ്ധം | പരിശുദ്ധവുമായ | നഃ | ഞങ്ങാക്ക് |
| ചരിതം | കഥയെ | | |
| ശുശ്രൂഷതാം | കേറംപ്പാൻ കൊതിയാന്ന | വിതനോതു | പറഞ്ഞുതരിക. |

16 സ വൈ മഹാഭാഗവതഃ പരീക്ഷി-
ദ്യേനാപവർഗ്ഗാഖ്യമദഭ്രബുദ്ധിഃ
ജ്ഞാനേന വൈയാസകിശബ്ദിതേന
ഭേജേ ഖഗേന്ദ്രധ്വജപാദമൂലം.

| | | | |
|---|---|---|---|
| മഹാ- ഭാഗവതഃ | വലിയ ഭഗവൽഭക്തനും | യേന | യാതൊരു |
| അദഭ്രബുദ്ധിഃ | മഹാബുദ്ധിമാനമായ | ജ്ഞാനേന | ജ്ഞാനംകൊണ്ട് |
| സഃ വൈ | ആ പ്രസിദ്ധനായ | അപവർഗ്ഗാഖ്യം | മോക്ഷമെന്നപേരായ |
| പരീക്ഷിത് | പരീക്ഷിത്തു് രാജാവു് | ഖഗേന്ദ്രധ്വജ- പാദമൂലം | ഗരുഡധ്വജപാദാന്തികത്തെ |
| വൈയാസകി ശബ്ദിതേന | വ്യാസപുത്രനാൽ ഉപദിഷ്ടമായ | ഭേജേ | പ്രാപിച്ചുവല്ലോ. |

17 തന്നഃ പരം പുണ്യമസംവൃതാർത്ഥ-
മാഖ്യാനമത്യദ്ഭുതയോഗനിഷ്ഠം
ആഖ്യാഹ്യനന്താചരിതോപപന്നം
പാരീക്ഷിതം ഭാഗവതാഭിരാമം

| | | | |
|---|---|---|---|
| അസംവൃതാർത്ഥം | സുവ്യക്തമായ അർത്ഥത്തോടുകൂടിയതും, | പാരീക്ഷിതം | ശ്രീപരീക്ഷിത്തിന്നു് ഉപദേശരൂപത്തിൽ സിദ്ധിച്ചതും, |
| പരം | അത്യധികം | | |
| പുണ്യം | പുണ്യമായിട്ടുള്ളതും, | ഭാഗവതാ- ഭിരാമം | ഭഗവൽഭക്തന്മാക്ക് ആനന്ദകരമായിരിക്കുന്നതുമായ |
| അത്യദ്ഭുത- യോഗനിഷ്ഠം | ഏററവും അദ്ഭുതമായ ഭക്തിയോഗത്തിൽ അടിയുറച്ചിരിക്കുന്നതും, | തത് ആഖ്യാനം | ആ കഥയെ |
| അനന്താ- ചരിതോ- പപന്നം | സർവ്വേശ്വരൻെറ ലീലാകർമ്മങ്ങളോടു ചേർന്നിരിക്കുന്നതും, | നഃ | ഞങ്ങാക്ക് |
| | | ആഖ്യാഹി | പറഞ്ഞുതന്നാലും. |

സൂത ഉവാച : സൂതൻ പറഞ്ഞു:—

18 അഹോ വയം ജന്മഭൃതോദ്യ ഹാസ്മ
വൃദ്ധാനുവൃത്ത്യാപി വിലോമജാതാഃ
ദൌഷ്കുല്യമാധിം വിധുനോതി ശീഘ്രം
മഹത്തമാനാമഭിധാനയോഗഃ

| | |
|---|---|
| അഹോ ഹ | ആശ്ചര്യം ! സന്തോഷകരം ! |
| വയം | ഞങ്ങൾ (സൂതന്മാർ) |
| വിലോമജാതാഃ അപി | പ്രതിലോമവർണ്ണത്തിൽ ജനിച്ചവരെന്നിരിക്കിലും * |
| വൃദ്ധാനുവൃത്ത്യാ | ജ്ഞാനവൃദ്ധന്മാരുടെ അനുവർത്തനത്താൽ |
| ജന്മഭൃതഃ | ജന്മസാഫല്യം കൈവന്നവരായിട്ട് |
| അദ്യ ആസ്മ | ഇപ്പോൾ ഭവിച്ചിരിക്കുന്നു; |
| മഹത്തമാനാം | വലിയ മഹാന്മാരുടെ |
| അഭിധാനയോഗഃ | സംഭാഷണംവഴിക്കുണ്ടാവുന്ന സമ്പർക്കം |
| ദൌഷ്കുല്യം | ദുഷ്കുലത്തിൽ ജനിച്ച ദോഷത്തെയും |
| ആധിം | അതുകൊണ്ടുള്ള മനസ്താപത്തെയും |
| ശീഘ്രം | അതിവേഗത്തിൽ |
| വിധുനോതി | അകററുന്നു. |

* ഉയർന്ന ജാതിയിലുള്ള സ്ത്രീയിൽ താണ ജാതിയിലുള്ള പുരുഷന്ന് ഉണ്ടായ സന്താനങ്ങൾ പ്രതിലോമവർണ്ണത്തിൽപ്പെട്ടവരാകുന്നു. സൂതന്മാർ ഇങ്ങനെയുള്ള സങ്കരജാതിയിൽ പെട്ടവരാണ്.

19 കുതഃ പുനർഗ്ഗൃണതോ നാമ തസ്യ
മഹത്തമൈകാന്തപരായണസ്യ
യോഽനന്തശക്തിർഭഗവാനനന്തോ
മഹദ്ഗുണത്വാദ്യമനന്തമാഹുഃ

| | |
|---|---|
| അനന്തശക്തിഃ | അപാരമായ ശക്തിയോടുകൂടിയവനും |
| ഭഗവാൻ | സർവ്വജ്ഞനുമായ |
| യഃ | യാതൊരുവൻ |
| അനന്തഃ | സ്വതേ അററമില്ലാത്തവനാണ്; എങ്കിലും |
| മഹദ്ഗുണത്വാത് | മഹാന്മാരിൽ ഗുണങ്ങളെ ആവിഷ്കരിക്കുന്നു എന്ന നിലകൊണ്ട് |
| യം | യാതൊരുവനെ |
| അനന്തം | ഗുണങ്ങൾക്ക് അററമില്ലാത്തവനാണെന്നും |
| ആഹുഃ | പറഞ്ഞുവരുന്നു; |
| തസ്യ | അങ്ങനെയുള്ളവനും |
| മഹത്തമൈകാന്തപരായണസ്യ | അത്യന്തം മഹാന്മാരായവർക്ക് ഏകാവലംബമായിരിക്കുന്നവനുമായ ശ്രീഹരിയുടെ |
| നാമ | തിരുനാമത്തെ |
| ഗൃണതഃ | ഉച്ചരിക്കുന്നവൻെറ കാര്യം |
| പുനഃ കുതഃ | പിന്നെ പറയേണമോ? |

20 ഏതാവതാഽലം നനു സൂചിതേന
ഗുണൈരസാമ്യാനതിശായനസ്യ
ഹിത്വേതരാൻ പ്രാർത്ഥയതോ വിഭൂതി-
ര്യസ്യാങ്ഘ്രിരേണും ജുഷതേഽനഭീപ്സോഃ.

ഏതാവതാ ഇത്രമാത്രം
സൂചിതേന സൂചിപ്പിക്കപ്പെട്ടതു കൊണ്ട്
അലം നനു മതിയാകുമല്ലോ ;
വിഭൂതിഃ ഐശ്വര്യദേവതയായ ലക്ഷ്മീദേവി
പ്രാർത്ഥയതഃ അഭിലഷിക്കുന്ന
ഇതരാൻ മററു ദേവന്മാരെ
ഹിത്വാ ഉപേക്ഷിച്ച്,

അനഭീപ്സോഃ അഭിലഷിക്കാത്തവനും
ഗുണൈഃ ഗുണങ്ങളാൽ
അസാമ്യാ-നതിശായനസ്യ തന്നോടു തുല്യനായോ തന്നെക്കാൾ അധികനായോ ആരുമില്ലാത്തവനുമായ
യസ്യ യാതൊരു ഭഗവാൻെറ
അംഘ്രിരേണും പാദധൂളിയെ
ജുഷതേ സേവിക്കുകയാണ്.

21 അഥാപി യത്പാദനഖാവസൃഷ്ടം
ജഗദ്വിരിഞ്ചോപഹൃതാർഹണാംഭഃ
സേശം പുനാത്യന്യതമോ മുകുന്ദാത്
കോ നാമ ലോകേ ഭഗവത്പദാർത്ഥഃ

അഥാപി അതിനും പുറമെ,
യത്പാദ-നഖാവസൃഷ്ടം യാതൊരുവൻെറ പാദനഖത്തിൽനിന്നു് ഒഴുകിയ
വിരിഞ്ചോ-പഹൃതാ-ർഹണാംഭഃ ബ്രഹ്മോപഹൃതമായ അർഘ്യജലം (ഗംഗാജലം)
സേശം പരമശിവനോടുകൂടെ
ജഗത് ലോകത്തെമുഴുവനും

പുനാതി ശുദ്ധീകരിക്കുന്നു ;
ലോകേ ലോകത്തിൽ
മുകുന്ദാത് മുക്തിദാതാവായ ശ്രീകൃഷ്ണനിൽനിന്നു്
അന്യതമഃ അന്യനായുള്ള
കഃ നാമ ഏതൊരുവനാണ്
ഭഗവത്-പദാർത്ഥഃ 'ഭഗവാൻ' എന്ന വാക്കിൻെറ അർത്ഥമായിട്ടുള്ളവൻ ?

22 യത്രാനുരക്താ സഹസൈവ ധീരാ
വ്യപോഹ്യ ദേഹാദിഷു സംഗമൂഢം
വ്രജന്തി തത് പാരമഹംസ്യമന്ത്യം
യസ്മിന്നഹിംസോപശമഃ സ്വധർമ്മഃ

യത്ര യാതൊരു ഭഗവാനിൽ
അനുരക്താഃ പ്രേമഭക്തിയുള്ളവർ
ധീരാഃ ദൃഢചിത്തന്മാരായി ഭവിച്ച്
ദേഹാദിഷു ദേഹാദികളിൽ
ഊഢം ഉറച്ചിരിക്കുന്ന
സംഗം ആസക്തിയെ
സഹസാ ഏവ ക്ഷണത്തിൽത്തന്നെ
വ്യപോഹ്യ കൈവെടിഞ്ഞു്,

യസ്മിൻ യാതൊന്നിൽ
അഹിംസോ-പശമഃ അഹിംസയും ആത്മസംയമനവും
സ്വധർമ്മഃ സ്വകീയധർമ്മമാകുനുവോ,
തത് അങ്ങനെയുള്ള
അന്ത്യം പരമകാഷ്ഠയിലെത്തിയ
പാരമഹംസ്യം പരമഹംസപദവിയിലേക്ക്
വ്രജന്തി എത്തിച്ചേരുന്നു.

23 അഹം ഹി പൃഷ്ടോऽര്യമണോ ഭവദ്ഭി-
രാചക്ഷ ആത്മാവഗമോऽത്ര യാവാൻ
നഭഃ പതന്ത്യാത്മസമം പതത്രിണ-
സ്തഥാ സമം വിഷ്ണുഗതിം വിപശ്ചിതഃ

| | | | |
|---|---|---|---|
| അര്യമണഃ | ഹേ വേദമൂർത്തികളേ ! | പതത്രിണഃ | പക്ഷികൾ |
| ഭവദ്ഭിഃ | ഭവാന്മാരാൽ | ആത്മസമം | സ്വന്തം കഴിവിനൊത്ത് |
| അഹം | ഞാൻ | നഭഃ | ആകാശത്തിലേക്ക് |
| പൃഷ്ടഃ ഹി | ചോദിക്കപ്പെട്ടവനാണല്ലോ | പതന്തി | പറക്കുന്നു ; |
| അത്ര | ഈ വിഷയത്തിൽ | തഥാ | അവ്വിധം |
| ആത്മാവഗമഃ | എനിക്കുള്ള അറിവ് | സമം | കഴിവുപോലെ |
| യാവാൻ | എത്രമാത്രമോ, അതനുസരിച്ച് | വിപശ്ചിതഃ | വിദ്വാന്മാർ |
| ആചക്ഷേ | പറയുന്നുണ്ട്. | വിഷ്ണുഗതിം | ഭഗവച്ചരിതത്തെയും പറയുന്നു. |

24 ഏകദാ ധനുരുദ്യമ്യ വിചരൻ മൃഗയാം വനേ
മൃഗാനനുഗതഃ ശ്രാന്തഃ ക്ഷുധിതസ്തൃഷിതോ ഭൃശം

| | | | |
|---|---|---|---|
| ഏകദാ | ഒരിക്കൽ | മൃഗാൻ | മാനുകളെ |
| ധനുഃ ഉദ്യമ്യ | വില്ലെടുത്ത് | അനുഗതഃ | പിന്തുടർന്നുകൊണ്ട് |
| | | ഭൃശം | വളരെ |
| വനേ | കാട്ടിൽ | ശ്രാന്തഃ | തളർന്നു ; |
| മൃഗയാം വിചരൻ | വേട്ടയാടി നടന്നിരുന്ന ശ്രീപരീക്ഷിത്ത് | ക്ഷുധിതഃ | വിശന്നവനും |
| | | തൃഷിതഃ | ദാഹിച്ചവനുമായി. |

25 ജലാശയമചക്ഷാണഃ പ്രവിവേശ തമാശ്രമം
ദദർശ മുനിമാസീനം ശാന്തം മീലിതലോചനം

| | | | |
|---|---|---|---|
| ജലാശയം | വെള്ളമുള്ളേടം | മീലിതലോചനം | കണ്ണടച്ചുകൊണ്ട് |
| അചക്ഷാണഃ | കണ്ടെത്താതെയായി | | |
| തം ആശ്രമം | ആ ആശ്രമത്തിലേക്ക് | ആസീനം | ഇരിക്കുന്ന |
| പ്രവിവേശ | കടന്നുചെന്നു. | മുനിം | ഒരു മഹർഷിയെ |
| ശാന്തം | പ്രശാന്തനായി | ദദർശ | കണ്ടു |

26 പ്രതിരുദ്ധേന്ദ്രിയപ്രാണമനോബുദ്ധിമുപാരതം
സ്ഥാനത്രയാത് പരം പ്രാപ്തം ബ്രഹ്മഭൂതമവിക്രിയം

27 വിപ്രകീർണ്ണജടാച്ഛന്നം രൌരവേണാജിനേന ച
വിശുഷ്യത്താലുരുദകം തഥാഭൂതമയാചത.

പ്രതിരുദ്ധേ-ന്ദ്രിയപ്രാണ-മനോബുദ്ധിഃ — ഇന്ദ്രിയങ്ങം - പ്രാണങ്ങം - മനസ്സ് - ബുദ്ധി എന്നിവയെ നിരോധി ച്ചവനായി,

ഉപാരതം — പ്രശാന്തനായി,

സ്ഥാനത്രയാത് — ജാഗ്രത്ത് - സ്വപ്നം - സുഷുപ്തി എന്നീ മൂന്നു് അവസ്ഥയിൽനിന്നും

പരം — അപ്പുറത്തുള്ള തുര്യാവസ്ഥയെ (സമാധിയെ)

പ്രാപ്തം — പ്രാപിച്ചവനായി,

ബ്രഹ്മഭൂതം — ബ്രഹ്മമായിട്ടുതന്നെ ഭവിച്ചവനായി,

അവിക്രിയം — നിർവ്വികാരനായി,

രൗരവേണ — കൃഷ്ണമാനിന്റെ

അജിനേന ച — ചർമ്മംകൊണ്ടും

വിപ്രകീർണ്ണ-ജടാച്ഛന്നം — ചിതറിക്കിടക്കുന്ന ജടമുടികൊണ്ടും ആച്ഛാദിതനായി,

തഥാഭൂതം — അവ്വിധമെല്ലാമിരിക്കുന്ന ഋഷിയോടു്

വിശുഷ്യത്താലുഃ — ദാഹിച്ചു തൊണ്ട വരണ്ടിരിക്കുന്ന രാജാവു്

ഉദകം — വെള്ളം

അയാചത — ചോദിച്ചു.

28 അലബ്ധതൃണഭൂമ്യാദിരസംപ്രാപ്താർഘ്യസൂനൃതഃ
അവജ്ഞാതമിവാത്മാനം മന്യമാനശ്ചുകോപ ഹ.

അലബ്ധതൃണഭൂമ്യാദിഃ — പുല്ലുകൊണ്ടുള്ള പായയോ നിലമോ ഇരിക്കാൻ കിട്ടാതെയും

അസംപ്രാപ്താ-ർഘ്യസൂനൃതഃ — സൽക്കാരമോ സൌമ്യവാക്കോ ലഭിക്കാതെയും ആയ രാജാവു്

അവജ്ഞാതം ഇവ — മുനിയാൽ അവമാനിക്കപ്പെട്ടതുപോലെ

ആത്മാനം — തന്നെ

മന്യമാനഃ — കരുതിക്കൊണ്ടു്

ചുകോപ ഹ — കോപിച്ചവശായി.

29 അഭൂതപൂർവ്വഃ സഹസാ ക്ഷുത്തൃഡ്ഭ്യാമർദ്ദിതാത്മനഃ
ബ്രാഹ്മണം പ്രത്യഭൂത് ബ്രഹ്മൻ മത്സരോ മന്യുരേവ ച

ബ്രഹ്മൻ — ഹേ ശൌനക ബ്രാഹ്മണ!

ക്ഷുത്തൃഡ്ഭ്യാം — പൈദാഹങ്ങളാൽ

അർദ്ദിതാത്മനഃ — പീഡിതമായ മനസ്സോടുകൂടിയിരിക്കുന്ന രാജാവിന്നു്

സഹസാ — പെട്ടെന്നു്

ബ്രാഹ്മണം പ്രതി — ബ്രാഹ്മണനായ ശമീക ഋഷിയെക്കുറിച്ചു്

അഭൂതപൂർവ്വഃ — മുൻപ്പസംഭവിച്ചിട്ടില്ലാ[ത്ത

മത്സരഃ — അമർഷവും

മന്യുഃ ഏവ ച — കോപം തന്നെയും

അഭൂത് — ഉണ്ടായി.

30 സ തു ബ്രഹ്മഋഷേരംസേ ഗതാസുമുരഗം രുഷാ
വിനിർഗ്ഗച്ഛൻ ധനുഷ്കോട്യാ നിധായ പുരമാഗമത്.

| | | | |
|---|---|---|---|
| സഃ തു | അദ്ദേഹമാകട്ടെ | ധനുഷ്കോട്യാ | വില്ലിൻതലകൊണ്ട് |
| വിനിർഗ്ഗച്ഛൻ | പുറത്തിറങ്ങിക്കൊണ്ട്, | രുഷാ | കോപത്തോടെ |
| ബ്രഹ്മർഷേഃ | ബ്രഹ്മർഷിയുടെ | നിധായ | എടുത്തിട്ടിട്ട് |
| അംസേ | തോളിൽ | പുരം | രാജധാനിയിലേക്ക് |
| ഗതാസും | ചത്തുപോയ | | |
| ഉരഗം | പാമ്പിനെ | ആഗമത് | മടങ്ങി. |

31 ഏഷ കിം നിഭൃതാശേഷകരണോ മീലിതേക്ഷണഃ
മൃഷാസമാധിരാഹോസ്വിത് കിന്നു സ്യാത് ക്ഷത്രബന്ധുഭിഃ.

| | | | |
|---|---|---|---|
| ഏഷഃ | ഈ മഹർഷി | ക്ഷത്രബന്ധുഭിഃ | 'ക്ഷത്രിയാധമന്മാരെക്കൊണ്ട് |
| നിഭൃതാശേഷകരണഃ | സർവ്വേന്ദ്രിയങ്ങളെയും നിയന്ത്രിച്ചവനായിട്ട് | കിം നു സ്യാത് | എന്തുകാര്യമിരിക്കുന്നു" എന്നു കരുതി |
| മീലിതേക്ഷണഃ കിം | കണ്ണടച്ചിരിക്കുന്നവൻ തന്നെയോ? | മൃഷാസമാധിഃ | കള്ളസ്സമാധിയോടെ ഇരിക്കുന്നവനോ? |
| ആഹോസ്വിത് | അതല്ലെങ്കിൽ | | |

കുറിപ്പ്:– സർപ്പശവത്തെ എടുത്ത് ഋഷിയുടെ കഴുത്തിലിട്ടപ്പോൾ രാജാവ് ഇത്രമാത്രമേ വിചാരിച്ചിരുന്നുള്ളു — ഈ ഋഷി ശരിക്കും സമാധിയിൽ ഉറച്ചിരിക്കയാണോ? — അതോ, ഈ ക്ഷുദ്രക്ഷത്രിയന്മാരെക്കൊണ്ട് ആക്കെന്തുവേണം എന്ന് ഉള്ളിൽ കരുതി സമാധിയും അഭിനയിച്ചിരിക്കുന്നതോ?

32 തസ്യ പുത്രോഽതിതേജസ്വീ വിഹരൻ ബാലകോഽർഭകൈഃ
രാജ്ഞാഽഘം പ്രാപിതം താതം ശ്രുത്വാ തത്രേദമബ്രവീത്.

| | | | |
|---|---|---|---|
| തസ്യ | അദ്ദേഹത്തിന്റെ | അഘം | ദുഃഖത്തെ |
| പുത്രഃ | പുത്രനും | പ്രാപിതം | വരുത്തിവെക്കപ്പെട്ട |
| അതിതേജസ്വീ | അധികം തേജസ്സുള്ളവനും | താതം | സ്വപിതാവിനെപ്പറ്റി |
| ബാലകഃ | ബാലനുമായ (ശൃംഗി) | ശ്രുത്വാ | കേട്ടിട്ട്, |
| അർഭകൈഃ | കുട്ടികളോടുകൂടെ | തത്ര | അവിടെവെച്ച് |
| വിഹരൻ | കളിച്ചുകൊണ്ടിരിക്കെ | ഇദം | ഇങ്ങനെ |
| രാജ്ഞാ | രാജാവിനാൽ | അബ്രവീത് | പറഞ്ഞു. |

33 അഹോ അധർമ്മഃ പാലാനാം പീവ്നാം ബലിഭുജാമിവ
സ്വാമിന്യഘം യദ്ദാസാനാം ദ്വാരപാനാം ശുനാമിവ.

| | | | |
|---|---|---|---|
| പാലാനാം | ഭൂപാലന്മാരുടെ | അഹോ | അക്രമംതന്നെ! |
| അധർമ്മഃ | അത്യാചാരം | യത് | എന്തെന്നാൽ, |

| | |
|---|---|
| സ്വാമിനി | സ്വാമിയുടെ അടുക്കൽ |
| ദാസാനാം | ദാസന്മാരുടെ |
| അഘം | അത്യാചാരം |
| പീവ്നാം ബലിഭുജാം | ബലിച്ചോറുതിന്നു തടിച്ചുകൊഴുത്ത കാക്കകളുടേതു |
| ഇവ | പോലെയും, |
| ദ്വാരപാനാം | ഉമ്മറക്കാവലിന്നു പോരുന്ന |
| ശുനാം ഇവ | നായ്ക്കളുടേതുപോലെയും ആകുന്നു. |

34 ബ്രാഹ്മണൈഃ ക്ഷത്രബന്ധുർഹി ദ്വാരപാലോ നിരൂപിതഃ
സ കഥം തത്ഗൃഹേ ദ്വാസ്ഥഃ സഭാണ്ഡം ഭോക്തുമർഹതി.

| | |
|---|---|
| ബ്രാഹ്മണൈഃ | ബ്രാഹ്മണരാൽ |
| ക്ഷത്രബന്ധുഃ | ക്ഷത്രയനെന്നവൻ |
| ദ്വാരപാലഃ | കാവൽക്കാരനായിട്ട് |
| ഹി | മാത്രമേ |
| നിരൂപിതഃ | കരുതപ്പെടുന്നുള്ളു |
| ദ്വാസ്ഥഃ | പടികാക്കുന്ന |
| സഃ | അവൻ (ക്ഷത്രിയൻ) |
| തദ്ഗൃഹേ | അവരുടെ ഗൃഹത്തിൽ |
| സഭാണ്ഡം | പാത്രത്തോടെ |
| ഭോക്തും | ഭക്ഷിക്കുവാൻ |
| കഥം | എങ്ങനെ |
| അർഹതി | അർഹനാവുന്നു? |

35 കൃഷ്ണേ ഗതേ ഭഗവതി ശാസ്തര്യുത്പഥഗാമിനാം
തദ്ഭിന്നസേതൂനദ്യാഹം ശാസ്മി പശ്യത മേ ബലം.

| | |
|---|---|
| ഉത്പഥ-ഗാമിനാം | വഴിപിഴച്ചു നടക്കുന്നവരുടെ |
| ശാസ്തരി | ശാസിതാവായ |
| ഭഗവതി | മഹിമയുള്ള |
| കൃഷ്ണേ | ശ്രീകൃഷ്ണൻ |
| ഗതേ | വിട്ടുപോയിരിക്കേ, |
| തദ്ഭിന്ന-സേതൂൻ | അത്തരത്തിലുള്ള ധർമ്മമര്യാദകളെ തകർത്തിയ ജനങ്ങളെ |
| അദ്യ അഹം | ഇന്നു് ഞാൻ |
| ശാസ്മി | ശാസിക്കുന്നു; |
| മേ ബലം | എന്റെ ഊക്കിനെ |
| പശ്യത | കണ്ടുകൊൾവിൻ! |

36 ഇത്യുക്ത്വാ രോഷതാമ്രാക്ഷോ വയസ്യാനൃഷിബാലകാൻ
കൗശിക്യാപ ഉപസ്പൃശ്യ വാഗ്വജ്രം വിസസർജ്ജ ഹ.

| | |
|---|---|
| വയസ്യാൻ | സമപ്രായക്കാരായ |
| ഋഷിബാലകാൻ | ഋഷികുമാരന്മാരോട് |
| ഇതി ഉക്ത്വാ | ഇങ്ങനെ പറഞ്ഞു് |
| രോഷ-താമ്രാക്ഷഃ | കോപത്താൽ ചുകന്ന കണ്ണുകളോടുകൂടിയവനായിട്ട് |
| കൗശിക്യാഃ | കൗശികീനദിയിലെ |
| അപഃ | ജലത്തെ |
| ഉപസ്പൃശ്യ | ആചമനം ചെയ്തു് |
| വാഗ്വജ്രം | ശാപവാക്കാവുന്ന വജ്രായുധത്തെ |
| വിസസർജ്ജ | വിട്ടയച്ചു; |
| ഹ | കഷ്ടംതന്നെ! |

37 ഇതി ലംഘിതമര്യാദം തക്ഷകഃ സപ്തമേഽഹനി
ദംക്ഷ്യതി സ്മ കുലാംഗാരം ചോദിതോ മേ തതദ്രുഹം.

| | | | |
|---|---|---|---|
| ഇതി | ഇപ്രകാരം | സപ്തമേ | ഏഴാമത്തെ |
| ലംഘിത-മര്യാദം | മര്യാദയെ അതിലംഘിച്ചവനും | അഹനി | നാളിൽ |
| മേ | എന്റെ | ചോദിതഃ | എന്നാൽ പ്രേരിതനായ |
| തതദ്രുഹം | അച്ഛനെ ദ്രോഹിച്ചവനും ആയ | തക്ഷകഃ | തക്ഷകൻ |
| കുലാംഗാരം | വംശഹതകനെ | ദംക്ഷ്യതി | കടിച്ചുകൊല്ലും, |
| | | സ്മ | തീർച്ച. |

38 തതോഽഭ്യേത്യാശ്രമം ബാലോ ഗളേസർപ്പകളേവരം
പിതരം വീക്ഷ്യ ദുഃഖാർത്തോ മുക്തകണ്ഠോ രുരോദ ഹ

| | | | |
|---|---|---|---|
| തതഃ | അതിനുശേഷം | പിതരം | അച്ഛനെ |
| ബാലഃ | ഋഷികുമാരൻ | വീക്ഷ്യ | കണ്ടിട്ട് |
| ആശ്രമം | ആശ്രമത്തിലേക്ക് | ദുഃഖാർത്തഃ | ദുഃഖവിവശനായി |
| അഭ്യേത്യ | വന്ന്, | മുക്തകണ്ഠഃ | വാവിട്ടുറക്കെ |
| ഗളേസർപ്പ-കളേവരം | കഴുത്തിൽ സർപ്പശരീരത്തോടുകൂടിയ | രുരോദ ഹ | കരഞ്ഞുപോയി. |

39 സ വാ ആംഗിരസോ ബ്രഹ്മൻ ശ്രുത്വാ സുതവിലാപനം
ഉന്മീല്യ ശനകൈർ നേത്രേ ദൃഷ്ട്വാ സ്വാംസേ മൃതോരഗം.
40 വിസൃജ്യ പുത്രം പപ്രച്ഛ വത്സ കസ്മാദ്ധി രോദിഷി
കേന വാ തേ പ്രതികൃത മിത്യുക്തഃ സ ന്യവേദയത്.

| | | | |
|---|---|---|---|
| ബ്രഹ്മൻ | അല്ലയോ ബ്രാഹ്മണശ്രേഷ്ഠ ! | സ്വാംസേ | തന്റെ തോളിൽ |
| | | ദൃഷ്ട്വാ | കണ്ട്, |
| ആംഗിരസഃ | അംഗിരസ്സിന്റെ പുത്രനായ | വിസൃജ്യ | അതിനെ എടുത്തു കളയുകയും ചെയ്ത് |
| സഃ വൈ | ആ ശമീകനാകട്ടെ | പുത്രം | മകനോട് |
| സുത-വിലാപനം | പുത്രന്റെ ദീനരോദനത്തെ | പപ്രച്ഛ | ചോദിച്ചു:— |
| | | വത്സ | " ഉണ്ണീ ! |
| ശ്രുത്വാ | കേട്ടിട്ട്, | കസ്മാത് ഹി | എന്തുകൊണ്ടാണ് |
| ശനകൈഃ | സാവകാശത്തിൽ | രോദിഷി | നീ കരയുന്നത് ? |
| നേത്രേ | കണ്ണു രണ്ടും | കേന വാ | ആരാൽ |
| ഉന്മീല്യ | തുറന്ന്, | തേ | നിനക്ക് |
| മൃതോരഗം | ചത്തിട്ടുള്ള പാമ്പിനെ | | |

| | | | |
|---|---|---|---|
| പ്രതികൃതം | ഉപദ്രവമേല്പിക്കപ്പെട്ടു?'' | സഃ | അവൻ |
| ഇതി | ഇപ്രകാരം | ന്യവേദയത് | അറിയിച്ചു. |
| ഉക്തഃ | ചോദിക്കപ്പെട്ട | | |

41 നിശമ്യ ശപ്തമതദർഹം നരേന്ദ്രം
സ ബ്രാഹ്മണോ നാത്മജമഭ്യനന്ദത്
അഹോ ബതാംഹോ മഹദജ്ഞ തേ കൃത-
മല്പീയസി ദ്രോഹ ഉരുർദമോ ധൃതഃ.

| | | | |
|---|---|---|---|
| അതദർഹം | അതിന് അർഹനല്ലാത്ത (ശപിക്കുവാൻ അരുതാത്ത) | അഹോ ബത | "അയ്യോ! കഷ്ടം! |
| | | അജ്ഞ | അറിവില്ലാത്തവനേ! |
| | | തേ കൃതം | നിന്നാൽ ചെയ്യപ്പെട്ടതു് |
| നരേന്ദ്രം | രാജാവിനെ | മഹത് | വലിയ |
| ശപ്തം | ശപിക്കപ്പെട്ടവനായിട്ട് | അംഹഃ | പാപമാണ്; |
| നിശമ്യ | കേട്ടിട്ട് | അല്പീയസി | ഏററവും ചെറിയ |
| സഃ ബ്രാഹ്മണഃ | ആ ബ്രാഹ്മണൻ | ദ്രോഹേ | ദ്രോഹത്തിന്മേൽ |
| ആത്മജം | പുത്രനെ | ഉരുഃ ദമഃ | കനത്ത ശിക്ഷ |
| ന അഭ്യനന്ദത് | അഭിനന്ദിക്കുകയുണ്ടായില്ല. | ധൃതഃ | ചുമത്തപ്പെട്ടു. |

42 ന വൈ നൃഭിർനരദേവം പരാഖ്യം
സമ്മാതുമർഹസ്യവിപക്വബുദ്ധേ
യത്തേജസാ ദുർവ്വിഷഹേണ ഗുപ്താ
വിന്ദന്തി ഭദ്രാണ്യകുതോഭയാഃ പ്രജാഃ.

| | | | |
|---|---|---|---|
| അവിപക്വബുദ്ധേ | ബുദ്ധിക്കു പരിപാകം വന്നിട്ടില്ലാത്തവനേ! | യത്തേജസാ | യാതൊരു രാജതേജസ്സിനാൽ |
| പരാഖ്യം | ഈശ്വരാഭിഖ്യയുള്ള | ഗുപ്താഃ | സംരക്ഷിതരായിട്ടാണ് |
| നരദേവം | രാജാവിനെ | പ്രജാഃ | ജനങ്ങൾ |
| നൃഭിഃ | വെറും മനുഷ്യരോട് | | |
| സമ്മാതും | തുല്യനായിട്ടു കരുതുവാൻ | അകുതോഭയാഃ | എങ്ങുനിന്നും ഭീതിയകന്നവരായി |
| ന വൈ അർഹസി | ഒരിക്കലും അരുതാത്തതാകുന്നു. | ഭദ്രാണി | നല്ല കാര്യങ്ങളെ |
| ദുർവ്വിഷഹേണ | ആർക്കും ചെറുത്തുനില്പാൻ കഴിയാത്ത | വിന്ദന്തി | സാധിക്കുന്നതു്. |

43

അലക്ഷ്യമാണേ നരദേവനാമ്നി
രഥാങ്ഗപാണാവയമങ്ഗ ലോകഃ
തദാ ഹി ചോരപ്രചുരോ വിനങ്ക്ഷ്യ-
ത്യരക്ഷ്യമാണോഽവിവരൂഥവത് ക്ഷണാത്.

| | | | |
|---|---|---|---|
| അങ്ഗ | മകനേ! | അരക്ഷ്യമാണഃ | രക്ഷിക്കപ്പെടാതെയുള്ളതായും |
| നരദേവ-നാമ്നി | നരദേവൻ (രാജാവ്) എന്ന നാമത്തോടു കൂടിയിരിക്കുന്ന | ചോരപ്രചുരഃ | കള്ളന്മാർ പെരുകിയതായും ഭവിച്ച് |
| രഥാങ്ഗ-പാണൌ | ചക്രപാണിയായ ശ്രീമഹാവിഷ്ണു | അവി-വരൂഥവത് | (രക്ഷയ്ക്കാളില്ലാത്ത) ചെമ്മരിയാട്ടിൻ കൂട്ടംപോലെ |
| അലക്ഷ്യമാണേ | കാണപ്പെടാതെയാകുമ്പോൾ | ക്ഷണാത് | എളുപ്പത്തിൽ |
| തദാ ഹി | തത്സമയം തന്നെ | വിനങ്ക്ഷ്യതി | നശിച്ചുപോകും. |
| അയം ലോകഃ | ഈ ലോകം | | |

44

തദദ്യ നഃ പാപമുപൈത്യനന്വയം
യന്നഷ്ടനാഥസ്യ വസോർവിലുംപകാത്
പരസ്പരം ഘ്നന്തി ശപന്തി വൃഞ്ജതേ
പശൂൻ സ്ത്രിയോഽർത്ഥാൻ പുരുദസ്യവോ ജനാഃ.

| | | | |
|---|---|---|---|
| തത് | അതുകൊണ്ട് | ഉപൈതി | സമീപിക്കുന്നു. |
| നഷ്ടനാഥസ്യ | രക്ഷകനില്ലാതെയായി അരാജകത്വം ബാധിച്ച ലോകത്തിന്റെ | പുരുദസ്യവഃ | ധാരാളം കൊള്ളക്കാരോടുകൂടിയ |
| | | ജനാഃ | ആളുകൾ |
| വസോഃ വിലുംപകാത് | ധനധാന്യാദിയെ കൊള്ളചെയ്യുന്നവർ നിമിത്തമായിട്ട് | പരസ്പരം | തമ്മിൽത്തമ്മിൽ |
| | | ഘ്നന്തി | കൊലനടത്തുന്നു; |
| യത് | യാതൊരു | ശപന്തി | പഴി പറയുന്നു; |
| പാപം | പാപം ഉണ്ടാകുമോ, അത് | പശൂൻ | നാല്ക്കാലികളെയും |
| | | സ്ത്രിയഃ | സ്ത്രീകളെയും |
| അനന്വയം | ഒരു ബന്ധവുമില്ലാതെ | അർത്ഥാൻ | മുതലുകളെയും |
| അദ്യ നഃ | ഇന്നു നമ്മെ | വൃഞ്ജതേ | തട്ടിപ്പറിക്കുന്നു. |

45

തദാര്യധർമ്മശ്ച വിലീയതേ നൃണാം
വർണ്ണാശ്രമാചാരയുതസ്ത്രയീമയഃ
തതോഽർത്ഥകാമാഭിനിവേശിതാത്മനാം
ശുനാം കപീനാമിവ വർണ്ണസങ്കരഃ.

| | |
|---|---|
| തദാ | അന്നേരത്തു്, |
| വർണ്ണാശ്രമാ–ചാരയുതഃ | വർണ്ണാശ്രമങ്ങളും അവയുടെ ആചാരങ്ങളും ചേർന്ന |
| ത്രയീമയഃ | വേദവിഹിതമായ |
| ആര്യധർമ്മഃ ച | സദാചാരവും |
| നൃണാം | മനുഷ്യർക്കിടയിൽ |
| വിലീയതേ | തേഞ്ഞുമാഞ്ഞുപോകും. |
| തതഃ | തന്നിമിത്തം |
| ശ്വനാം | നായ്ക്കളുടെയും |
| കപീനാം | കുരങ്ങുകളുടെയും ഇടയിൽ |
| ഇവ | ഉള്ളതുപോലെ |
| അർത്ഥകാമാ–ഭിനിവേശിതാ–ത്മനാം | അർത്ഥത്തിലും കാമത്തിലും അത്യാസക്തമായ ചിത്തത്തോടുകൂടിയ മനുഷ്യരുടെ ഇടയിലും |
| വർണ്ണസങ്കരഃ | ജാതിക്കലർപ്പുണ്ടാകും. |

46 ധർമ്മപാലോ നരപതിഃ സ തു സമ്രാഡ് ബൃഹച്ഛ്രവാഃ
സാക്ഷാന്മഹാഭാഗവതോ രാജർഷിർഹയമേധയാട്
ക്ഷുത്തൃട്ശ്രമയുതോ ദീനോ നൈവാസ്മച്ഛാപമർഹതി

| | |
|---|---|
| സഃ തു | അദ്ദേഹമാകട്ടെ |
| ധർമ്മപാലഃ | ധർമ്മത്തെ കാത്തു രക്ഷിക്കുന്ന |
| നരപതിഃ | ജനനായകനാകുന്നു ; |
| ബൃഹച്ഛ്രവാഃ | അതിവിഖ്യാതനായ |
| സമ്രാട് | ചക്രവർത്തിയാകുന്നു ; |
| സാക്ഷാത് | യഥാർത്ഥത്തിൽ |
| മഹാ–ഭാഗവതഃ | വലിയ ഭഗവൽഭക്തനാകുന്നു ; |
| ഹയമേധയാട് | അശ്വമേധയാഗം ചെയ്തിട്ടുള്ള |
| രാജർഷിഃ | വിശിഷ്ടക്ഷത്രിയനുമാകുന്നു. |
| ക്ഷുത്തൃട്–ശ്രമയുതഃ | വിശപ്പും ദാഹവും തളർച്ചയും ബാധിച്ച് |
| ദീനഃ | അവശനായിരുന്ന അദ്ദേഹം |
| അസ്മത് | നമ്മളിൽനിന്നു് |
| ശാപം | ശാപത്തെ |
| ന ഏവ അർഹതി | ഒട്ടുംതന്നെ അർഹിക്കുന്നില്ല. |

47 അപാപേഷു സ്വഭൃത്യേഷു ബാലേനാപക്വബുദ്ധിനാ
പാപം കൃതം തദ്ഭഗവാൻ സർവ്വാത്മാ ക്ഷന്തുമർഹതി.

| | |
|---|---|
| അപാപേഷു | നിരപരാധികളായ |
| സ്വഭൃത്യേഷു | തന്റെ ദാസന്മാരിൽ |
| അപക്വ–ബുദ്ധിനാ | ബുദ്ധിക്കു് പാകം വന്നിട്ടില്ലാത്ത |
| ബാലേന | ഒരു ബാലനാൽ |
| കൃതം | ചെയ്യപ്പെട്ടിരിക്കുന്ന |
| തത് പാപം | ആ അപരാധത്തെ |
| സർവ്വാത്മാ | സർവ്വാന്തര്യാമിയായ |
| ഭഗവാൻ | സർവ്വേശ്വരൻ |
| ക്ഷന്തും അർഹതി | പൊറുത്തുകൊള്ളേണ്ടതാകുന്നു. |

48 തിരസ്കൃതാ വിപ്രലബ്ധാഃ ശപ്താഃ ക്ഷിപ്താ ഹതാപി വാ
നാസ്യ തത്പ്രതികുർവ്വന്തി തദ്ഭക്താഃ പ്രഭവോഽപി ഹി

| | | | |
|---|---|---|---|
| തദ്ഭക്താഃ | അവിടത്തെ ഭക്തന്മാർ | ഹതാഃ അപി വാ | അടിക്കപ്പെട്ടവരായാലും കൂടി |
| പ്രഭവഃ അപി | എന്തിനും കഴിവുള്ള വരാണെന്നുവരികിലും | | |
| തിരസ്കൃതാഃ | നിന്ദിതരായാലും | അസ്യ | ഇവന്നു് (നിന്ദനാദി കൎമ്മം ചെയ്യുവന്നു്) |
| വിപ്രലബ്ധാഃ | വഞ്ചിതരായാലും | | |
| ശപ്താഃ | ശപിക്കപ്പെട്ടവരായാലും | | |
| ക്ഷിപ്താഃ | അവമാനിക്കപ്പെട്ട വരായാലും | ന തത്പ്രതി-കുർവ്വന്തി ഹി | അതിനുള്ള പ്രതികാരം ചെയ്യുന്നതല്ലല്ലോ. |

49 ഇതി പുത്രകൃതാഘേന സോഽനുതപ്തോ മഹാമുനിഃ
സ്വയം വിപ്രകൃതോ രാജ്ഞാ നൈവാഘം തദചിന്തയത്.

| | | | |
|---|---|---|---|
| ഇതി | ഇപ്രകാരം | വിപ്രകൃതഃ | ഉപദ്രവിക്കപ്പെട്ടവനായിട്ടും |
| പുത്രകൃതാ-ഘേന | പുത്രനാൽ ചെയ്യപ്പെട്ട അപരാധത്താൽ | തത് | അതിനെ |
| അനുതപ്തഃ | പശ്ചാത്തപിച്ച | | |
| സഃ മഹാമുനിഃ | ആ ഋഷിശ്രേഷ്ഠൻ | അഘം | അപരാധമായിട്ട് |
| രാജ്ഞാ | രാജാവിനാൽ | അചിന്തയത് ഏവ ന | പരിഗണിക്കുകതന്നെ ഉണ്ടായില്ല. |
| സ്വയം | താൻ | | |

50 പ്രായശഃ സാധവോ ലോകേ പരൈർദ്വന്ദ്വേഷു യോജിതാഃ
ന വ്യഥന്തി ന ഹൃഷ്യന്തി യത ആത്മാഽഗുണാശ്രയഃ.

| | | | |
|---|---|---|---|
| പ്രായശഃ | അധികപക്ഷവും | ന വ്യഥന്തി | വേദനപ്പെടുന്നതല്ല ; |
| ലോകേ | ലോകത്തിൽ | ന ഹൃഷ്യന്തി | സന്തോഷിക്കുന്നതുമല്ല. |
| സാധവഃ | സജ്ജനങ്ങൾ | യതഃ | എന്തെന്നാൽ |
| പരൈഃ | അന്യരാൽ | ആത്മാ | ആത്മാവു് |
| ദ്വന്ദ്വേഷു | ദ്വന്ദ്വങ്ങളിൽ (മാനാവമാനാദികളിൽ) | അഗുണാശ്രയഃ | ഗുണങ്ങളെ (ദ്വന്ദ്വഭാവങ്ങളെ) ആശ്രയിച്ചതല്ലല്ലോ |
| യോജിതാഃ | ചേർക്കപ്പെട്ടവരാകുമ്പോൾ | | |

കുറിപ്പ്:— അമ്മയുടെ ഗർഭത്തിലിരിക്കുമ്പോൾ സംഭവിച്ച ബ്രഹ്മാസ്ത്രബാധയിൽനിന്നു ഭഗവാൻ പരീക്ഷിത്തിനെ പരിരക്ഷിച്ചുവത്രേ. ആ പരീക്ഷിത്തുതന്നെ ഒടുവിൽ ബ്രഹ്മശാപത്തിന്നു വിധേയനായിട്ട് സംസൃതിയിൽനിന്നുപോലും പരിരക്ഷ നേടുന്നു. മഹാന്മാർക്കും ചിലപ്പോൾ താൽക്കാലികമായിട്ടെങ്കിലും വിവേകഭ്രംശം വന്നേക്കാം. പൈദാഹാദികളാൽ പരീക്ഷിത്തിന്നു് അതുണ്ടായി. ശമീകമഹർഷി തന്നെ അനാദരിച്ചുവെന്നു തോന്നിയതും മൃതസർപ്പശരീരത്തെ അദ്ദേഹത്തിൻെറ കഴുത്തിൽ എടുത്തിട്ടതും അവിവേകത്തിൻെറ ലക്ഷണ

മാണല്ലോ. ഇതിന്നു് വിവേകം ഉറച്ചുകഴിഞ്ഞിട്ടില്ലാത്ത ഋഷികുമാരനിൽനിന്നു് തക്കതായ ശാപവും ലഭിച്ചു. അവിവേകം അവിവേകത്തോടു് അടുക്കുമ്പോഴും അങ്ങനെ സംഭവിച്ചേക്കും. ഈ അദ്ധ്യായത്തിൽനിന്നു് ഇവ്വിധം ഒരു ഗുണപാഠവും ഗ്രഹിക്കാം.

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
അഷ്ടാദശോऽദ്ധ്യായഃ

ആദിതഃ ശ്ലോകാഃ 770.

പതിനെട്ടാമദ്ധ്യായം കഴിഞ്ഞു.

---

## ഏകോനവിംശോऽദ്ധ്യായഃ : പത്തൊമ്പതാമദ്ധ്യായം.

[പ്രായോപവിഷ്ടേ ഗംഗായാം രാജ്ഞി യോഗിജനാവൃതേ
ശുകസ്യാഗമനം തത്ര പ്രോക്തമേകോനവിംശകേ]

### ശ്രീപരീക്ഷിത്തിൻെറ പ്രായോപവേശവും ശ്രീശുകൻെറ ആഗമനവും

സൂത ഉവാച : സൂതൻ പറഞ്ഞു: —

1 മഹീപതിസ്ത്വഥ തത്കർമ്മ ഗർഹ്യം
വിചിന്തയന്നാത്മകൃതം സുദുർമ്മനാഃ
അഹോ മയാ നീചമനാര്യവത് കൃതം
നിരാഗസി ബ്രഹ്മണി ഗൂഢതേജസി.

| | | | |
|---|---|---|---|
| മഹീപതിഃ തു | രാജാവാകട്ടെ | ഗൂഢതേജസി | നിഗൂഢമായ തേജസ്സോടെ ഇരിക്കുന്ന |
| അഥ | അതിൽപ്പിന്നെ | നിരാഗസി | നിരപരാധിയായ |
| ആത്മകൃതം | തന്നാൽ ചെയ്യപ്പെട്ട | ബ്രഹ്മണി | ബ്രാഹ്മണനിൽ |
| ഗർഹ്യം | കൊള്ളരുതാത്ത | മയാ | എന്നാൽ |
| തത് കർമ്മ | ആ പ്രവൃത്തിയെ | അനാര്യവത് | സംസ്കാരശൂന്യനെന്നവിധം |
| വിചിന്തിയൻ | ചിന്തിച്ചുകൊണ്ടു് | നീചം | മോശത്തം |
| സുദുർമ്മനാഃ | അത്യന്തം മനഃപ്രയാസമുള്ളവനായിത്തീർന്ന- | | |
| അഹോ | "കഷ്ടമേ! | കൃതം | പ്രവർത്തിക്കപ്പെട്ടുവല്ലോ |

2

ധ്രുവം തതോ മേ കൃതദേവഹേളനാദ്-
ദുരത്യയം വ്യസനം നാതിദീർഘാത്
തദസ്തു കാമം ത്വഘനിഷ്കൃതായ മേ
യഥാ ന കുര്യാം പുനരേവമദ്ധാ.

| | | | |
|---|---|---|---|
| തതഃ | ആകയാൽ, | അഘ–നിഷ്കൃതായ | പാപത്തിനുള്ള പ്രായശ്ചിത്തത്തിനായി |
| കൃതദേവ–ഹേളനാത് | ചെയ്യപ്പെട്ടുപോയ ദേവനിന്ദനിമിത്തം | നാതിദീർഘാത് | അധികം വൈകാതെ, |
| മേ | എനിക്ക് | യഥാ തു | ഏതുവിധമായാൽ |
| ദുരത്യയം | ദുരന്തമായ | പുനഃ ഏവം | ഇനിയും ഇങ്ങനെ |
| വ്യസനം | ആപത്ത് | ന കുര്യാം | ഞാൻ ചെയ്കയില്ലയോ, |
| ധ്രുവം | തീർച്ചയാണ്. | അദ്ധാ | ശരിക്കും അവ്വിധം |
| തത് മേ | ആയതു് എൻെറ | കാമം അസ്തു | സംഭവിച്ചുകൊള്ളട്ടെ ! |

3

അദ്യൈവ രാജ്യം ബലമൃദ്ധകോശം
പ്രകോപിതബ്രഹ്മകുലാനലോ മേ
ദഹത്വഭദ്രസ്യ പുനർന്ന മേഽഭൂത്
പാപീയസീ ധീർദ്വിജദേവഗോഭ്യഃ

| | | | |
|---|---|---|---|
| പ്രകോപിത–ബ്രഹ്മകുലാനലഃ | പ്രകോപിപ്പിക്കപ്പെട്ട ബ്രാഹ്മണവംശാഗ്നി | മേ | എനിക്ക് |
| മേ രാജ്യം | എൻെറ രാജ്യത്തെയും, | പുനഃ | ഇനിയെങ്കിലും |
| ബലം | സൈന്യത്തെയും, | ദ്വിജദേവ–ഗോഭ്യഃ | ബ്രാഹ്മണരെയും ദേവന്മാരെയും പശുക്കളെയും കുറിച്ച് |
| ഋദ്ധകോശം | സമൃദ്ധമായ ഭണ്ഡാരത്തെയും | | |
| അദ്യ ഏവ | ഇപ്പോൾത്തന്നെ | പാപീയസീ | ദ്രോഹപരമായ |
| ദഹതു | ചുട്ടെരിക്കട്ടെ. | ധീഃ | ബുദ്ധി |
| അഭദ്രസ്യ | അശുഭനായ | ന അഭൂത് | ഉണ്ടാവാതിരിക്കട്ടെ ! ” |

4

സ ചിന്തയന്നിത്ഥമഥാശൃണോദ്യഥാ
മുനേഃ സുതോക്തോ നിർഋതിസ്തക്ഷകാഖ്യഃ
സ സാധു മേനേ നചിരേണ തക്ഷകാ-
നലം പ്രസക്തസ്യ വിരക്തികാരണം..

| | | | |
|---|---|---|---|
| ഇത്ഥം | ഈവിധം | സുതോക്തഃ | പുത്രനാൽ ചൊല്ലപ്പെട്ട |
| ചിന്തയൻ | ചിന്തിച്ചുകൊണ്ടിരുന്ന | തക്ഷകാഖ്യഃ | തക്ഷകനെന്നുപേരുള്ള |
| സഃ | അദ്ദേഹം | | |
| മുനേഃ | ശമീകമുനിയുടെ | നിർഋതിഃ | മൃത്യുദേവത |

യഥാ — ഏതുവിധം സംഭവിക്കുമെന്നുള്ളതു്
അഥ — പിന്നെ
അശൃണോത് — കേട്ടറിഞ്ഞു
പ്രസക്തസ്യ — വിഷയാസക്തനായ തനിക്കു്
നചിരേണ — കാലതാമസമില്ലാതെ
വിരക്തി-കാരണം — വിരക്തിയുണ്ടാകാൻ ഹേതുവായിത്തീൎന്ന
തക്ഷകാനലം — തക്ഷകന്റെ വിഷാഗ്നിയെ
സാധു — നല്ലതായിട്ടു്
സഃ മേനേ — അദ്ദേഹം കരുതി.

നോട്ടു്:— മഹാമനസ്കനായ ശമീകമുനി ഒരു ശിഷ്യനെ പറഞ്ഞയച്ചു് രാജാവിന്നു മുന്നറിവുകൊടുത്തു, സ്വപുത്രൻ അദ്ദേഹത്തെ ശപിച്ചിട്ടുണ്ടെന്നും അതനുസരിച്ചു് ഏഴാംനാൾ തക്ഷകവിഷമേററു മൃത്യു സംഭവിക്കുമെന്നും, അങ്ങനെ രാജാവു കേട്ടറിഞ്ഞുവെന്നു ഇവിടെ ധരിച്ചുകൊള്ളണം.

5
അഥോ വിഹായേമമമും ച ലോകം
വിമൎശിതൌ ഹേയതയാ പുരസ്താത്
കൃഷ്ണാങ്ഘ്രിസേവാമധിമന്യമാന
ഉപാവിശത് പ്രായമമൎത്ത്യനദ്യാം.

അഥോ — അതിനുശേഷം
ഹേയതയാ — തള്ളിക്കളയേണ്ടവയാണെന്നനിലയിൽ
പുരസ്താത് — മുമ്പുതന്നെ
വിമൎശിതൌ — നിരൂപിച്ചു നിൎണ്ണയിക്കപ്പെട്ടിരുന്ന
ഇമം അമും ച ലോകം — ഈ ലോകത്തെയും ആ ലോകത്തെയും
വിഹായ — വിട്ടുകളഞ്ഞു്
കൃഷ്ണാങ്ഘ്രി-സേവാം — ശ്രീകൃഷ്ണഭഗവാന്റെ തൃപ്പാദങ്ങളെ ഭജിക്കുക എന്നതിനെമാത്രം
അധി-മന്യമാനഃ — സൎവ്വപ്രധാനമായി കരുതിക്കൊണ്ടു്
അമൎത്ത്യനദ്യാം — ഗംഗാതീരത്തിൽ
പ്രായം ഉപാവിശത് — നിരാഹാരവ്രതത്തോടെ ഇരുന്നു.

6
യാ വൈ ലസച്ഛ്രീതുളസീവിമിശ്ര-
കൃഷ്ണാങ്ഘ്രിരേണ്വഭ്യധികാംബുനേത്രീ
പുനാതി ലോകാനുഭയത്ര സേശാൻ
കസ്താം ന സേവേത മരിഷ്യമാണഃ.

ലസച്ഛ്രീ-തുളസീവിമിശ്ര-കൃഷ്ണാങ്ഘ്രി-രേണ്വഭ്യ-ധികാംബുനേത്രീ — ലസിക്കുന്ന കാന്തിയേറിയ തുളസിയോടു് കൂടിക്കലൎന്ന വിഷ്ണുപാദധൂളികളാൽ ഉൽകൃഷ്ടമായ ജലത്തെ ഒഴുക്കിക്കൊണ്ടുപോകുന്ന
യാ വൈ — യാതൊരു നദിതന്നെ
സേശാൻ — ഈശന്മാരോടുകൂടിയ
ലോകാൻ — ലോകങ്ങളെ
ഉഭയത്ര — രണ്ടിടത്തും (അകത്തും പുറത്തും)
പുനാതി — പരിശുദ്ധമാക്കുന്നുവോ,

| | | | |
|---|---|---|---|
| താം | ആ നദിയെ (ഗംഗയെ) | കഃ | ഏതൊരാറം |
| മരിഷ്യമാണഃ | മരിക്കാനൊരുങ്ങിയ | ന സേവേത | സേവിക്കയില്ല ? |

7

ഇതി വ്യവച്ഛിദ്യ സ പാണ്ഡവേയഃ
പ്രായോപവേശം പ്രതി വിഷ്ണുപദ്യാം
ദധ്യൗ മുകുന്ദാങ്ഘ്രിമനന്യഭാവോ
മുനിവ്രതോ മുക്തസമസ്തസങ്ഗഃ.

| | | | |
|---|---|---|---|
| പാണ്ഡവേയഃ | പാണ്ഡവവംശജാതനായ | വ്യവച്ഛിദ്യ | തീരുമാനമെടുത്തിട്ട് |
| സഃ | അദ്ദേഹം | അനന്യഭാവഃ | മറെറാരു ചിന്തയും ഇല്ലാതെ |
| ഇതി | ഇപ്രകാരം | മുനിവ്രതഃ | ഋഷിചര്യയോടുകൂടി |
| വിഷ്ണുപദ്യാം | ഗംഗാനദീതടത്തിൽ | മുക്തസമസ്ത-സങ്ഗഃ | സകലവിഷയാസക്തിയും കൈവെടിഞ്ഞ് |
| പ്രായോ-പവേശം | 'പ്രായോപവേശം' എന്ന നിരാഹാരവ്രതത്തെ | മുകുന്ദാങ്ഘ്രിം | ഭഗവൽപാദത്തെ |
| പ്രതി | ഉദ്ദേശിച്ച് | ദധ്യൗ | 'ധ്യാനിച്ചുതുടങ്ങി. |

8

തത്രോപജഗ്മുർഭുവനം പുനാനാ
മഹാനുഭാവാ മുനയഃ സശിഷ്യാഃ
പ്രായേണ തീർത്ഥാഭിഗമാപദേശൈഃ
സ്വയം ഹി തീർത്ഥാനി പുനന്തി സന്തഃ

| | | | |
|---|---|---|---|
| *ഭുവനം | ലോകത്തെ | പ്രായേണ | മിക്കവാറും |
| പുനാനാഃ | ശുദ്ധീകരിക്കുന്നവരും | തീർത്ഥാഭിഗമാ-പദേശൈഃ | തീർത്ഥയാത്രയാണെന്ന നാട്യങ്ങളിലൂടെ |
| മഹാനുഭാവാഃ | മാഹാത്മ്യശാലികളുമായ | തീർത്ഥാനി | തീർത്ഥങ്ങളെ |
| മുനയഃ | ഋഷിമാർ | സ്വയം | തന്നെത്താൻ |
| സശിഷ്യാഃ | ശിഷ്യന്മാരോടുകൂടെ | പുനന്തി ഹി | ശുദ്ധീകരിക്കുകയാണല്ലോ. |
| തത്ര | അവിടെ | | |
| ഉപജഗ്മുഃ | എത്തിച്ചേർന്നു. | | |
| സന്തഃ | സത്തുക്കൾ | | |

9

അത്രിർവസിഷ്ഠശ്ച്യവനഃ ശരദ്വാ-
നരിഷ്ടനേമിർഭൃഗുരംഗിരാശ്ച
പരാശരോ ഗാധിസുതോഽഥ രാമ
ഉതഥ്യ ഇന്ദ്രപ്രമദേധ്മവാഹൌ

10

മേധാതിഥിർദേവല ആർഷ്ടിഷേണോ
ഭരദ്വാജോ ഗൗതമഃ പിപ്പലാദഃ
മൈത്രേയ ഔർവ്വ കവഷഃ കുംഭയോനിർ-
ദ്വൈപായനോ ഭഗവാന്നാരദശ്ച

11 അന്യേ ച ദേവർഷിബ്രഹ്മർഷിവര്യാ
രാജർഷിവര്യാ അരുണാദയശ്ച
നാനാർഷേയപ്രവരാൻ സമേതാ-
നഭ്യർച്ച്യ രാജാ ശിരസാ വവന്ദേ.

| | |
|---|---|
| അത്രിഃ | അത്രി, |
| വസിഷ്ഠഃ | വസിഷ്ഠൻ, |
| ച്യവനഃ | ച്യവനൻ, |
| ശരദ്വാൻ | ശരദ്വാൻ, |
| അരിഷ്ടനേമിഃ | അരിഷ്ടനേമി, |
| ഭൃഗുഃ | ഭൃഗു, |
| അംഗിരാഃ ച | അംഗിരസ്സ് എന്നിവരും, |
| അഥ | അതിന്നുപുറമെ |
| പരാശരഃ | പരാശരൻ, |
| ഗാധിസുതഃ | വിശ്വാമിത്രൻ, |
| രാമഃ | പരശുരാമൻ, |
| ഉതഥ്യഃ | ഉതഥ്യൻ, |
| ഇന്ദ്രപ്രമദേ- ധ്മവാഹൌ | ഇന്ദ്രപ്രമദൻ, ഇധ്മ വാഹൻ എന്നിവരും, |
| മേധാതിഥിഃ | മേധാതിഥി, |
| ദേവലഃ | ദേവലൻ, |
| ആർഷ്ടിഷേണഃ | ആർഷ്ടിഷേണൻ, |
| ഭരദ്വാജഃ | ഭരദ്വാജൻ, |
| ഗൌതമഃ | ഗൌതമൻ, |
| പിപ്പലാദഃ | പിപ്പലാദൻ, |
| മൈത്രേയഃ | മൈത്രേയൻ, |
| ഔർവ്വഃ | ഔർവ്വൻ, |
| കവഷഃ | കവഷൻ, |
| കുംഭയോനിഃ | അഗസ്ത്യർ, |
| ദ്വൈപായനഃ | വേദവ്യാസൻ, |
| ഭഗവാൻ | സർവ്വജ്ഞനായ |
| നാരദഃ ച | ശ്രീനാരദൻ എന്നിവരും, |
| അന്യേ ച | വേറെയുള്ള |
| ദേവർഷി- ബ്രഹ്മർഷിവര്യാഃ | ദേവർഷിമാരിലും ബ്രഹ്മ ർഷിമാരിലും പ്രധാനി കളായുള്ളവരും, |
| രാജർഷിവര്യാഃ | രാജർഷിപ്രമുഖന്മാരും, |
| അരുണാ- ദയഃ ച | അരുണാദികളായ കാണ്ഡർഷിമാരും (അവിടെ എത്തി.) |
| നാനാർഷേയ- പ്രവരാൻ | വിവിധ ഋഷിഗോത്ര പ്രവരങ്ങളിൽ അകപ്പെ ട്ടവരായി |
| സമേതാൻ | അവിടെ വന്നുചേർന്നിട്ടുള്ളവരെ |
| രാജാ | പരീക്ഷിത്തുരാജാവ് |
| അഭ്യർച്ച്യ | സ്വാഗതപൂർവ്വം ആദരി ച്ചാരാധിച്ച് |
| ശിരസാ | ശിരസ്സുകൊണ്ട് |
| വവന്ദേ | വന്ദിച്ചു (വീണു നമസ്കരിച്ചു.) |

12 സുഖോപവിഷ്ടേഷ്വഥ തേഷു ഭൂയഃ
കൃതപ്രണാമഃ സ്വചികീർഷിതം യത്
വിജ്ഞാപയാമാസ വിവിക്തചേതാ
ഉപസ്ഥിതോഗ്രേ ഭിഗൃഹീതപാണിഃ.

| | |
|---|---|
| അഥ | പിന്നീട് |
| തേഷു സുഖോ- പവിഷ്ടേഷു | ആ മുനിമാർ സുഖേന ആസനസ്ഥിതരായിരി ക്കവേ, |
| ഭൂയഃ | വീണ്ടും |
| കൃതപ്രണാമഃ | നമസ്കാരം ചെയ്ത്, |
| അഗ്രേ | മുന്നിൽ |
| ഉപസ്ഥിതഃ | നിന്നുകൊണ്ട്, |

| | | | |
|---|---|---|---|
| അഭിഗൃഹീത–പാണിഃ | കൈകൂപ്പിത്തൊഴുതു്, | സ്വചികീഷിതം | തൻെറ ഉദ്ദേശ്യം |
| | | യത് | യാതൊന്നായിരുന്നു വോ, അതിനെ |
| വിവിക്ത–ചേതാഃ | ശുദ്ധാന്തഃകരണനായി | വിജ്ഞാപയാ-മാസ | അറിയിച്ചു. |

പരീക്ഷിത് ഉവാച ; പരീക്ഷിത്ത് രാജാവു് പറഞ്ഞു —

13 അഹോ വയം ധന്യതമാ നൃപാണാം
മഹത്തമാനുഗ്രഹണീയശീലാഃ
രാജ്ഞാം കുലം ബ്രാഹ്മണപാദശൌചാദ്–
ദൂരാദ്വിസൃഷ്ടം ബത ഗർഹ്യകർമ്മ.

| | | | |
|---|---|---|---|
| അഹോ | അദ്ഭുതം ! | ഗർഹ്യകർമ്മ | നിന്ദ്യകർമ്മങ്ങളെ ചെയ്യുന്ന |
| മഹത്തമാ–നുഗ്രഹണീയ–ശീലാഃ | ഏററവും മഹാന്മാരായവരാൽ അനുഗ്രഹിക്കപ്പെടാവുന്നവിധത്തിലുള്ള സ്വഭാവത്തോടു കൂടിയ | രാജ്ഞാം | രാജാക്കന്മാരുടെ |
| | | കുലം | വംശം |
| വയം | ഞങ്ങൾ (ഞാനും എന്നെപ്പോലെയുള്ളവരും) | ബ്രാഹ്മണ–പാദശൌചാത് | ബ്രാഹ്മണരുടെ കാൽ കഴുകിയ വെള്ളത്തെക്കാളും |
| നൃപാണാം | രാജാക്കന്മാരുടെ ഇടയിൽ | ദൂരാത് | അകലെ |
| ധന്യതമാഃ | വലിയ ഭാഗ്യശാലികളാകുന്നു. | വിസൃഷ്ടം | വെക്കപ്പെട്ടതാണ്. |
| | | ബത | കഷ്ടം ! |

നോട്ട്:– കാൽകഴുകിയ വെള്ളം ഉച്ഛിഷ്ടംപോലെ ദൂരെ മാറേറണ്ടുന്ന ഒന്നാണ്. തന്നെപ്പോലെ നിന്ദിതകർമ്മങ്ങളെ ചെയ്യുന്ന ക്ഷത്രിയവർഗ്ഗം ഈ കാൽകഴുകിയ വെള്ളത്തെകാളും അകലെ നില്ക്കുന്നു. എന്നിരിക്കെ, ബ്രാഹ്മണർ സ്വയം ഇവിടെ അഭ്യാഗതരായതു് മഹാഭാഗ്യമാണെന്നു കരുതാം.

14 തസ്യൈവ മേऽഘസ്യ പരാവരേശോ
വ്യാസക്തചിത്തസ്യ ഗൃഹേഷ്വഭീക്ഷ്ണം
നിർവ്വേദമൂലോ ദ്വിജശാപരൂപോ
യത്ര പ്രസക്തോ ഭയമാശു ധത്തേ.

| | | | |
|---|---|---|---|
| അഘസ്യ | പാപാത്മാവും | വ്യാസക്ത-ചിത്തസ്യ | പററിപ്പിടിച്ചുനില്ക്കുന്ന മനസ്സോടുകൂടിയവനുമായ |
| ഗൃഹേഷു | ഗൃഹാദിവിഷയങ്ങളിൽ | | |
| അഭീക്ഷ്ണം | അത്യധികമായി | തസ്യ ഏവ | അതേ |

| | |
|---|---|
| മേ | എനിക്ക് |
| പരാവരേശഃ | ഉയർന്നവരുടെയും താണവരുടെയും നാഥനായുള്ള ഭഗവാൻ |
| നിർവ്വേദമൂലഃ | വിഷയവിരക്തിക്ക് കാരണഭൂതമായ |
| ദ്വിജശാപരൂപഃ | ബ്രാഹ്മണശാപമാവുന്ന സ്വരൂപം പൂണ്ടുവന്നു ചേർന്നു; |
| യത്ര | യാതൊരു ഈ ശാപമിരിക്കെ, |
| പ്രസക്തഃ | ഗൃഹാദിവിഷയങ്ങളിൽ ആസക്തനായവൻ |
| ആശു | വേഗത്തിൽ |
| ഭയം ധത്തേ | ഭയമേല്ക്കുന്നു. (വിരക്തി പ്രാപിക്കുന്നു.) |

നോട്ട്:— ബ്രാഹ്മണരുടെ അനുഗ്രഹം മാത്രമല്ല, അവരുടെ ശാപവും ഈശ്വരാനുഗ്രഹം കൊണ്ട് ഉണ്ടായതാണെന്ന് രാജാവ് കരുതുന്നു. അതുമൂലമാണല്ലോ അദ്ദേഹം പെട്ടെന്നു പരമവിരക്തനായത്. ഭഗവാൻ ബ്രഹ്മശാപരൂപേണ വന്ന് അദ്ദേഹത്തെ അനുഗ്രഹിച്ചതാകാം.

15 തം മോപയാതം പ്രതിയന്തു വിപ്രാ
ഗംഗാ ച ദേവീ ധൃതചിത്തമീശേ
ദ്വിജോപസൃഷ്ടഃ കുഹകസ്തക്ഷകോ വാ
ദശത്വലം ഗായത വിഷ്ണുഗാഥാഃ.

| | |
|---|---|
| തം മാ | ആവിധം വിരക്തനായിരിക്കുന്ന എന്നെ |
| ഈശേ | ഈശ്വരങ്കൽ |
| ധൃതചിത്തം | സമർപ്പിതമായ ചിത്തത്തോടുകൂടിയവനായിട്ട് |
| ഉപയാതം | അടുക്കൽ വന്നാശ്രയിച്ചവനാണെന്ന് |
| വിപ്രാഃ | മഹാബ്രാഹ്മണരും |
| ദേവീ | മഹാത്മ്യശാലിനിയായ |
| ഗംഗാ ച | ഗംഗയും |
| പ്രതിയന്തു | അറിയണം. |
| ദ്വിജോപസൃഷ്ടഃ | ബ്രാഹ്മണകുമാരനാൽ പ്രേരിതനായ |
| കുഹകഃ | വഞ്ചകനോ |
| തക്ഷകഃ വാ | തക്ഷകനോ |
| അലം | മതിവരുവോളം |
| ദശതു | കടിച്ചുകൊള്ളട്ടെ ! |
| വിഷ്ണുഗാഥാഃ | വിഷ്ണുസങ്കീർത്തനങ്ങളെ |
| ഗായത | ഗാനംചെയ്യിൻ ! |

16 പുനശ്ച ഭൂയാദ്ഭഗവത്യനന്തേ
രതിഃ പ്രസംഗശ്ച തദാശ്രയേഷു
മഹത്സു യാം യാമുപയാമി സൃഷ്ടിം
മൈത്ര്യസ്തു സർവ്വത്ര നമോ ദ്വിജേഭ്യഃ

| | |
|---|---|
| പുനഃ ച | ഇനിയും |
| യാം യാം | ഏതേത് |
| സൃഷ്ടിം | പിറവിയിലേക്ക് |
| ഉപയാമി | ഞാൻ എത്തിച്ചേരുന്നുവോ, അതിലെല്ലാം |
| അനന്തേ | അപരിച്ഛേദ്യനായ |

| | | | |
|---|---|---|---|
| ഭഗവതി | ഭഗവാനിൽ | ഭൂയാത് | സംഭവിക്കട്ടെ ! |
| രതിഃ | പ്രേമവും | സർവ്വത്ര | എല്ലാവരിലും |
| തദാശ്രയേഷു | ആ ഭഗവാൻ മാത്രം അവലംബമായുള്ള | മൈത്രീ | മിത്രഭാവം |
| | | അസ്തു | ഉണ്ടാകട്ടെ ! |
| മഹത്സു | മഹാത്മാരിൽ | ദ്വിജേഭ്യഃ | ബ്രാഹ്മണർക്കായി |
| പ്രസംഗഃ ച | നിരന്തരസമ്പർക്കവും | നമഃ | നമസ്കാരം. |

**17**

ഇതി സ്മ രാജാധ്യവസായയുക്തഃ
പ്രാചീനമൂലേഷു കുശേഷു ധീരഃ
ഉദങ്മുഖോ ദക്ഷിണകൂല ആസ്തേ
സമുദ്രപത്ന്യാഃ സ്വസുതന്യസ്തഭാരഃ.

| | | | |
|---|---|---|---|
| ധീരഃ | ബുദ്ധിമാനായ | സമുദ്രപത്ന്യാഃ | ഗംഗാനദിയുടെ |
| രാജാ | പരീക്ഷിത്ത് രാജാവ് | ദക്ഷിണകൂലേ | തെക്കെക്കരയിൽ |
| ഇതി | ഇപ്രകാരം | പ്രാചീനമൂലേഷു | കിഴക്കോട്ടു തലയാക്കി വിരിച്ച |
| അധ്യവസായയുക്തഃ | ദൃഢനിശ്ചയത്തോടു കൂടിയവനായിട്ട് | കുശേഷു | ദർഭകളിൽ |
| സ്വസുതന്യസ്തഭാരഃ | സ്വപുത്രനായി രാജ്യഭാരം ഏല്പിച്ചു കൊടുത്തുകൊണ്ട് | ഉദങ്മുഖഃ | വടക്കോട്ട് അഭിമുഖമായി |
| | | ആസ്തേ സ്മ | ഇരിപ്പുറപ്പിച്ചു. |

**18**

ഏവം ച തസ്മിൻ നരദേവദേവേ
പ്രായോപവിഷ്ടേ ദിവി ദേവസംഘാഃ
പ്രശസ്യ ഭൂമൗ വ്യകിരൻ പ്രസൂനൈ-
ർമ്മുദാ മുഹുർദുന്ദുഭയശ്ച നേദുഃ.

| | | | |
|---|---|---|---|
| ഏവം ച | ഈവിധം | മുദാ | സന്തോഷത്തോടെ |
| നരദേവദേവേ | രാജാക്കന്മാരുടെയും രാജാവായിരിക്കുന്ന | പ്രശസ്യ | പ്രശംസിച്ച് |
| തസ്മിൻ | അദ്ദേഹം | ഭൂമൗ | ഭൂമിയിൽ |
| പ്രായോപവിഷ്ടേ | പ്രായോപവേശത്തിന്നായി ഇരുന്നപ്പോൾ | പ്രസൂനൈഃ | പൂക്കൾകൊണ്ട് |
| | | വ്യകിരൻ | ചൊരിഞ്ഞു ; |
| | | ദുന്ദുഭയഃ ച | പെരുമ്പറകളും |
| ദിവി | ആകാശത്തിൽ | മുഹുഃ | അടിക്കടി |
| ദേവസംഘാഃ | ദേവഗണങ്ങൾ | നേദുഃ | മുഴങ്ങി. |

**19**

മഹർഷയോ വൈ സമുപാഗതാ യേ
പ്രശസ്യ സാധ്വിത്യനുമോദമാനാഃ
ഊചുഃ പ്രജാനുഗ്രഹശീലസാരാ
യദുത്തമശ്ലോകഗുണാഭിരൂപം.

| | |
|---|---|
| പ്രജാനുഗ്രഹ-ശീലസാരാഃ | ജനങ്ങളെ അനുഗ്രഹിക്കുക എന്ന സ്വഭാവവും അതിനുള്ള കഴിവും ഉള്ളവരായ |
| യേ വൈ | യാവചിലർ |
| മഹർഷയഃ | മഹാമുനിമാർ |
| സമുപാഗതാഃ | അവിടെ വന്നുചേർന്നിരിക്കുന്നുവോ, അവരെല്ലാവരും |
| സാധു ഇതി | 'നല്ലതെ'ന്നു പറഞ്ഞു് |
| അനുമോദ-മാനാഃ | അനുമോദിച്ചുകൊണ്ടു് |
| പ്രശസ്യ | പ്രശംസിച്ചു്, |
| ഉത്തമശ്ലോക-ഗുണാഭിരൂപം | ഭഗവൽ ഗുണകഥനങ്ങളാൽ ഭംഗിചേർന്ന |
| യത് | യാതൊരു വചനത്തെ |
| ഊചുഃ | ഉരചെയ്തു. |

20 ന വാ ഇദം രാജർഷിവര്യ ചിത്രം
ഭവത്സു കൃഷ്ണം സമനുവ്രതേഷു
യേഽധ്യാസനം രാജകിരീടജുഷ്ടം
സദ്യോ ജഹുർഭഗവത്പാർശ്വകാമാഃ.

| | |
|---|---|
| രാജർഷിവര്യ | ഹേ രാജർഷിശ്രേഷ്ഠ ! |
| യേ | യാതൊരുവർ |
| ഭഗവത്-പാർശ്വകാമാഃ | ഭഗവാൻെറ സാമീപ്യസമ്പർക്കത്തെ ആശിച്ചുകൊണ്ടു് |
| രാജകിരീട-ജുഷ്ടം | രാജകിരീടങ്ങളാൽ പരിസേവിതമായ |
| അധ്യാസനം | അധിരാജസിംഹാസനത്തെ |
| സദ്യഃ | ഉടനടി |
| ജഹുഃ | പരിത്യജിച്ചുവോ, അങ്ങനെയുള്ളവരും |
| കൃഷ്ണം | ശ്രീകൃഷ്ണനെ |
| സമനു-വ്രതേഷു | വഴിപോലെ അനുവർത്തിച്ചിരിക്കുന്നവരുമായ |
| ഭവത്സു | അങ്ങയെപ്പോലുള്ളവരിൽ |
| ഇദം ചിത്രം | ഇതു് ഒരത്ഭുതം |
| ന വൈ | ആകുന്നതേ ഇല്ല. |

21 സർവ്വേ വയം താവദിഹാസ്മഹേഽദ്യ
കളേബരം യാവദസൌ വിഹായ
ലോകം പരം വിരജസ്കം വിശോകം
യാസ്യത്യയം ഭാഗവതപ്രധാനഃ

| | |
|---|---|
| ഭാഗവത-പ്രധാനഃ | ഭഗവൽഭക്തിയുള്ളവരിൽ അഗ്രഗണ്യനായ |
| അസൌ | ഇദ്ദേഹം |
| കളേബരം | ശരീരത്തെ |
| വിഹായ | വെടിഞ്ഞു് |
| വിരജസ്കം | രജോഗുണം തീണ്ടാത്തതും |
| വിശോകം | ദുഃഖമകന്നതും |
| പരം | ഉപമോത്തമവുമായ |
| ലോകം | ലോകത്തിലേക്കു് |
| യാവത് അയം യാസ്യതി താവത് | ഇദ്ദേഹം പ്രയാണം ചെയ്യുന്നതുവരേക്കും |
| സർവ്വേ വയം | നമ്മളെല്ലാവരും |
| അദ്യ ഇഹ | ഇന്നിവിടത്തിൽ |
| ആസ്മഹേ | ഉണ്ടായിരിക്കണം. |

നോട്ടു്:— ഋഷിമാർ രാജാവിനെ അഭിനന്ദിച്ചശേഷം അന്യോന്യം പറഞ്ഞതാണിതു് — രാജാവിനു മുക്തിസിദ്ധിപ്പോളം അദ്ദേഹത്തിന്റെ അടുത്തുതന്നെ നമുക്കിരിക്കാമെന്നു്.

22

ആശ്രുത്യ തദൃഷിഗണവചഃ പരീക്ഷിത്
സമം മധുച്യുദ് ഗുരു ചാവ്യളീകം
ആഭാഷതൈതാനഭിനന്ദ്യ യുക്തം
ശുശ്രൂഷമാണശ്ചരിതാനി വിഷ്ണോഃ

| | | | |
|---|---|---|---|
| പരീക്ഷിത് | പരീക്ഷിത്ത് രാജാവു് | ആശ്രുത്യ | കേട്ടിട്ടു്, |
| സമം | പക്ഷപാതരഹിതവും | ഏതാൻ | ഇവരെ |
| മധുച്യുത് | അമൃതരസത്തെ പൊഴിക്കുന്നതും | അഭിനന്ദ്യ | അഭിനന്ദിച്ചു് |
| | | വിഷ്ണോഃ | ശ്രീകൃഷ്ണഭഗവാന്റെ |
| ഗുരു | അർത്ഥഗൌരവമുള്ളതും | ചരിതാനി | കഥകളെ |
| അവ്യളീകം ച | കപടമല്ലാത്തതുമായ | ശുശ്രൂഷമാണഃ | കേൾപ്പാനാഗ്രഹിച്ചുകൊണ്ടു് |
| തത് ഋഷി-ഗണവചഃ | ആ ഋഷിസംഘത്തിന്റെ വാക്കിനെ | യുക്തം | ഉചിതമാകുംവിധം |
| | | ആഭാഷത | പറഞ്ഞു. |

23

സമാഗതാഃ സർവ്വത ഏവ സർവ്വേ
വേദാ യഥാ മൂർത്തിധരാസ്ത്രിപൃഷ്ഠേ
നേഹാഥവാമുത്ര ച കശ്ചനാർത്ഥ
ഋതേ പരാനുഗ്രഹമാത്മശീലം

| | | | |
|---|---|---|---|
| സർവ്വതഃ | എല്ലാദിക്കിൽനിന്നും | പരാനുഗ്രഹം ഋതേ | പരാനുഗ്രഹം ഒന്നല്ലാതെ |
| സമാഗതാഃ | വന്നുചേർന്നിട്ടുള്ള | | |
| സർവ്വേ ഏവ | നിങ്ങളെല്ലാവരും | ഇഹ | ഈ ലോകത്തിൽ |
| ത്രിപൃഷ്ഠേ | സത്യലോകത്തിൽ | അഥവാ | അല്ലെങ്കിൽ |
| മൂർത്തിധരാഃ | ശരീരം പൂണ്ടിരിക്കുന്ന | അമുത്ര ച | പരലോകത്തിൽ തന്നെയും |
| വേദാഃ | വേദങ്ങളും | | |
| യഥാ | പോലെയുള്ളവരാണു്- | കശ്ചന | മററൊരു |
| ആത്മശീലം | സ്വഭാവമായിത്തീർന്നിരിക്കുന്ന | അർത്ഥഃ | കാര്യവും |
| | | ന | (നിങ്ങൾക്കു്) ഇല്ല. |

24

തതശ്ച വഃ പൃച്ഛ്യമിമം വിപൃച്ഛേ
വിശ്രഭ്യ വിപ്രാ ഇതികൃത്യതായാം
സർവ്വാത്മനാ മ്രിയമാണൈശ്ച കൃത്യം
ശുദ്ധം ച തത്രാമൃശതാഭിയുക്താഃ.

| | |
|---|---|
| തതഃ ച | അതുകൊണ്ട് |
| വിപ്രാഃ | ഹേ ബ്രഹ്മജ്ഞന്മാരേ ! |
| ഇതി- കൃത്യതായാം | എന്തു ചെയ്യണമെന്ന കാര്യത്തിൽ |
| വിശ്രഭ്യ | (നിങ്ങളിൽ) വിശ്വാസം അർപ്പിച്ച് |
| പൃച്ഛ്യം | ചോദിക്കപ്പെടാവുന്ന |
| ഇമം | ഇതിനെ |
| വഃ | നിങ്ങളോട് |
| വിപൃച്ഛേ | ചോദിച്ചുകൊള്ളുന്നു. |
| അഭിയുക്താഃ | ഹേ അഭിജ്ഞന്മാരേ ! |
| സർവ്വാത്മനാ | എല്ലാ സാഹചര്യത്തിലും |
| മ്രിയമാണൈഃ ച | പ്രത്യേകിച്ച്, മരണത്തെ അഭിമുഖീകരിച്ചിരിക്കുന്നവരാൽ |
| ശുദ്ധം | പരിപാവനമായി |
| കൃത്യം ച | ചെയ്യപ്പെടാവുന്നതു തന്നെ എന്തൊന്നാണോ, |
| തത്ര | ആ വിഷയത്തിന്മേൽ |
| ആമൃശത | നിങ്ങൾ നിരൂപിക്കുവിൻ ! |

25 തത്രാഭവദ് ഭഗവാൻ വ്യാസപുത്രോ
യദൃച്ഛയാ ഗാമടമാനോഽനപേക്ഷഃ
അലക്ഷ്യലിംഗോ നിജലാഭതുഷ്ടോ
വൃതഃ സ്ത്രീബാലൈരവധൂതവേഷഃ.

| | |
|---|---|
| അനപേക്ഷഃ | ഒന്നിലും അപേക്ഷയില്ലാത്തവനും |
| അലക്ഷ്യലിംഗഃ | കാണപ്പെടുവാനില്ലാത്ത വർണ്ണാശ്രമലക്ഷണങ്ങളോടുകൂടിയവനും |
| നിജലാഭതുഷ്ടഃ | ആത്മലാഭത്താൽ പരിതുഷ്ടനും |
| അവധൂത- വേഷഃ | അവധൂതന്മാരുടെ വേഷത്തോടുകൂടിയവനും |
| ഗാം | ഭൂമിയെമുഴുവൻ |
| അടമാനഃ | ചുററിനടക്കുന്നവനും |
| ഭഗവാൻ | സർവ്വജ്ഞാനനിധിയും |
| വ്യാസപുത്രഃ | വേദവ്യാസരുടെ പുത്രനുമായ ശ്രീശുകൻ |
| സ്ത്രീബാലൈഃ | സ്ത്രീകളാലും കുട്ടികളാലും |
| വൃതഃ | ചുഴപ്പെട്ടുകൊണ്ട് |
| യദൃച്ഛയാ | പെട്ടെന്ന് |
| തത്ര | അവിടെ |
| അഭവത് | പ്രത്യക്ഷീഭവിച്ചു. |

26 തം ദ്വ്യഷ്ടവർഷം സുകുമാരപാദ-
കരോരുബാഹ്വംസകപോലഗാത്രം
ചാർവ്വായതാക്ഷോന്നസതുല്യകർണ്ണ=
സുഭ്ര്വാനനം കംബുസുജാതകണ്ഠം

27 നിഗൂഢജത്രും പൃഥുതുംഗവക്ഷസ-
മാവർത്തനാഭിം വലിവൽഗൂദരം ച
ദിഗംബരം വക്ത്രവികീർണ്ണകേശം
പ്രലംബബാഹും സ്വമരോത്തമാഭം

28 ശ്യാമം സദാഽപീച്യവയോങ്ഗലക്ഷ്മ്യാ
സ്ത്രീണാം മനോജ്ഞം രുചിരസ്മിതേന
പ്രത്യുത്ഥിതാസ്തേ മുനയഃ സ്വാസനേഭ്യ–
സ്തല്ലക്ഷണജ്ഞാ അപി ഗൂഢവർച്ചസം.

സുകുമാര–പാദകരോരു–ബാഹ്വംസ–കപോലഗാത്രം — അഴകാർന്ന പാദകരങ്ങളും തുടയും കൈത്തണ്ടയും തോളും കവിൾത്തടവും ചേർന്ന ദേഹത്തോട കൂടിയവനായി —

ചാർവ്വായതാ–ക്ഷോന്നസ–തുല്യകർണ്ണ–സുഭ്രാനനം — ഭംഗിയുള്ള ദീർഘനയനങ്ങളും ഉയർന്ന നാസികയും തുല്യാകൃതിയുള്ള കർണ്ണങ്ങളും ചന്തമുള്ള പുരികക്കൊടികളും ചേർന്ന വദനത്തോട കൂടിയവനായി –

കംബുസുജാത–കണ്ഠം — ശംഖംപോലെ രേഖാത്രയാങ്കിതമായ കണ്ഠത്തോടുകൂടിയവനായി

നിഗൂഢജത്രും — മാംസംകൊണ്ടുമറഞ്ഞ കഴുത്തിൻകീഴെല്ലുകളോടുകൂടിയവനായി –

പൃഥുതുംഗ–വക്ഷസം — ഉയർന്നേഴുന്ന വിരിമാറിടത്തോടുകൂടിയവനായി

ആവർത്തനാഭിം — നീർച്ചുഴിക്കൊത്ത പൊക്കിൾത്തടത്തോട കൂടിയവനായി —

വലിവൽഗൂദരം — വിലങ്ങനെ മൂന്നു നിമ്ന രേഖയുള്ള ഉദരത്തോട കൂടിയവനായി —

ദിഗംബരം — വസ്ത്രം ധരിക്കാത്തവനായി —

വക്രവികീർണ്ണ–കേശം — ചുരുണ്ടു ചിതറിക്കിടക്കുന്ന തലമുടിയോട കൂടിയവനായി —

പ്രലംബ–ബാഹും — നീണ്ട ബാഹുക്കളോട കൂടിയവനായി–

സ്വമരോ–ത്തമാഭം — ശ്രേഷ്ഠദേവന്മാരിൽ ശ്രേഷ്ഠനായ ശ്രീഹരിയുടെ കാന്തിയെഴുന്നവനായി —

ശ്യാമം — ശ്യാമളനിറം പൂണ്ടവനായി

സദാ — എപ്പോഴും

അപീച്യ–വയോംഗ–ലക്ഷ്മ്യാ — അത്യുത്തമമായ യുവാവസ്ഥയാലും ശരീരകാന്തിയാലും

രുചിരസ്മിതേന — മനോമോഹനമായ മന്ദഹാസത്താലും

സ്ത്രീണാം — സ്ത്രീകൾക്ക്

മനോജ്ഞം ച — ചിത്താനന്ദകരനുമായി

ഷോഡശവർഷം — പതിനാറുവയസ്സുള്ള

തം — ആ ശുകമുനിയെ

ഗൂഢവർച്ചസം അപി — മറഞ്ഞിരിക്കുന്ന തേജസ്സോടുകൂടിയവനാണെങ്കിലുംകൂടി

തല്ലക്ഷണജ്ഞാഃ — അദ്ദേഹത്തിന്റെ ലക്ഷണം അറിഞ്ഞിട്ടുള്ള

തേ മുനയഃ — ആ മുനിമാർ

സ്വാസനേഭ്യഃ — താന്താങ്ങളുടെ ഇരിപ്പിടങ്ങളിൽനിന്നു്

പ്രത്യുത്ഥിതാഃ — എഴുന്നേററു സ്വീകരിച്ചു.

29 സ വിഷ്ണുരാതോഽതിഥയ ആഗതായ
തസ്മൈ സപര്യാം ശിരസാ ജഹാര
തതോ നിവൃത്താ ഹ്യബുധാഃ സ്ത്രിയോഽർഭകാ
മഹാസനേ സോപവിവേശ പൂജിതഃ.

| | | | |
|---|---|---|---|
| സഃ | ആ | അബുധാഃ | ആളെ അറിഞ്ഞിട്ടില്ലാത്ത |
| വിഷ്ണുരാതഃ | പരീക്ഷിത്ത് രാജാവ് | സ്ത്രിയഃ | സ്ത്രീകളും |
| അതിഥയേ | അതിഥിയായി | അർഭകാഃ | കുട്ടികളും |
| ആഗതായ | വന്നിരിക്കുന്ന | നിവൃത്താഃ | തിരിച്ചുപോയി. |
| തസ്മൈ | അദ്ദേഹത്തിന്ന് | സഃ | അദ്ദേഹം |
| ശിരസാ | ശിരോനമനംകൊണ്ട് | പൂജിതഃ | ബഹുമാനിതനായിട്ട് |
| സപര്യാം | പൂജയെ | മഹാസനേ | യോഗ്യതയുള്ള ജരിപ്പീഠത്തിൽ |
| ജഹാര | ആചരിച്ചു. | ഉപവിവേശ | ഉപവിഷ്ടനായി. |
| തതഃ ഹി | അതുകൊണ്ട്, | | |

30 സ സംവൃതസ്തത്ര മഹാൻ മഹീയസാം
ബ്രഹ്മർഷിരാജർഷിദേവർഷിസംഘൈഃ
വ്യരോചതാലം ഭഗവാന്യഥേന്ദുർ-
ഗ്രഹർക്ഷതാരാനികരൈഃ പരീതഃ.

| | | | |
|---|---|---|---|
| ഭഗവാൻ | സർവ്വജ്ഞാനനിധിയും | സംവൃതഃ | ചുററപ്പെട്ടുകൊണ്ട്, |
| മഹീയസാം | വലിയ മഹാന്മാരിലും വെച്ച് | ഗ്രഹർക്ഷതാരാനികരൈഃ | ഗ്രഹങ്ങൾ, രാശിനക്ഷത്രങ്ങൾ, നക്ഷത്രങ്ങൾ എന്നിവയുടെ സമൂഹത്താൽ |
| മഹാൻ സഃ | മഹാനുമായ അദ്ദേഹം | പരീതഃ | ചൂഴപ്പെട്ടതായ |
| തത്ര | അവിടെ | ഇന്ദുഃ യഥാ | ചന്ദ്രനെന്നപോലെ |
| ബ്രഹ്മർഷി-രാജർഷി-ദേവർഷി-സംഘൈഃ | ബ്രഹ്മർഷിമാർ, രാജർഷിമാർ, ദേവർഷിമാർ എന്നിവരുടെ സംഘങ്ങളാൽ | അലം | ഏററവും |
| | | വ്യരോചത | പരിശോഭിച്ചു. |

31 പ്രശാന്തമാസീനമകുണ്ഠമേധസം
മുനിം നൃപോ ഭാഗവതോഽഭ്യുപേത്യ
പ്രണമ്യ മൂർധ്നാഽവഹിതഃ കൃതാഞ്ജലി-
ർന്നത്വാ ഗിരാ സൂനൃതയാഽന്വപൃച്ഛത്.

| | | | |
|---|---|---|---|
| പ്രശാന്തം | ഏററവും ശാന്തനായും | മൂർധ്നാ | ശിരസ്സുകൊണ്ട് |
| അകുണ്ഠ-മേധസം | മങ്ങാത്ത സൂക്ഷ്മബുദ്ധിയോടുകൂടിയവനായും | പ്രണമ്യ | വണങ്ങി, |
| ആസീനം | ഇരിക്കുന്ന | അവഹിതഃ | ശ്രദ്ധാനചിതനായി |
| മുനിം | ശുകമുനിയെ | കൃതാഞ്ജലിഃ | കൂപ്പിത്തൊഴുതുകൊണ്ട് |
| അഭ്യുപേത്യ | നേരിൽ സമീപിച്ച്, | നത്വാ | വീണ്ടും നമസ്കരിച്ച് |
| ഭാഗവതഃ | ഭക്താഗ്രഗണ്യനായ | സൂനൃതയാ | പ്രിയവും സത്യവുമായ |
| നൃപഃ | രാജാവ് | ഗിരാ | വാക്കിനാൽ |
| | | അന്വപൃച്ഛത് | ചോദിച്ചു |

32 അഹോ അദ്യ വയം ബ്രഹ്മൻ സത്സേവ്യാഃ ക്ഷത്രബന്ധവഃ
കൃപയാഽതിഥിരൂപേണ ഭവദ്ഭിസ്തീർത്ഥകാഃ കൃതാഃ

| | | | |
|---|---|---|---|
| ബ്രഹ്മൻ | ഹേ ബ്രഹ്മമൂർത്തേ ! | ഭവദ്ഭിഃ | അങ്ങയാൽ |
| ക്ഷത്രബന്ധവഃ | ഹീനക്ഷത്രിയരായ | കൃപയാ | കാരുണ്യംകൊണ്ടു് |
| വയം | ഞങ്ങൾ | അതിഥി-രൂപേണ | അതിഥിയുടെ സ്വരൂപത്തോടെ എത്തിച്ചേർന്നു് |
| അദ്യ | ഇപ്പോൾ | തീർത്ഥകാഃ | സുയോഗ്യന്മാരാക്കി |
| സത്സേവ്യാഃ | സജ്ജനസേവ്യന്മാരായി ഭവിച്ചിരിക്കുന്നു ; | കൃതാഃ | ചെയ്യപ്പെട്ടുവല്ലോ. |
| അഹോ | ആശ്ചര്യംതന്നെ ! | | |

33 യേഷാം സംസ്മരണാത് പുംസാം സദ്യഃ ശുദ്ധ്യന്തി വൈ ഗൃഹാഃ
കിം പുനർദ്ദർശനസ്പർശപാദശൗചാസനാദിഭിഃ

| | | | |
|---|---|---|---|
| യേഷാം | അങ്ങയെപ്പോലുള്ള യാതൊരുവരുടെ | ശുദ്ധ്യന്തി | ശുദ്ധിയേല്ക്കുന്നു. |
| സംസ്മരണാത് | ശരിയായ സ്മരണത്താൽ | ദർശനസ്പർശ-പാദശൗചാ-സനാദിഭിഃ | കാണുക, തൊടുക, കാൽകഴുകിക്കുക, പീഠത്തിന്മേലിരുത്തി ഉപചരിക്കുക എന്നിവയാൽ |
| പുംസാം | മനുഷ്യരുടെ | | |
| ഗൃഹാഃ വൈ | ഗൃഹങ്ങൾപോലും | | |
| സദ്യഃ | ഉടനടി | കിം പുനഃ | പിന്നെ പറയേണമോ? |

34 സാന്നിധ്യാത്തേ മഹായോഗിൻ പാതകാനി മഹാന്ത്യപി
സദ്യോ നശ്യന്തി വൈ പുംസാം വിഷ്ണോരിവ സുരേതരാഃ.

| | | | |
|---|---|---|---|
| മഹായോഗിൻ | ഹേ യോഗിവര്യ ! | വിഷ്ണോഃ | വിഷ്ണുവിന്റെ സാന്നിധ്യത്താൽ |
| തേ | അങ്ങയുടെ | | |
| സാന്നിധ്യാത് | സാമീപ്യസമ്പർക്കത്താൽ | സുരേതരാഃ | അസുരന്മാർ |
| പുംസാം | മനുഷ്യരുടെ | ഇവ | എന്നപോലെ |
| മഹാന്തി | പെരുത്ത | സദ്യഃ | ഉടനെ |
| പാതകാനി അപി | മഹാപാപങ്ങൾ കൂടിയും | നശ്യന്തി | നശിച്ചുപോകുന്നു ; |
| | | വൈ | തീർച്ചയാണു്. |

35 അപി മേ ഭഗവാൻ പ്രീതഃ കൃഷ്ണഃ പാണ്ഡുസുതപ്രിയഃ
പൈതൃഷ്വസ്രേയപ്രീത്യർത്ഥം തദ്ഗോത്രസ്യാത്തബാന്ധവഃ

| | | | |
|---|---|---|---|
| പാണ്ഡുസുത-പ്രിയഃ | പാണ്ഡുപുത്രന്മാരിൽ പ്രീതിയുള്ള | കൃഷ്ണഃ | ശ്രീകൃഷ്ണൻ |
| ഭഗവാൻ | മഹാനുഭാവനായ | പൈതൃ-ഷ്വസ്രേയ-പ്രീത്യർത്ഥം | പിതൃസഹോദരിയുടെ മക്കളുടെ സന്തോഷത്തിനുവേണ്ടി |

| | | | |
|---|---|---|---|
| ആത്തബാ-ന്ധവഃ | കൈക്കൊണ്ട ബന്ധുകൃത്യത്തോടുകൂടിയവനായിട്ട് | മേ | എന്നെസംബന്ധിച്ച് |
| തദ ഗോത്രസ്യ | അവരുടെ വംശത്തിലുള്ള | അപി പ്രീതഃ | പ്രീതനായിരിക്കുന്നുവെന്നോ ? |

36 അന്യഥാ തേ ഽവ്യക്തഗതേർദർശനം നഃ കഥം നൃണാം
നിതരാം മ്രിയമാണാനാം സംസിദ്ധസ്യ വനീയസഃ.

| | | | |
|---|---|---|---|
| അന്യഥാ | അതല്ലെങ്കിൽ, | തേ ദർശനം | അങ്ങയുടെ ദർശനം |
| അവ്യക്തഗതേഃ | വ്യക്തമാവാത്ത മനോഗതിയോടുകൂടിയവനും | നിതരാം | ഏററവും |
| | | മ്രിയമാണാനാം | മൃത്യുവന്നടുത്തിരിക്കുന്ന |
| സംസിദ്ധസ്യ | എല്ലാം സാധിച്ചുകഴിഞ്ഞവനും | നൃണാം | മനുഷ്യരായ |
| | | നഃ | ഞങ്ങൾക്ക് |
| വനീയസഃ | അഭീഷ്ടദാതാവുമായ | കഥം | എങ്ങനെയുണ്ടാകും ? |

37 അതഃ പൃച്ഛാമി സംസിദ്ധിം യോഗിനാം പരമം ഗുരും
പുരുഷസ്യേഹ യത് കാര്യം മ്രിയമാണസ്യ സർവ്വഥാ.

| | | | |
|---|---|---|---|
| അതഃ | അതുകൊണ്ട് | മ്രിയമാണസ്യ | മൃത്യുവന്നടുത്തിരിക്കുന്ന |
| സംസിദ്ധിം | ശരിയായ സിദ്ധിക്ക് ഉറവിടമായവനും | പുരുഷസ്യ | ഒരു പുരുഷനു് |
| | | ഇഹ | ഈ ലോകത്തിൽ |
| യോഗിനാം | യോഗിമാരുടെ ഇടയിൽ | സർവ്വഥാ | എല്ലാംകൊണ്ടും |
| പരമം | ശ്രേഷ്ഠനും | കാര്യം | ചെയ്യാവുന്നതു് |
| ഗുരും | അവരുടെ ആചാര്യനുമായ അങ്ങയോട് | യത് | യാതൊന്നോ, അതിനെ |
| | | പൃച്ഛാമി | ചോദിച്ചുകൊള്ളുന്നു. |

38 യച്ഛ്രോതവ്യമഥോ ജാപ്യം യത് കർത്തവ്യം നൃഭിഃ പ്രഭോ
സ്മർത്തവ്യം ഭജനീയം വാ ബ്രൂഹി യദ്വാ വിപര്യയം.

| | | | |
|---|---|---|---|
| പ്രഭോ | ഭഗവൻ ! | സ്മർത്തവ്യം | സ്മരിക്കപ്പെടേണ്ടതും |
| നൃഭിഃ | മനുഷ്യരാൽ | ഭജനീയം വാ | ആരാധിക്കപ്പെടേണ്ടതും ആയിട്ടുണ്ടോ, അതിനെയും |
| യത് | യാതൊന്നു് | | |
| ശ്രോതവ്യം | ശ്രവണം ചെയ്യപ്പെടേണ്ടതുണ്ടോ, | യത് വാ | യാതൊന്നാണോ |
| അഥോ | അല്ലെങ്കിൽ | വിപര്യയം | ഈവിധത്തിൽ അരുതാത്തതായിട്ടുള്ളതു് അതിനെയും |
| ജാപ്യം | ജപിക്കപ്പെടേണ്ടതുണ്ടോ, അതിനെയും | | |
| യത് | യാതൊന്നു് | | |
| കർത്തവ്യം | ചെയ്യപ്പെടേണ്ടതും | ബ്രൂഹി | പറഞ്ഞുതരിക. |

39 നൂനം ഭഗവതോ ബ്രഹ്മൻ ഗൃഹേഷു ഗൃഹമേധിനാം
ന ലക്ഷ്യതേ ഹ്യവസ്ഥാനമപി ഗോദോഹനം ക്വചിത്.

| | | | |
|---|---|---|---|
| ബ്രഹ്മൻ | ഹേ ബ്രഹ്മർഷേ ! | ഭഗവതഃ | സർവ്വജ്ഞനായ നിന്തിരുവടിയുടെ |
| ഗൃഹമേധിനാം | ഗൃഹസ്ഥാശ്രമികളുടെ | | |
| ഗൃഹേഷു | ഗൃഹങ്ങളിൽ | അവസ്ഥാനം | ഇരിപ്പ് |
| കദാചിത് | ഒരിടത്തും | ന ലക്ഷ്യതേ | കാണപ്പെടുകയില്ല ; |
| ഗോദോഹനം അപി | പശുവിനെ കറക്കാനുള്ള നേരത്തോളമെങ്കിലും | നൂനം ഹി | തീർച്ചയാണല്ലോ. |

സൂത ഉവാച : സൂതൻ പറഞ്ഞു —

40 ഏവമാഭാഷിതഃ പൃഷ്ടഃ സ രാജ്ഞാ ശ്ലക്ഷ്ണയാ ഗിരാ
പ്രത്യഭാഷത ധർമ്മജ്ഞോ ഭഗവാൻ ബാദരായണിഃ.

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | ധർമ്മജ്ഞഃ | ധർമ്മം അറിയുന്നവനും |
| രാജ്ഞാ | രാജാവിനാൽ | ഭഗവാൻ | സർവ്വജ്ഞത്വമുള്ളവനും |
| ആഭാഷിതഃ | അഭിമുഖീകരിക്കപ്പെട്ട്, | ബാദരായണിഃ | വ്യാസപുത്രനുമായ |
| ശ്ലക്ഷ്ണയാ | മാധുര്യമുള്ള | | |
| ഗിരാ | വചനത്താൽ | സഃ | ആ ശുകമുനി |
| പൃഷ്ടഃ | ചോദിക്കപ്പെട്ടവനും | പ്രത്യഭാഷത | മറുപടി പറഞ്ഞു. |

കുറിപ്പ്:— ഋഷികുമാരന്റെ ശാപത്തിന്നു പാത്രീഭവിച്ചതുകാരണം വിഷയവിരക്തി വന്ന ശ്രീപരീക്ഷിത്തു ഗംഗാതടത്തിൽ പ്രായോപവേശം അനുഷ്ഠിച്ചതുടങ്ങവേ, ആ ദിക്കിലേക്ക് അസംഖ്യം ഋഷീശ്വരന്മാർ എത്തി. രാജാവ് അവരെ ആദരിച്ചിരുത്തി, ആസന്നമൃത്യുവായവൻ ചെയ്യേണ്ടതെന്തെന്നു പ്രത്യേകം ചോദിച്ചു. ആർക്കും ഉത്തരം പറയാൻ കഴിഞ്ഞില്ല. അപ്പോഴാണ് അവധൂതപരിവ്രാജകരൂപത്തിൽ ശ്രീശുകബ്രഹ്മർഷി യാദൃച്ഛികമായി അവിടെ എത്തിച്ചേർന്നതു്. രാജാവ് ഈ യോഗിവര്യനേയും യഥാവിധി സ്വീകരിച്ച് അതേ ചോദ്യം ഭക്തിശ്രദ്ധാസമേതം ചോദിച്ചു. ശ്രീശുകൻ മറുപടിപറയാനും ആരംഭിച്ചു. ഇങ്ങനെ ശുകപരീക്ഷിത്സംവാദരൂപമായ ശ്രീമദ്ഭാഗവതസംഹിതയുടെ ഉപോദ്ഘാതം അവതരിപ്പിച്ചുകൊണ്ടു് പ്രഥമസ്കന്ധം അവസാനിക്കുന്നു.

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
ഏകോനവിംശോഽദ്ധ്യായഃ

ഇതി പ്രഥമസ്കന്ധഃ സമാപ്തഃ.

ആദിതഃ ശ്ലോകാഃ 810.

പത്തൊമ്പതാമദ്ധ്യായം കഴിഞ്ഞു.

---

പ്രഥമസ്കന്ധം സമ്പൂർണ്ണം.

* ശ്രീനാരായണാർപ്പണമസ്തു *